*(Malayalam)*

**Mathangalude Sandesam**
(Message of Religions)

**Fr. Dr. George Pulikkottil**

| | | |
|---|---|---|
| Published by | : | **Divyabodhanam Publications** |
| | | Orthodox Seminary, P.B. 98, Kottayam |
| | | Ph: 0481 - 2566 526, 2566 650 |
| First Published | : | January 1998 |
| Revised Edition | : | November 2005 |
| Copyright reserved | | |
| Number of copies | : | 2000 |
| Available at | : | Orthodox Seminary and Other Christian Bookshops |
| D.T.P. | : | Sophia Print House, Kottayam |
| | | Ph: 0481 - 2303237 |
| Printing | : | Udaya Offset Press, Kottayam |
| | | Ph: 0481 - 2567370 |

Price: **Rs. 60/-**

ദിവ്യബോധനം ഗ്രന്ഥാവലി – 24

# മതങ്ങളുടെ സന്ദേശം

ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ

ദിവ്യബോധനം പബ്ലിക്കേഷൻസ്
സോഫിയാ സെന്റർ
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 60.00



## ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ

കുന്നംകുളം സ്വദേശി. B.Sc. (1987) കോഴിക്കോട് യൂണിവേഴ്സിറ്റി, B.D. (1991) ഓർത്തഡോക്സ് സെമിനാരി, കോട്ടയം, M.Th. (1994) ഗുരുകുൽ ലൂഥറൻ തിയോളജിക്കൽ കോളജ്, ചെന്നൈ (സെറാംപൂർ യൂണിവേഴ്സിറ്റി), D. Th. (2004) Erlanken, Germany.

1994 മുതൽ കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ മതപഠന വിഭാഗത്തിൽ അദ്ധ്യാപകനായി പ്രവർത്തിച്ചുവരുന്നു. സംസ്കൃതഭാഷയിൽ പ്രത്യേക പഠനം നടത്തിയ അച്ചൻ സംസ്കൃത ക്ലാസ്സുകളും എടുത്തിരുന്നു.

മതങ്ങളുടെ വേദശാസ്ത്രത്തെക്കുറിച്ച് ജർമ്മനിയിലെ "എർലാങ്കൻ" ഫ്രെഡറിക് അലക്സാണ്ടർ യൂണിവേഴ്സിറ്റിയിൽ ഡോക്ടറേറ്റിനുള്ള ഗവേഷണ പഠനം നടത്തി.

1995 മുതൽ 1997 വരെ ദിവ്യബോധനം പദ്ധതിയുടെ രജിസ്ട്രാർ ആയി പ്രവർത്തിച്ചിട്ടുണ്ട്. സോഫിയാ സെന്റർ പ്രോഗ്രാം സെക്രട്ടറി, വൈദിക സെമിനാരിയിലെ അസിസ്റ്റന്റ് വാർഡൻ, കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ സെക്രട്ടറി എന്നീ നിലകളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

1992–ൽ വൈദികനായശേഷം കുന്നംകുളം, മദ്രാസ്, കോട്ടയം എന്നീ ഭദ്രാസനങ്ങളിലെ വിവിധ ദേവാലയങ്ങളിൽ വികാരിയായി സേവനമനുഷ്ഠിച്ചു. ഇപ്പോൾ അമേരിക്കയിൽ ഉപരിപഠനത്തോടൊപ്പം ഇടവക വികാരിയായും സേവനമനുഷ്ഠിക്കുന്നു.

പ്രശസ്ത കൺവൻഷൻ പ്രസംഗകനും ധ്യാനഗുരുവും സംഘാടകനും ലേഖനകർത്താവും കൂടിയായ അച്ചൻ അവിവാഹിതനാണ്.

ഇപ്പോഴത്തെ വിലാസം

Fr. Dr. George Pulikkottil
1121, N. Humphrey Ave
Oak - Park. IL 60302, USA
Ph: 708 8484120

# പ്രസ്താവന

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഏറ്റവും അഭിമാനകരമായ 'ദിവ്യ ബോധനം' വിശ്വാസപഠനപദ്ധതി ഡിഗ്രിതലത്തിലേക്ക് ഉയർന്നതിൽ നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം. ഇതിനോടകം ആയിരത്തിൽപരം സ്ത്രീപുരുഷന്മാർ സർട്ടിഫിക്കറ്റ്, ഡിപ്ലോമാ കോഴ്സുകൾ പൂർത്തിയാക്കിയിട്ടുണ്ട്.

ഓർത്തഡോക്സ് വൈദികസെമിനാരിയിലെ പ്രഗൽഭരായ അദ്ധ്യാപകരുടെ കൂട്ടായ ശ്രമത്തിന്റെ ഫലമായി പ്രസിദ്ധീകരിക്കുന്ന ദിവ്യബോധനം പുസ്തകങ്ങൾ മലങ്കരസഭയിലും ഇതര സഭകളിലും വളരെയേറെ ഉപയോഗിക്കപ്പെടുന്നു എന്നത് നമുക്ക് അഭിമാനകരമാണ്. വി. വേദപുസ്തകം, സഭയുടെ വിശ്വാസം, ആരാധന, ചരിത്രം, മിഷണറി ദൗത്യം, എക്യുമെനിസം, അജപാലന ശുശ്രൂഷ എന്നിവയെക്കുറിച്ചെല്ലാം ആധികാരികമായും അതേ സമയം ലളിതമായും പ്രതിപാദിക്കുന്ന ഈ പുസ്തകങ്ങൾക്ക് ഇനിയും പ്രചാരവും പ്രസക്തിയും ഉണ്ടാകുമെന്നുള്ളതിൽ സംശയമില്ല.

ദിവ്യബോധനം ഗ്രന്ഥാവലിയിലൂടെ നമ്മുടെ ജനങ്ങൾക്ക് ആഴമായ വേദജ്ഞാനവും വിശുദ്ധ ജീവിതവും ക്രിസ്തീയ ജീവിതത്തിന്റെ ധാർമ്മികവും സാമൂഹികവുമായ വെല്ലുവിളികളെ സ്വീകരിക്കാനുള്ള മനസ്സൊരുക്കവും ലഭിക്കണമെന്ന് ഇതിന്റെ പ്രവർത്തകർ ആഗ്രഹിക്കുന്നു. അയ്മേനികളുടെ, വിശിഷ്യ സ്ത്രീകളുടെ വേദശാസ്ത്ര വിദ്യാഭ്യാസത്തിന് എക്യുമെനിക്കൽ തലങ്ങളിൽ പ്രത്യേകം പ്രാധാന്യം നൽകുന്നുണ്ട്. മലങ്കര ഓർത്തഡോക്സ് സഭ ഇക്കാര്യം ഗൗരവമായി പരിഗണിച്ചാണ് ദിവ്യബോധന പദ്ധതി ആവിഷ്കരിച്ച് നടപ്പിലാക്കിവരുന്നത്.

കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളായി ഇൻഡ്യയിൽ നിലനിന്നുപോരുന്ന ക്രിസ്തീയസഭ അറിഞ്ഞും അറിയാതെയും പുരാതനമായ ഭാരതീയ മത സംസ്കാരത്തെ കുറെയേറെ സ്വാംശീകരിച്ചിട്ടുണ്ട്. ഒരുവിധത്തിൽ പറഞ്ഞാൽ ലോകത്തിൽ മറ്റൊരു രാജ്യത്തിനും അവകാശപ്പെടാനാവാത്ത അതുല്യമായ വൈവിധ്യമുള്ള ഒരു ആദ്ധ്യാത്മിക സംസ്കാരമാണ് വിവിധ മതങ്ങൾ ചേർന്ന് നമ്മുടെ രാജ്യത്ത് സൃഷ്ടിച്ചിരിക്കുന്നത്. ഫാ. ജോർജ് പുലിക്കോട്ടിലിന്റെ ഈ പുസ്തകം ഭാരതീയ മതങ്ങളെക്കുറിച്ചും അവയുടെ സാംസ്കാരിക സവിശേഷതകളെക്കുറിച്ചും ഒരു വിഹഗ വീക്ഷണം നൽകുന്നു. മാത്രവുമല്ല, ഈ മതങ്ങളോടുള്ള പുതിയ ക്രിസ്തീയ സമീപനങ്ങളെ അത് എടുത്തുകാണിക്കുകയും വിലയിരുത്തുകയും ചെയ്യുന്നു.

പാശ്ചാത്യ മിഷണറിമാർ ഒരു കാലത്ത് പഠിപ്പിച്ചതിൽ നിന്ന് വ്യത്യസ്തമായി ലോകമതങ്ങളോട് കൂടുതൽ ക്രിയാത്മകമായ ബന്ധം ക്രൈസ്തവർ സ്ഥാപിക്കേണ്ടത് ആവശ്യമാണ് എന്ന ധാരണ പൊതുവെ ക്രിസ്തീയ സഭകളിൽ ഉണ്ടായിട്ടുണ്ട്. യേശുക്രിസ്തുവിലുള്ള വിശ്വാസത്തിൽ വേരൂന്നി

നിന്നുകൊണ്ട് മനുഷ്യവർഗ്ഗത്തിന് ദൈവം നൽകിയിട്ടുള്ള ആത്മജ്യോതി സ്സിനെ മനസ്സിലാക്കാനും സ്വീകരിക്കാനും നമുക്ക് കഴിയണം.

യേശുക്രിസ്തു നമ്മെ പഠിപ്പിച്ച ദൈവരാജ്യത്തിന്റെ സുവിശേഷം സ്നേഹത്തിന്റെ അളവുകോലാണ്. ദൈവസ്നേഹവും കാരുണ്യവും സകല സൃഷ്ടിയിലും ആരംഭം മുതൽ ചൊരിഞ്ഞതിന്റെ സാക്ഷ്യമാണത്. ലോക രക്ഷയ്ക്കുവേണ്ടി ദൈവം ക്രിസ്തുവിൽ വെളിപ്പെടുത്തിയ സ്നേഹമാണ് മനുഷ്യചരിത്രത്തിലെ എല്ലാ പ്രസ്ഥാനങ്ങളോടും ആശയങ്ങളോടും സർഗ്ഗാ ത്മകമായി പ്രതികരിക്കാൻ നമ്മെ സഹായിക്കേണ്ടത്.

മുൻവിധികളും അജ്ഞതയും മാറ്റിവച്ച്, മറ്റു മതങ്ങളുടെ അന്തസ്സത്ത യെക്കുറിച്ച് പഠിക്കാൻ നമ്മെ പ്രേരിപ്പിക്കുകയാണ് ഈ പുസ്തകത്തിന്റെ ലക്ഷ്യം. ബിരുദാനന്തര തലത്തിൽ ഭാരതീയ മതദർശനവും സംസ്കൃതവും പഠിക്കയും ഇപ്പോൾ ജർമ്മനിയിൽ ഉപരിപഠനം നടത്തുകയും ചെയ്യുന്ന ഫാ. പുലിക്കോട്ടിൽ, വളരെ തുറന്ന മനസ്സോടെയാണ് ഇവിടെ മതങ്ങളെ അവതരിപ്പിക്കുന്നത്. വളരെ വിപുലമായ ഒരു പഠന മേഖലയെ ദിവ്യബോ ധനം വിദ്യാർത്ഥികളുടെ ആവശ്യം മുൻനിർത്തി സംഗ്രഹിച്ചിരിക്കയാണ്. ഇൻഡ്യയിലെ മാറിവരുന്ന രാഷ്ട്രീയ സാംസ്കാരിക കാലാവസ്ഥയിൽ മത ങ്ങൾ തമ്മിൽ പരസ്പര ബഹുമാനത്തോടെയുള്ള സംവാദങ്ങൾ ആവശ്യ മാണ്. ജനങ്ങളുടെ പൊതുനന്മയ്ക്കുവേണ്ടി ഒരുമിച്ച് ചിന്തിക്കാനും പ്രവർത്തിക്കാനുമുള്ള മതവിശ്വാസികളുടെ ചുമതല കൂടി കണക്കിലെടു ത്തുകൊണ്ടാണ് ഈ പുസ്തകം രചിച്ചിരിക്കുന്നത്.

പാശ്ചാത്യ ക്രിസ്തീയ ചിന്തയേക്കാൾ പൗരസ്ത്യമതങ്ങളുമായി സംവ ദിക്കാൻ കൂടുതൽ ബാദ്ധ്യതകൾ ഉള്ളത് പൗരസ്ത്യ ഓർത്തഡോക്സ് ദൈവശാസ്ത്രത്തിനാണ്. കാരണം അതീന്ദ്രിയ യാഥാർത്ഥ്യത്തെക്കുറിച്ചും ആദ്ധ്യാത്മികതയെക്കുറിച്ചുമുള്ള സമീപനങ്ങളിൽ ഓർത്തഡോക്സ് ക്രിസ്തീയ വിശ്വാസവും വിവിധ ഏഷ്യൻ മതങ്ങളും തമ്മിൽ സമാനതകൾ ഏറെയാണ്. ഇതിൽ അത്ഭുതമില്ല. ക്രിസ്തീയമതം യഥാർത്ഥത്തിൽ പൗര സ്ത്യമാണല്ലോ. പാശ്ചാത്യ സംസ്കാരത്തിന്റെ അധീശത്വം മൂലം ക്രിസ്തീയ വിശ്വാസം കുറെയേറെ പാശ്ചാത്യവല്ക്കരിക്കപ്പെട്ടു എന്നത് വാസ്തവമാണ്. അതിന് വിധേയമാകാതെ ഇന്നും ക്രിസ്തീയതയുടെ പൗര സ്ത്യമായ അടിവേരുകൾ സൂക്ഷിക്കുന്ന ഓർത്തഡോക്സ് പാരമ്പര്യം ഏഷ്യൻ മതങ്ങളുമായുള്ള സംവാദത്തിൽ നിർണായകമായ പങ്ക് വഹിക്കേ ണ്ടതാണ്. ഈ പുസ്തകത്തിൽ എടുത്തിരിക്കുന്ന നിലപാടുകൾ നമ്മെ അതിന് സഹായിക്കുമെന്ന് പ്രതീക്ഷിക്കാം.

**ഫാ. ഡോ. കെ. എം. ജോർജ്**

(പ്രസിഡന്റ്, ദിവ്യബോധനം)

# പ്രസാധകക്കുറിപ്പ്

ദിവ്യബോധന പഠനപദ്ധതിയിൽ, ഇതര മതങ്ങളുടെ പഠിപ്പിക്കലുകൾ ആഴത്തിലും പരപ്പിലും പരിചയപ്പെടുത്തുന്ന 'മതങ്ങളുടെ സന്ദേശം' ഗ്രന്ഥ കർത്താവായ ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ തന്നെ പരിഷ്ക്കരിച്ചു നൽകിയതിൽ ഏറെ നന്ദിയുണ്ട്.

എല്ലാ മതവിശ്വാസികളും സൗഹാർദ്ദമായി കഴിഞ്ഞുകൂടുന്ന ഭാരതീയ അന്തരീക്ഷത്തിൽ മറ്റു മതങ്ങളെപ്പറ്റി മുൻവിധിയൊന്നും കൂടാതെ പഠിക്കുവാനും അവയുമായി സഹകരിച്ച് പ്രവർത്തിക്കുവാനും പാശ്ചാത്യമിഷനറി സമീപനം ഭാരതത്തിലെ ക്രൈസ്തവരെ പ്രോത്സാഹിപ്പിച്ചില്ല. ആധുനിക കാലത്ത് 'മതസഹിഷ്ണുത', 'മതസൗഹാർദ്ദത' എന്നീ സമീപനങ്ങൾക്ക് ഊന്നൽ വർദ്ധിച്ചു വന്നിട്ടുണ്ട്. മറ്റു മതവിശ്വാസങ്ങളെ ആഴത്തിൽ മനസ്സിലാക്കുവാനും ആ മതവിശ്വാസങ്ങൾ ഉൾക്കൊള്ളുന്നവരെ ആദരിക്കുവാനും അങ്ങനെ ദൈവികസ്നേഹവും കരുതലും പൊതുപൈതൃകമായി കണ്ടെത്തി പരിപോഷിപ്പിക്കാനും ഈ പഠനം സഹായകമാകുമെന്ന് കരുതുന്നു.

മതങ്ങളെപ്പറ്റി ആഴത്തിൽ പഠനം നടത്തിയിട്ടുള്ള ബ. ജോർജ് പുലിക്കോട്ടിലച്ചൻ, മതവിശ്വാസികളെ പൊതുവായി ദൈവത്തിലേക്കും പ്രപഞ്ചത്തിലെ സമസ്ത സൃഷ്ടിയിലേക്കും സംയോജിപ്പിക്കുവാനുള്ള ഒരു ശ്രമമാണ് ഈ ഗ്രന്ഥത്തിൽ നടത്തുന്നത്. ഈശ്വരാഭിമുഖ്യത്തിൽ വളർന്നുവരുന്ന ഏതൊരു മതഭക്തനും ആത്യന്തികമായി സത്യദൈവവിശ്വാസിയും യഥാർത്ഥ മനുഷ്യസ്നേഹിയും പ്രപഞ്ച പരിപാലകനുമായിത്തീരുമെന്ന പൊതുതത്വം വിവിധ മതവിശ്വാസികൾ തമ്മിലുള്ള സഹകരണത്തിന് വഴി തെളിക്കുമെന്നതിന് സംശയമില്ല. 'മതങ്ങളുടെ സന്ദേശം' ലക്ഷ്യമാക്കുന്നതും അതു തന്നെ എന്ന് കരുതാം.

ദിവ്യബോധനം പ്രവർത്തനങ്ങൾക്ക് നിർലോപമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിന്റെ രക്ഷാധികാരി കൂടിയായ പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനിയോടുള്ള വിധേയത്വവും ആദരവും വിനയപുരസ്സരം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിൽ മേൽനോട്ടം വഹിക്കുന്ന പ്രസ്ഥാനം പ്രസിഡന്റും സെമിനാരി പ്രിൻസിപ്പലുമായ റവ. ഡോ. കെ. എം. ജോർജച്ചൻ, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, വൈസ് പ്രസിഡന്റ് റവ. ഫാ. ഡോ. ജേക്കബ് കുര്യൻ, രജിസ്ട്രാർ റവ. ഫാ. ഡോ. ജോൺ പണിക്കർ, കോ-ഓർഡിനേറ്റർ ഫാ. ജേക്കബ് മാത്യു, സെൻട്രൽ

ഓർഗനൈസർ പ്രൊഫ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മറ്റിയാണ് ഈ പ്രസ്ഥാനത്തിന്റെ അനുദിന പ്രവർത്തനങ്ങൾ നിയന്ത്രിച്ചു വരുന്നത്.

വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റ് തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ദിവ്യബോധനം ഗ്രന്ഥാവലിയിൽ ഇരുപത്തിനാലാമത്തേതായ ഈ ഗ്രന്ഥം പരിഷ്ക്കരിച്ച് പ്രസിദ്ധീകരിക്കുന്നു.

ദിവ്യബോധനം കേന്ദ്രകമ്മറ്റിക്കു വേണ്ടി

**ഫാ. ജേക്കബ് മാത്യു** (കോ-ഓർഡിനേറ്റർ)

പരുമല പെരുന്നാൾ
നവംബർ 2, 2005. പഴയസെമിനാരി

# ആമുഖം

'ദിവ്യബോധനം' - പഠന പരിപാടി 1984-ൽ ആരംഭിച്ചപ്പോൾ ആദ്യ ബാച്ചിലെ വിദ്യാർത്ഥിയായിരുന്ന എനിക്ക് പിന്നീട് സെമിനാരിയിൽ വരുവാനും വൈദികനാകുവാനും എല്ലാം അത് പ്രചോദനം നൽകി. 1994 മുതൽ 1997 വരെ സെമിനാരി അദ്ധ്യാപകനായി പ്രവർത്തിക്കുവാൻ അവസരം ലഭിച്ചപ്പോൾ ദിവ്യബോധനവുമായി കൂടുതൽ അടുത്ത് ബന്ധപ്പെടുവാനും അതിന്റെ രജിസ്ട്രാറായി പ്രവർത്തിക്കുവാനും സാധിച്ചു. ദിവ്യബോധനം ബിരുദകോഴ്സ് ആരംഭിച്ച അവസരത്തിൽ ബ. റ്റി. ജെ. ജോഷ്വാ അച്ചന്റെയും ബ. ഡോ. കെ. എം. ജോർജ് അച്ചന്റെയും കൂടെ അതിനുവേണ്ടി പ്രവർത്തിക്കുവാൻ സാധിച്ചത് വലിയ അനുഗ്രഹമായി ഞാൻ കരുതുന്നു.

ബിരുദകോഴ്സിൽ മതങ്ങളുടെ സന്ദേശങ്ങളെക്കുറിച്ച് ഒരു പഠനം ആവശ്യമെന്ന് വന്നപ്പോൾ എന്റെ വന്ദ്യഗുരുക്കന്മാർ ആ ദൗത്യം എന്നെ ഏല്പിക്കുകയായിരുന്നു. ഒരു ഗ്രന്ഥരചനയെക്കുറിച്ച് ഓർക്കുവാൻ പോലും അശക്തനായ ഞാൻ അവരുടെ സ്നേഹപൂർവമായ നിർബന്ധത്തിനു വഴങ്ങി ഇങ്ങനെ ഒരു സാഹസത്തിന് മുതിരുകയായിരുന്നു. എന്റെ ആദ്യ ഗ്രന്ഥം എന്ന നിലയിൽ ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിൽ ഞാൻ ഏറെ കൃതാർത്ഥനാണ്. ഒപ്പം അപക്വമായ എന്റെ ഒട്ടനവധി ചിന്തകൾ ഈ ഗ്രന്ഥത്തിലൂടെ ചരിത്രമാകുന്നുവെന്നതിൽ എനിക്ക് ആശങ്കയുമുണ്ട്. ചിന്താപരമായി വഴിതെറ്റുന്നിടത്തൊക്കെ എനിക്ക് മാർഗദർശനം നൽകി ഈ ഗ്രന്ഥരചന പൂർത്തീകരിക്കുവാൻ എന്റെ വന്ദ്യ ഗുരുക്കന്മാരായ ബ. ജോഷ്വാ അച്ചനും, ബ. ഡോ. ജേക്കബ് കുര്യൻ അച്ചനും എന്നെ സഹായിച്ചു. ഗ്രന്ഥത്തിന്റെ കൈയെഴുത്ത്പ്രതി സസൂക്ഷ്മം പരിശോധിച്ച് സാരമായ നിർദ്ദേശങ്ങൾ നല്കിയത് ബ. ഡോ. ജേക്കബ് കുര്യനച്ചനാണെന്നത് നന്ദിപൂർവ്വം ഓർക്കുന്നു. ജേഷ്ഠസഹോദര സ്ഥാനത്ത് നിന്ന് ഈ ഗ്രന്ഥരചനയ്ക്ക് എന്നെ പ്രോത്സാഹിപ്പിച്ചത് ബ. സി. സി. ചെറിയാനച്ചനാണ്. അദ്ദേഹത്തിന്റെ നിരന്തരമായ നിർബന്ധം എന്റെ മേൽ ഇല്ലായിരുന്നുവെങ്കിൽ ഞാൻ ഈ ഗ്രന്ഥരചന പൂർത്തീകരിക്കുകയില്ലായിരുന്നു. അച്ചനാണ് എന്നെ ഗ്രന്ഥകാരനാക്കിയത് എന്ന് കൃതജ്ഞതയോടെ ഓർക്കുന്നു.

മതങ്ങളെ സമഭാവനയോടെ കാണണമെന്നും മതവിശ്വാസങ്ങളെയും ആചാരങ്ങളെയും സാംസ്കാരികമായി മനസ്സിലാക്കണമെന്നും എന്നെ ആദ്യം പഠിപ്പിച്ചത് എന്റെ ദിവംഗതനായ വന്ദ്യപിതാവ് പി. വി. പാവു (പോൾ) ആണ്. പൂരത്തിനും, പറയെടുപ്പിനും, ചന്ദനക്കുടം നേർച്ചയ്ക്കും, കഥകളിയ്ക്കും മത സംസ്കാരങ്ങളുടെ ഉള്ളറകളിലേക്കും എന്നെ കൈപിടിച്ച് ഉപാസിച്ചത് അദ്ദേഹമാണ്. മതങ്ങൾ പൈശാചികമല്ല: അവയെല്ലാം സൃഷ്ടിയോടുള്ള ദൈവസ്നേഹത്തിന്റെ വിവിധ ഭാവങ്ങൾ ആണെന്ന് എന്നോട് സംവേദിച്ച അദ്ദേഹത്തിന്റെ ആത്മാവ് ഈ ഗ്രന്ഥരചനയിൽ എന്നോടൊപ്പം

സദാ ഉണ്ടായിരുന്നു. ഈ ഗ്രന്ഥം അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കു മുമ്പിൽ സമർപ്പിക്കട്ടെ.

ദിവ്യബോധനം ഗ്രന്ഥാവലിയിൽ ഇതുവരെ പ്രസിദ്ധീകരിക്കപ്പെട്ട ഗ്രന്ഥങ്ങളുടെ മാതൃകയിൽ നാല് യൂണിറ്റുകളിലെ ഇരുപത്തിനാല് പാഠങ്ങളായിട്ടാണ് ഈ ഗ്രന്ഥവും ക്രമീകരിച്ചിരിക്കുന്നത്. ആദ്യ യൂണിറ്റിൽ മതങ്ങളെക്കുറിച്ചുള്ള ഒരു പൊതു പഠനം നടത്തിയിരിക്കുന്നു. രണ്ടും മൂന്നും യൂണിറ്റുകളിലായി ഭാരതത്തിലെ വിവിധ മതവിശ്വാസങ്ങളുടെ ഒരു പഠനം നടത്തുവാൻ ശ്രമിച്ചിരിക്കുന്നു. സ്ഥലപരിമിതി മൂലം അവശ്യം ചേർക്കേണ്ടുന്ന ചില പ്രസ്ഥാനങ്ങളെക്കുറിച്ച് എഴുതുവാൻ സാധിക്കാതെ വന്നിട്ടുണ്ട്. ഉദാഹരണത്തിന് സിക്ക് മതത്തെക്കുറിച്ച് പ്രതിപാദിക്കുവാൻ സാധിച്ചിട്ടില്ല (ധർമ്മദീപ്തി എന്ന ഗ്രന്ഥത്തിൽ ലഘുപഠനം നടത്തിയിട്ടുണ്ട്). മതങ്ങളോടുള്ള ക്രൈസ്തവ സമീപനം എന്നതാണ് നാലാം യൂണിറ്റിൽ ചർച്ച ചെയ്തിരിക്കുന്നത്.

നമ്മുടെ സഭയുടെ അത്മായ പരിശീലന പാഠ്യപദ്ധതിയുടെ ഭാഗം എന്ന നിലയിലാണ് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെടുന്നത് എന്നതിനാൽ സഭാവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ നിന്നുകൊണ്ട് മറ്റു മതങ്ങളെ വീക്ഷിക്കുന്ന ഒരു സമീപനമാണ് പ്രധാനമായും എടുത്തിരിക്കുന്നത്. ഇതിന്റെ ഭാഗമായി ചിലപ്പോഴെങ്കിലും ക്രിയാത്മകമായ വിമർശനത്തിന് ശ്രമിച്ചിട്ടുണ്ട്. ഒരു പ്രത്യേക സമൂഹത്തെ മുന്നിൽ കണ്ട് രചിച്ച ഗ്രന്ഥം എന്ന നിലയിൽ ചില പരിമിതികളും കണ്ടേക്കാം. അവ വായനക്കാർ മനസ്സിലാക്കണം എന്ന് അപേക്ഷിക്കുന്നു.

മതങ്ങളെക്കുറിച്ചുള്ള പഠനം ക്രമീകൃതമായി എന്നിൽ ആരംഭിച്ചത് സെമിനാരിയിലെ പഠനകാലം മുതലാണ്. തുടർന്ന് മദ്രാസ് ഗുരുകുൽ ലൂഥറൻ തിയോളജിക്കൽ കോളജിൽ മാസ്റ്റർ ബിരുദത്തിന് പഠിക്കുമ്പോൾ അത് കൂടുതൽ ശക്തമാവുകയും, സെമിനാരിയിൽ ഈ വിഭാഗത്തിൽ അദ്ധ്യാപകനായി പ്രവർത്തിച്ച കാലത്ത് ഉണ്ടായ അനേകം ചർച്ചകളിലൂടെയും അനുഭവങ്ങളിലുടെയും അത് കുറെയൊക്കെ പാകപ്പെടുകയും ചെയ്തു. ആയതിന് സഹായിച്ച വന്ദ്യഗുരുക്കന്മാർ, എന്റെ പ്രിയപ്പെട്ട വിദ്യാർത്ഥികൾ എന്നിവരെ പ്രത്യേകം ഓർക്കുന്നു. ഈ ഗ്രന്ഥത്തിന്റെ കൈയെഴുത്ത് പ്രതി ആദ്യം വായിച്ചുനോക്കി അക്ഷരത്തെറ്റ് തിരുത്തിയത് എന്റെ പ്രിയ ശിഷ്യരിൽ ഒരാളായ ബ. പി. സി. തോമസ്സ് ശെമ്മാശ്ശനാണ്. ഇവരോടെല്ലാം നന്ദി പറഞ്ഞുകൊണ്ടും ദൈവത്തിന് സ്തോത്രമർപ്പിച്ചുകൊണ്ടും ഈ ഗ്രന്ഥം വിനയത്തോടും നന്ദിയോടും കൂടെ സമർപ്പിക്കുന്നു.

**ഫാ. ജോർജ് പുലിക്കോട്ടിൽ**

കോട്ടയം
20-09-97

# ഉള്ളടക്കം



## യൂണിറ്റ് 1

## മതങ്ങൾ ഒരു പഠനം



## യൂണിറ്റ് 2

## സനാതന ധർമ്മസമുച്ചയം

## യൂണിറ്റ് 3

# മറ്റു പ്രധാന ദർശനങ്ങൾ



## യൂണിറ്റ് 4

# മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനം

# യൂണിറ്റ് 1

# മതങ്ങൾ: ഒരു പൊതു പഠനം

## പാഠം 1

## മതം: നിർവചനവും അടിസ്ഥാന സ്വഭാവങ്ങളും

❑ നിർവചനങ്ങൾ ❑ മറ്റു നിർവചനങ്ങൾ ❑ മതത്തിന്റെ അടിസ്ഥാന സ്വഭാവങ്ങൾ ❑ ആസ്തിക മതങ്ങൾ ❑ നാസ്തിക മതങ്ങൾ

മനുഷ്യജീവിതത്തിലെ ഏറ്റവും ശ്രദ്ധേയമായ ഒരു പ്രതിഭാസമാണല്ലോ മതം. സംസ്കാരങ്ങളും നാഗരികതകളും ഉടലെടുക്കുന്നതിൽ മതം വഹിച്ചിട്ടുള്ള പങ്ക് വളരെ വലുതാണെന്ന് മെസ്സോപൊട്ടാമിയാ, ഈജിപ്ത്, ചൈന, ആഫ്രിക്ക, ഇന്ത്യ തുടങ്ങിയ പൗരാണിക നാഗരികതകളുടെ ചരിത്രം പഠിക്കുമ്പോൾ വ്യക്തമാണ്. അത്യന്താധുനികം എന്ന് വിശേഷിപ്പിക്കുന്ന വർത്തമാനകാലത്തും മനുഷ്യജീവിതത്തിൽ മതത്തിനുള്ള സ്ഥാനം അദ്വിതീയം തന്നെയാണ്.

മാനവചരിത്രത്തിലുടനീളം കാലദേശ സംസ്കാരഭേദമെന്യേ മതത്തിന്റെ ശക്തമായ സാന്നിദ്ധ്യം ദർശിക്കാവുന്നതാണ്. വസ്തുനിഷ്ഠമായ ഒരു വിശകലനത്തിന്റെ പരിധിയിൽ പൂർണമായും ഒതുങ്ങാത്ത ഒരു പ്രതിഭാസമെന്ന നിലയിൽ 'മത'ത്തിന് ഒരു ഏകവാക്യ നിർവചനം നൽകുക അത്യന്തം ശ്രമകരവും അപ്രായോഗികവുമാണ്. മനുഷ്യോല്പത്തിയോളം തന്നെ പഴക്കമുള്ള മതമെന്ന ആത്മനിഷ്ഠാപരമായ വസ്തുതയെ ചുരുങ്ങിയ വാക്കുകളിൽ നിർവചിക്കുവാൻ ശ്രമിക്കുന്നത് തന്നെ അവിവേകമായിരിക്കും.

മനുഷ്യന്റെ അടിസ്ഥാന സ്വഭാവത്തിൽ തന്നെ മതം പ്രത്യക്ഷപ്പെടുന്നു. അവന്റെ ആരംഭം, അസ്തിത്വം, നിലനില്പ് തുടങ്ങിയ ചോദ്യങ്ങൾക്കും അവനുൾപ്പെടുന്ന പ്രപഞ്ചം, സമൂഹം, കുടുംബം, അവയുടെ കാരണങ്ങൾ തുടങ്ങിയ സംശയങ്ങൾക്കും ദുഃഖം, രോഗം, മരണം തുടങ്ങിയ യാഥാർത്ഥ്യങ്ങൾക്കും സ്നേഹം, ദേഷ്യം തുടങ്ങിയ വികാരങ്ങൾക്കും ചുരുക്കത്തിൽ ജീവിതത്തിന്റെ അർത്ഥം എന്ത് എന്ന സമസ്യയ്ക്കും മുമ്പിൽ അവൻ അറിയാതെ തന്നെ അവനിൽ നിന്നും നിർഗമിക്കുന്ന ഉത്തരമാണ് മതം.

വിവിധ ഭൂപ്രദേശങ്ങളിൽ വ്യത്യസ്ത സാംസ്കാരിക സാഹചര്യങ്ങളിൽ വിവിധ കാലഘട്ടങ്ങളിലൂടെയാണ് മതങ്ങൾ വളർന്നു വന്നതെങ്കിലും അവയെല്ലാം മനുഷ്യന്റെ സമഗ്രമായ വളർച്ചയെ ലക്ഷ്യമാക്കിയിരുന്നു.

## 1. നിർവചനങ്ങൾ

മനുഷ്യനോളം പഴക്കമുണ്ട് മതത്തിനും എന്നതിനാൽ മതമെന്ന പ്രതി ഭാസത്തിന് നിർവചനങ്ങൾ അനവധിയാണ്. കൂടുതൽ സംഗതമായി തോന്നുന്ന ചില നിർവചനങ്ങൾ ശ്രദ്ധിക്കാം.

### A. പദാർത്ഥ നിർവചനങ്ങൾ (Etymological Definitions)

**1. ധർമ്മം:** മതത്തിന് 'ധർമ്മ'മെന്ന പദമാണ് ഭാരതീയ പാരമ്പര്യത്തിൽ അധികവും ഉപയോഗിച്ചു കാണുന്നത് (സനാതന ധർമ്മം, ബൗദ്ധധർമ്മം, ജൈനധർമ്മം, ഹൈന്ദവധർമ്മം Etc.). 'ധർ' എന്ന സംസ്കൃത മൂലപദത്തിന് പിടിച്ചുയർത്തുക (to uphold), നിലനിർത്തുക (to sustain) എന്നെല്ലാം അർത്ഥം കാണുന്നു. നന്മയെ പിടിച്ചുയർത്തി നിലനിർത്തുന്ന പ്രക്രിയയാണ് ധർമ്മം. നിലനിർത്തുകയും വളർത്തുകയും ചെയ്യുന്നവൾ എന്ന അർത്ഥ ത്തിലാണല്ലോ ഭൂമിയെ 'ധര' എന്നു വിളിക്കുന്നത്. നന്മയെ വളരുവാൻ അനു വദിക്കുകയും തിന്മയുടെ ശക്തിയെ നന്മ കൊണ്ട് തോല്പിക്കുകയും ചെയ്യുന്ന പ്രസ്ഥാനമാണ് മതം.

**2. Religion (റിലീജിയൻ):** റിലീഷിയറെ (Religiere) എന്ന ലാറ്റിൻ പദ ത്തിൽ നിന്നുമാണ് 'റിലീജിയൻ' എന്ന ആംഗലേയ പദത്തിന്റെ ഉത്ഭവം. 'ഒന്നിച്ച് ചേർത്തുകെട്ടുക' (to bind together), 'ഒന്നിച്ചു വരുക' (to come together) എന്നൊക്കെയാണ് ഈ പദത്തിന്റെ അർത്ഥം. അമാനുഷികവും നിത്യവുമായ നിയമത്താൽ മനുഷ്യരെ നന്മയിലേക്ക് ചേർത്ത് ബന്ധിപ്പി ക്കുക എന്ന അർത്ഥത്തിൽ ഈ പദം ഉപയോഗിച്ചിരിക്കുന്നു. മനുഷ്യനന്മ യ്ക്കുവേണ്ടിയുള്ള സംഘടിത പ്രവർത്തനമാണ് മതം എന്ന് വിവക്ഷിക്കുന്നു.

'സംഘം ശരണം ഗഛാമി' എന്ന ബൗദ്ധമത വീക്ഷണവും ഭാരതത്തിലും ഈജിപ്തിലും മറ്റും അതിപുരാതനമായി കണ്ടുവരുന്ന സംഘടിത സന്യാ സപ്രസ്ഥാനങ്ങളുമെല്ലാം നന്മയ്ക്കു വേണ്ടിയുള്ള സംഘടിക്കലായി മനസ്സി ലാക്കാം. പ്രപഞ്ച സംരക്ഷയ്ക്കു വേണ്ടിയുള്ള മനുഷ്യന്റെ സംഘടിത - സാമൂഹിക ശ്രമമാണ് മതം.

മാർഗ്ഗം, മതം, യോഗം, ദർശനം തുടങ്ങി മറ്റനവധി പദങ്ങൾ മതപ്രസ്ഥാ നങ്ങളെ കുറിക്കുന്നതിന് ഉപയോഗത്തിൽ ഉണ്ട്. ഇവയെല്ലാം സാഹചര്യമ നുസരിച്ച് മാറി മാറി ഉപയോഗിക്കുന്നു. സത്യത്തിലേക്കും അതിലൂടെ ആത്യ ന്തികരക്ഷയിലേയ്ക്കുമുള്ള വഴി എന്ന അർത്ഥത്തിൽ 'മാർഗം' എന്നും, ഞാൻ കണ്ടെത്തിയ നിത്യ സത്യം എന്ന അർത്ഥത്തിൽ 'മതം' എന്നും സമ ഗ്രമായ വിമോചനമാർഗം എന്ന അർത്ഥത്തിൽ 'യോഗ'മെന്നും, അടിസ്ഥാന സത്യങ്ങളെക്കുറിച്ചുള്ള വീക്ഷണം എന്ന അർത്ഥത്തിൽ 'ദർശന'മെന്നും ഉപയോഗിക്കുന്നു.

## B. മറ്റു നിർവചനങ്ങൾ

മതം എന്ത് എന്ന ചോദ്യത്തിന് പൗരാണികകാലം മുതൽ അനേകർ ഉത്തരം നൽകുവാൻ ശ്രമിച്ചിട്ടുണ്ട്. മതമെന്ന പ്രതിഭാസത്തെ വിശകലനം ചെയ്തിട്ടുള്ളവരെല്ലാം അവരവരുടെ കാലദേശ സാഹചര്യ പരിമിതികൾക്ക കത്തു നിന്നുമാണ് നിർവചനങ്ങൾ ഉണ്ടാക്കിയിട്ടുള്ളത് എന്നതിനാൽ ഒരു നിർവചനവും പൂർണമെന്ന് പറയുവാൻ കഴിയുകയില്ല; മറിച്ച് ഓരോ നിർവ ചനവും മതത്തിന്റെ ബഹുലങ്ങളായ ഓരോ മുഖങ്ങളെക്കുറിച്ചും പഠിക്കു ന്നതിന് സഹായകമാവുമെന്ന് മാത്രം.

ഏതെങ്കിലുമൊരു ദൈവത്തിലോ, തത്വത്തിലോ പൂർണമായി വിശ്വസിച്ച് അതിനുവേണ്ടി ജീവിച്ചിരിക്കുന്നവരുടെ ഒരു കൂട്ടമാണ് മതം. ഈ വിശ്വാസ ത്തോടനുബന്ധിച്ചുള്ള ഒരു ജീവിതദർശനവും അതിനെ പിൻപറ്റിയുള്ള ഒരു ജീവിതക്രമവും, നീതിശാസ്ത്രവും, ആചാരാനുഷ്ഠാനങ്ങളും ആരാധനാ സമ്പ്രദായങ്ങളുമെല്ലാം മതത്തിന്റെ അടിസ്ഥാന രൂപത്തിൽ ഉൾപ്പെടുന്ന താണ്.

മതത്തെ സമൂഹത്തിൽ നിന്നും വളരെ വേർതിരിച്ച് കാണുകയും ജീവി തത്തെതന്നെ മതപരം, മതേതരം (Religious and Secular) എന്ന് വേർതി രിച്ച് കാണുകയും ചെയ്യുന്ന രീതി പാശ്ചാത്യ പ്രബുദ്ധതയുടെ ഭാഗമായി പതിനെട്ടാം നൂറ്റാണ്ടു മുതൽ ഉടലെടുത്തിട്ടുണ്ട്. എന്നാൽ പൗരസ്ത്യ ദർശ നത്തിൽ മതത്തെയും സമൂഹത്തെയും തമ്മിൽ വേലി കെട്ടിത്തിരിക്കുന്ന പ്രവണത കാണുന്നില്ല. പ്രപഞ്ചത്തെ (സൃഷ്ടിയെ) ഒന്നിച്ചു കണ്ട് വിശ്വ സാഹോദര്യത്തിനു വേണ്ടി പ്രവർത്തിക്കുന്ന ഏതു സംരംഭവും പൂർണത യുള്ള മതമാണ് എന്നതിനാൽ മതത്തെ സമൂഹത്തിൽ നിന്നും സമൂഹത്തെ മതത്തിൽ നിന്നും വേർതിരിച്ച് ചിന്തിക്കുന്നത് ശരിയല്ല. അഥവാ മനുഷ്യന്റെ സർഗ്ഗാത്മക ചേതന തന്നെയാണ് മതത്തിന്റെ അടിസ്ഥാനം. ഈ തത്വത്തിൽ നിന്നുകൊണ്ടു വേണം മതത്തെക്കുറിച്ച് വ്യത്യസ്ത കാലഘട്ടങ്ങളിലായി ഉണ്ടായിട്ടുള്ള നിർവചനങ്ങളെ വിലയിരുത്തുവാൻ.

'അമാനുഷികതയിലുള്ള വിശ്വാസമാണ് മതം' എന്ന് പ്രസിദ്ധ നരവംശ ശാസ്ത്രജ്ഞനായ E. B. Tylor സിദ്ധാന്തിക്കുന്നു. 'സാമൂഹിക പ്രതിബദ്ധ തയാണ് മതത്തിന്റെ അടിസ്ഥാനം' എന്ന് 20–ാം നൂറ്റാണ്ടിലെ പ്രസിദ്ധ സാമൂ ഹിക ശാസ്ത്രജ്ഞനായ Alfred North White Head അഭിപ്രായപ്പെടുന്നു. വിശ്വപ്രസിദ്ധ ജർമ്മൻ ഫിലോസഫറായ Immanuel Kant– ന്റെ അഭിപ്രായ ത്തിൽ 'ഉയർന്ന ധാർമ്മീകതയുടെയും നീതിബോധത്തിന്റെയും പ്രായോ ഗികവല്ക്കരണമാണ് മതം.' ആധുനിക പാശ്ചാത്യ വേദശാസ്ത്രത്തിന്റെ പിതാവെന്നറിയപ്പെടുന്ന Friedrich Schleirmacher – ന്റെ ചിന്തയിൽ മതം, ആത്യന്തിക ആശ്രയമെന്ന വികാരമാണ് (Religion is the feeling of Abso-

lute dependence). മതം നിത്യസത്യവുമായുള്ള മനുഷ്യന്റെ അനുഭവമാകുന്നു (Religion is the experience with the Ultimate or Absolute) എന്ന് 20–ാം നൂറ്റാണ്ടിലെ പ്രസിദ്ധ വേദശാസ്ത്രജ്ഞനായ Paul Tillich അഭിപ്രായപ്പെടുന്നു.

ആധുനിക പാശ്ചാത്യ മനഃശാസ്ത്രത്തിന്റെ പിതാവെന്ന് അറിയപ്പെടുന്ന Sigmond Freud ന്റെ കാഴ്ചപ്പാടിൽ മതം തീർത്തും മനഃശാസ്ത്രപരമായ ഒരു പ്രതിഭാസമാണ്. കമ്മ്യൂണിസത്തിന്റെ ഉപജ്ഞാതാവായ Karl Marx മതം 'കറുപ്പ്' ആണെന്നും (opium) അത് സർവ്വതന്ത്രസ്വതന്ത്രമായ സ്വർഗത്തെക്കുറിച്ചുള്ള പാപപ്പെട്ടവന്റെ സ്വപ്നം മാത്രമാണെന്നും പഠിപ്പിച്ചു.

മുകളിൽ കണ്ട എല്ലാ നിർവചനങ്ങളും ഭാഗികവും ഒപ്പം അവനവന്റെ ഗവേഷണ മേഖലകളിൽ നിന്ന് മതത്തെ വീക്ഷിക്കുവാൻ ശ്രമിച്ചതിന്റെ ഭാഗമായി ഉരുത്തിരിഞ്ഞ ചില നിഗമനങ്ങളും ആണെന്ന് കാണാം. അതുകൊണ്ടുതന്നെ അവയെല്ലാം ഭാഗികമായ നിർവ്വചനങ്ങളാണെന്നു പറയാം. ഇന്ത്യയുടെ രാഷ്ട്രപിതാവായ മഹാത്മാഗാന്ധി കുറെക്കൂടെ മനോഹരമായ നിർവചനം നൽകുന്നു. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ മതം തത്വചിന്തയുടെ പ്രായോഗീകരണമാണ് (Religion is Philosophy in Practice). സ്വാമി വിവേകാനന്ദനും ഈ അഭിപ്രായക്കാരനാണ്. മതം ജീവിതത്തിന്റെ കലയാണെന്നും അത് ഒരുവനെ അവനോടു തന്നെയും താനുൾപ്പെടുന്ന സമൂഹത്തോടും, സമാധാനത്തോടെയും സന്തോഷത്തോടെയും കൂടെ സമരസപ്പെടുവാൻ സഹായിക്കണമെന്നും അദ്ദേഹം പഠിപ്പിച്ചു.

## മതത്തിന്റെ അടിസ്ഥാന സ്വഭാവങ്ങൾ

വലുതും ചെറുതുമായ ആയിരക്കണക്കിനു മതപ്രസ്ഥാനങ്ങൾ ലോകത്തിൽ ജീവിക്കുകയും മരിക്കുകയും ചെയ്തിട്ടുണ്ട്. ചരിത്രത്തിൽ ശ്രദ്ധിക്കപ്പെട്ടതും ഇപ്പോൾ തീർത്തും അപ്രത്യക്ഷങ്ങളുമായ മതപ്രസ്ഥാനങ്ങളെ മരിച്ച മതങ്ങൾ (Dead Religions) എന്നും പരിണാമത്തിന് വിധേയമായി എന്നാൽ അടിസ്ഥാനപ്രമാണങ്ങളിൽ കാതലായ വ്യത്യാസമില്ലാതെ തുടരുന്ന മതങ്ങളെ പാരമ്പര്യങ്ങൾ (Traditional Religions) എന്നും തുലോം പുതിയ അന്തരീക്ഷങ്ങളിൽ രൂപമെടുത്തിരിക്കുന്ന മതങ്ങളെ ആധുനിക മതങ്ങൾ (Modern Religions) എന്നും പൊതുവെ വിളിക്കുന്നു.

കൂടാതെ ഓരോ മതത്തിലും യാഥാസ്ഥിതികരും മിതവാദികളുമുണ്ടാകുന്നതനുസരിച്ചും കാല–സംസ്കാരഭേദമനുസരിച്ചും അവാന്തര വിഭാഗങ്ങൾ ഉണ്ടാകാം. ചിലപ്പോഴെങ്കിലും മതങ്ങളും രാഷ്ട്രീയ പ്രസ്ഥാനങ്ങളും കൂടിക്കുഴഞ്ഞ് ദേശീയ മതങ്ങളും ഉടലെടുക്കുന്നതു കാണാം.

മേലുദ്ധരിച്ച വസ്തുതകൾ മനസ്സിൽ വച്ചുകൊണ്ടു മാത്രമേ മതങ്ങളുടെ

സ്വഭാവപരമായ തരംതിരിവിലേക്കും പഠനത്തിലേക്കും കടന്നുചെല്ലുവാൻ കഴിയൂ. ഒരു മതപഠന വിദ്യാർത്ഥി അല്പം പോലും മുൻവിധി കൂടാതെ 'മത'മെന്ന പ്രതിഭാസത്തെ പഠിക്കണം. ഈ വിശകലനത്തിൽ വസ്തുനിഷ്ഠാപരവും, ആത്മനിഷ്ഠാപരവുമായ സമീപനങ്ങൾ ആവശ്യമാണ്.

പൊതുസ്വഭാവത്തിന്റെ അടിസ്ഥാനത്തിൽ മതങ്ങളെ പ്രധാനമായും ആസ്തികമതങ്ങളെന്നും നാസ്തികമതങ്ങളെന്നും രണ്ടായി തിരിക്കാം.

### A. ആസ്തിക മതങ്ങൾ

ഏതെങ്കിലുമൊരു ദൈവത്തിൽ വിശ്വാസമുള്ള മതങ്ങളെയാണ് പൊതുവെ ആസ്തികമതങ്ങൾ എന്ന് വിളിക്കുന്നത്. ഭാരതീയ പാരമ്പര്യത്തിൽ വേദഗ്രന്ഥങ്ങളെ പ്രാമാണികമായി അംഗീകരിക്കുന്ന എല്ലാ മത പ്രസ്ഥാനങ്ങളെയും ആസ്തികമതങ്ങൾ അഥവാ വൈദീക മതങ്ങൾ എന്ന് വിളിക്കും.

### ആസ്തികമതങ്ങളുടെ പൊതു സ്വഭാവങ്ങൾ

**1. ദൈവത്തിലുള്ള വിശ്വാസം:** ദൈവവിശ്വാസത്തെക്കുറിച്ച് ദാർശനികമായ മൂന്നു നിലപാടുകൾ മതങ്ങൾ എടുക്കുന്നുണ്ട്. ഇതിൽ ആദ്യത്തേത് ദൈവവിശ്വാസമുള്ള വിഭാഗമാണ്. ഒന്നോ അതിൽ അധികമോ ദൈവ സങ്കല്പങ്ങൾ ഇവർക്ക് ഉണ്ടാകാം. ദൈവവിശ്വാസികൾ (Theists) എന്ന് അറിയപ്പെടുന്ന ഈ വിഭാഗത്തിലാണ് ലോകത്തിലെ അധികം മതങ്ങളും ഉൾപ്പെടുന്നത്.

രണ്ടാമത്തേത് നിരീശ്വരവാദികളാണ് (Atheists). പ്രപഞ്ചത്തിനപ്പുറത്ത് അമാനുഷികമായ മറ്റൊരു ശക്തി ഇല്ല എന്ന് ഇവർ വിശ്വസിക്കുന്നു.

മൂന്നാമതൊരു വിഭാഗം ദൈവം ഉണ്ടെന്നോ, ഇല്ലെന്നോ പറയുവാൻ ആഗ്രഹിക്കാത്തവരാണ്. ദൈവം ഉണ്ടെന്നോ, ഇല്ലെന്നോ യുക്തിയുടെ അടിസ്ഥാനത്തിൽ വാദിക്കുവാൻ സാധിക്കാത്തതിനാൽ ഇവർ അക്കാര്യം ചർച്ച ചെയ്യുന്നില്ല. ദൈവത്തിന്റെ അസ്ഥിത്വത്തെക്കുറിച്ച് എന്തെങ്കിലും പറയുവാൻ മനുഷ്യമനസ്സ് അശക്തമാണ് എന്നു വാദിക്കുന്ന ഇവർ Agnostics എന്ന് അറിയപ്പെടുന്നു.

ദൈവവിശ്വാസമുള്ള മതങ്ങളിൽ തന്നെയും മൂന്നു വിഭാഗങ്ങളെ പ്രത്യേകം കാണാം. ഇതിൽ ആദ്യത്തേത് ഏകദൈവവിശ്വാസികൾ (monotheism) ആണ്. സ്രഷ്ടാവോ, നിയന്താവോ, സംരക്ഷകനോ, സംഹാരകനോ ഒക്കെയായ ഒരു ഏക ദൈവമായിരിക്കും ഈ മതങ്ങളുടെ കേന്ദ്രചിന്ത.

രണ്ടാമത്തേത് ബഹുദൈവവിശ്വാസമാണ് (Polytheism). ഇവർ ഒന്നില

ധികം ദൈവങ്ങളിൽ വിശ്വസിക്കുന്നു. പ്രപഞ്ചത്തിൽ കാണുന്ന എല്ലാം ദൈവമാണെന്നുള്ള Pantheism തുടങ്ങി യവന, റോമ, ഭാരത പാരമ്പര്യത്തിൽ ബഹുദൈവവിശ്വാസമുള്ള അനേക മതങ്ങളെ കാണുന്നുണ്ട്.

മൂന്നാമതൊരു വിഭാഗം ബഹുദൈവസങ്കല്പത്തോടൊപ്പം അവയിൽ ഒരു ദൈവത്തിന് ഒരു പ്രത്യേകതരം അധീശത്വം കല്പിക്കുന്നു. ബഹുദൈവവിശ്വാസത്തിൽ നിന്നും ഏകദൈവവിശ്വാസത്തിലേയ്ക്കുള്ള മാറ്റമാണ് ഇവരിൽ പടിപടിയായി കാണുന്നത്. സാഹചര്യത്തിനൊത്ത് ദൈവസങ്കല്പത്തെ സൃഷ്ടിച്ചെടുക്കുന്ന ഈ വിശ്വാസരീതിയെ Henotheism എന്ന് വിളിക്കുന്നു.

**2. രക്ഷാ സിദ്ധാന്തം**

മതത്തിന്റെ അടിസ്ഥാനപരമായ ഒരു ലക്ഷ്യമാണ് രക്ഷ. എല്ലാ മതങ്ങളും മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും രക്ഷ ലാക്കാക്കി പ്രവർത്തിക്കുന്നു. 'രക്ഷ'യ്ക്ക് നൽകുന്ന അർത്ഥവും അതിനുള്ള മാർഗ്ഗങ്ങളും വ്യത്യസ്തങ്ങളായിരിക്കുമെങ്കിലും ഈ ആശയം നാസ്തിക മതങ്ങളിൽപ്പോലും കാണുന്നു. ഒരു വിശ്വാസിയുടെ ആത്യന്തികലക്ഷ്യം രക്ഷ അഥവാ മോക്ഷമാണെന്ന് മിക്കവാറും മതങ്ങൾ പഠിപ്പിക്കുന്നു.

മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണ് ഓരോ മതത്തിന്റെയും പ്രധാന പഠിപ്പിക്കലുകളായിത്തീരുന്നത്. വിശ്വാസികൾ അധർമ്മത്തിന്റെ മാർഗ്ഗം (അവിദ്യ, പാപം, അജ്ഞാനം, ആഗ്രഹം etc.) ഉപേക്ഷിച്ച് ജ്ഞാനസമ്പാദനത്തിലൂടെയും ധർമ്മപ്രവർത്തനങ്ങളിലൂടെയും ആരാധനയിലൂടെയും മോക്ഷപ്രാപ്തിയിലേയ്ക്ക് (രക്ഷ, മോക്ഷം, നിർവ്വാണം, കൈവല്യം) വരുന്നതിനുള്ള മാർഗമാണ് ഓരോ മതത്തിന്റെയും രക്ഷാസിദ്ധാന്തമെന്ന് (doctrine of Salvation) അറിയപ്പെടുന്നത്.

**3. മതഗ്രന്ഥങ്ങളും നിയമങ്ങളും**

ദൈവവിശ്വാസത്തോടും രക്ഷാസിദ്ധാന്തത്തോടും അനുബന്ധിച്ച് എല്ലാ മതങ്ങളിലും ചില പ്രമാണഗ്രന്ഥങ്ങളും നിയമാവലികളും (Scripture and code of conduct) കാണാം. മതത്തിന്റെ വേദശാസ്ത്രപരമായ അടിസ്ഥാനവും ധാർമ്മിക പ്രബോധനങ്ങളും മൂല്യബോധവും അവ നടപ്പിൽ വരുത്തുന്നതിനുള്ള സാമൂഹിക നിയമങ്ങളും ഉൾപ്പെടുന്നതായിരിക്കും ഇവ. കഥകൾ, നിർദ്ദേശങ്ങൾ, പ്രസംഗങ്ങൾ, ദർശനങ്ങൾ, അരുളപ്പാടുകൾ, ചരിത്രസംഭവങ്ങൾ, സംവാദങ്ങൾ തുടങ്ങിയ സംവേദന മാധ്യമങ്ങളിലൂടെയായിരിക്കും ഈ ഗ്രന്ഥങ്ങൾ അനുവാചകരിലെത്തുന്നത്. ഇവയിൽ സൃഷ്ടിയുടെ ആരംഭം, ഉല്പത്തി ചരിത്രം, മതസ്ഥാപകനെക്കുറിച്ചുള്ള കഥകൾ, പ്രവർത്തകരുടെ പുണ്യ-വീര്യ പ്രവൃത്തികൾ എന്നിങ്ങനെ അനേകം വിഷയങ്ങൾ

ഉണ്ടായിരിക്കും.

**4. ആചാരാനുഷ്ഠാനങ്ങൾ**

ആരാധനാമൂർത്തിയെ ശുശ്രൂഷിക്കുവാനും അനുഗ്രഹങ്ങൾ യാചിക്കുവാനും ആത്മശരീര മനസ്സുകളുടെ ശുദ്ധിക്കും വസ്തുക്കളുടെയും കാലങ്ങളുടേയും ശുദ്ധീകരണത്തിനുമൊക്കെയായി എല്ലാ മതങ്ങളിലും ആചാരാനുഷ്ഠാനങ്ങൾ കാണാം. വ്യക്തിപരമായും, സമൂഹം ഒന്നിച്ചും നടത്തുന്ന ആചാരാനുഷ്ഠാനങ്ങൾ ഉണ്ട്. ബലിപൂജ, നമസ്കാരങ്ങൾ, സംസ്കാരങ്ങൾ തുടങ്ങി ഇവ അനവധിയാണെങ്കിലും ഏറ്റവും പ്രധാനമായി എല്ലാ മതങ്ങളിലും കാണുന്നത് പ്രാർത്ഥനയാണ്. ഭക്തനും മൂർത്തിയും തമ്മിലുള്ള വ്യക്തിപരമായ ബന്ധവും സംസർഗ്ഗവുമാണ് പ്രാർത്ഥന. ദേവസ്തുതിപ്പ്, യാചനകൾ, പാപം ഏറ്റുപറച്ചിൽ, ധ്യാനം തുടങ്ങിയവയെല്ലാം പ്രാർത്ഥനയുടെ ഭാഗങ്ങളാണ്. ഓരോ ദിവസങ്ങളിലും നടത്തേണ്ട പൂജകൾക്കു പുറമേ പ്രത്യേക സമയത്തും സന്ദർഭങ്ങളിലും നടത്തേണ്ട പൂജകളും കാണുന്നുണ്ട്.

**5. വിശുദ്ധ സ്ഥലങ്ങളും വസ്തുക്കളും തീർത്ഥാടനവും**

മതത്തിന്റെ ഉത്ഭവം, സ്ഥാപകൻ, നേതാക്കൾ, ചരിത്രം തുടങ്ങിയവയോട്, ബന്ധപ്പെട്ടുള്ള സ്ഥലങ്ങളും വസ്തുക്കളും വിശുദ്ധമായി കരുതുകയും അവിടം സന്ദർശിക്കുന്നതിലൂടെ അനുഗ്രഹം ലഭിക്കുമെന്ന് വിശ്വസിക്കുകയും ചെയ്യുന്ന പ്രവണത എല്ലാ മതങ്ങളിലും സർവസാധാരണമായി കാണുന്നു. പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നതിനോടൊപ്പം സ്നാനം നടത്തുക (തീർത്ഥാടനം); തല മുണ്ഡനം ചെയ്യുക, ക്ഷൗരം ചെയ്യുക തുടങ്ങിയ ആചാരങ്ങളും ഉണ്ട്. ഇവ ആത്മശരീര മനസ്സുകളുടെ ശുദ്ധീകരണം (Purification) എന്ന സുപ്രധാനമായ ആശയത്തിന്റെ പ്രതീകങ്ങളാണ്. കൂടാതെ മതസ്ഥാപകരുടെയും നേതാക്കളുടെയും ജീവിതങ്ങളെ അനുകരിക്കുന്നതിലൂടെ മതാനുഭവത്തിൽ കൂടുതൽ വളരുവാനുള്ള പ്രചോദനവും ഇതിൽനിന്നും ലഭിക്കുന്നതാണ്. മതവിശ്വാസികളുടെ സംഗമത്തിനും ആശയവിനിമയത്തിനും ഇത്തരം തീർത്ഥാടനസ്ഥലങ്ങളും പുണ്യവസ്തുക്കളും വേദിയാകുന്നുണ്ട്.

## B. നാസ്തിക മതങ്ങൾ

അമാനുഷികമായ യാതൊന്നിലും വിശ്വാസമില്ലാത്ത മതപ്രസ്ഥാനങ്ങളാണ് പൊതുവെ നാസ്തികമതങ്ങൾ എന്ന് അറിയപ്പെടുന്നത്. ദൈവവിശ്വാസം ഇവർക്ക് ഇല്ലാത്തതിനാൽ ദൈവത്തോടുള്ള പ്രാർത്ഥനയും ഇല്ല. മനുഷ്യനന്മയ്ക്കും ലോകനന്മയ്ക്കും പ്രഥമസ്ഥാനം നല്കി, ആയതിനുള്ള കൂട്ടായ യത്നത്തിൽ പങ്കുചേരുക എന്നതാണ് ഇവരുടെ ലക്ഷ്യം. വേദഗ്രന്ഥങ്ങളുടെ പ്രമാണികതയിൽ ഇവർക്ക് വിശ്വാസമില്ല. പൗരാണിക ഗ്രന്ഥ

ങ്ങളിലെ ധാർമ്മീക പ്രബോധനങ്ങളെ ഉൾക്കൊണ്ട് ജീവിതം അർത്ഥപൂർണ മാകുക എന്നതിലുപരി ഗ്രന്ഥങ്ങൾക്ക് ദൈവ വെളിപാടുകൾ എന്ന സ്ഥാനം നൽകുന്നില്ല. നീതിബോധം, ഭൂതദയ, ധാർമ്മീകത തുടങ്ങിയ ലക്ഷ്യങ്ങളി ലേക്കുള്ള യാത്രയാണ് നാസ്തികമതങ്ങളുടെ സന്ദേശം. ദൈവനിഷേധ ത്തോടൊപ്പം ആത്മാവിനേയും നിഷേധിക്കുന്ന നാസ്തികരുണ്ട്. എന്നാൽ ആത്മാവിന്റെ സാന്നിദ്ധ്യത്തെ അംഗീകരിക്കുന്ന വിഭാഗങ്ങളുമുണ്ട്. ബുദ്ധ മതം ദൈവത്വത്തേയും ആത്മാവിനേയും ഒന്നിച്ച് നിഷേധിക്കുമ്പോൾ ജൈന മതം ദൈവത്തെ നിഷേധിക്കുകയും എന്നാൽ ആത്മാവിനെ ഒരു പരിധി വരെ അംഗീകരിക്കുകയും ചെയ്യുന്നു. ചാർവ്വാകരാകട്ടെ പൂർണ്ണമായും തത്വ ചിന്തയിലും യുക്തിഭദ്രതയിലും മാത്രം പ്രപഞ്ച വീക്ഷണം നടത്തുന്നവരും വേദ-ബ്രാഹ്മണ്യമതങ്ങളെ നഖശിഖാന്തം എതിർക്കുന്നവരുമാണ്.

ദൈവനിഷേധമൊഴിച്ചാൽ ആസ്തികമതത്തിന്റെ മിക്കവാറും സ്വഭാവ ങ്ങളും ഒരു സ്ഥാപിത പ്രസ്ഥാനമെന്ന നിലയിൽ നാസ്തികരിലും കാണാ വുന്നതാണ്. ധർമ്മ പ്രവാചകന്മാർ, അവരുടെ പഠിപ്പിക്കലുകൾ, അവ രേഖ പ്പെടുത്തിയിരിക്കുന്ന ഗ്രന്ഥങ്ങൾ, അവ അനുഷ്ഠിക്കുവാനുള്ള മാർഗങ്ങൾ, അവ വ്യക്തിജീവിതത്തിലേക്ക് സംക്രമിപ്പിക്കുവാനുള്ള യോഗാധിവിധികൾ, നിയമാവലികൾ, സ്ഥാപനങ്ങൾ, സത്യാന്വേഷണ യാത്രകൾ, പുണ്യസ്ഥല ങ്ങൾ (eg.: ഗയ, കപിലവസ്തു, കാശി etc.) തുടങ്ങിയവയെല്ലാം ഇവിടെയും ദൃശ്യമാണ്.

ആസ്തികം, നാസ്തികം എന്ന തരംതിരിവ്, പരമ്പരാഗതമായി ഉപയോ ഗിക്കുന്നതാണെങ്കിലും പദാർത്ഥവിശകലനത്തിൽ അവ അത്രതന്നെ നീതി പുലർത്തുന്നില്ല എന്ന് ചൂണ്ടിക്കാണിക്കട്ടെ. ആസ്തികം എന്നാൽ അസ്തി ത്വമുള്ളതെന്ന് സാരം. നാസ്തികം എന്നാൽ അസ്തിത്വമില്ലാത്തത്. അപ്പോൾ ദൈവനിഷേധികളും വേദത്തിൽ വിശ്വാസമില്ലാത്തതുമായവരെ അസ്തിത്വമില്ലാത്തവർ എന്ന് മറുഭാഗം ആക്ഷേപിച്ചതാണ് എന്ന് മനസ്സി ലാക്കാം. മതപഠനത്തിൽ പരമ്പരാഗതമായി ഈ പദങ്ങൾ ഉപയോഗിക്കു ന്നതുകൊണ്ട് വിഷയവിശകലനത്തിന് ഈ സംജ്ഞകൾ ഉപയോഗിച്ചുവെ ങ്കിലും ഈശ്വരവിശ്വാസികൾ എന്നും നിരീശ്വരവാദികൾ എന്നും വിളിക്കു ന്നതായിരിക്കും കൂടുതൽ ശരി.

## പാഠം 2

# മതത്തിന്റെ ആരംഭം, സിദ്ധാന്തങ്ങൾ

❑ അനിമിസം ❑ ടോറ്റമിസം ❑ പിതൃ-ആരാധന സിദ്ധാന്തം ❑ പ്രകൃതി ആരാധനാ സിദ്ധാന്തം ❑ സ്വർഗീയ കാരണ സിദ്ധാന്തം ❑ ഫെറ്റിസിസം ❑ വിശുദ്ധമായ മറ്റൊന്ന് ❑ ഉപസംഹാരം

മതത്തിന്റെ ആരംഭം എന്ന്, എവിടെ എന്നൊക്കെയുള്ള ചോദ്യങ്ങൾക്ക് ആധികാരികമായ ഉത്തരം കിട്ടുക പ്രയാസമാണ്. മനുഷ്യനോളം പഴക്കമുണ്ട് മതത്തിനും എന്നതിനാൽ മതങ്ങളും ചരിത്രാതീത കാലം മുതൽ തന്നെ നിലനിൽക്കുന്ന ജനകീയ സ്ഥാപനങ്ങളാണ്. എങ്കിലും വ്യവസ്ഥാപിതമായ മതപഠനത്തിനുള്ള ശ്രമമെന്ന നിലയിൽ മതങ്ങളുടെ ആരംഭത്തെക്കുറിച്ച് ചിന്തിക്കുകയും ഈ വിഷയത്തിൽ പഠനങ്ങൾ നടത്തിയിട്ടുള്ളവരുടെ അഭിപ്രായങ്ങളുടെ പശ്ചാത്തലത്തിൽ ഒരു ചർച്ച നടത്തുകയും ചെയ്യുക എന്നതാണ് ഈ പാഠത്തിന്റെ ഉദ്ദേശ്യം.

ചരിത്രകാരന്മാരും നരവംശശാസ്ത്രജ്ഞന്മാരും സാമൂഹ്യ ശാസ്ത്രജ്ഞന്മാരും മനഃശാസ്ത്ര വിദഗ്ദ്ധരും തുടങ്ങി സൃഷ്ടിയുടെ ആരംഭം പഠിക്കുവാൻ ശ്രമിക്കുന്ന എല്ലാവരും തന്നെ മതത്തിന്റെ ഉത്ഭവത്തെക്കുറിച്ചുള്ള അവരുടെ അഭിപ്രായങ്ങൾ കഴിവുള്ളിടത്തോളം തെളിവുകളുടെ അടിസ്ഥാനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇങ്ങനെയുള്ള ശാസ്ത്രീയ പഠനങ്ങളാണ് മതത്തിന്റെ ഉൽപ്പത്തിയെക്കുറിച്ചുള്ള സിദ്ധാന്തങ്ങൾ ആയി അറിയപ്പെടുന്നത്. എന്നാൽ നിർവചനത്തിന്റെ കാര്യത്തിൽ കണ്ടതുപോലെ ഇവിടെയും ഇതിൽ എന്തെങ്കിലുമൊരു സിദ്ധാന്തം പൂർണമായും ശരിയെന്നോ, തെറ്റെന്നോ പറയുവാൻ കഴിയുകയില്ല; മറിച്ച് എല്ലാ സിദ്ധാന്തങ്ങളും ഭാഗികമായി ശരിയായിരിക്കാമെന്നു മാത്രം. അതുപോലെ തന്നെ ഓരോ സിദ്ധാന്തവും സൈദ്ധാന്തികന്റെ പഠന സാഹചര്യങ്ങളോടും മാനസിക താല്പര്യങ്ങളോടും വളരെ ബന്ധപ്പെട്ട് നിൽക്കുന്നതായും കാണാം.

ആയതിനാൽ സ്വതന്ത്രമായി ഈ സിദ്ധാന്തങ്ങൾ പഠിക്കുകയും അവ നൽകുന്ന അനുഭവത്തിന്റെയും പാഠങ്ങളുടെയും പശ്ചാത്തലത്തിൽ പഠിതാവ് മതാരംഭത്തിന്റെ വിവിധ സാദ്ധ്യതകളെ അടുത്ത് അറിയുകയുമാണ് ചെയ്യേണ്ടത്. ഈ അറിവ് മതപഠനത്തിനുള്ള ഒരു നല്ല പശ്ചാത്തലമായി ഉപയോഗപ്പെടുകയും ചെയ്യും.

20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ന്യൂയോർക്കിലെ 'യേൽ' (yale) യൂണിവേഴ്സിറ്റിയിലെ John Clark എന്ന പ്രൊഫസർ തന്റെ പുരാവസ്തു ഗവേഷണ പഠനത്തിന്റെ ഭാഗമായി കിഴക്കൻ യൂറോപ്പിലെ ഒരു താഴ്വരയിൽ നിന്നും 35000 ത്തിലധികം വർഷം പഴക്കമുള്ള ഒരു മനുഷ്യാസ്ഥികൂടം കണ്ടെ

ടുത്തു. അതിന്റെ തല ഒരു കൽത്തൂണിന്മേൽ ഇരിക്കുന്ന രീതിയിലും ശരീരത്തിനു ചുറ്റും മൃഗങ്ങളുടെ അസ്ഥികൾ കൊണ്ട് ഒരു വലയം സൃഷ്ടിച്ചിരിക്കുന്ന രീതിയിലുമാണ് കണ്ടെത്തിയത്. മതപരമായ ഒരു സംസ്കാര ചടങ്ങിന്റെ ബാക്കിപത്രമാണ് ഈ അസ്ഥികൂടം എന്ന് ക്ലാർക്ക് വിലയിരുത്തുന്നു. ഇതിൽനിന്നും മതത്തിന് ചരിത്രാതീതകാലത്തോളം പഴക്കമുണ്ടെന്ന് അദ്ദേഹം സിദ്ധാന്തിക്കുന്നു ("Religion is very old, it may be as old as primitive man" - John Clark, 'Faiths Men Live by', Round Press Co., NewYork, 1958).

ബ്രിട്ടീഷ് നരവംശ ശാസ്ത്രജ്ഞനായ R. R. Marret ഉം John Clark–ന്റെ അഭിപ്രായത്തോട് യോജിക്കുന്നു. ബി. സി. 15000 മുതലെങ്കിലും മതത്തിന്റെ സ്വാധീനം, അറിയപ്പെടുന്ന എല്ലാ നാഗരീകതകളിലും വളരെ ശക്തമായി കാണുന്നതായി അദ്ദേഹം സിദ്ധാന്തിക്കുന്നു. മതവുമായുള്ള സജീവബന്ധത്തിലല്ലാതെ ഒരു സംസ്കാരവും ഉണ്ടായിട്ടില്ല എന്ന് അദ്ദേഹത്തിന്റെ പഠനം തീർത്തു പറയുന്നു.

മതത്തിന്റെ സാന്നിദ്ധ്യം പൗരാണികകാലം മുതൽ മനുഷ്യനിൽ ഉണ്ടെന്ന് കണ്ടെത്തിയ നിലയ്ക്ക് അതിന്റെ ആവിർഭാവത്തെക്കുറിച്ചുള്ള അനേകം പഠനങ്ങൾ 19–ാം നൂറ്റാണ്ടു മുതൽ തന്നെ ഉണ്ടായി.

### 1. അനിമിസം (*Animism* by E. B. Tylor, 1832 - 1917)

നരവംശ ശാസ്ത്രത്തിന്റെ പിതാവ് എന്നറിയപ്പെടുന്ന Edward Burnett Tylor 1832–ൽ ലണ്ടനിൽ ജനിച്ചു. നരവംശ ശാസ്ത്രത്തിലെ ഗവേഷണ പഠനത്തിനു വേണ്ടി അദ്ദേഹം ലോകം മുഴുവൻ ചുറ്റി സഞ്ചരിച്ചു. "Researches into the history of mankind" (1865), "Primitive Culture" (1871) എന്നീ ഗ്രന്ഥങ്ങളിലൂടെ അദ്ദേഹത്തിന്റെ സംഭാവനയായ അനിമിസം എന്ന സിദ്ധാന്തം കൊണ്ടുവന്നു. സിദ്ധാന്തം: "മനുഷ്യന്റെയും പ്രകൃതിയുടെയും ഐച്ഛികഭാഗമായി ഒരു ആത്മാവ് (Anima) ഉണ്ട്. ഈ ആത്മാവിനെക്കുറിച്ചുള്ള വിചാരങ്ങളാണ് മതത്തിന്റെ ആരംഭമായി തീർന്നത്.

"Anima" എന്ന ലാറ്റിൻ പദത്തിന് 'ആത്മാവ്' എന്നർത്ഥം (Soul or Spirit). മനുഷ്യനുൾപ്പെടെ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കൾക്കും ഏതെങ്കിലും വിധത്തിലുള്ള ഒരു ആത്മാവ് ഉണ്ടെന്നും, ഈ ആത്മാവിന്റെ പ്രവർത്തനം മൂലമാണ് പ്രപഞ്ചത്തിലെ എല്ലാ ചലനങ്ങളും ഉണ്ടാകുന്നത് എന്നും പൗരാണിക മനുഷ്യൻ വിശ്വസിച്ചിരുന്നുവെന്ന് Tylor വാദിക്കുന്നു. സ്വപ്നങ്ങൾ, പേടി പോലുള്ള വികാരങ്ങൾ തുടങ്ങി മനുഷ്യന്റെ ശാരീരികവും മാനസികവുമായ എല്ലാ പ്രവർത്തനങ്ങളുടെയും പിന്നിൽ ഈ 'അനിമ' യാണ് ഉള്ളത്. മനുഷ്യന് മനസ്സിലാക്കുവാൻ സാധിക്കാത്ത ഈ അമാനുഷിക യാഥാർത്ഥ്യം ക്രമേണ ആരാധനാവസ്തുവായി മാറുന്നു.

ആസ്ട്രേലിയായിലെ ആദിവാസികളുടെ ഇടയിൽ നടത്തിയ പഠനത്തിന്റെ വെളിച്ചത്തിൽ ഈ സിദ്ധാന്തം ശരിയാണെന്ന് Tylor തെളിയിക്കുന്നു. ആധുനിക മനുഷ്യനിൽ പോലും അവൻ അറിയാത്ത അഥവാ അവന് വ്യാഖ്യാനിക്കുവാനാകാത്ത ഒരു ആത്മ പ്രവർത്തനം നടക്കുന്നുവെന്നത് നിഷേധിക്കുവാനാകുമോ എന്ന് ടൈയ്ലർ വാദിക്കുന്നു.

ഈ മേഖലയിലെ ആദ്യത്തെ സിദ്ധാന്തമായിരുന്നു ടൈയ്ലറുടേത് എന്നതിനാൽ പില്ക്കാലത്ത് നടന്ന ഗവേഷണങ്ങളിൽ മിക്കവയും ടൈയ്ലറുടെ സിദ്ധാന്തത്തെ ചുവടുപിടിച്ചുകൊണ്ടായിരുന്നു രംഗപ്രവേശം ചെയ്തത്. അതുകൊണ്ടുതന്നെ സ്വാഭാവികമായും ടൈയ്ലറുടെ സിദ്ധാന്തത്തിന് അനേകം വിമർശനങ്ങൾ ഉണ്ടായിട്ടുണ്ട്.

എല്ലാ മതങ്ങളും ഇത്തരത്തിലാണ് രൂപംകൊണ്ടതെന്ന ടൈയ്ലറുടെ വാദം അംഗീകരിക്കുവാനാവില്ലെന്ന് പിൽക്കാലത്ത് പഠനം നടത്തിയവർ വാദിച്ചു. ഈ സിദ്ധാന്തപ്രകാരം അടിസ്ഥാനപരമായി ഭയത്തിൽ നിന്നുമാണ് മതം ഉണ്ടാകുന്നത് എന്ന് വരുന്നുവെന്നും ഇത് മതത്തോടുള്ള നിഷേധാത്മക നിലപാടാണെന്നും ഇവിടെ മതത്തിന്റെ വികാരപരവും അനുഭവപരവുമായ മാനങ്ങൾ തീർത്തും അവഗണിക്കപ്പെടുന്നുവെന്നുമാണ് മറ്റൊരു പ്രധാന വിമർശനം. പൗരാണിക മനുഷ്യർ തങ്ങളിലും പ്രകൃതിയിലും കുടികൊള്ളുന്ന ഒരു ആത്മാവിനേയോ ശക്തിയേയോ പറ്റി ബോധവാന്മാരായിരുന്നുവോ എന്നുള്ള സംശയം അവശേഷിക്കുന്നു. അറിയപ്പെടുന്ന പല പൗരാണിക മതങ്ങളിലും ടൈയ്ലറുടെ സിദ്ധാന്തം സാധൂകരിക്കപ്പെടുന്നില്ലെന്ന് വിമർശകർ ഉദാഹരണസഹിതം തെളിയിക്കുന്നു.

### 2. ടോറ്റമിസം (Totemism)

പത്തൊമ്പതാം നൂറ്റാണ്ടിലെ പ്രമുഖ ഫ്രഞ്ച് സാമൂഹിക ശാസ്ത്രജ്ഞനായ Emile Durkleim ആണ് ഈ സിദ്ധാന്തത്തിന്റെ ഉപജ്ഞാതാവ്. *The Elementary forms of Religious Life* (1915) എന്ന തന്റെ ഗ്രന്ഥത്തിൽ അദ്ദേഹം ഈ സിദ്ധാന്തം അവതരിപ്പിച്ചു.

'ടോറ്റം' (Totem) എന്ന പദത്തിൽ നിന്നുമാണ് ടോറ്റമിസം എന്ന പ്രയോഗം ഉണ്ടായത്. വടക്കേ അമേരിക്കയിലെ ആദിവാസി സമൂഹങ്ങളിൽ (Aboriginal Clans) ഉപയോഗിച്ചിരുന്ന ഈ പദത്തിന് ആദിവാസി സമൂഹത്തിലെ അംഗത്വം (Clan Membership) എന്നാണ് അർത്ഥം നൽകുന്നത്.

**സിദ്ധാന്തം:** ഒരു സമൂഹം തന്നെയാണ് ആ സമൂഹത്തിന്റെ ദൈവം അഥവാ സമൂഹത്തിന്റെ പ്രതീകാത്മകരൂപമാണ് പ്രസ്തുത സമൂഹത്തിന്റെ ദൈവസങ്കല്പമായി മാറുന്നത്. ഈ ദൈവസങ്കല്പത്തിന്റെ വസ്തുവല്ക്കരണമാണ് ടോറ്റം. ടോറ്റത്തെ ആരാധിക്കുമ്പോൾ സമൂഹത്തിന്റെ പ്രതിബ

ദ്ധത തന്നെയാണ് ആരാധിക്കപ്പെടുന്നത്. ചുരുക്കത്തിൽ സമൂഹത്തിന്റെ അടിസ്ഥാനപരമായ കെട്ടുറപ്പാണ് മതത്തിന്റെ ലക്ഷ്യം. മറ്റൊരുവിധത്തിൽ പറഞ്ഞാൽ മതം സാമൂഹികതയുടെ മൂർത്ത ഭാവമാണ്. ഓസ്ട്രേലിയയിലേയും വടക്കേ അമേരിക്കയിലേയും ആഫ്രിക്കയിലേയും ആദിവാസ സമൂഹങ്ങളിൽ നടത്തിയ ഗവേഷണ പഠനങ്ങൾ തന്റെ സിദ്ധാന്തത്തെ സാധൂകരിക്കുന്നതായി Durkheim തെളിയിക്കുന്നു.

Durkheim ന്റെ പഠനങ്ങളോടു ചേർന്ന് പഠനം നടത്തിയ W. C. Smith 'ടോറ്റമിസം' എന്ന സിദ്ധാന്തത്തെ ആദിവാസ സമൂഹങ്ങളുടെ മതപരമായ ജീവിതവുമായി കൂടുതൽ ബന്ധപ്പെടുത്തി ചിന്തിക്കുന്നു. ആദ്യകാലങ്ങളിലെ ചെറിയ മതസമൂഹങ്ങളിൽ ഓരോന്നിനും അവരുടെ ആരാധനാമൂർത്തിയായ ഓരോ വീരസങ്കല്പങ്ങൾ ഉണ്ടായിരുന്നു. ഇവ തീർത്തും സാമൂഹിക്കമായ അവരുടെ ജീവിത സാഹചര്യങ്ങളിൽ നിന്നും രൂപംകൊണ്ടിട്ടുള്ളവയാണ്. ഈ വീരസങ്കല്പം ഒരു മനുഷ്യനോ, മൃഗമോ, പക്ഷിയോ, വൃക്ഷമോ, പർവ്വതമോ, നദിയോ, അഗ്നിയോ, സമുദ്രമോ... തുടങ്ങി എന്തു വേണമെങ്കിലും ആവാം. അനുദിന ജീവിതത്തിൽ അവർ അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ പ്രതിസന്ധിയുമായി ഈ ആരാധനാ സങ്കല്പത്തിന് അടുത്ത ബന്ധം ഉണ്ടായിരിക്കും. മൂർത്തീകരിക്കപ്പെട്ട ഈ വസ്തു (Totem) ആ പ്രത്യേക സമൂഹത്തിന്റെ ജീവനാഡിയും ആരാധനാകേന്ദ്രവുമായി തീരുന്നു. ഇത്തരത്തിലുള്ള മതസമൂഹങ്ങൾ അറിയപ്പെടുന്നതു തന്നെ ഈ ടോറ്റത്തിന്റെ പേരിൽ ആയിരിക്കും. ഇവരുടെ ആരാധനാമൂർത്തി, കൊടിയടയാളം തുടങ്ങി എല്ലാം ഈ ടോറ്റമായിരിക്കും. ടോറ്റത്തിന്റെ സ്വഭാവത്തോടുള്ള ഒരു ഏകീഭാവം ഇവരുടെ ജീവിതത്തിൽ ഉടനീളം കാണുവാൻ കഴിയും. ടോറ്റത്തെ സാധാരണ സന്ദർഭങ്ങളിൽ കൊല്ലുവാനോ, ആക്ഷേപിക്കുവാനോ പാടില്ല; മറിച്ച് ടോറ്റത്തെ സർവ്വരും പവിത്രമായി ആരാധിക്കുകയും ആദരിക്കുകയും വേണം (പശു, പാമ്പ് തുടങ്ങി പല ജീവികളേയും ഇന്ത്യയിൽ പ്രത്യേക സ്ഥാനം നല്കി ബഹുമാനിക്കുന്നത് ഓർക്കുക). എന്നാൽ ഈ ആരാധനാസമൂഹത്തിന്റെ ഉത്സവങ്ങൾ പോലുള്ള പ്രത്യേക സന്ദർഭങ്ങളിൽ ടോറ്റത്തെ ആവാഹിച്ച് അതിന്റെ ശക്തിയെ സമൂഹത്തിലെ ഓരോരുത്തരും ആർജ്ജിക്കുന്നു. ഇതിന്റെ ഭാഗമായി പ്രത്യേക സന്ദർഭങ്ങളിൽ ടോറ്റത്തെ ബലി കഴിക്കുകയും അതിന്റെ രക്തം കുടിക്കുകയും ദേഹത്ത് തളിക്കുകയും മറ്റും ചെയ്യുന്നു (ഹൈന്ദവ സമൂഹത്തിലെ ബലികളും യഹൂദ – ക്രൈസ്തവ പാരമ്പര്യത്തിലെ കുഞ്ഞാടിന്റെ ബലിയും എല്ലാം ഓർക്കുക). ദൈവത്തിന്റെ കാണപ്പെടുന്ന പ്രതീകമായി പലരും ടോറ്റത്തെ കാണുന്നു.

ഏതെങ്കിലുമൊരു മതസമൂഹത്തിന്റെ ടോറ്റമായി എടുത്തിരിക്കുന്ന പ്രതീകത്തെ കൊല്ലുകയോ അധിക്ഷേപിക്കുകയോ ചെയ്യാതിരിക്കുവാൻ ആ

സമൂഹം പ്രത്യേക നിയമങ്ങൾ ഉണ്ടാക്കി എടുക്കാറുണ്ട്. ഇത്തരത്തിലുള്ള സാമൂഹിക വിലക്കുകളെ Taboo (ടാബു) എന്ന് വിളിക്കുന്നു (Taboo is a strong prohibition of an act by a religious Community - ഗോവധനിരോധനം തുടങ്ങിയവ ഉദാഹരണം).

ആനിമിസത്തെപ്പോലെ തന്നെ ടോറ്റമിസവും അനേകം വിമർശനാത്മക പഠനത്തിന് വിധേയമായിട്ടുണ്ട്. മതമെന്ന യാഥാർത്ഥ്യത്തെ കേവലം സാമൂഹിക പ്രതിഭാസം മാത്രമായി കാണുവാൻ ശ്രമിച്ചു എന്നതാണ് പ്രധാനമായും ഈ സിദ്ധാന്തത്തിന്റെ പോരായ്മയായി കാണുന്നത്.

### 3. പിതൃ-ആരാധന സിദ്ധാന്തം

പ്രസിദ്ധ ബ്രിട്ടീഷ് തത്വചിന്തകനും ഡാർവിനിസ്റ്റുമായിരുന്ന Herbert Spencer-ടെ അഭിപ്രായത്തിൽ പിതൃആരാധനയിൽ നിന്നുമാണ് മതം ഉടലെടുത്തത്.

**സിദ്ധാന്തം:** പൂർവ്വീകരുടെ അരൂപികൾ സ്വപ്നങ്ങളിലും മായാമോഹങ്ങളിലും കൂടെ മനുഷ്യരെ സ്വാധീനിക്കുവാൻ ശ്രമിക്കുന്നതായി അനുഭവപ്പെട്ടതിനാൽ സമൂഹങ്ങൾ പൂർവ്വീകരെ ആരാധിക്കുവാൻ തുടങ്ങി. ഇതിൽ നിന്നുമാണ് വ്യവസ്ഥാപിതമതങ്ങൾ ഉണ്ടാകുന്നത്.

ആനിമിസത്തിൽ നിന്നുമുള്ള ഒരു വളർച്ചയായി ഈ സിദ്ധാന്തത്തെ കാണാമെങ്കിലും പല മതങ്ങളിലും പിതൃ-ആരാധന (ancestoral worship) കാണുന്നില്ല എന്നതിനാൽ ഈ സിദ്ധാന്തത്തെ അധികമാരും ആധികാരികമായി എടുക്കുന്നില്ല.

### 4. പ്രകൃതി ആരാധനാ സിദ്ധാന്തം

പത്തൊമ്പതാം നൂറ്റാണ്ടിലെ പ്രസിദ്ധ ജർമ്മൻ ഇൻഡോളജിസ്റ്റ് (Indology - The studies about India) ആയിരുന്ന Max Muller ഇന്ത്യൻ മതങ്ങളെ ചരിത്രപരമായി പഠിച്ചതിൽ നിന്നും ആവിഷ്കരിക്കുന്നതാണ് പ്രകൃതി ആരാധനാ സിദ്ധാന്തം.

**സിദ്ധാന്തം:** പ്രകൃതിശക്തികളെക്കുറിച്ചുള്ള പൗരാണിക മനുഷ്യന്റെ വിശ്വാസങ്ങളിൽ നിന്നുമാണ് മതങ്ങൾ ഉത്ഭവിച്ചത്. അവർ പ്രകൃതിശക്തികളെ അമാനുഷിക വ്യക്തിത്വങ്ങളായി മനസ്സിലാക്കുകയും അവയുടെ കോപത്തിൽ നിന്ന് (പ്രകൃതിക്ഷോഭങ്ങൾ) രക്ഷപ്പെട്ട് ജീവിക്കേണ്ടതിനായി അവയെ ക്രമേണ ആരാധിക്കുകയും ചെയ്തു.

വേദമതത്തിലേയും ഗ്രീക്ക് മതങ്ങളിലേയും മിക്കവാറും ദൈവങ്ങൾ പ്രകൃതിശക്തിയുടെ വ്യക്തിവല്ക്കരിക്കപ്പെട്ട ഭാവങ്ങൾ ആണ്. ഇന്ദ്രൻ, സൂര്യൻ, അഗ്നി, വായു, സമുദ്രം തുടങ്ങിയവയെല്ലാം ഈ രണ്ട് മതപാരമ്പര്യങ്ങളിലും

ദൈവങ്ങളാണ്. ബഹുദൈവവിശ്വാസവും ആരാധനയും ഉണ്ടായതിന്റെ പശ്ചാത്തലവും ഇതാണെന്ന് Muller വാദിക്കുന്നു. പ്രകൃതിശക്തികളെ തിരിച്ചറിയുന്നതോടെ മതങ്ങൾ ബഹുദൈവ വിശ്വാസത്തിൽ നിന്നും ഏകദൈവവിശ്വാസത്തിലേക്ക് കടന്നുവന്നു തുടങ്ങി എന്നും അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. പ്രകൃതിആരാധനാ സിദ്ധാന്തത്തിന് അധികം എതിർപ്പുകൾ ഉണ്ടായിട്ടില്ല. എങ്കിലും എല്ലാ മതങ്ങളും ഇത്തരത്തിലാണ് ആരംഭമെടുക്കുന്നത് എന്ന് വാദിക്കുവാൻ തെളിവുകളില്ല.

### 5. സ്വർഗീയ കാരണ സിദ്ധാന്തം (Divine Source Theory)

ഓസ്ട്രിയൻ നരവംശശാസ്ത്രജ്ഞനായ Willim Schmidt മതത്തിന്റെ ആരംഭത്തെയും കാരണത്തെയും കുറിച്ച് കുറെക്കൂടെ വേദശാസ്ത്രപരമായ നിഗമനത്തിൽ എത്തിച്ചേരുന്നു.

**സിദ്ധാന്തം:** “മനുഷ്യജീവൻ അമാനുഷികമായ ഒരു സ്വർഗീയ കാരണത്തിൽ നിന്നാണ് ആരംഭിക്കുന്നത്. ഈ സ്വർഗീയ കാരണത്തോടുള്ള മനുഷ്യന്റെ പ്രതികരണമാണ് മതം. ഈ സ്വർഗീയ കാരണത്തെ ദൈവമെന്ന് വിളിക്കുന്നു. മനുഷ്യനിൽ അമാനുഷികമായി കാണുന്ന ഈ ചേതനയെ മനഃശക്തി (mana power - A force altogether distinct from physical power) എന്ന് Schmidt വിളിക്കുന്നു.

### 6. ഫെറ്റിസിസം (Fetishism)

18–ാം നൂറ്റാണ്ടിലെ മനഃശാസ്ത്രജ്ഞനായിരുന്ന D. C. Brosses ഈ സിദ്ധാന്തം ആവിഷ്കരിക്കുന്നു.

**സിദ്ധാന്തം:** തനിക്ക് മനസ്സിലാകാത്ത എല്ലാറ്റിനെയും മനുഷ്യൻ ബഹുമാനിക്കുകയും അവയിൽ അന്ധമായി വിശ്വസിക്കുകയും വികൃതമായി അനുകരിക്കുകയും ചെയ്യുന്നു. ഇവിടെയാണ് മതം ഉത്ഭവിക്കുന്നത്. പടിഞ്ഞാറൻ ആഫ്രിക്കയിൽ അനേകമായി കാണുന്ന മാന്ത്രികദൈവങ്ങൾക്ക് പോർട്ടുഗീസുകാർ നല്കിയ പേരാണ് ‘Feitico.’

നരവംശ ശാസ്ത്രജ്ഞനായ Sir James Frazer ഉം Brosses സിന്റെ അഭിപ്രായത്തോട് യോജിക്കുന്നു. മന്ത്രത്തിൽ നിന്ന് മതവും മതത്തിൽ നിന്ന് ശാസ്ത്രവും ഉണ്ടായി എന്ന് ഇദ്ദേഹം സിദ്ധാന്തിക്കുന്നു.

Brosses ന്റെയും Frazer -റുടെയും സിദ്ധാന്തങ്ങൾ ഇന്ന് ആരും തന്നെ ആധികാരികമായി എടുക്കുന്നില്ല. ശാസ്ത്രത്തിന്റെ വികസനത്തോടെ മതം തീർത്തും അവഗണിക്കപ്പെടുമെന്ന ചിന്ത മതത്തിന്റെ സാമൂഹികവും ധാർമ്മികവുമായ പ്രസക്തിയെ അറിയാത്തവരുടെ ഒരു അപക്വചിന്തയായി മാത്രമേ കാണുവാൻ കഴിയൂ.

## 7. വിശുദ്ധമായ മറ്റൊന്ന് (Otto's theory of Holy otherness)

നൂറ്റാണ്ടിലെ ജർമ്മൻ തത്ത്വചിന്തകനായ Rudolf Otto തന്റെ "The Idea of Holy" (1917) എന്ന ഗ്രന്ഥത്തിലൂടെ മതത്തിന്റെ ആരംഭത്തെക്കുറിച്ച് യുക്തിഭദ്രവും വേദശാസ്ത്രപരവുമായ മറ്റൊരു ആശയം കൊണ്ടുവരുന്നു.

**സിദ്ധാന്തം:** "മതത്തിന്റെ സാരാംശം വിശുദ്ധവും സ്വയപ്രകാശിതവും വിസ്മയജനിതവുമായ ഏതോ അമാനുഷിക സത്യത്തിലാണ്. വിശുദ്ധവും അതീവ രഹസ്യാത്മകവുമായ ഈ ശക്തി (സത്യം) മനുഷ്യകുലത്തെ അതിൽ അന്തർലീനമായിരിക്കുന്ന ഒരു ചേതന കൊണ്ട് ആകർഷിക്കുന്നു. ഇതാണ് മതത്തിന്റെ അടിസ്ഥാനകാരണം." (The essence of religion is the 'Holy' the 'numinous' the awesome. This Sacred secret attracts humanity by its inherent magnetism and which makes Religion).

ഭൗതികസിദ്ധാന്തങ്ങളിൽ നിന്ന് വ്യത്യസ്തമായി ഭൗതിക യാഥാർത്ഥ്യങ്ങൾക്കപ്പുറത്ത് നമുക്ക് എളുപ്പം മനസ്സിലാക്കുവാനോ ബുദ്ധിവ്യാപാരം കൊണ്ട് വ്യവഹരിക്കുവാനോ സാധിക്കാത്ത എന്തോ ഒന്ന് ഉണ്ടെന്നും മനുഷ്യനോടുള്ള അതിന്റെ ആകർഷകത്വമാണ് (സ്നേഹം) മതത്തിന്റെ അടിസ്ഥാനമെന്നും പറഞ്ഞുവച്ച Otto ഭൗതീകതക്കപ്പുറത്തുള്ള ചില സത്യങ്ങളിലേക്ക് തന്റെ സിദ്ധാന്തത്തിലൂടെ ഒരു വാതിൽ തുറക്കുകയാണ്.

എന്തിനെയും സിദ്ധാന്തവല്ക്കരിക്കുവാൻ കിണഞ്ഞു പരിശ്രമിക്കുകയും മനുഷ്യബുദ്ധിക്കപ്പുറത്തുള്ളവയ്ക്കു നേരെ പുറംതിരിഞ്ഞിരിക്കുകയും ചെയ്യുന്ന ആധുനിക മനുഷ്യ മസ്തിഷ്കത്തിന്റെ മുന്നിൽ Otto 'വിശുദ്ധമായ മറ്റൊന്ന്' ഏറെ തുറക്കാതെ (രഹസ്യാത്മകമായി) പ്രതിഷ്ഠിച്ചിരിക്കുന്നു.

### ഉപസംഹാരം

മതത്തിന്റെ ആരംഭത്തെക്കുറിച്ച് പത്തൊമ്പതും ഇരുപതും നൂറ്റാണ്ടുകളിൽ നടന്ന ചർച്ചകളും സിദ്ധാന്തങ്ങളും ഭാഗികമായി അവലോകനം ചെയ്യുകയായിരുന്നുവല്ലോ. ഈ സിദ്ധാന്തങ്ങളെല്ലാം തന്നെ പാശ്ചാത്യ ശാസ്ത്രീയ ഗവേഷണപഠനത്തിന്റെ വിലയിരുത്തലുകൾ ആണെന്നു കണ്ടു. പല സിദ്ധാന്തങ്ങളും മതത്തിന്റെ പ്രാരംഭ ഘടകമായ മനുഷ്യന്റെ ആരംഭത്തെക്കുറിച്ചോ, പ്രകൃതിയുടെ ആരംഭത്തെക്കുറിച്ചോ മതത്തിന്റെ ആവിർഭാവത്തോടൊന്നിച്ച് ചിന്തിക്കുവാൻ അധികം ശ്രമിച്ചില്ല.

പൗരസ്ത്യ ചിന്തകരിൽ അധികമാരും മതത്തിന്റെ ആവിർഭാവത്തെക്കുറിച്ച് വസ്തുനിഷ്ഠമായി ഗവേഷണബുദ്ധിയോടെ സിദ്ധാന്തങ്ങൾ സൃഷ്ടിച്ചെടുക്കുവാൻ ശ്രമിക്കുന്നതായി കാണുന്നില്ല. ഇത് പൗരസ്ത്യന്റെ അജ്ഞതകൊണ്ടോ ശാസ്ത്രീയമായ വളർച്ചക്കുറവു കൊണ്ടോ ആണെന്ന് തോന്നു

ന്നില്ല; മറിച്ച് ഉത്തരം കിട്ടുവാൻ പ്രയാസമുള്ള ഇത്തരം ചോദ്യങ്ങൾ അവൻ പൗരാണികകാലം മുതലെ ചോദിച്ചിട്ടുണ്ട്. ഉദാ. കേനേഷിതം സർവ്വം? (കേനോപനിഷത്തിലെ ആദ്യ ശ്ലോകം. അർത്ഥം – എല്ലാറ്റിന്റെയും പുറകിലുള്ള കാരണം എന്താണ്?). സൈദ്ധാന്തികമായ ചില ഉത്തരങ്ങൾ തട്ടിക്കൂട്ടുന്നതിനു പകരം പൗരസ്ത്യ മതദർശനത്തിൽ ഈ ചോദ്യത്തെ അനന്തതയിൽ ചോദ്യമായി തന്നെ നിലനിർത്തുകയാണ്; ഉത്തരങ്ങൾ എളുപ്പമല്ലാത്ത ചോദ്യങ്ങൾ ചോദ്യങ്ങളായി തന്നെ നിലനിർത്തുകയാണല്ലോ കൂടുതൽ ശരി എന്ന ചിന്തയോടെ.

"മനുഷ്യനു വേണ്ടി അവൻ അവന്റെ രൂപത്തിലും ഭാവത്തിലും ദൈവങ്ങളെ സൃഷ്ടിച്ചുവെന്ന്" അരിസ്റ്റോട്ടിൽ പറയുമ്പോൾ (Politics) "ദൈവം തന്റെ രൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചുവെന്ന്" വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നു (ഉല്പത്തി പുസ്തകം 1:27).

പാശ്ചാത്യ പൗരസ്ത്യ ദർശനങ്ങൾ തമ്മിൽ കാഴ്ചപ്പാടിലുള്ള അടിസ്ഥാനപരമായ ഈ വ്യത്യാസം മതങ്ങളുടെ ആരംഭത്തെക്കുറിച്ചുള്ള ചർച്ചയിലും കാണുന്നു എന്നത് സ്വാഭാവികം മാത്രം.

മതം നന്മയിലേയ്ക്കുള്ള പ്രപഞ്ചത്തിന്റെ വളർച്ചയ്ക്കുവേണ്ടി മനുഷ്യന്റെയും മതത്തിന്റെയും പ്രകൃതി മുഴുവന്റെയും കാരണമായ ദൈവം ഉണ്ടാക്കിയ ധർമ്മസ്ഥാപനമല്ലേ? ഈ ചോദ്യത്തിന് മതത്തിന്റെ പ്രാരംഭഘടകമായ മനുഷ്യൻ ഉത്തരം നൽകുമ്പോൾ മതത്തിന്റെ ആരംഭം എന്തെന്ന് സ്രഷ്ടാവ് അവന് വെളിപ്പെടുത്തിക്കൊടുക്കും. അതുവരെയും Otto യുടെ ഭാഷയിൽ പറഞ്ഞാൽ അത് 'വിശുദ്ധമായ മറ്റൊന്നായി' രഹസ്യത്തിൽ സൂക്ഷിക്കപ്പെടുക തന്നെ ചെയ്യും.

മതത്തിന്റെ അർത്ഥതലങ്ങളിലെ വൈവിധ്യത കണക്കിലെടുക്കുമ്പോൾ വിവിധ ശാസ്ത്രീയ മാർഗ്ഗങ്ങളിലൂടെയുള്ള വിശകലനങ്ങളും വിലയിരുത്തലുകളും സാംഗത്യമുള്ളവയാണ്. എങ്കിലും 'മതം' എന്ന പ്രതിഭാസത്തെ പൂർണ്ണമായി വ്യക്തമാക്കുവാൻ ഇവ അപര്യാപ്തമാണെന്നു പറയേണ്ടിയിരിക്കുന്നു.

## പാഠം 3

# ‘മത’ പഠനത്തിനുള്ള ശാസ്ത്രീയ സമീപനങ്ങൾ

❑ ചരിത്രപരമായ സമീപനം ❑ മനഃശാസ്ത്രപരമായ സമീപനം ❑ സാമൂഹികമായ സമീപനം ❑ പ്രതിഭാസ വിജ്ഞാനീയ സമീപനം ❑ ഘടനാപരമായ സമീപനം ❑ മറ്റു സമീപനങ്ങൾ

മതം എന്ന പ്രതിഭാസത്തെ വ്യത്യസ്ത ശാസ്ത്രീയ ഗവേഷണ രീതികളിലൂടെ വിശകലനം ചെയ്തു പഠിക്കുവാൻ അനേകർ ശ്രമം നടത്തിയിട്ടുണ്ട്. ഇത്തരം പഠനങ്ങളുടെ ഒരു സംക്ഷിപ്ത രൂപം നല്കുന്നതോടൊപ്പം മതത്തെ കൂടുതൽ അടുത്തറിയുവാനുള്ള ഒരു വേദി ഒരുക്കുക എന്നതാണ് ഈ പാഠത്തിന്റെ ലക്ഷ്യം.

മനുഷ്യനോളം പഴക്കമുള്ളതും മനുഷ്യമനസ്സോളം തന്നെ സങ്കീർണവുമായ മതത്തെ എന്തെങ്കിലുമൊരു പഠനവ്യവസ്ഥയുടെ പരിമിതിയിൽ ഒതുക്കുവാൻ പ്രയത്നിക്കുന്നത് പ്രായോഗികമല്ല. ചരിത്രപരവും മനഃശാസ്ത്രപരവും സാമൂഹികവും പ്രതിഭാസപരവും ഘടനാപരവും എന്നു വേണ്ട സാദ്ധ്യമാകുന്ന എല്ലാ മേഖലകളിൽ നിന്നും മതമെന്ന വലിയ പ്രതിഭാസത്തെ നിരീക്ഷിക്കുവാൻ സാധിക്കണം. ഈ നിരീക്ഷണങ്ങളെല്ലാം തന്നെ ഒരു വലിയ അളവു വരെ പരസ്പര പൂരകങ്ങളായി മനസ്സിലാക്കുകയും വേണം.

### 1. ചരിത്രപരമായ സമീപനം (Historical Approach)

മതം എപ്പോഴും മനുഷ്യചരിത്രവുമായി ഇഴപിരിഞ്ഞു കിടക്കുന്ന ഒന്നാണെന്നതിനാൽ ചരിത്രത്തിന്റെ വിശകലന പഠനത്തിലൂടെ ‘മത’ത്തിന്റെ അടിസ്ഥാന തത്വങ്ങളെ കണ്ടെത്തുവാൻ കഴിയും എന്ന നിഗമനമാണ് ചരിത്രപരമായ മതപഠനത്തിന് പിന്നിൽ ഉള്ളത്.

ചരിത്രവുമായുള്ള ബന്ധത്തിലല്ലാതെ ഒരു മതത്തേയും മനസ്സിലാക്കുവാൻ കഴിയുകയില്ല. ഏതൊരു മതത്തിന്റെയും അർത്ഥം അത് ആരംഭിച്ച കാലഘട്ടത്തിന്റെയും അത് വളർന്നുവന്ന സാഹചര്യങ്ങളുടെയും പശ്ചാത്തലത്തിൽ മാത്രമേ മനസ്സിലാക്കുവാൻ സാധിക്കൂ. ഓരോ മതത്തിന്റെയും പാരമ്പര്യത്തെ അതാതിന്റെ ചരിത്ര പശ്ചാത്തലത്തിൽ മനസ്സിലാക്കുവാനുള്ള ശാസ്ത്രീയമായ ശ്രമമാണ് ചരിത്രപരമായ മതപഠനത്തിൽ അവലംബിക്കുന്നത്.

നരവംശശാസ്ത്രം, പുരാവസ്തുഗവേഷണം തുടങ്ങി ലഭ്യമാകുന്ന എല്ലാ

ചരിത്രപഠനോപാധികളും ഈ സമീപനത്തിൽ ഉപയോഗിക്കപ്പെടുന്നു. മനുഷ്യന്റെ മതപരവും സാമൂഹികവും സാംസ്കാരികവുമായ ഓരോ പരിണാമങ്ങളും ഈ പഠനത്തിൽ സസൂക്ഷ്മം വിശകലനം ചെയ്യപ്പെടുന്നു.

മതഗ്രന്ഥങ്ങളിൽ നിന്നും സൂചന ലഭിക്കുന്ന പൗരാണിക ചരിത്രസംഭവങ്ങളും (ജലപ്രളയം, പ്രവാസങ്ങൾ etc.) വ്യക്തിത്വങ്ങളും അവയുമായി ബന്ധപ്പെട്ടുകിടക്കുന്ന സങ്കല്പങ്ങളും വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളുമെല്ലാം ഈ സമീപനത്തിൽ പഠനവിഷയമാക്കുന്നു. അവയുടെ വെളിച്ചത്തിൽ വിലമതിക്കാവുന്ന പല നിഗമനങ്ങളിലും എത്തിച്ചേരുവാനും ചരിത്രപരമായ മതപഠന സമീപനത്തിന് സാധിച്ചിട്ടുണ്ട്. പൗരാണിക മതവ്യക്തിത്വങ്ങളെയും സംഭവങ്ങളെയും അവയുടെ ചരിത്രപരമായ അന്തരീക്ഷത്തിൽ പഠിച്ച് പുതിയ വ്യാഖ്യാനങ്ങളും മതപരമായ അർത്ഥതലങ്ങളും കണ്ടെത്തുവാൻ സഹായിക്കുന്നുവെന്നതാണ് ഈ പഠനശാഖയുടെ ഏറ്റവും വലിയ സംഭാവന. പല അന്ധവിശ്വാസങ്ങളും മാറ്റപ്പെടുവാനും പുനർവിചിന്തനത്തിലൂടെ സത്യത്തെ കൂടുതൽ അടുത്തറിയുവാനും ഈ സമീപനം സഹായിച്ചിട്ടുണ്ട്. മതങ്ങളുടെ സന്ദേശം എപ്പോഴും അത് രൂപമെടുത്ത ചരിത്രസാഹചര്യങ്ങളുമായി അടുത്ത ബന്ധം പുലർത്തുന്നുവെന്ന് ഈ പഠനം തെളിയിക്കുന്നു.

എന്നാൽ ഈ സമീപനത്തിന്റെ എല്ലാ കണ്ടെത്തലുകളോടും യോജിക്കുവാൻ പ്രയാസമുണ്ട്. അജ്ഞതയിൽ നിന്നോ അന്ധവിശ്വാസത്തിൽ നിന്നോ അശാസ്ത്രീയതയിൽ നിന്നോ അരാജകത്വത്തിൽ നിന്നോ അധാർമ്മികതയിൽ നിന്നോ ഉള്ള പടിപടിയായ വളർച്ചയുടെ (പരിണാമത്തിന്റെ) ഫലമായി അറിവിന്റെ പ്രകാശത്തിലേക്കും ശാസ്ത്രീയതയിലേക്കും ധാർമ്മികതയിലേയ്ക്കും മതങ്ങൾ വളരുന്നുവെന്ന സിദ്ധാന്തം (evalutionary development of religions) ചരിത്രസത്യങ്ങളോടും യാഥാർത്ഥ്യങ്ങളോടും നിരക്കുന്നതല്ല എന്നതാണ് ഈ സമീപനത്തോടുള്ള പ്രധാന വിമർശനം. കാരണം പൗരാണിക മനുഷ്യൻ ആധുനിക മനുഷ്യനേക്കാൾ പലപ്പോഴും നീതിബോധമുള്ളവനും ധാർമ്മികനും ശാസ്ത്രീയമായിപ്പോലും ഉന്നതനിലവാരം പുലർത്തിയവനുമായിരുന്നുവെന്നതിന് അനേകം തെളിവുകളുണ്ട്. ഭാഷ, കല, സംസ്കാരം, വൈദ്യം, ശാസ്ത്രം, തത്വചിന്ത തുടങ്ങി അനേക മേഖലകളിൽ ആധുനികതയോട് കിടപിടിക്കുന്നതോ അതിനേക്കാൾ ഉയർന്നതോ ആയ സ്ഥാനം പല പൗരാണികമതങ്ങൾക്കും ഉണ്ടായിരുന്നു എന്നതിന് തെളിവുകളുണ്ട് (ഭാരതീയ മതഗ്രന്ഥങ്ങൾ മാത്രം പഠിച്ചാൽ ഇത് മനസ്സിലാകും). പൗരാണിക മനുഷ്യനും മതങ്ങളും അജ്ഞതയുടെ ഫലങ്ങളായിരുന്നുവെന്നും ഇന്ന് മനുഷ്യൻ വളർന്നിരിക്കുന്നുമെന്നുമുള്ള വാദം ആധുനിക മനുഷ്യന്റെ പൊങ്ങച്ച സ്വഭാവത്തെ കാണിക്കുന്ന ചരിത്രപരമായ ഒരു ധിക്കാരമായി മാത്രമേ കാണുവാൻ കഴിയൂ. ജീവിക്കുന്ന ഒരു മതത്തെ ചരി

ത്രപരമായ ഒരു വിലയിരുത്തൽ കൊണ്ട് മാത്രം മനസ്സിലാക്കുവാൻ സാധിക്കുകയില്ല എന്നതാണ് ഈ പഠന സമീപനത്തിന്റെ മറ്റൊരു കുറവ്. മാത്രവുമല്ല ചരിത്രപരമായ എല്ലാ അന്വേഷണങ്ങളും അവയിൽ നിന്നും ഉണ്ടാകുന്ന നിഗമനങ്ങളും എപ്പോഴും വസ്തുനിഷ്ഠവും യാഥാർത്ഥ്യവും ആയിക്കൊള്ളണമെന്നുമില്ല.

## 2. മനഃശാസ്ത്രപരമായ സമീപനം (Psychological Approach)

മനുഷ്യന്റെ മതവിശ്വാസം തികച്ചും മനഃശാസ്ത്രപരമായതിനാൽ മനഃശാസ്ത്രപരമായ ഒരു വിശകലനത്തിനു മാത്രമേ മതത്തെ മനസ്സിലാക്കുവാൻ സാധിക്കൂ എന്നതാണ് ഈ സമീപനത്തിന്റെ അടിസ്ഥാന തത്വം.

വ്യത്യസ്ത കാരണങ്ങളാൽ വിവിധ സാഹചര്യങ്ങളിൽ മനുഷ്യന്റെ അവബോധമനസ്സിൽ (ഒരു വ്യക്തിയുടെയോ ഒരു സമൂഹം മുഴുവന്റെയുമോ ആകാം) സ്ഥാനം പിടിച്ചിരിക്കുന്ന വികാരങ്ങളുടെയും അസന്തുലിതാവസ്ഥയുടെയും ഒരു ബഹിർസ്ഫുരണമാണ് മതത്തിന്റെ അടിസ്ഥാനം എന്ന ഫ്രോയിഡിന്റെ സിദ്ധാന്തമാണ് മനഃശാസ്ത്രപരമായ മതാപഗ്രഥനത്തിൽ എപ്പോഴും മുഴച്ചുനില്ക്കുന്നത്.

മാതൃഗർഭത്തിൽ ഇരിക്കുന്ന സമയം മുതൽ ഒരു ശിശുവിൽ ഉണ്ടാകാവുന്ന വൈകാരിക അസ്വസ്ഥതകൾ മുതൽ ബാല്യത്തിലും യൗവനത്തിലുമെല്ലാമുള്ള മാനസ്സിക അടിച്ചമർത്തലുകളുടെയും പിരിമുറുക്കങ്ങളുടെയും എല്ലാം ഫലമായി അവൻ എത്തിനില്ക്കുന്ന ഒരു അവസ്ഥയുടെ വിസ്ഫോടനമാണ് പലപ്പോഴും മതപരമായ അവന്റെ തീക്ഷ്ണതയ്ക്ക് കാരണമാകുന്നതെന്ന് ഫ്രോയിഡ് അഭിപ്രായപ്പെടുന്നു. ഇതേ പ്രക്രിയയുടെ തന്നെ സംഘടിതമായ ഒരു രൂപമായി മതങ്ങളെ വിലയിരുത്തുന്നു.

ഒരു വ്യക്തിയുടെയോ സമൂഹത്തിന്റെയോ അബോധമനസ്സിൽ പരിഹരിക്കപ്പെടാതെ കിടക്കുന്ന മാനസ്സീക അസ്വാസ്ഥ്യങ്ങളുടെ ബാഹ്യമായ ഒരു രൂപമെടുക്കലാണ് ഫ്രോയിഡിന്റെ ഭാഷയിൽ ദൈവം. ഒരു വ്യക്തിക്കോ സമൂഹത്തിനോ ഇല്ലാത്തതും എന്നാൽ ലഭിക്കണമെന്ന് ഉൽക്കടമായി ആഗ്രഹിക്കുന്നതുമായ കാര്യങ്ങൾ നേടിയെടുക്കാനുള്ള അവന്റെ / ആ സമൂഹത്തിന്റെ ശ്രമമാണ് മതമായി രൂപാന്തരപ്പെടുന്നത് എന്ന ഫ്രോയിഡിയൻ ചിന്ത, മതത്തെ മനഃശാസ്ത്രപരമായി വീക്ഷിക്കുന്ന Carl Jung, William James തുടങ്ങിയവരിലും വലിയ വ്യത്യാസങ്ങൾ കൂടാതെ കാണുന്നുണ്ട്. മനുഷ്യനിൽ സാർവ്വത്രികമായി കാണുന്ന ഒരുതരം മാനസികരോഗമാണ് മതം എന്ന നിഗമനത്തിലാണ് ഇവർ എത്തിച്ചേരുന്നത്.

മനുഷ്യമനസ്സും മതവുമായുള്ള ആഴമായ ബന്ധത്തെ മനസ്സിലാക്കുവാൻ മനഃശാസ്ത്രപരമായ സമീപനത്തിന് സാധിച്ചിട്ടുണ്ട്. മനുഷ്യമനസ്സിലാണ്

മതവും ദൈവവും ജനിക്കുന്നത് എന്ന ചിന്ത ഒരു വലിയ പരിധി വരെ ശരിയുമാണ്.

എന്നാൽ മനുഷ്യമനസ്സിനെ ഭൗതിക വസ്തുവായി മാത്രം അപഗ്രഥിക്കുവാനേ ഇവർക്കു സാധിച്ചുള്ളു എന്നുള്ളതാണ് ഈ സമീപനത്തിന്റെ അടിസ്ഥാന പ്രശ്നമായി ചൂണ്ടിക്കാണിക്കപ്പെടുന്നത്. മനുഷ്യമനസ്സ് വ്യാഖ്യാനാതീതവും നിർവചനാതീതവുമാണ്. അതിഭൗതികമായി എന്തോ ചില യാഥാർത്ഥ്യങ്ങൾ അതിൽ ഉണ്ട്. ഭൗതിക വിശകലനങ്ങൾ കൊണ്ടു മാത്രം അതിനെ മനസ്സിലാക്കുവാനുള്ള ശ്രമം ഭാഗികവും അതുകൊണ്ടു തന്നെ അബദ്ധജടിലവും ആകാം.

മനുഷ്യമനസ്സിന്റെ അനന്തമായ കഴിവുകളെക്കുറിച്ച് അല്പം പോലും ചിന്തിക്കാതെ അതിന്റെ ബലഹീനതയും അതിനോടു ചേർന്നുള്ള പ്രശ്നങ്ങളും എന്ന രീതിയിൽ മാത്രം മനഃശാസ്ത്ര വിശകലനം നടത്തുന്ന ഇക്കൂട്ടർ അവരുടെ മതപഠന സമീപനത്തിൽ ആദിയോടന്തം ഒരുതരം നിഷേധാത്മക സമീപനമാണ് എടുത്തിരിക്കുന്നത്. മനുഷ്യമനസ്സിന്റെ രോഗാതുരതയാണ് മതത്തിന്റെ അടിസ്ഥാനമെന്ന വാദത്തിന് ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ അല്പം കൈയടി ലഭിച്ചുവെങ്കിലും ഇന്ന് ഈ വാദം പരക്കെ തള്ളപ്പെട്ടിരിക്കുകയാണ്.

പൗരസ്ത്യദർശനത്തിൽ മനസ്സിന് വളരെ ഉയർന്ന മാനമാണ് നല്കിയിരിക്കുന്നത്. ആത്മാവിനെയും ശരീരത്തേയും കൂട്ടിച്ചേർത്ത് പ്രവർത്തനോന്മുഖമാക്കുന്നത് മനസ്സാണ്. മനസ്സ് ശക്തിയുടെ ഉറവിടമാണ്. മതത്തിൽ മനുഷ്യമനസ്സിനുള്ള വലിയ സ്ഥാനത്തെ പൗരസ്ത്യചിന്തകർ മനസ്സിലാക്കിയിട്ടുണ്ട്. മനസ്സിന്റെ രോഗാതുരമായ അസ്വസ്ഥതയല്ല; നേരെ മറിച്ച് ആരോഗ്യമുള്ള മനസ്സിന്റെ ശക്തമായ പ്രവർത്തനമണ്ഡലമാണ് മതം എന്ന ക്രിയാത്മക ചിന്തയാണ് പൗരസ്ത്യ മനഃശാസ്ത്രദർശനത്തിൽ കാണുന്നത്.

മനുഷ്യമനസ്സിനെക്കുറിച്ചുള്ള പൗരസ്ത്യ ദർശനങ്ങൾ കൂടെ ഉൾപ്പെടുത്തി മുൻവിധികളില്ലാതെ മതത്തിന്റെ മനഃശാസ്ത്രപരമായ വശങ്ങളെ പഠിക്കുവാനുള്ള ശ്രമങ്ങൾ ഇനിയും നടക്കേണ്ടിയിരിക്കുന്നു. അത്തരം പഠനങ്ങൾ മതത്തിന്റെ മനഃശാസ്ത്രപരമായ അർത്ഥതലങ്ങളെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കി ആധുനിക ലോകത്ത് വർദ്ധിച്ചു വരുന്ന മനഃശാസ്ത്രപരമായ രോഗങ്ങൾക്കുള്ള നല്ല ഔഷധമെന്ന നിലയിൽ മതത്തെ ഉപയോഗിക്കുന്നതിന് ഉപയുക്തമാക്കും.

### 3. സാമൂഹികമായ സമീപനം (Sociological Approach)

മതം തീർത്തും ഒരു സാമൂഹിക സ്ഥാപനമാകയാൽ സാമൂഹികമായ പഠനത്തിലൂടെ മാത്രമേ മതത്തിന്റെ അർത്ഥതലങ്ങളെ കണ്ടെത്തുവാൻ

കഴിയൂ എന്നതാണ് ഈ സമീപനത്തിന്റെ അടിസ്ഥാനം.

സാമൂഹിക ശാസ്ത്രത്തിന്റെ കാഴ്ചപ്പാടിൽ മതം സമൂഹജീവിതത്തിന്റെ പ്രതീകാത്മകമായ ഒരു രൂപമാണ്. നല്ല സമൂഹമെന്ന ലക്ഷ്യത്തിലാണ് മതങ്ങൾ ആവിർഭാവം ചെയ്തിരിക്കുന്നത്. അതുകൊണ്ട് ഒരു മതത്തിന്റെ അർത്ഥവും വ്യാപ്തിയും മനസ്സിലാക്കണമെങ്കിൽ ആ മതം ഉൾപ്പെടുന്ന സമൂഹത്തെ ആഴമായ ശാസ്ത്രീയ പഠനങ്ങൾക്ക് വിധേയമാക്കണം.

സാമൂഹികശാസ്ത്രപരമായ മതപഠനത്തിന് അടിസ്ഥാനമിട്ടത് Emeli Darkheim ആണ്. സമൂഹം എപ്പോഴും മാറ്റങ്ങൾക്ക് വിധേയപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു യാഥാർത്ഥ്യമാണ് എന്നതിനാൽ അതിനെ ചരിത്രപരമായ പഠനങ്ങൾക്ക് വിധേയമാക്കുന്നതിൽ ഒട്ടേറെ പരിമിതികൾ ഉണ്ടെന്ന് അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു. മതം സമൂഹത്തിന്റെ പ്രതീകാത്മകമായ രൂപമാണ് എന്നതിനാൽ മതത്തെ ഒരു സാമൂഹിക യാഥാർത്ഥ്യമായി കണ്ട് അപഗ്രഥനം നടത്തണം.

മതം ഒരു സാമൂഹിക പ്രതിഭാസമാണെന്നതിനു സംഘടിതമായ സമൂഹജീവിതത്തിന്റെ പശ്ചാത്തലത്തിലല്ലാതെ അതിനെ മനസ്സിലാക്കുവാൻ സാധിക്കുകയില്ല. അഥവാ മതപഠനം വിശാല അർത്ഥത്തിൽ സമൂഹത്തിന്റെ തന്നെ പഠനമാണ്. സമൂഹജീവിതത്തിലെ വിശുദ്ധിയുടെ പ്രതീകങ്ങളാണ് ദൈവങ്ങളും പിതാക്കന്മാരും മറ്റ് സ്വർഗ്ഗ സങ്കല്പങ്ങളും. എല്ലാ മതങ്ങളുടെയും അടിസ്ഥാനലക്ഷ്യം സമൂഹജീവിതത്തിന്റെ ഉദ്ഗ്രഥനവും ഉന്നമനവുമാണ്. മതങ്ങളെല്ലാം ധാർമ്മിക പ്രമാണങ്ങൾക്കു പരമപ്രാധാന്യം നൽകുന്നതിന്റെ കാരണവും ഇതാണ്.

Max Weber എന്ന സാമൂഹിക ശാസ്ത്രജ്ഞൻ തന്റെ പ്രസിദ്ധ ഗ്രന്ഥത്തിൽ (The Sociology of Religion, 1963) സാമൂഹികശാസ്ത്ര സമീപനത്തെയും ചരിത്രപരമായ സമീപനത്തേയും സമന്വയിപ്പിച്ചുകൊണ്ടുള്ള ഒരു പഠനം നടത്തുന്നു. മതത്തെ അവഗണിച്ചുകൊണ്ടുള്ള പഠനം ഒരു സമൂഹത്തിന്റെയും രൂപത്തെ വെളിപ്പെടുത്തുകയില്ല; അതുപോലെ തന്നെ സമൂഹത്തെ മറന്നുകൊണ്ടുള്ള മതത്തിന്റെ കേവലം ചരിത്രപരമായ അപഗ്രഥനവും അപൂർണമായിരിക്കും.

Durkheim, Weber തുടങ്ങിയവരുടെ പഠനങ്ങൾ വളരെ ശ്രദ്ധ ആകർഷിക്കപ്പെട്ടതാണ്. ഇവരുടെ നിഗമനങ്ങൾക്ക് ഏറെ പ്രസക്തിയുമുണ്ട്. മതവും സമൂഹവും ഒരു നാണയത്തിന്റെ വശങ്ങൾ പോലെ പരസ്പര ബന്ധിതങ്ങളാണ്. മതപഠനത്തിൽ സമൂഹത്തിന് വലിയ സ്ഥാനം ഉണ്ട്. എന്നാൽ സമൂഹത്തിന് അമിത പ്രാധാന്യം നൽകിയതിനാൽ സമൂഹത്തിനപ്പുറത്തേക്കു കൂടിയുള്ള ഒരു പ്രസക്തി മതത്തിന് ഉണ്ടെന്ന് മനസ്സിലാക്കുവാനും അംഗീകരിക്കുവാനും ഈ പഠനശാഖയ്ക്ക് സാധിക്കാതെ വന്നു. മതം സമൂഹം

മാത്രമല്ല, അതിനപ്പുറത്ത് മറ്റനേകം ഘടകങ്ങൾ കൂടെ മതത്തിൽ ഉണ്ട് എന്ന വസ്തുത വിസ്മരിക്കപ്പെട്ടു കൂടാ. അതുപോലെ തന്നെ ദൈവം സമൂഹത്തിന്റെയും നന്മയുടെ തന്നെയും സ്രഷ്ടാവു കൂടിയാണ്.

തങ്ങളുടെ സിദ്ധാന്തത്തിന് അപ്രമാദിത്വം നൽകിയെന്നതിനാൽ മറ്റെല്ലാ പഠനശാഖകളെയും നിഷേധിക്കുവാൻ ശ്രമിച്ചുവെന്നതാണ് ഇവരുടെ പ്രധാന വിമർശനമായി കാണുന്നത്.

ഇതുവരെയും വിശകലനം ചെയ്ത മൂന്നു സമീപനങ്ങളും മതത്തിന്റെ സ്വഭാവപരമായ ഘടനയെ മാത്രം കേന്ദ്രീകരിച്ചുകൊണ്ടാണ് പഠനങ്ങൾ നടത്തിയത് എന്ന ഒരു ശക്തമായ വിമർശനം ഉണ്ട്. നരവംശശാസ്ത്രപരവും (ചരിത്രപരം) മനഃശാസ്ത്രപരവും സാമൂഹികശാസ്ത്രപരവുമായ മാനങ്ങളിൽ മാത്രം ഒതുങ്ങുന്ന ഒരു പ്രതിഭാസമല്ല മതം. മതത്തിന്റെ ഘടനാപരമായ ചില തലങ്ങളെ പഠിക്കുവാൻ ഉതകുമെങ്കിലും മതത്തെ അതിന്റെ സംപൂർണതയിൽ ദർശിക്കുവാനും ആ വിധത്തിൽ വിശകലനം ചെയ്യുവാനും ഈ പഠന സമീപനങ്ങൾക്ക് സാധിച്ചിട്ടില്ലാ എന്ന് വിമർശകർ വിലയിരുത്തുന്നു. ഈ വിമർശനത്തിൽ നിന്നുമാണ് മറ്റ് രണ്ട് ശാസ്ത്രീയ സമീപനങ്ങൾ മതപഠനത്തിൽ ഉടലെടുക്കുന്നത്.

### 4. പ്രതിഭാസ വിജ്ഞാനീയ സമീപനം (Phenomenological Approach)

മതം ഒരു പ്രതിഭാസമാണ്. അതുകൊണ്ടു തന്നെ യാതൊരു മുൻവിധികളും കൂടാതെയുള്ള ഒരു സ്വതന്ത്ര പഠനമാണ് മതത്തെ മനസ്സിലാക്കുവാൻ ഏറ്റവും ഉപകരിക്കുക. ചരിത്രപരവും മനഃശാസ്ത്രപരവും സാമൂഹികശാസ്ത്രപരവുമായ മുൻവിധികളോടെ കാണുമ്പോൾ മതത്തിന്റെ അടിസ്ഥാന സന്ദേശം മനസ്സിലാകാതെ പോകുവാൻ സാദ്ധ്യതയുണ്ട്. അതുകൊണ്ട് മതമെന്ന പ്രതിഭാസത്തെ പ്രതിഭാസ വിജ്ഞാനീയത്തിന്റെ ശാസ്ത്രസമീപനങ്ങൾ കൊണ്ട് പൂർണ സ്വതന്ത്രമായി പഠിക്കുവാൻ സാധിക്കണം എന്നാണ് ഇവരുടെ വാദം.

മേൽവിവരിച്ച ഘടനാപരമായ മൂന്ന് സമീപനങ്ങളെയും ഇവർ ശക്തമായി വിമർശിക്കുന്നു. മതത്തിന്റെ അനന്ത സാദ്ധ്യതകളെ കണ്ടെത്തുന്നതിനു പകരം മതത്തെ ചരിത്രപരവും മനഃശാസ്ത്രപരവും സാമൂഹികവുമായ ചില തലങ്ങളിൽ മാത്രം ഒതുക്കുവാൻ ശ്രമിച്ചുവെന്നതാണ് വിമർശനകാരണം.

പ്രതിഭാസവിജ്ഞാനീയ സമീപനം Durkheim -ന്റെ പഠനങ്ങളെ തകിടം മറിച്ചു. സമൂഹമല്ല മറിച്ച് മതമാണ് യാഥാർത്ഥ്യം. ഏതെങ്കിലുമൊരു തലത്തിലേക്ക് മാത്രം ഒതുക്കുവാൻ സാധിക്കുന്ന ഒന്നല്ല മതമെന്ന പ്രതിഭാസം.

അത് അനിർവചനീയമായ വിശുദ്ധതയുടെ പ്രതീകവല്ക്കരണമാണ്. ഈ വിശുദ്ധത അതിഭൗതികവും അത്യുന്നതവുമായ ഒരു യാഥാർത്ഥ്യമാണ്.

ഈ വിശുദ്ധതയുടെ പ്രതീകമായി ഓരോ മതത്തിലും നിലകൊള്ളുന്ന യാഥാർത്ഥ്യങ്ങളെ അടുത്തറിയുവാനും അനുഭവവേദ്യമാക്കുവാനും സാധിക്കുക എന്ന വലിയ ഉത്തരവാദിത്വമാണ് മതപഠനം എന്നതുകൊണ്ട് അർത്ഥമാക്കുന്നതെന്ന് ഇവർ സിദ്ധാന്തിക്കുന്നു. വിവിധ മതങ്ങളിൽ നിന്നും ലഭ്യമാകുന്ന സ്ഥിതിവിവരങ്ങളുടെ അടിസ്ഥാനത്തിൽ ഓരോ മതത്തിലുമുള്ള ഈ വിശുദ്ധതയുടെ മാനങ്ങളെ കണ്ടെത്തി അവയോട് അനുഭാവതലത്തിൽ പ്രതിപ്രവർത്തിക്കുമ്പോഴാണ് മതത്തിന്റെ മനോഹാരിത വെളിപ്പെടുന്നതെന്നാണ് പ്രതിഭാസവിജ്ഞാനീയരുടെ അടിസ്ഥാനവാദം.

സമയത്തിനും കാലത്തിനുമപ്പുറത്തുള്ള ഈ അനിർവചനീയ യാഥാർത്ഥ്യത്തെ "holy other" എന്ന് Rudolf Otto യും (*The Idea of the Holy*, 1923), "Ultimate Reality" എന്ന് G. Vander Leeuw വും (*Religion is essence and manifestation*, 1963), "Absolute" എന്ന് M. Eliade യും (*The Sacred and the profane*, 1959) സംബോധന ചെയ്യുന്നു.

ഇവരുടെ പഠനങ്ങൾ പിന്തുടർന്ന W. B. Kristensen തന്റെ ഗ്രന്ഥത്തിൽ (*The Meaning of Religion*, 1960) മതം എന്ന പ്രതിഭാസം എപ്പോഴും ആത്മനിഷ്ഠാപരമാണെന്നും കേവലം ഭൗതികമായി അതിനെ പഠിക്കുവാൻ ശ്രമിക്കുന്നത് തെറ്റാണെന്നും ഘടനാപരമായ സമീപനം നടത്തിയവരെ വിമർശിച്ചുകൊണ്ട് ചൂണ്ടിക്കാണിക്കുന്നു. തുറന്ന മനസ്സോടെ അടുത്തുചെന്ന് അർഹമായ ബഹുമാനം നൽകിക്കൊണ്ട് വേണം മതപഠനം നടത്തുവാൻ എന്ന് പ്രതിഭാസ വിജ്ഞാനീയർ വിശ്വസിക്കുന്നു. കാരണം, മതം വിശുദ്ധതയുടെ പൂർണ്ണതയിലുള്ള ആവിഷ്കാരമാണ്.

മതത്തെക്കുറിച്ചുള്ള ശാസ്ത്രീയവും ഘടനാപരവുമായ പഠനസാദ്ധ്യതകളെ പാടെ നിഷേധിക്കുന്നുവെന്നതാണ് ഈ സമീപനത്തെക്കുറിച്ചുള്ള പ്രധാന വിമർശനം. 'വിശുദ്ധതയുടെ പ്രതീകവല്ക്കരണം' എന്നത് തത്വത്തിൽ മനോഹരമാണെങ്കിലും ആധുനിക മനുഷ്യമനസ്സിന് ഉൾക്കൊള്ളുവാൻ പ്രയാസമാണ്. എന്തിനും ശാസ്ത്രീയ പിൻബലം വേണമെന്ന് ശഠിക്കുന്ന ഒരുവന് തെളിയിക്കുവാനോ എന്നാൽ പൂർണ്ണമായി തള്ളിക്കളയുവാനോ സാധിക്കാത്ത മതമെന്ന പ്രതിഭാസം ഒരു പ്രതിഭാസമായിത്തന്നെ തുടരുന്നു.

മതങ്ങളുടെ പുറകിൽ ഒരു ആത്മീയ തത്വവും ദർശനവും ഉണ്ടെന്നും അതിനെ അതീവ വിശുദ്ധിയോടെ മാത്രം അനുഭവവേദ്യമാക്കണമെന്നും വാദിച്ച പ്രതിഭാസ വിജ്ഞാനീയ സമീപനം വേദശാസ്ത്രപരമായി ചിന്തിക്കുമ്പോൾ വളരെ ഉന്നതമായ നിലവാരം പുലർത്തുന്നുവെന്ന് കാണാം.

### 5. ഘടനാപരമായ സമീപനം (The Structuralist approach)

താരതമ്യേന വൈകി മാത്രം ആരംഭിച്ചതാണ് ഈ പഠനസമ്പ്രദായം. ആധുനിക ഭാഷാശാസ്ത്രത്തിന്റെയും (Linguistics) അടയാളവിജ്ഞാനീയത്തിന്റെയും (Semiology; the study of signs) ഭാഗമായാണ് ഈ പഠനം രൂപമെടുത്തത്.

ഏതൊരു പ്രതിഭാസത്തെയും അതിന്റെ രൂപത്തിന്റെ ഘടനാപരമായ വിശകലനം കൊണ്ട് പഠിക്കുവാൻ ശ്രമിക്കുക എന്നതാണ് ഈ പഠനസമ്പ്രദായത്തിന്റെ സമീപനം. മതപ്രസ്ഥാനത്തിലെ വാക്കുകളും രൂപങ്ങളും ഭാവങ്ങളുമെല്ലാം ഇവിടെ സൂക്ഷ്മമായ വിശകലനത്തിന് വിധേയമാക്കപ്പെടുന്നു. ഇങ്ങനെ ഏതൊരു മതത്തിന്റെയും ഘടനാപരമായ മുഴുവൻ സത്യങ്ങളും വെളിച്ചത്തു കൊണ്ടുവരുവാൻ ശ്രമിക്കുന്നു. മതം എവിടെ എങ്ങനെ ആരംഭിച്ചു? മതവും സമൂഹവും തമ്മിലുള്ള ബന്ധമെന്ത്? എന്താണ് മതങ്ങളിലെ വിശുദ്ധ രഹസ്യം? എന്നിങ്ങനെയുള്ള അനേകം ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തുവാൻ ഈ പഠനം ലക്ഷ്യം വയ്ക്കുന്നു.

പുതുതായി രൂപമെടുത്ത സമീപനം എന്നതുകൊണ്ടുതന്നെ ശക്തമായ ഒരു പഠന പ്രക്രിയയുടെ മാതൃകയോ ഈ സിദ്ധാന്തം വച്ചുകൊണ്ടുള്ള കൂടുതൽ പഠനങ്ങളോ ഉണ്ടായിട്ടില്ല എന്നത് ഈ പഠനസമീപനത്തിന്റെ ഒരു പ്രധാന കുറവായി നിലനിൽക്കുന്നു. David Robey എഡിറ്റ് ചെയ്ത “Structuralism: An Introduction’’ (1973) എന്ന ഗ്രന്ഥമാണ് ഈ പഠന സമീപനത്തിലേക്ക് ഏറെ വെളിച്ചം വീശുന്നത്. C. Levi Strauss (*The Raw and the cooked*; 1969), L. Dumont (*Religion, Politics and History in India*, 1970), S. J. Tambiah (*Budhissm and spirit cults in North-East Thailand*, 1970) തുടങ്ങിയവരെക്കുറിച്ചുള്ള പഠനത്തിലൂടെയാണ് David ഈ സിദ്ധാന്തം ലോകത്തിന്റെ ശ്രദ്ധയിലെത്തിക്കുന്നത്.

### 6. മറ്റു സമീപനങ്ങൾ (Other approaches)

മേൽ പ്രസ്താവിച്ച അഞ്ച് വ്യവസ്ഥാപിത സമീപനങ്ങൾ കൂടാതെ മനുഷ്യജീവിതവുമായി മതം ബന്ധപ്പെടുന്ന മറ്റെല്ലാ കാഴ്ചപ്പാടുകളിൽ നിന്നും മതത്തെക്കുറിച്ച് പഠിക്കുവാനുള്ള അനേകം സംഘടിതങ്ങളും അസംഘടിതങ്ങളുമായ ശ്രമങ്ങൾ നടന്നിട്ടുണ്ട്. താത്വികമായ സമീപനം, വേദശാസ്ത്രപരമായ സമീപനം (മതങ്ങളുടെ വേദശാസ്ത്രം പ്രത്യേക പാഠമായി വരുന്നുണ്ട്) നീതിശാസ്ത്രത്തിന്റെയും സൗന്ദര്യശാസ്ത്രത്തിന്റെയും സാഹിത്യത്തിന്റെയും കലയുടെയും അടിസ്ഥാനത്തിലുള്ള സമീപനങ്ങൾ (പ്രത്യേക പാഠമായി ചേർത്തിട്ടുണ്ട്) തുടങ്ങിയവ ഇതിൽ പ്രധാനപ്പെട്ടവയാണ്.

ആത്യന്തിക യാഥാർത്ഥ്യത്തെക്കുറിച്ചുള്ള മനുഷ്യന്റെ അന്വേഷണമാണ്

മതമെന്നതിനാൽ മതപഠനപ്രക്രിയയിൽ തത്വശാസ്ത്രത്തിന് വലിയ ഒരു സ്ഥാനമുണ്ട്. എല്ലാ മതത്തിന്റെയും വേരുകൾ നീതിശാസ്ത്രത്തിലും ധാർമ്മികതയിലുമാണെന്നതിനാൽ നീതിശാസ്ത്രത്തിന്റെ കാഴ്ചപ്പാടിലും മതത്തിന്റെ അർത്ഥം കണ്ടെത്തുവാൻ സാധിക്കും.

സത്യം സൗന്ദര്യമാണെന്നും സൗന്ദര്യം സത്യമാണെന്നുമുള്ള വാദം (Beauty is Truth and Truth Beauty, Keats) മിക്കവാറും മതങ്ങൾ അംഗീകരിക്കുന്നതാണ്. ബുദ്ധമതത്തിന്റെ കാലം മുതൽ ശ്രീശങ്കരനും (സൗന്ദര്യലഹരി) ആധുനിക സൗന്ദര്യശാസ്ത്രജ്ഞനായ ഡി. ഡി. കൊസംബിയുമുൾപ്പെടെ അനേകർ മതത്തിന്റെ പൂർണതയെ സൗന്ദര്യശാസ്ത്രത്തിലൂടെ കാണുവാൻ ശ്രമിച്ചിട്ടുണ്ട്.

**ഉപസംഹാരം**

മതപഠനത്തിനുള്ള ശാസ്ത്രീയ സമീപനങ്ങൾ വിലയിരുത്തുകയായിരുന്നുവല്ലോ. എല്ലാ സമീപനങ്ങളിലും ഭാഗികമായി കുറെ നന്മയുണ്ട് എന്നുള്ളതല്ലാതെ എന്തെങ്കിലുമൊരു സമീപനം പൂർണമാണെന്ന് കരുതുവാൻ സാധിക്കുന്നില്ല. ആകയാൽ ഈ വ്യത്യസ്ത സമീപനങ്ങളെ പരസ്പര പൂരകങ്ങളായി കാണുകയും അതിലുപരി എന്തെങ്കിലുമൊരു മതത്തിന്റെ വിശ്വാസിയെന്ന നിലയ്ക്ക് മതജീവിതത്തിൽ ഉണ്ടായിരിക്കുന്ന അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ ദൈവീകതയുമായുള്ള ഒരു അഭിമുഖീകരണത്തിന്റെയും അനുഭവത്തിന്റെയും സമീപനം ആവിഷ്കരിച്ചെടുത്ത് മതജീവിതം കൂടുതൽ ആഴവും അർത്ഥവുമുള്ളതാക്കിത്തീർക്കുക എന്നതാണ് കരണീയമായിരിക്കുന്നത്.

### പാഠം 4

# മനുഷ്യജീവിതവും പൗരാണിക മതങ്ങളും

❑ പശ്ചാത്തലം ❑ പൗരാണിക മതങ്ങൾ ❑ ഗ്രാമീണ മതങ്ങൾ ❑ ഉപസംഹാരം

അതിപുരാതന കാലങ്ങളിൽ നിലനിന്നിരുന്നതും പിന്നീട് ഇല്ലായ്മ ചെയ്യപ്പെടുകയോ പുതിയ രൂപങ്ങളെടുക്കുകയോ ചെയ്തതുമായ മതങ്ങളെയല്ല മറിച്ച് ആധുനികതയുടെ കുത്തൊഴുക്കിൽപ്പെട്ട് രൂപഭാവങ്ങൾ അധികം മാറാതെ ആദിവാസി സമൂഹങ്ങളിലും ഗിരിവർഗ്ഗങ്ങളിലും ചിലതരം ഗോത്രവർഗ്ഗങ്ങളിലുമൊക്കെ ഇന്നും നിലനില്ക്കുന്ന മതസമൂഹങ്ങളെയാണ് പൗരാ

ണികമതങ്ങൾ എന്ന് ഈ പാഠത്തിൽ വിവക്ഷിക്കുന്നത്. ആദിവാസിമത ങ്ങൾ, ഗോത്രമതങ്ങൾ, മരുഭൂമിമതങ്ങൾ, ആരണ്യമതങ്ങൾ എന്നൊക്കെ അവയുടെ ജീവിതസാഹചര്യങ്ങളുടെ പശ്ചാത്തലത്തിൽ ഇവ അറിയപ്പെ ടാറുണ്ട്.

**1. പശ്ചാത്തലം**

കൊളോണിയൽ സംസ്കാരത്തിന്റെ ആവിർഭാവത്തിനു മുമ്പ്, യാത്രാ സൗകര്യങ്ങളോ, വാർത്താമാധ്യമങ്ങളോ പ്രചാരം നേടിയിട്ടില്ലാത്ത കാലത്ത് ഭൂമിശാസ്ത്രപരവും ജീവിതസാഹചര്യപരവും ആയ പ്രത്യേക പശ്ചാത്ത ലങ്ങളിൽ മനുഷ്യജീവിതവുമായുള്ള അടിസ്ഥാനബന്ധത്തിൽ ഉടലെടു ത്തിട്ടുള്ള മതങ്ങൾ ഓരോ വൻകരയിലും കാണാം. ഇവയുടെ അപഗ്രഥനം മനുഷ്യനും മതങ്ങളുമായുള്ള ആരോഗ്യകരമായ ബന്ധത്തെ ആഴത്തിൽ തൊട്ടുണർത്തും എന്നതിന് സംശയമില്ല.

16-ാം നൂറ്റാണ്ടോടെ ആരംഭിച്ച പാശ്ചാത്യ പ്രബുദ്ധതയും നവോത്ഥാ നവും അതേ തുടർന്നുണ്ടായ കൊളോണിയൽ സംസ്കാരവും ശാസ്ത്ര-സാങ്കേതിക രംഗങ്ങളിൽ അനേക നേട്ടങ്ങൾ കൊയ്തെടുത്തുവെങ്കിലും മതങ്ങളുടെ ചരിത്രം പഠിക്കുമ്പോൾ വൈവിധ്യവും മനുഷ്യജീവിതവുമായി ഏറെ ബന്ധമുണ്ടായിരുന്നതുമായ അനേകം മതവിശ്വാസങ്ങളും പാരമ്പര്യ ങ്ങളും ഈ കാലഘട്ടത്തിൽ നഷ്ടപ്പെട്ടു പോകുവാൻ ഇടയായിട്ടുണ്ട്.

വിവിധ മതസംസ്കാരങ്ങളിലേക്ക് ശാസ്ത്ര-സാങ്കേതിക അറിവ് പകർന്നു കൊടുക്കുന്നതിനു പകരം അനേകം സംസ്കൃതികളെ തന്നെ പൂർണമായി വിഴുങ്ങുവാനും മതവിശ്വാസങ്ങളെ അടച്ച് ആക്ഷേപിക്കുവാനും പിഴുതെറി യുവാനുമാണ് അനേകർ വ്യഗ്രത കാട്ടിയത്. മതം അന്ധവിശ്വാസങ്ങളുടെ കൂമ്പാരമാണെന്നും മതജീവിതം ആധുനിക മനുഷ്യന് ആവശ്യമില്ലെന്നും ഒരു കൂട്ടർ വാദിച്ചപ്പോൾ മറ്റൊരു കൂട്ടർ തങ്ങളുടെ മതവിശ്വാസങ്ങളെ മറ്റു ള്ളവരിൽ അടിച്ചേല്പിക്കുന്നതായും കാണാം. പുരോഗമനം, വികസനം തുട ങ്ങിയ മുദ്രാവാക്യങ്ങളോടെ അരങ്ങേറിയ പാശ്ചാത്യ കൊളോണിയൽ സംസ്കാരത്തിൽ തകർന്നടിഞ്ഞ മതവിശ്വാസങ്ങളും ധാർമ്മിക പ്രമാണ ങ്ങളും ലോകമെമ്പാടും നോക്കിയാൽ ഒട്ടനവധിയാണ്.

സംസ്കൃതഭാഷയും ആര്യമതവും ഭാരതത്തിലെ അതിപുരാതനങ്ങളായ അനവധി മത-സമൂഹങ്ങളെ തങ്ങൾക്ക് വിധേയപ്പെടുത്തിയതുപോലെയും, കൊളോണിയൽ മതങ്ങൾ എന്ന് വിശേഷിപ്പിക്കാവുന്ന ക്രൈസ്തവമതവും ഇസ്ലാം മതവുമൊക്കെ ലോകമത-സംസ്കാര സമ്പത്തിലെ ആയിരക്കണ ക്കിന് മതസമൂഹങ്ങളെ വിഴുങ്ങിക്കളഞ്ഞതു പോലെയുമുള്ള സംഭവങ്ങളുടെ പശ്ചാത്തലത്തിലാണ് പൗരാണിക മതങ്ങളെക്കുറിച്ചുള്ള പഠനത്തിനും അവ

നൽകുന്ന സംസ്കാരികവും ധാർമ്മികവുമായ സന്ദേശങ്ങൾക്കും പ്രസക്തി യേറുന്നത്.

## 2. പൗരാണിക മതങ്ങൾ (Premitive Religions)

എഴുതപ്പെട്ട ഒരു ഗ്രന്ഥത്തിന്റെയൊ നിയമാവലികളുടെയോ അടിസ്ഥാനത്തിൽ ഒരു മതം ഉണ്ടാവുകയല്ല; മറിച്ച് പ്രത്യേക ജീവിത സാഹചര്യങ്ങളിൽ ഒരു സമൂഹം ഒരുപക്ഷേ അവരുടെ ബോധമനസ്സു പോലും അറിയാതെ രൂപം കൊടുക്കുകയും ക്രമേണ വളരുകയും ചെയ്യുന്ന ഒരു പ്രതിഭാസമാണ് മതം എന്ന് പൗരാണിക മതങ്ങളുടെ പൊതുചരിത്രം നോക്കുമ്പോൾ മനസിലാകും.

വനാന്തരങ്ങളിലൊ, ഒറ്റപ്പെട്ടുകിടക്കുന്ന നദികളുടെയോ സമുദ്രങ്ങളുടെയൊ തീരങ്ങളിലൊ, മരുഭൂമികളിലൊ, പീഠഭൂമികളിലൊ, ശൈലാദ്രികളിലൊ ഒക്കെ പാർത്തിരുന്ന/പാർക്കുന്ന ചെറിയ ജനസമൂഹം ജാതീയവും വംശീയവും ഗോത്രപരവുമൊക്കെയായ സങ്കല്പങ്ങളുടെ പശ്ചാത്തലത്തിൽ അവരുടെ സമൂഹത്തിന്റെ നിലനില്പിന് ആവശ്യമായ രീതിയിലുള്ള ഒരു മതാത്മക ജീവിതരീതി ആർജ്ജിച്ചെടുക്കുന്നു. വംശീയവും പ്രാദേശികവും രഹസ്യാത്മകവുമായ ഒട്ടേറെ പ്രത്യേകതകൾ ഉള്ളതിനാലും ആധുനിക-നാഗരിക സമൂഹത്തിൽ നിന്ന് ഒട്ടനവധി കാരണങ്ങളാൽ വേറിട്ടു നില്ക്കുന്നവരുമായതിനാൽ ഇവരെക്കുറിച്ചുള്ള അറിവോ ഇവരുടെ മതവിശ്വാസങ്ങളെയും ധാർമ്മിക പ്രമാണങ്ങളെയും കുറിച്ചുള്ള ആഴത്തിലുള്ള പഠനമോ തുലോം വിരളമാണ്. എന്നാൽ ഈ അറിവില്ലായ്മ ഇവരെ അപ്പാടെ നിഷേധിക്കുന്നതിനൊ എഴുതിത്തള്ളുന്നതിനോ കാരണമായി തീരരുത് എന്നതിനാലാണ് പൗരാണിക മതങ്ങളെക്കുറിച്ചുള്ള പഠനം മതപഠനത്തിൽ പ്രത്യേക വിഭാഗമാക്കി തന്നെ വച്ചിരിക്കുന്നത്.

ആധുനികതയോടുള്ള ഭയം മൂലവും സ്വതവേയുള്ള രഹസ്യാത്മകഭാവം മൂലവും ഭാഷാപരവും ആശയപരവുമായുള്ള സംവേദനക്ഷമതയുടെ കുറവു മൂലവും (പല ആദിവാസി സമൂഹങ്ങളും ഉപയോഗിക്കുന്ന ഭാഷയ്ക്ക് ലിപികൾ ഇല്ല, വായ്മൊഴിയായിട്ടാണ് പാരമ്പര്യങ്ങൾ നിലനില്ക്കുന്നത്) പൗരാണികമതങ്ങളെക്കുറിച്ചുള്ള അറിവുകൾ കിട്ടുക എന്നത് ശ്രമകരമായ കാര്യമാണ്. അക്കാഡമിക് പഠനങ്ങളേക്കാൾ അവരോടൊത്തുള്ള ജീവിതത്തിലൂടെയുള്ള ഒരു അനുഭവ പഠനമാണ് (Expireantial study) കൂടുതൽ അഭികാമ്യമായിട്ടുള്ളത്. പ്രകൃതിയോട് സമരസപ്പെട്ടുകൊണ്ടുള്ള ഇവരുടെ ജീവിതരീതി ലാളിത്യവും, ഭാവശുദ്ധിയും ഉയർന്ന ധാർമ്മികതയുമുള്ളതാണ്.

ഗോത്രവർഗ്ഗ മതസമൂഹങ്ങളിലെ വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും തീർത്തും വൈവിധ്യങ്ങളാണെങ്കിലും ചില കാര്യങ്ങൾ മാത്രം പൊതുവെ കാണുന്നത് സൂചിപ്പിക്കട്ടെ.

– മിക്കവാറും എല്ലാ പൗരാണിക മതവിഭാഗങ്ങളും പ്രകൃതിക്കതീതവും അമാനുഷികവുമായ ഒരു അജ്ഞാത ശക്തിയിൽ വിശ്വസിക്കുന്നവരാണ്. അവരെ നയിക്കുന്ന ഈ ശക്തിയെ അവർ വ്യത്യസ്ത പേരുകളിൽ വിളിക്കുന്നു.

– രഹസ്യാത്മകമായ ഈ ശക്തിയാണ് ഗോത്രവർഗ്ഗ മതസമൂഹങ്ങളുടെ ആരാധനാമൂർത്തി. ഈ ആരാധനാമൂർത്തിയും വ്യത്യസ്തരീതിയിലും രൂപഭാവത്തിലുമാണ് ആരാധിക്കപ്പെടുന്നത്.

– ഇവയുമായുള്ള ബന്ധത്തിൽ സമൂഹമായും കുടുംബമായും വ്യക്തിതലത്തിലുമുള്ള അനേകം ആചാരാനുഷ്ഠാനങ്ങളും ഓരോ ഗോത്രവർഗ്ഗ സമൂഹത്തിലും കാണുന്നുണ്ട്.

– ഓരോ ഗോത്രത്തിലും വായ്മൊഴിയായി അനേകം പാരമ്പര്യങ്ങളും നിയമാവലികളും ഉണ്ട്. ഇവ മിക്കവാറും സന്ദർഭങ്ങളിൽ ആ സമൂഹത്തിന്റെ നിയമവും സ്വയം കാവലുമായിരിക്കും.

– ഭാഗ്യം, മാന്ത്രികം, ദോഷങ്ങൾ, കണ്ണിടൽ തുടങ്ങി ഒട്ടേറെ വിശ്വാസങ്ങളും കാണുന്നുണ്ട്.

– ശുചിത്വം, ലളിതജീവിതം, ലളിതാഹാരം, ഉപവാസം തുടങ്ങി ഒട്ടനവധി കാര്യങ്ങൾ പൗരാണിക മതങ്ങൾ ആധുനിക മനുഷ്യനെ പഠിപ്പിക്കുന്നുണ്ട്.

– ധാർമ്മികവും മതപരവും വിശ്വാസപരവുമായ കാര്യങ്ങളിൽ വളരെ ഉയർന്ന സ്ഥാനത്താണ് ഇവർ നിൽക്കുന്നത്.

– ആത്മനിയന്ത്രണത്തിന് പല ഗോത്രങ്ങളും പരമ പ്രാധാന്യം കൊടുക്കുന്നു.

– മിക്കവാറും ഗോത്രങ്ങൾ പ്രകൃതിക്ക് പരമോന്നത സ്ഥാനം നൽകുന്നവയാണ്.

ഗോത്രവർഗ മതസമൂഹങ്ങളും അവയിൽ നിലനില്ക്കുന്ന പൗരാണിക മതങ്ങളും മനുഷ്യനുമായുള്ള അവയുടെ ബന്ധവും ഏറെ പഠനം അർഹിക്കുന്നതാണ്.

### 3. ഗ്രാമീണ മതങ്ങൾ (Village Religions)

ഇന്ത്യയിലെ ആയിരക്കണക്കിനുള്ള ഗ്രാമങ്ങളിൽ ഓരോന്നിലും വിവിധങ്ങളായ ഗ്രാമീണ മതങ്ങളുടെ സാന്നിദ്ധ്യം കാണാം. ഇവയുടെ സ്വഭാവങ്ങൾ, ചരിത്രപരമായ കാരണങ്ങൾ, മതപരമായ താല്പര്യങ്ങൾ, ഇവയിൽ നിന്നും ഉത്ഭവിച്ചിട്ടുള്ള അനേകം കലാരൂപങ്ങൾ, വാസ്തുശില്പങ്ങൾ

(മതവും കലകളും പ്രത്യേകം പാഠമായി ക്രമീകരിച്ചിട്ടുണ്ട്) ആശയപരവും ധാർമ്മികവുമായ നിലപാടുകൾ തുടങ്ങിയ കാര്യങ്ങളെ പ്രത്യേകം പഠന വിഷയമാക്കുക എന്നതാണ് ഗ്രാമീണമതങ്ങളും അവയുടെ സംഭാവനകളും എന്ന ശീർഷകം കൊണ്ട് ഉദ്ദേശിക്കുന്നത്.

വിവിധ മതപാരമ്പര്യങ്ങളും സാംസ്കാരിക പൈതൃകങ്ങളും ഒരു ഗ്രാമത്തിന്റെ ജീവിതത്തിന്റെ പശ്ചാത്തലത്തിൽ സമന്വയിക്കപ്പെടുകയും ആയതിന്റെ ഫലമായി ഓരോ മതത്തിനും അത് നിലനില്ക്കുന്ന ഗ്രാമത്തിന്റെ ചരിത്രപരവും സാംസ്കാരികവുമായ പശ്ചാത്തലത്തിൽ എഴുതിയ അർത്ഥങ്ങളും മാനങ്ങളും വന്നുചേരുകയും ചെയ്യുന്ന പ്രവണത സർവസാധാരണമാണ്. മതസൗഹാർദ്ദത്തിന്റെ പ്രൗഢമായ ഭാവം ഗ്രാമീണ ജീവിതത്തിൽ പലപ്പോഴും ദൃശ്യമാണ്. മതവും സംസ്കാരവും ജീവിതവും തമ്മിൽ വേർപിരിക്കുവാനാവാത്ത ഗ്രാമീണ ജീവിത ഭാവങ്ങളിലാണ് മതങ്ങൾ തമ്മിലുള്ള ഏറ്റവും ആരോഗ്യപരവും ക്രിയാത്മകവുമായ സംവാദങ്ങൾ നടക്കുന്നത് (മതസംവാദം നാലാം യൂണിറ്റിൽ പ്രത്യേകം പഠിക്കുന്നുണ്ട്).

മതങ്ങളുടെ ഘടനാപരമായ വൈവിധ്യതയേക്കാളുപരി ആശയപരമായ സാമാന്യതയാണ് ഗ്രാമീണ മതജീവിതത്തിൽ ശ്രദ്ധിക്കപ്പെടുന്നത്. ഓരോ ഗ്രാമത്തിനും അതിന്റെ ഉത്ഭവത്തെക്കുറിച്ചോ, അതിലൂടെ കടന്നുപോകുന്ന ഒരു നദിയെക്കുറിച്ചോ, അവിടുത്തെ ഒരു പർവ്വതത്തെക്കുറിച്ചോ, ഏതെങ്കിലും പ്രകൃതിക്ഷോഭത്തിൽ നിന്നോ, പകർച്ചവ്യാധിയിൽ നിന്നോ, ശത്രുക്കളുടെ ഉപദ്രവങ്ങളിൽ നിന്നോ ആ ഗ്രാമം രക്ഷപ്പെട്ടതിനോട് ബന്ധപ്പെട്ടോ ഒക്കെയുള്ള ഐതിഹ്യങ്ങളും പാരമ്പര്യങ്ങളും കാണും. ഈ ഐതിഹ്യങ്ങളുടെയും പൊതുവിശ്വാസത്തിന്റെയും പ്രതീകങ്ങളായി ഗ്രാമീണ ഉത്സവങ്ങളും ആചാരാനുഷ്ഠാനങ്ങളും സർവ്വസാധാരണമാണ്. എന്തെങ്കിലുമൊരു വ്യവസ്ഥാപിത മതത്തിന്റെ മാത്രം കീഴിലല്ലാത്ത ഇത്തരത്തിലുള്ള ഗ്രാമീണോത്സവങ്ങൾ ആ ഗ്രാമത്തിന്റെ പൈതൃകം ഉയർത്തി കാണിക്കുന്നവയായിരിക്കും. ധാർമ്മികമായ നല്ല ഗുണപാഠങ്ങൾ ഇത്തരത്തിലുള്ള ഗ്രാമീണ സങ്കൽപങ്ങളിലും അവയോടനുബന്ധിച്ചുള്ള ആഘോഷങ്ങളിലും കാണാം. കേരളത്തിന്റെ ഒന്നിച്ചുള്ള പശ്ചാത്തലത്തിൽ ഓണമാണ് ഇതിന് ഏറ്റവും നല്ല ഉദാഹരണം.

വ്യവസ്ഥാപിത മതങ്ങളും (Established religions) പൗരാണിക മതങ്ങളും (Primal religions) ഒന്നിച്ചുചേർന്ന് അർത്ഥവത്തായ ഒരു മതാത്മകത വളർത്തിയെടുക്കുന്നതിലും മതങ്ങൾ തമ്മിലുള്ള ശക്തമായ സൗഹാർദ്ദം ഉറപ്പിക്കുന്നതിലും ഗ്രാമീണ മതങ്ങൾക്കുള്ള സ്വാധീനം ഏറെ വലുതാണ്. രണ്ടോ അതിലധികമോ മത – സംസ്കാരങ്ങൾ തമ്മിൽ ആരോഗ്യപരമായ ആശയവിനിമയവും പങ്കുചേർന്നുകൊണ്ടുള്ള ജീവിതവും ഈ സംവിധാനത്തിൽ ലഭിക്കുന്നു. ഒരുവന്റെ മതവിശ്വാസങ്ങളെ അല്പം പോലും ഉപേ

ക്ഷിക്കാതെതന്നെ അപരന്റെ മതത്തെ ആദരിക്കുവാൻ സാധിക്കുമെന്ന വസ്തുത ഗ്രാമീണമതങ്ങൾ പഠിപ്പിക്കുന്നു.

## ഉപസംഹാരം

പൗരാണിക മതങ്ങളും ഗ്രാമീണ മതങ്ങളും ചർച്ച ചെയ്യപ്പെടുമ്പോൾ അനേകം വസ്തുതകൾ വെളിച്ചം കാണുന്നു.

– ഏതൊരു ദേശത്തിന്റെയും ആത്മാവിനെ മനസ്സിലാക്കണമെങ്കിൽ അതിലെ ഗ്രാമങ്ങളിലേക്ക് ഇറങ്ങിച്ചെന്ന് അവിടുത്തെ മത – സാംസ്കാരിക മൂല്യങ്ങളെ തൊട്ടറിയണം.

– ഇന്ത്യയുടെ മതം ബ്രാഹ്മണമതമെന്നോ, അതിന്റെ സംസ്കാരം സംസ്കൃതഭാഷയിൽ മാത്രം കാണുന്ന സംസ്കാരമെന്നോ ചിന്തിക്കുന്നത് തീർത്തും തെറ്റാണ്. പാലി, പ്രാകൃത്, ദ്രാവിഡഭാഷകൾ തുടങ്ങി ലിപികൾ ഉള്ളതും ഇല്ലാത്തതുമായ ആയിരക്കണക്കിന് ഭാഷ – മത – സാംസ്കാരിക സമൂഹങ്ങളുടെ ആകെ തുകയാണ് ഇന്ത്യയുടെ മതാത്മകത. ഇതിൽ അധികവും ബ്രാഹ്മണ മേധാവിത്വത്തെ നഖശിഖാന്തം എതിർത്ത് തോല്പിച്ചവ കൂടിയാണ്.

– ആധുനിക – സ്ഥാപിത മതങ്ങളും അവയുടെ തണലിലുള്ള സംസ്കാരങ്ങളും പൗരാണിക – ഗ്രാമീണ സംസ്കാരങ്ങളുടെ നേരെ വേലിയേറ്റം നടത്തുകയും അവയേയും അവകളിൽ വിശ്വസിക്കുന്നവരേയും വിഴുങ്ങിക്കളയുകയും ചെയ്യുന്ന അവസ്ഥയ്ക്കു നേരെ മനുഷ്യാവകാശ സംരക്ഷണ സമരങ്ങൾ തന്നെ സംഘടിപ്പിക്കേണ്ടിയിരിക്കുന്നു.

– പൗരാണിക – ഗ്രാമീണമതങ്ങളും അവ നൽകുന്ന സന്ദേശങ്ങളും മത സൗഹാർദ്ദത്തിന്റെയും വിശ്വസാഹോദര്യത്തിന്റെയും സന്ദേശങ്ങളാണ്. വർദ്ധിച്ചുവരുന്ന വർഗ്ഗീയ ശക്തികൾക്കു നേരെ മാനവസമൂഹം ഒന്നിച്ചു നിന്നു പൊരുതുവാൻ തക്കവണ്ണം പൗരാണിക – ഗ്രാമീണ മതജീവിതാനുഭവത്തിൽ നിന്നും ആത്മവീര്യം ഉൾക്കൊള്ളുവാൻ എല്ലാ മത – സാംസ്കാരിക പ്രസ്ഥാനങ്ങൾക്കും സാധിക്കണം.

## പാഠം 5

# മതവും സംസ്കാരവും

❑ മതവും കലകളും ❑ മതവും സാഹിത്യവും ❑ മതവും ശാസ്ത്രവും ❑ ഉപസംഹാരം

"മതം സാംസ്കാരികതയുടെ ഔന്നത്യമാണ്" എന്ന വാദം ചർച്ച ചെയ്യുന്നതിലൂടെ സമൂഹങ്ങളുടെ സംസ്കാരിക ഉന്നമനത്തിൽ മതത്തിനുള്ള സ്ഥാനം എത്രമാത്രം എന്ന് അന്വേഷിക്കുകയാണ് ഈ പാഠത്തിന്റെ ലക്ഷ്യം.

ചരിത്രത്തിൽ അറിയപ്പെടുന്ന എല്ലാ നാഗരികതകളിലും മതത്തിന് ആദരണീയമായ സ്ഥാനം നല്കപ്പെട്ടിട്ടുണ്ട്. സമൂഹങ്ങളുടെ സാമൂഹികവും സാംസ്കാരികവുമായ ഉന്നമനത്തിൽ മതത്തിന് അദ്വിതീയമായ സ്ഥാനം ചരിത്രാതീതകാലം മുതലെ ഉണ്ടായിരുന്നുവെന്നതിന് ഏറ്റവും നല്ല തെളിവാണിത്. സംസ്കാരികോന്നമനത്തിനുള്ള പരമ്പരാഗതമായ വേദി മതങ്ങളും അവയുടെ അനുബന്ധ പ്രസ്ഥാനങ്ങളുമായിരുന്നു. മതത്തിന്റെ ആവിഷ്കാരമാണ് സംസ്കാരമെന്നും, സംസ്കാരത്തിന്റെ സത്തയാണ് മതമെന്നുമുള്ള ഉദയപൂരക സമവാക്യം ഇന്ന് ഏറെ പഠനം അർഹിക്കുന്നതാണ്.

കല, ശാസ്ത്രം, സാഹിത്യം, കായികം, വാണിജ്യം തുടങ്ങി മനുഷ്യനുമായുള്ള നിരന്തരബന്ധത്തിൽ കഴിയുന്ന എല്ലാ മേഖലകളും ഉൾപ്പെടുന്നതാണ് സംസ്കാരം. 'കൃ' (to do പ്രവർത്തിക്കുക) എന്ന മൂലത്തിൽ നിന്നും ഉണ്ടാകുന്ന 'സം + കൃ' ധാതുവിൽ നിന്നാണ് സംസ്കാരം, സംസ്കൃതം തുടങ്ങിയ പദങ്ങൾ ഉത്ഭവിക്കുന്നത്. 'തനിമയുടെ പൂർണത' എന്ന് സംസ്കാരത്തിന് അർത്ഥം കല്പിക്കുന്നു. ഓരോ സംസ്കാരത്തിന്റെയും അർത്ഥവും തനിമയും നേടുമ്പോഴാണ് ആ സംസ്കാരം വളരുവാൻ ഇടയാക്കിയ മതത്തിന്റെ സജീവ സാന്നിദ്ധ്യം പഠനവിഷയമാകുന്നത്. കലാ – ശാസ്ത്ര – സാഹിത്യരംഗങ്ങളുടെ സംഗമസ്ഥാനവും പരീക്ഷണവേദിയുമായി എക്കാലവും മതങ്ങൾ പ്രവർത്തിച്ചിട്ടുള്ളതായി ചരിത്രത്തിൽ കാണുന്നു. മതവും സംസ്കാരവും ഇഴപിരിക്കാനാവാത്ത ഏക യാഥാർത്ഥ്യമാണ്.

### 1. മതവും കലകളും

അറിയപ്പെടുന്ന ഏതൊരു കലയുടെയും ചരിത്രം പഠിക്കുമ്പോൾ അത് ഉണ്ടായതും വളർന്നതും മതപരമായ ഒരു പശ്ചാത്തലത്തിലാണെന്ന് എളുപ്പം മനസ്സിലാക്കുവാൻ സാധിക്കുന്നു. മോഹൻജദാരോ – ഹാരപ്പ തുടങ്ങിയ സ്ഥലങ്ങളിൽ നിന്നും ലഭിച്ച കൽപ്രതിമകളിലും ചുവർചിത്രങ്ങളിലുമെല്ലാം തുടിച്ചുനില്ക്കുന്നത് അന്നത്തെ സമൂഹത്തിന്റെ മതപരമായ ജീവിതമാണെന്ന് പണ്ഡിതന്മാർ വിലയിരുത്തിയിരിക്കുന്നു. ഭാരതത്തിൽ മാത്രമല്ല;

അറിയപ്പെടുന്ന എല്ലാ നാഗരികതകളിലും ഇത് ദൃശ്യമാണ്. മതത്തിന്റെ ദർശനങ്ങളും ജീവിതമൂല്യങ്ങളും സൗന്ദര്യബോധവും ആവിഷ്കരിക്കുന്നതിനുള്ള ഏറ്റവും നല്ല മാധ്യമമായിരുന്നു പൗരാണിക കലകൾ.

ചരിത്രാതീതകാലത്തെ പ്രകൃതി - ആരാധന മുതൽ ഇന്നയോളമുള്ള മതത്തിന്റെ ആരാധനകളിൽ കലയുടെയും സാഹിത്യത്തിന്റെയും ഔന്നത്യം ദൃശ്യമാണ്. പ്രപഞ്ചത്തിന്റെ ആരംഭവും നിലനില്പും തന്നെ കലയുമായുള്ള ബന്ധത്തിലാണ് ഭാരതീയ പൈതൃകം മനസ്സിലാക്കുന്നത്. ശിവന്റെ നൃത്തമാണ് (ശിവതാണ്ഡവം) പ്രകൃതിയുടെ താളത്തെ (Cosmic rita) നിയന്ത്രിക്കുന്നതെന്നും ഈ താളത്തിൽ പ്രപഞ്ചത്തെ മുഴുവൻ നിലനിർത്തുക എന്നതാണ് മതത്തിന്റെ കർത്തവ്യമെന്നും ശൈവ - സിദ്ധാന്തികൾ എന്ന് അറിയപ്പെടുന്ന ഭാരതീയ മതവിഭാഗങ്ങൾ വിശ്വസിക്കുന്നു. നൂറുകണക്കിന് അവാന്തരവിഭാഗങ്ങളുള്ള ഭാരതീയ നാട്യശാസ്ത്രത്തിന്റെ മുഴുവൻ അടിസ്ഥാന സങ്കല്പമായ ശിവന്റെ നടരാജരൂപം പ്രകൃതിയുടെ താളത്തിന്റെ (The order of the cosmos - world, creation, universe) ശക്തമായ പ്രതീകമാണ്. ഈ പ്രപഞ്ച താളത്തിലേക്കുള്ള മനുഷ്യന്റെ ഉപാസനയാണ് എല്ലാ കലകളുടെയും അടിസ്ഥാനം. കല അതിൽതന്നെ ഉപാസനയാണെന്നും ധ്യാനോപാധിയാണെന്നും ഭാരതീയ ആചാര്യന്മാർ സമർത്ഥിയ്ക്കുന്നു. കലയിലൂടെ ആത്മീയതയുടെ ഔന്നത്യത്തിലേക്ക് എത്തുന്നതിന് 'രസാനന്ദ' (rasananda) എന്ന് വിളിക്കുന്നു. ധ്യാനാത്മകതയിലൂടെ ലഭ്യമാകുന്ന സമാധിയുടെ അതേ അനുഭവം രസാനന്ദയിലൂടെ സിദ്ധിക്കുമെന്ന് 'സൗന്ദര്യലഹരി' എന്ന സുപ്രസിദ്ധ ഗ്രന്ഥം ശാസ്ത്രീയമായി തെളിയിക്കുന്നു. ഭരതമുനി മുതൽ നാട്യശാസ്ത്രത്തിൽ പഠനം നടത്തിയിട്ടുള്ള എല്ലാവരും കലയുടെ സൗന്ദര്യത്തെയും അതിന്റെ ദൈവീകതയേയും അതീവം ശ്ലാഘിച്ചിട്ടുണ്ട്. ഹൈന്ദവ - ബൗദ്ധ - ജൈനമത സംസ്കാരങ്ങളിലെല്ലാം തന്നെ വേദശാസ്ത്രപരമായി വളരെ ഉയർന്ന സ്ഥാനം കലകൾക്ക് നല്കിയിട്ടുണ്ട്. കലയുടെ മതാത്മകതയെക്കുറിച്ച് അനേകം പഠനങ്ങളും സംവാദങ്ങളും ഭാരതീയ മതചരിത്രത്തിൽ ഉടനീളം കാണുന്നുണ്ട്.

ക്രൈസ്തവ വിശ്വാസത്തിന്റെ വിവിധ പാരമ്പര്യങ്ങളിലും കലയ്ക്ക് സമുന്നതമായ സ്ഥാനമാണ് നല്കിയിട്ടുള്ളത്. പ്രത്യേകിച്ച് ഭാരതീയ ക്രൈസ്തവികതയിൽ വളരെ ഉയർന്ന സ്ഥാനം കലയ്ക്കും സാഹിത്യത്തിനും ഉണ്ടായിരുന്നു. ചവിട്ടുനാടകം, മാർഗംകളി, പള്ളിപ്പാട്ടുകൾ തുടങ്ങി അനേകം തനതായ സംഭാവനകൾ തന്നെ കലാലോകത്തിന് മാർത്തോമ്മാ ക്രിസ്ത്യാനികൾ സംഭാവന ചെയ്തിട്ടുണ്ട്. ദേവാലയങ്ങളോടൊന്നിച്ച് 'നാടകശാലകൾ' (ദേവാലയത്തിന്റെ പൂമുഖഭാഗം) എന്ന് വിളിക്കപ്പെടുന്ന സ്ഥലം സമൂഹത്തിന്റെ കലാ-കായിക വളർച്ചയെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള ദൃശ്യവേദികളായിരുന്നുവെന്ന് കേരള ക്രൈസ്തവ ചരിത്രം സാക്ഷിക്കുന്നു.

നാടകം, സംഗീതം തുടങ്ങിയ രംഗങ്ങളിലുള്ള ലോക ക്രൈസ്തവ സംഭാവനയും വളരെ വലുതാണല്ലൊ. ഇസ്ലാം മതം കലാസാഹിത്യരംഗങ്ങളെ പ്രോത്സാഹിപ്പിക്കുന്നില്ലെന്ന് പൊതുവെ ഒരു വിശ്വാസം ഉണ്ട്. എന്നാൽ ഇത് തികച്ചും തെറ്റാണെന്ന് ഇസ്ലാമിക പാരമ്പര്യം തന്നെ തെളിയിക്കുന്നു. മുഹമ്മദ്നബി കവിയായിരുന്നുവെന്ന ഒരു പാരമ്പര്യം ഉണ്ട്. ഖുറാനിലെ പല അദ്ധ്യായങ്ങളും പദ്യരൂപത്തിലാണെന്നത് ഓർക്കുക. ഇസ്ലാമിക കലകളും സാഹിത്യവും ചരിത്രത്തിൽ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഇസ്ലാമിക വാസ്തുശില്പകല ഏറെ പ്രസിദ്ധമാണ്. ഭാരതീയ ഇസ്ലാമിക പാരമ്പര്യത്തിൽ കലയ്ക്കും സാഹിത്യത്തിനും സമുന്നതസ്ഥാനമാണുള്ളത്. 'മുഗൾ' ഭരണകാലത്തെ, ഭാരതത്തിന്റെ കലാ–സാഹിത്യരംഗത്തിന്റെ സുവർണകാലമെന്നാണ് വിശേഷിപ്പിക്കുന്നത്. കുത്തബ്മീനാർ, താജ്മഹൽ, മൈസൂർ കൊട്ടാരം തുടങ്ങി ഇസ്ലാമിക വാസ്തുശില്പകലയ്ക്ക് ജീവിക്കുന്ന ഉദാഹരണങ്ങൾ ഇന്ത്യയിൽ ഉടനീളം ദൃശ്യമാണ്. കബീർ, മുഹമ്മദ് ഇക്ബാൽ തുടങ്ങി ഭാരതീയ മുസ്ലീം കവികൾ അനവധിയാണ്. ഭാരതീയ ഭക്തിപ്രസ്ഥാനത്തിന്റെ അവിഭാജ്യ ഘടകമായ 'സൂഫിസവും' അതിന്റെ പാരമ്പര്യത്തിലുള്ള ഭക്തിഗീതങ്ങളും ഭാരതീയ ഇസ്ലാമിക കലാ–സാഹിത്യചരിത്രത്തിലെ രത്നങ്ങളാണ്.

സാർവ്വത്രികമായി അറിയപ്പെടാത്ത ഇന്ത്യയിലെ അനേകം ഗ്രാമങ്ങളിൽ സ്ഥിതിചെയ്യുന്ന പല മതപ്രസ്ഥാനങ്ങൾക്കും കലാ - സാഹിത്യരംഗത്ത് തനതായ സംഭാവനകൾ ഉണ്ട്. ഇതു തന്നെയാണ് ആഫ്രിക്ക, ഏഷ്യയിലെ മറ്റു പ്രദേശങ്ങൾ തുടങ്ങി ലോകമെമ്പാടുമുള്ള മതപ്രസ്ഥാനങ്ങളുടെ ചരിത്രവും ചൂണ്ടിക്കാണിക്കുന്നത്.

മതത്തിന്റെ ആവിഷ്കാരരൂപം കലകളാണെങ്കിൽ കലാസ്വാദനത്തിലൂടെ എങ്ങനെ മതാത്മകതയിലേക്ക് സമഗ്രമായി വളരുവാൻ സാധിക്കുമെന്നതിനെക്കുറിച്ചുള്ള ഒരു ചർച്ച എ. ഡി. അഞ്ചാം നൂറ്റാണ്ടിൽ എഴുതപ്പെട്ടതെന്ന് കരുതുന്ന 'വിഷ്ണം ധർമ്മോത്തര' പുരാണത്തിൽ പ്രതിപാദിക്കുന്നുണ്ട്. വാസ്തുശില്പകലയെക്കുറിച്ച് പഠിക്കുവാനാഗ്രഹിക്കുന്ന ഒരു രാജാവ് ഒരു മുനിവര്യന്റെ ശിഷ്യത്വം സ്വീകരിക്കുന്നു. വാസ്തുശില്പകല പഠിക്കണമെങ്കിൽ ആദ്യം ചിത്രകലയും അത് പഠിക്കണമെങ്കിൽ നാട്യശാസ്ത്രവും നാടകവും അത് പഠിക്കണമെങ്കിൽ പൗരാണിക സാഹിത്യവും അത് പഠിക്കണമെങ്കിൽ സംഗീതവും കൂടാതെ ദൃശ്യാവിഷ്ക്കാരത്തിന് അത്യന്താപേക്ഷിതമായ ത്രികോണമിതി (Geometry) യും മറ്റ് ഗണിതശാസ്ത്രവും സ്ഥലകാലനിയമങ്ങളും പഠിക്കണമെന്ന് മുനിവര്യൻ രാജാവിനെ ഉപദേശിക്കുന്നു. മനുഷ്യസംസ്കാരത്തിന്റെയും സൗന്ദര്യബോധത്തിന്റേയും സമഗ്രമായ രൂപമാണ് കലയെന്നും അതിന്റെ ശക്തമായ ആവിഷ്കാരവേദിയാണ് മതമെന്നും ഈ പഠനം തെളിയിക്കുന്നു.

മതവുമായി നിരന്തര ബന്ധമുള്ള കലാരൂപങ്ങളിൽ പ്രഥമസ്ഥാനം സംഗീതത്തിനാണ്. എഴുത്തുഭാഷ (വരമൊഴി) ഉണ്ടാകുന്നതിനുമുമ്പ് വാമൊഴിയായി മതഗ്രന്ഥങ്ങളെയും പാരമ്പര്യങ്ങളെയും നിലനിർത്തിയിരുന്നത് സംഗീതകലയായിരുന്നുവല്ലോ. ഭാരതീയ വേദഗ്രന്ഥങ്ങൾ ഇതിന് ഏറ്റവും നല്ല ഉദാഹരണമാണ്. വേദകാലം മുതലെ സംഗീതത്തെ ശക്തമായ മാധ്യമകലയായി കാണുകയും സംഗീതത്തിന്റെ വിവിധ വശങ്ങളെ പഠിക്കുന്നതിന് ശാസ്ത്രശാഖ തന്നെ (സംഗീതശാസ്ത്രം) രൂപംകൊള്ളുകയും ചെയ്തിട്ടുണ്ട്. വേദസംഗീതത്തിന്റെ ഉപയോഗത്തെക്കുറിച്ചുള്ള ശാസ്ത്രീയ നിയമങ്ങളും (ഛന്ദസ്സ്, അനുഷ്ടുപ്പ് പല്ലവി) അവയുടെ ഉപയോഗവുമാണ് സാമവേദത്തിന്റെ ഇതിവൃത്തം. 'സാമം' എന്ന പദം തന്നെ 'സ' 'മ' 'സ' എന്ന ആദ്യമദ്ധ്യാന്ത ശബ്ദങ്ങളിൽ നിന്ന് ഉത്ഭവിച്ചിട്ടുള്ളതാണ്.

ഭഗവത്ഗീത മുതലുള്ള ഭക്തിമാർഗ്ഗത്തിന്റെ മുഴുവൻ ആത്മാവും സംഗീതത്തിലാണ് അന്തർലീനമായിരിക്കുന്നത്. പുരാണങ്ങളിൽ അധികവും ശ്ലോകരൂപത്തിൽ എഴുതപ്പെട്ട് സംഗീതാത്മകമായി ആവിഷ്കരിക്കുന്നു. ശങ്കരാചാര്യർ, രാമാനുജൻ തുടങ്ങി ശൈവ - വൈഷ്ണവ ഭക്തകവികളായി എ. ഡി. 9-ാം നൂറ്റാണ്ടു മുതൽ അറിയപ്പെടുന്ന ആൾവാർ - നായനാർ സമൂഹം മുഴുവനും അവരുടെ ആശയവിനിമയം നടത്തിയത് സംഗീതത്തിലൂടെയായിരുന്നു. കബീർ (1398-1448), വിദ്യാപതി (1352-1448), നനാക്ക് (1469 -1539), തുളസീദാസ് (1543-1623) തുടങ്ങി ഇന്ത്യയുടെ ഭക്തകവികളുടെയെല്ലാം ഗീതകങ്ങളിലെ സംഗീതം അദ്വിതീയമാണ്. ബൗദ്ധ - ജൈന - ക്രൈസ്തവ - ഇസ്ലാമിക ചരിത്രത്തിലും സ്ഥിതി മറിച്ചല്ല. എബ്രായ സംഗീതവും, സുറിയാനി സംഗീതവുമെല്ലാം നമുക്കടുത്തറിയാവുന്ന നല്ല ഉദാഹരണങ്ങളാണല്ലോ. കർണ്ണാടകസംഗീതം, ഹിന്ദുസ്ഥാനിസംഗീതം തുടങ്ങിയ ഭാരതീയ സംഗീതത്തിന്റെ അടിത്തറ പൂർണ്ണമായും മതവുമായുള്ള അടുത്ത ബന്ധത്തിലാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ദേവലോകത്തു നിന്നും പലപ്പോഴും മനുഷ്യലോകവുമായി ബന്ധപ്പെടുന്ന നാരദമഹർഷി വലിയ സംഗീതവിദ്വാനായിരുന്നു. സംഗീതത്തിലൂടെ സ്വർഗ്ഗവും ഭൂമിയും തമ്മിൽ ആശയവിനിമയം നടത്തുന്നു എന്ന മനോഹരമായ ഒരു സങ്കല്പം ഇതിൽ ഉണ്ട്. നാരദമുനിയുടെ വീണയും ദാവീദിന്റെ കിന്നരവുമെല്ലാം വളരെ പ്രതീകാത്മകമാണ്. തപ്പുകളോടും കിന്നരങ്ങളോടും കൂടെ താളത്തോടെ സൃഷ്ടി സ്രഷ്ടാവിനെ സ്തുതിക്കുന്ന പ്രക്രിയയാണ് സംഗീതം.

സംഗീതത്തെപ്പോലെ തന്നെ നൃത്തം, നാടകം, ശില്പം, കരകൗശലം തുടങ്ങിയുള്ള എല്ലാ അടിസ്ഥാനകലകളെകുറിച്ചും മതങ്ങളുടെ പശ്ചാത്തലത്തിലും അവയുമായുള്ള സജീവ ബന്ധത്തിലും പഠനം നടത്താമെങ്കിലും വിസ്തരഭയത്താൽ അതിനുദ്യമിക്കുന്നില്ല (സ്വയം പഠനങ്ങൾ നടത്തണം). മതവും കലകളും തമ്മിലുള്ള സജീവ ബന്ധത്തെക്കുറിച്ചുള്ള അവ

ബോധം ആധുനികലോകത്തിന് നല്കുവാൻ മതപഠന വിദ്യാർത്ഥികൾക്ക് ചുമതലയുണ്ടെന്ന് പ്രത്യേകം ഓർക്കണം.

## 2. മതവും സാഹിത്യവും

മതവും സാഹിത്യവുമായുള്ള ബന്ധം നിരീശ്വരവാദികൾപോലും അംഗീകരിക്കുന്നതാണ്. വിശ്വോത്തര സാഹിത്യകൃതികൾ എല്ലാം തന്നെ മതങ്ങളുടെ സാമൂഹിക പശ്ചാത്തലത്തിൽ രചിക്കപ്പെട്ടിട്ടുള്ളതാണല്ലോ. അതുപോലെതന്നെ അറിയപ്പെടുന്ന എല്ലാ മതഗ്രന്ഥങ്ങളും സാഹിത്യത്തിന്റെ മകുടോദാഹരണങ്ങളാണ്. ബൈബിൾ, വേദങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, ഖുറാൻ തുടങ്ങിയ ഗ്രന്ഥങ്ങളിലെ സാഹിത്യമൂല്യം ഏറെ ശ്രദ്ധേയമാണെന്ന് മാത്രമല്ല വിശ്വസാഹിത്യത്തിൽ മുഴുവൻ ഈ ഗ്രന്ഥങ്ങളുടെ സ്വാധീനം വളരെ സ്പഷ്ടവുമാണ്.

സംഗീതം മതജീവിതത്തിന്റെ ആത്മാവാണെങ്കിൽ സാഹിത്യം അതിന്റെ മസ്തിഷ്കവും നട്ടെല്ലുമാണ്. പ്രപഞ്ചാരംഭം, മനുഷ്യസൃഷ്ടി, സ്രഷ്ടാവും സൃഷ്ടിയുമായുള്ള ബന്ധം, വംശങ്ങളുടെയും രാജ്യങ്ങളുടെയും ചരിത്രം, ധർമ്മശാസ്ത്രങ്ങൾ, ഇതരശാസ്ത്രശാഖകൾ, പ്രായോഗിക വിജ്ഞാനം തുടങ്ങി സമസ്തമേഖലകളും മതസാഹിത്യത്തിൽ കടന്നുവരുന്നു. മനുഷ്യന്റെ ധാർമ്മികോന്നമനവും സൗന്ദര്യദർശനവുമാണ് മതസാഹിത്യത്തിന്റെ പ്രധാന ലക്ഷ്യങ്ങൾ എന്ന് കാണാം. മൂല്യബോധത്തിന് മതസാഹിത്യം പരമപ്രാധാന്യം കല്പിക്കുന്നു.

ആധുനിക സാഹിത്യം മതത്തിന്റെ കെട്ടുപാടുകളിൽ നിന്നും രക്ഷപെട്ട് ആവിഷ്കാര സ്വാതന്ത്ര്യത്തിനു വേണ്ടി ചിലപ്പോൾ വാദിക്കാറുണ്ട്. തത്ത്വത്തിൽ അത് നല്ലതാണ്. എന്നാൽ മൂല്യങ്ങൾ ഉൾക്കൊള്ളുവാൻ രചനകൾ തയ്യാറാവുമ്പോൾ, രചയിതാവ് പോലും അറിയാതെ ആ ഗ്രന്ഥത്തിന് ഒരു മതാത്മകത കൈവരുന്നതു കാണാം. സാഹിത്യം ചിലപ്പോഴൊക്കെ ആഭാസമായി മാറുന്നുണ്ടെങ്കിൽ അതിന്റെ കാരണം നൂറ്റാണ്ടുകളിലൂടെ മതങ്ങൾ ഊട്ടിയുറപ്പിച്ച മൂല്യങ്ങൾ അത്തരം സാഹിത്യരചയിതാക്കൾ മറന്നുപോകുന്നുവെന്നുള്ളതാണ്.

## 3. മതവും ശാസ്ത്രവും

മതവും ശാസ്ത്രവും പരസ്പരവിരുദ്ധങ്ങളാണെന്ന ധാരണ പലപ്പോഴും കാണുന്നുണ്ട്. മനുഷ്യന്റെ ശാസ്ത്രീയ നേട്ടങ്ങൾക്കും കണ്ടുപിടുത്തങ്ങൾക്കും മുമ്പ്, അവൻ ആശ്രയിച്ചിരുന്ന അന്ധവിശ്വാസങ്ങളുടെയോ അർദ്ധസത്യങ്ങളുടെയോ ഭാഗമാണ് മതമെന്നും, എല്ലാ അടിസ്ഥാന പ്രശ്നങ്ങൾക്കും ഉത്തരം ശാസ്ത്രം നല്കുമെന്നതിനാൽ മതത്തിന് ഇനി സാധുതയില്ലാ എന്നും വാദിക്കുന്നവർ ഉണ്ട്. മറിച്ച്, ശാസ്ത്രം തികച്ചും ദൈവനി

ഷേധവും മനുഷ്യജീവനോടുള്ള അവഹേളനവുമാണെന്നും ആയതിനാൽ ശാസ്ത്രസത്യങ്ങളെ ഗൗനിക്കേണ്ടതില്ലെന്നും അഭിപ്രായപ്പെടുന്നവരുമുണ്ട്. ഈ രണ്ടു നിലപാടുകളും ശരിയല്ല. കാരണം, മതവും ശാസ്ത്രവും പരസ്പര വിരുദ്ധങ്ങളല്ല; മറിച്ച് പരസ്പര പൂരകങ്ങളും മനുഷ്യനന്മയെ ലാക്കാക്കി ഏക ലക്ഷ്യത്തിൽ ചരിക്കുന്നവയുമാണ്.

സ്വാർത്ഥ താല്പര്യങ്ങളുള്ള മതാനുഭാവികൾ പലപ്പോഴും ശാസ്ത്രീയ നേട്ടങ്ങൾക്കു നേരെ പുറംതിരിഞ്ഞ് നില്ക്കാറുണ്ട്. അതുപോലെ തന്നെ ശാസ്ത്രത്തിന്റെ ചലനാത്മക സ്വഭാവത്തെക്കുറിച്ചും പരിമിതികളെക്കുറിച്ചും വേണ്ടത്ര ബോദ്ധ്യമില്ലാത്ത ചുരുക്കം ചില ശാസ്ത്രജ്ഞർ മതത്തെ പൂർണ്ണമായി തള്ളിപ്പറയാറുണ്ട്. എന്നാൽ മനുഷ്യചരിത്രം പഠിക്കുമ്പോൾ പൗരാണിക കാലം മുതലെ മതവും ശാസ്ത്രവും കൈകോർത്തുപിടിച്ച് മുന്നേറിയിട്ടുള്ള സംഭവങ്ങളാണ് അധികവും കാണുന്നത് (ഗലീലിയോയെ വധശിക്ഷയ്ക്ക് വിധിച്ചതുപോലെയുള്ള സംഭവങ്ങൾ ഉണ്ടെങ്കിലും, മതാന്ധതയിൽ നിന്നും ഉണ്ടായ മനുഷ്യചരിത്രത്തിനു തന്നെ ആക്ഷേപകരമായ ഒറ്റപ്പെട്ട സംഭവമായേ അതിനെ കാണുവാൻ കഴിയൂ). ശാസ്ത്രത്തെ മതത്തിൽ നിന്നും മാറ്റുമ്പോൾ ശാസ്ത്രം അധാർമ്മികമായി തീരുമെന്നും, മതത്തെ ശാസ്ത്രീയ വിശകലനത്തിൽ നിന്നും മാറ്റുമ്പോൾ മതം അന്ധവിശ്വാസമായി തീരുമെന്നും പ്രത്യേകം ഓർക്കണം. ഭാരതീയ പഠന സംവിധാനത്തിൽ മതത്തിന്റെ ശാസ്ത്രീയ പഠനവും ശാസ്ത്രത്തിന്റെ മതാത്മകമായ പ്രായോഗീകരണവും സമന്വയിപ്പിച്ചിരിക്കുന്നതിന്റെ കാരണം ഇതാണ്. മതം മനുഷ്യനെ രൂപപ്പെടുത്തുന്ന ശക്തി എന്ന നിലയിൽ അന്ധവിശ്വാസങ്ങൾക്കതീതമായ ചൈതന്യമായി വിളങ്ങണം. ശാസ്ത്രമുൾപ്പെടെയുള്ള മനുഷ്യന്റെ എല്ലാ സർഗചേതനകളെയും നന്മയിൽ നിലനിർത്തുവാൻ മതം മുഖാന്തിരമായി തീരണം.

ആർഷഭാരത സംസ്കാരം മതവും ശാസ്ത്രവും തമ്മിലുള്ള ആരോഗ്യകരമായ ബന്ധത്തിന് ഏറ്റവും നല്ല ഉദാഹരണമാണ്. 'കല്പസൂത്രങ്ങൾ' എന്ന് പൊതുവെ അറിയപ്പെടുന്ന ഭാരതീയ ശാസ്ത്രശാഖ സാമൂഹിക ശാസ്ത്രത്തിന്റെ ഓരോ വശങ്ങളും പ്രത്യേകം പ്രത്യേകം പഠനവിഷയമാക്കുന്നുണ്ട്. ആധുനിക ശാസ്ത്രം ഇനിയും ചിന്തിച്ചിട്ടുപോലുമില്ലാത്ത അനേകം കാര്യങ്ങൾ പൗരാണിക ഭാരതീയശാസ്ത്രം ആഴമായ പഠനത്തിന് വിഷയീഭവിപ്പിച്ചിട്ടുണ്ട്. ഉദാ: വാനനിരീക്ഷണശാസ്ത്രം, ജ്യോതിഷം, തർക്കശാസ്ത്രം, ഗണിതശാസ്ത്രം, വാസ്തുശില്പശാസ്ത്രം, യോഗശാസ്ത്രം എന്നിവ.

പൗരാണിക മതബന്ധത്തിൽ വളർന്നുവന്നിട്ടുള്ള ശാസ്ത്രശാഖകൾ ഇനിയും ഒട്ടനവധി പഠനങ്ങൾ നടക്കേണ്ടുന്ന മേഖലയാണ്. ആധുനിക മനുഷ്യൻ അന്ധവിശ്വാസം എന്ന് എഴുതിത്തള്ളുന്ന പല കാര്യങ്ങളും ആദിമ

കാലങ്ങളിൽ തെളിയിക്കപ്പെട്ട് പ്രയോഗത്തിലിരുന്നിരുന്ന ശാസ്ത്രീയ സത്യങ്ങളാണെന്ന് തെളിഞ്ഞുവരുന്നു. ആധുനികശാസ്ത്രം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ മാത്രം കണ്ടുപിടിച്ച അണുശക്തിയെ കുറിച്ച് ജൈനമതത്തിന്റെ വിജ്ഞാനശാഖ (Jaina Epistamology) ഏകദേശം രണ്ടായിരത്തി അഞ്ഞൂറിലധികം വർഷങ്ങൾക്കു മുമ്പ് 'പരമാണുവാദം' എന്ന പേരിൽ ശാസ്ത്രീയ വിശകലനം നടത്തിയിരുന്നു! ശുദ്ധീകരണത്തിന് ചാണകവെള്ളം തളിക്കുന്നത് അന്ധവിശ്വാസത്തിന്റെ ഭാഗമെന്ന് തെളിയിക്കുവാൻ ശ്രമിച്ച ആധുനിക ശാസ്ത്രജ്ഞൻ ചാണകത്തിലെ ജൈവമൂലകങ്ങൾക്ക് ശുദ്ധീകരിക്കുവാനും സുഗന്ധം പകരുവാനും കഴിവുണ്ടെന്ന് കണ്ടെത്തുന്നു.

സത്യം ഒന്നാണെങ്കിലും അതിന് അനേകം മുഖങ്ങൾ ഉണ്ടാകാമെന്ന ചിന്തയിൽ നിന്നും ഉരുത്തിരിഞ്ഞിട്ടുള്ള ജൈനമതസിദ്ധാന്തമായ 'അനേകാന്തവാദം' ഭാരതീയ ശാസ്ത്രീയ പഠനത്തിന്റെ തുറന്ന സമീപനത്തെ കാണിക്കുന്നു. ശാസ്ത്രസത്യങ്ങൾ മാറ്റങ്ങൾക്കും പുനർവിചിന്തനത്തിനും വിധേയമാകയാൽ ഒരു അവസാന നിർവ്വചനം നൽകാതെ പഠനസാദ്ധ്യതകളിലേക്ക് വിരൽ ചൂണ്ടിക്കൊണ്ടാണ് ഭാരതീയ ശാസ്ത്രങ്ങൾ എന്നും നിലനില്ക്കുന്നത്. നിർവചനങ്ങളുടെ വരുതിയിൽ ശാസ്ത്രസത്യങ്ങളെ തളയ്ക്കുന്നതിനു പകരം അനുഭവങ്ങളുടെ പശ്ചാത്തലത്തിൽ അവയെ അത്ഭുതത്തോടെ നോക്കി കാണുവാനാണ് ഭാരതീയ മനസ്സ് ശ്രമിക്കുന്നത്. ആഴമായ ഒരു മതബോധനത്തിൽ നിന്നുമാണ് ഇത്തരത്തിലുള്ള ഒരു ശാസ്ത്രീയ സമീപനം പൗരസ്ത്യദർശകന് സാദ്ധ്യമായിട്ടുള്ളത്.

## ഉപസംഹാരം

മതവും സംസ്കാരവും എന്ന വിഷയം ഒരു പാഠത്തിലോ ഒരു പുസ്തകത്തിലോ അഥവാ എന്തെങ്കിലുമൊരു സംവേദന മാധ്യമത്തിലൂടെ മാത്രമോ ഒതുക്കാവുന്ന ഒന്നല്ല. എന്നാൽ മതത്തിന്റെ സാംസ്കാരിക സംഭാവനകളിലേക്ക് ഒരു എത്തിനോട്ടം നടത്തി പിൻതിരിയുന്നതിലൂടെ കൂടുതൽ പഠനമേഖലകൾ കണ്ടെത്തുക മാത്രമാണ് ഈ പാഠത്തിലൂടെ ഉദ്ദേശിച്ചത്.

ആധുനിക മതാത്മകതയിൽ മതത്തിന്റെ സാംസ്കാരിക തലത്തിന് വേണ്ടത്ര പ്രാധാന്യം കല്പിക്കാതിരിക്കുന്നുവോ എന്നൊരു സംശയം തോന്നുന്നു. പ്രത്യേകിച്ച് കലാരംഗത്തെ തെറ്റിദ്ധരിച്ച് മനസ്സിലാക്കുകയും ആത്മീകതയെ നശിപ്പിക്കുന്ന ഏതോ പൈശാചിക ശക്തിയാണ് കല എന്നതിനാൽ അതിനെ മതത്തിൽ നിന്ന് മാറ്റി നിർത്തണം എന്ന് ചിന്തിക്കുകയും ചെയ്യുന്ന മതനേതാക്കളെ അടുത്തകാലത്തായി കണ്ടുവരുന്നു. മൂല്യബോധമുള്ള കലാരൂപങ്ങളെ വാർത്തെടുക്കുകയും നല്ല കലയെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതിനു പകരം ഇക്കൂട്ടർ കലകളെ പാടെ

ഉപേക്ഷിക്കുന്നു. കല പലപ്പോഴും ആഭാസമായി തീരുന്നുവെങ്കിൽ കലാരംഗത്തുള്ള മതത്തിന്റെ സ്വാധീനം കുറഞ്ഞുപോകുന്നുവെന്നതാണിതിനു കാരണം. അവിടെ ചികിത്സ നടത്തുന്നതിനു പകരം കലകളെ കല്പന മൂലം നിരോധിക്കുന്നത് മതത്തോടു തന്നെയുള്ള ധിക്കാരപരമായ സമീപനമായിട്ടേ മനസ്സിലാക്കുവാൻ കഴിയൂ. ആത്മീയത എന്നാൽ മനുഷ്യനിൽ നിന്നും മാറി നില്ക്കലല്ല; മറിച്ച് മനുഷ്യനിലേക്ക് ദൈവികമായി ഇറങ്ങിച്ചെല്ലുന്ന അനുഭവമാണെന്ന് പലപ്പോഴും നാം മറന്നുപോകുന്നു. മതവും സംസ്കാരവുമെന്ന ഈ ലഘുപഠനം ഗൗരവമുള്ളതായ ഈ വിഷയത്തിലേക്ക് ഒരു ചൂണ്ടുപലകയാകട്ടെ.

## പാഠം 6

# മതങ്ങളുടെ വേദശാസ്ത്രം

❑ മതബഹുലത ❑ മതബഹുലത വേദപുസ്തകവെളിച്ചത്തിൽ ❑ മതങ്ങളുടെ വേദശാസ്ത്രം ❑ ക്രൈസ്തവവേദശാസ്ത്രം ❑ ഉൾപ്പെടുത്തൽവാദം ❑ ബഹുലതാവാദം ❑ ഭാരതീയ മതസമീപനം

സ്രഷ്ടാവും സൃഷ്ടിയും ഒന്നേയുള്ളുവെങ്കിൽ പിന്നെ എന്തുകൊണ്ട് അനേകം മതങ്ങൾ ഉടലെടുത്തു? മതബഹുലത (Religious Pluralism) എങ്ങനെ മനസ്സിലാക്കാം? മതങ്ങൾ തമ്മിൽ സൗഹാർദ്ദപരമായ പരസ്പരബന്ധം ആവശ്യമല്ലേ? ഒരു മതം ഉയർന്നതും മറ്റൊന്ന് താഴ്ന്നതും എന്ന് ചിന്തിക്കുവാൻ സാധിക്കുമോ? എന്നിങ്ങനെ ഒട്ടേറെ ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തേണ്ടിയിരിക്കുന്നു. ആയതിനുള്ള ശ്രമമാണ് മതങ്ങളുടെ വേദശാസ്ത്രം (Theology of religions) എന്ന ഈ പഠനഭാഗത്ത് നടത്തുന്നത്. മതബഹുലത, അതിനുള്ള കാരണങ്ങൾ, അതിനെ മനസിലാക്കുവാനുള്ള മനുഷ്യചരിത്രത്തിന്റെ ശ്രമങ്ങൾ തുടങ്ങിയ കാര്യങ്ങൾ ഈ പഠനത്തിൽ പ്രാധാന്യം അർഹിക്കുന്നു.

ചരിത്രത്തിൽ അറിയപ്പെടുന്ന എല്ലാ നാഗരികതകൾക്കും ഒരു മതാത്മക അനുഭവം ഉണ്ടായിരുന്നുവെന്ന് കണ്ടുവല്ലോ. ഓരോ നാഗരികതകളുടെയും ഭൂമിശാസ്ത്രപരവും വംശീയവും ജീവിതസാഹചര്യപരവുമായ പശ്ചാത്തലങ്ങളിൽ അവർ ദൈവത്തെക്കുറിച്ചും ദൈവമനുഷ്യബന്ധത്തെക്കുറിച്ചും മനസ്സിലാക്കുവാൻ ശ്രമിച്ചതിന്റെ ഭാഗമാണ് മതങ്ങളുടെ ഉത്ഭവകാരണമായതെന്ന് എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയും. അനേകം വംശങ്ങളും അനേകം ഭാഷകളും അനേകം സംസ്കാരങ്ങളും ഉള്ളതുപോലെ തന്നെ

അവയുമായുള്ള ബന്ധത്തിൽ അനേകം മതങ്ങളും ലോകചരിത്രത്തിൽ പ്രത്യക്ഷപ്പെട്ടു.

ലോകത്തിന്റെ വ്യത്യസ്ത ഭാഗങ്ങളിൽ ആരംഭിച്ച ആദ്യകാല മതസമൂഹങ്ങൾ മിക്കവാറും തന്നെ ഒറ്റപ്പെട്ട ജീവിത സാഹചര്യങ്ങളിലായിരുന്നു. തങ്ങൾ ഉൾപ്പെടുന്ന ഭൂവിഭാഗത്തിനപ്പുറത്ത് മറ്റു സ്ഥലങ്ങളും ജനങ്ങളും ഉണ്ടെന്ന് പലപ്പോഴും അവർക്ക് അറിവില്ലായിരുന്നു. അവരവരുടെ ജീവിത സാഹചര്യങ്ങളിൽ ഇത്തരത്തിലുള്ള ഓരോ സമൂഹവും അവർ ദൈവത്തിന്റെ ജനമാണെന്ന് വിശ്വസിച്ചുവന്നിരുന്നു. എന്നാൽ പില്ക്കാലത്ത് സമൂഹങ്ങൾ പരസ്പരം അറിയുവാനും ആശയവിനിമയം നടത്തുവാനും തുടങ്ങിയപ്പോൾ ആരാണവർ? ആരാണ് അവരുടെ ദൈവം? അവരും നമ്മുടെ ദൈവത്തിന്റെ മക്കളാണോ, നമ്മുടെ ദൈവത്തെ ആരാധിക്കുന്നവരാണോ തുടങ്ങിയ ചോദ്യങ്ങൾ ആവിർഭവിച്ചു. മതബഹുലതയെക്കുറിച്ചുള്ള പഠനങ്ങൾ ആരംഭിച്ചത് ഈ സാഹചര്യത്തിലാണ്.

ലോകത്തിന്റെ ആധുനിക ചരിത്രത്തിൽ മതബഹുലതയെക്കുറിച്ചുള്ള ശാസ്ത്രീയ അറിവ് വർദ്ധിച്ചുവരുകയാണ്. മതപരവും സാംസ്കാരികവുമായ ഒറ്റപ്പെടുത്തലിന്റെ കാലഘട്ടം അവസാനിച്ചു. മതബഹുലതയെ അംഗീകരിക്കുക, ഒന്നിച്ച് ജീവിക്കുക, പരസ്പരം ആശയവിനിമയവും ആരോഗ്യകരമായ സംവാദങ്ങളും നടത്തുക തുടങ്ങിയ ലക്ഷ്യങ്ങളിലേക്ക് ഇന്ന് മതജീവിതം വളരുന്നു. മറ്റു മതങ്ങളെ തീർത്തും അവഗണിക്കലും മതഭ്രാന്തും അതേ തുടർന്നുള്ള മതവൈരാഗ്യവുമെല്ലാം ഈ നൂറ്റാണ്ടിൽ കുറഞ്ഞുവരുന്നു എന്നു കാണാം (സ്വാർത്ഥ താല്പര്യങ്ങൾക്കു വേണ്ടി മതത്തെ ഉപയോഗിക്കുന്നവർ ഇപ്പോഴും ഉണ്ടെന്ന് മറക്കുന്നില്ല).

പ്രപഞ്ചത്തിന്റെ മർമ്മപ്രധാനമായ രഹസ്യങ്ങൾ ഏതെങ്കിലുമൊരു മതത്തിന്റെ നിശ്ചിത ചട്ടവട്ടങ്ങളിൽ മാത്രം ഒതുങ്ങുന്നവയോ ഒതുക്കാവുന്നവയോ അല്ലെന്ന കാര്യം മതങ്ങൾ തന്നെ ഇന്ന് സമ്മതിക്കുന്നുണ്ട്. മനുഷ്യസംസ്കാരത്തിന്റെ എല്ലാ മേഖലകളിലേക്കും ആഴത്തിൽ ഇറങ്ങിച്ചെന്ന് മനുഷ്യനെ അവനാക്കിത്തീർക്കുന്ന ഈ ദിവ്യരഹസ്യത്തെ അനുഭവിക്കുന്ന പ്രക്രിയ ഒരു കൂട്ടായ യത്നമായി തീരേണ്ടിയിരിക്കുന്നു. ഇവിടെയാണ് മതങ്ങളുടെ വേദശാസ്ത്രം പ്രസക്തമാകുന്നത്. മതങ്ങളുടെ ആരോഗ്യപരവും സംവാദാത്മകവുമായ അടുത്ത ബന്ധം ഈ പ്രക്രിയയ്ക്ക് അത്യന്താപേക്ഷിതമാണ്.

## 1. മതബഹുലത (Religious Pluralism)

എന്താണ് മതബഹുലത? മതബഹുലതയുടെ അടിസ്ഥാന സ്വഭാവങ്ങൾ എന്തൊക്കെയാണ്? ഈ ചോദ്യങ്ങൾ പ്രസക്തങ്ങളാണ്.

**a. നിർവചനം:** മതങ്ങളും തത്വശാസ്ത്രങ്ങളും പ്രത്യയശാസ്ത്രങ്ങളും പരസ്പര ബന്ധത്തിലും ആശയവിനിമയത്തിലും നിലനിന്ന് പ്രപഞ്ച നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന അവസ്ഥയാണ് മതബഹുലതയുടെ ക്രിയാത്മകമായ അടിസ്ഥാനം. മതബഹുലതയുടെ വേദശാസ്ത്രം മതങ്ങൾ തമ്മിലുള്ള പരസ്പരം മനസ്സിലാക്കലിനെയും ആരോഗ്യപരമായ ഇടപെടലിനെയുമാണ് ലക്ഷ്യം വയ്ക്കുന്നത്. എല്ലാ മതവും ഒന്നാണെന്നോ അതുകൊണ്ട് ഏതെങ്കിലും മതത്തിൽ വിശ്വസിച്ചാൽ മതിയെന്നോ അത് പഠിപ്പിക്കുന്നില്ലായെന്ന് പ്രത്യേകം ഓർക്കണം. ഒരു സർവലോക മതപ്രസ്ഥാനം കെട്ടിപ്പെടുക്കലല്ല; മറിച്ച് വിവിധ മതങ്ങളെ അതിന്റെ തനിമയിൽ നിലനിർത്തുന്നതിലൂടെ ഒരു വിശ്വസാഹോദര്യം രൂപപ്പെടുത്തുകയെന്നതാണ് മതങ്ങളുടെ വേദശാസ്ത്രം ലക്ഷ്യം വയ്ക്കുന്നത്.

**b. മതബഹുലത വേദപുസ്തക വെളിച്ചത്തിൽ (Pluralism and Bible)**

വേദപുസ്തകത്തിലെ ദൈവം മതബഹുലതയെക്കുറിച്ച് എന്താണ് പറയുന്നത്? യഹോവ പ്രപഞ്ചത്തിന്റെ മുഴുവൻ ദൈവമാണോ അതോ ഏതെങ്കിലുമൊരു മതവിഭാഗത്തിന്റെ മാത്രം (യഹൂദന്മാർ, ക്രൈസ്തവർ തുടങ്ങി) ദൈവമാണോ? ബൈബിളിലെ ഏതാനും ചില പുസ്തകങ്ങളിലെ ഒറ്റപ്പെട്ട ചില ഉദ്ധരണികളൊഴിച്ചാൽ വി. വേദപുസ്തകം മതബഹുലത എന്ന യാഥാർത്ഥ്യത്തിനു നേരെ വളരെ തുറന്ന സമീപനമാണ് എടുത്തിരിക്കുന്നത് എന്ന് വേദപണ്ഡിതന്മാർ വിലയിരുത്തുന്നു. ഈ വിഷയത്തിൽ ആധികാരിക പഠനം നടത്തിയ ഡോ. വെസ്ലി അരിയരാജയെ (*The Bible and other religions*, Dr. Wesley Ariarayah) ഉദ്ധരിച്ചുകൊണ്ട് ഡോ. കെ. പി. ഏലിയാസ് (*Harmony of Religions*, Fr. Dr. K. P. Aleaz) രേഖപ്പെടുത്തുന്നു:

– ദൈവം, മുഴുവൻ പ്രപഞ്ചത്തിന്റെയും ദൈവമാണ് (സങ്കീ: 24, 104).

– വേദപുസ്തകത്തിന്റെ ആദ്യ അദ്ധ്യായങ്ങൾ (സൃഷ്ടിചരിത്രം) മുഴുവൻ മനുഷ്യകുടുംബത്തെയും ഒന്നായി പ്രതിപാദിക്കുന്നു (ഉല്പ: 1–11).

– നോഹയുമായുള്ള ഉടമ്പടിയിൽ മനുഷ്യകുലത്തെ മുഴുവനായും മാത്രവുമല്ല എല്ലാ ജീവജാലങ്ങളെയും ഉൾപ്പെടുത്തിയിരിക്കുന്നു.

– യോന പ്രവാചകന്റെ പുസ്തകത്തിൽ എല്ലാ ജാതികളോടും രാഷ്ട്രങ്ങളോടുമുള്ള ദൈവത്തിന്റെ സ്നേഹവും കരുതലും വ്യക്തമാക്കിയിരിക്കുന്നു. അതു മനസ്സിലാക്കി പ്രവർത്തിക്കുവാനുള്ള ഇസ്രായേൽ ജനതയുടെ (യോന – ഇസ്രായേലിന്റെ പ്രതീകം) വൈമനസ്യത്തെ വിമർശിക്കുകയും ചെയ്യുന്നു (യോന പ്രവാചകന്റെ പുസ്തകം മതബഹുലതയുടെ വേദശാസ്ത്ര പശ്ചാത്തലത്തിൽ പഠിക്കുന്നത് രസകരമാണ്).

പുതിയനിയമവും മതബഹുലതയെ വേദശാസ്ത്രപരമായി അംഗീകരി

ക്കുന്നുണ്ട്. യോഹന്നാന്റെ സുവിശേഷം (1:1-14) ഇതിന് ഏറ്റവും നല്ല ഉദാഹരണമാണ്. ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന സത്യപ്രകാശമാണ് ക്രിസ്തുവെന്ന് ആവർത്തിച്ച് രേഖപ്പെടുത്തുന്നു.

മുകളിൽ പറഞ്ഞവ ചില ഉദാഹരണങ്ങൾ മാത്രമാണ്. വി. വേദപുസ്തകത്തിൽ ആദിയോടന്തം മതബഹുലതയെ അംഗീകരിച്ചിട്ടുണ്ട്. സ്വാർത്ഥപരമായ വ്യാഖ്യാനങ്ങളും സമീപനങ്ങളും നിമിത്തം ക്രൈസ്തവ വേദശാസ്ത്രങ്ങൾ പലപ്പോഴും ഈ സത്യം മറച്ചുവെച്ചിട്ടുണ്ടെന്ന് മാത്രം (ഇതേക്കുറിച്ചുള്ള കൂടുതൽ ചർച്ചകൾ നാലാം യൂണിറ്റിൽ ഉൾപ്പെടുത്തിയിരിക്കുന്നു).

## 2. മതങ്ങളുടെ വേദശാസ്ത്രം

മതബഹുലത എന്ന വിഷയത്തെ മിക്കവാറും എല്ലാ മതങ്ങളും ശാസ്ത്രീയാപഗ്രഥനങ്ങൾക്ക് വിധേയമാക്കിയിട്ടുണ്ട്. ഇതിൽ ക്രൈസ്തവ സമീപനവും ഭാരതീയ മതസമീപനവും അല്പമായി ചർച്ച ചെയ്യാമെന്ന് കരുതുന്നു.

### (i) മതങ്ങളുടെ ക്രൈസ്തവവേദശാസ്ത്രം (Christian Theologies of Religions)

റോമൻ കത്തോലിക്കാ, ഓർത്തഡോക്സ്, പ്രൊട്ടസ്റ്റന്റ് എന്നീ പാരമ്പര്യങ്ങളിലെല്ലാം തന്നെ അവയുടെ സഭാവിജ്ഞാനീയത്തിന്റെ (Ecclesiology) അടിസ്ഥാനത്തിൽ മതങ്ങളുടെ വേദശാസ്ത്രം ഉത്ഭവിച്ചിട്ടുണ്ട്. അവയുടെ പ്രത്യേകതകളിലേയ്ക്ക് അധികം കടക്കാതെ പൊതുവായി ഈ വിഷയം പഠിക്കുകയാണെങ്കിൽ പ്രധാനമായും മൂന്നു സമീപനങ്ങളാണ് കാണുന്നത്. “ക്രൈസ്തവരും മതബഹുലതയും” എന്ന ഗ്രന്ഥത്തിൽ ഡോ. അലൻ റെയ്സ് (*Christians and Religious Pluralism*, Dr. Alan Race) ഇവയെ Exclusivism (പുറംതള്ളൽവാദം), Inclusivism (ഉൾപ്പെടുത്തൽവാദം), Pluralism (ബഹുലതാവാദം) എന്നിങ്ങനെ തരംതിരിക്കുന്നു. ഈ വിഷയത്തിൽ പഠനം നടത്തിയിട്ടുള്ളവരിൽ അധികവും അതിനോട് യോജിക്കുന്നതിനാൽ പഠന സൗകര്യാർത്ഥം ആ സമീപനം എടുക്കുന്നു.

#### a) Exclusivism (പുറംതള്ളൽവാദം)

ഏതെങ്കിലുമൊരു മതം മാത്രമേ സത്യമായിട്ടുള്ളു എന്നും ആ മതത്തിന് മാത്രമേ സത്യത്തെ പഠിപ്പിക്കുവാൻ സാധിക്കൂ എന്നും മറ്റുള്ളവയെല്ലാം ഇക്കാരണത്താൽ തന്നെ അസത്യവും നിരർത്ഥകവുമാണെന്നുള്ളതാണ് ഈ വാദത്തിന്റെ അടിസ്ഥാനം. യാഥാസ്ഥിതികമായ ഈ സമീപനം, ആ സമീപനം എടുക്കുന്ന മതത്തിന്റെ നിലനില്പിനും വളർച്ചയ്ക്കും മാത്രം മുൻതൂക്കം നൽകുന്നു; മറ്റുള്ളവയെ എല്ലാം ഒരുപോലെ നിരസിക്കുന്നു.

ക്രൈസ്തവ പാരമ്പര്യത്തിൽ ഈ സമീപനം എടുക്കുന്നവർ “എന്നിൽ കൂടെയല്ലാതെ ആരും പിതാവിന്റെ അടുക്കൽ ചെല്ലുന്നില്ല” എന്ന ക്രിസ്തു വചനം (യോഹ. 14:6) ഉദ്ധരിച്ച് ക്രിസ്തുവിലുള്ള വെളിപ്പെടുത്തലിനെ മാത്രം അംഗീകരിക്കുകയും മറ്റു മതങ്ങളെ തള്ളിക്കളയുകയും ചെയ്യുന്നു. രക്ഷ ദൈവത്തിൽ നിന്നും ക്രിസ്തുവിലൂടെ മാത്രം വരുന്നു. മറ്റു മതങ്ങളെ പൈശാചികം എന്നു പോലും കരുതുന്നു. യോഹ. 4:16; അപ്പോ. പ്ര. 4:12 തുടങ്ങി പുറന്തള്ളലിന്റെ ആഹ്വാനം നല്കുന്ന വാക്യങ്ങളെല്ലാം ഇവർ ഉദ്ധരിക്കുന്നു.

“സഭയ്ക്ക് പുറത്ത് രക്ഷയില്ല” (extra eclesian mulla salus) എന്ന റോമൻ കത്തോലിക്കാ വാദവും ആദ്യകാല പ്രൊട്ടസ്റ്റന്റിസത്തിലെ രക്ഷാ സിദ്ധാന്തങ്ങളും ഈ വാദം മുറുകെ പിടിക്കുന്നവയാണ്. രക്ഷയ്ക്കുള്ള മാർഗ്ഗം ക്രിസ്തുവിലുള്ള വിശ്വാസം മാത്രമാണെന്നും ദൈവത്തിന്റെ വചനം വി. വേദപുസ്തകം മാത്രമാണെന്നും ഇവർ ആത്മാർത്ഥമായി വിശ്വസിക്കുന്നു. Karl Barth, Kraemer, Emil Brunner തുടങ്ങിയവർ Christian Exclusivist theology യുടെ വക്താക്കളാണ്. Karl Barth മതത്തെയും (Religion) വെളിപ്പാടിനെയും (Revelation) വേർതിരിച്ച് കാണുന്നു. ക്രൈസ്തവ സുവിശേഷം ദൈവത്തിന്റെ, ക്രിസ്തുവിലൂടെയുള്ള വെളിപ്പെടുത്തലാണ്. ആയതിനാൽ അത് മാത്രമാണ് സത്യം. അത് പ്രഘോഷിപ്പിക്കപ്പെടണം. അതിനെ പ്രാപിച്ചിട്ടില്ലാത്ത മറ്റുള്ള മതങ്ങളെല്ലാം മനുഷ്യവെളിപ്പാടുകൾ മാത്രമുള്ള മനുഷ്യനിർമ്മിതങ്ങളായ അന്ധവിശ്വാസങ്ങളും അസത്യങ്ങളുമാകയാൽ അവ നിരാകരിക്കപ്പെടണം.

Kraemer തന്റെ “Biblical realism” എന്ന സിദ്ധാന്തത്തിൽ ക്രിസ്തുവിലുള്ള ദൈവിക വെളിപ്പെടുത്തലിന് പരമോന്നതസ്ഥാനം നൽകുന്നു. ഈ വെളിപ്പെടുത്തൽ ആരൊക്കെ യഥാർത്ഥത്തിൽ മനസ്സിലാക്കുന്നുവോ അവനാണ് രക്ഷയ്ക്ക് യോഗ്യൻ എന്ന നിലപാട് സ്വീകരിക്കുന്നു. നാമമാത്ര ക്രിസ്ത്യാനിയായതുകൊണ്ടു മാത്രം കാര്യമില്ലെന്നും മതങ്ങളെ വിധിക്കേണ്ടത് ദൈവമാണെന്നുമുള്ള താരതമ്യേന മിതവാദത്തിലേക്ക് ഇദ്ദേഹം എത്തുന്നുമുണ്ട്.

പാശ്ചാത്യ സുവിശേഷീകരണത്തിന്റെ വേദശാസ്ത്രത്തെയും ഈ സമീപനം കാര്യമായി ബാധിച്ചിട്ടുണ്ടെന്നത് പാശ്ചാത്യ മിഷൻ ചരിത്രത്തിൽ വ്യക്തമാണ്. ക്രൈസ്തവ സുവിശേഷത്തിലൂടെയല്ലാതെ ലോക രക്ഷ സാദ്ധ്യമല്ലാ എന്ന് അവർ വിശ്വസിച്ചു.

മറ്റു മതങ്ങൾ എന്ന യാഥാർത്ഥ്യത്തിനു നേരെ യാതൊരു വിശദീകരണവും Exclusivism നൽകുന്നില്ല. അതുകൊണ്ടു തന്നെ ദൈവത്തെ ഇക്കൂട്ടർ തങ്ങളുടെ ലക്ഷ്യങ്ങളിലേക്ക് നിജപ്പെടുത്തുകയാണെന്നതാണ് പുറംത

ള്ളൽവാദത്തിനെതിരെയുള്ള പ്രധാന വിമർശനം. മറ്റുള്ളവരെ അംഗീകരിക്കുവാൻ ഇവർക്ക് സാധിക്കുന്നില്ല എന്നത് ഇതിന്റെ പ്രധാന ന്യൂനതയായി കാണുന്നു.

### b) Inclusivism (ഉൾപ്പെടുത്തൽവാദം)

തങ്ങൾ വിശ്വസിക്കുന്ന ഏകസത്യം മാത്രമാണ് ആത്യന്തികമായ യാഥാർത്ഥ്യമെങ്കിലും അതിലേയ്ക്കുള്ള ഭാഗിക വെളിപ്പെടുത്തലുകളായി മറ്റു മതങ്ങളെയും പ്രത്യയശാസ്ത്രങ്ങളെയും മനസ്സിലാക്കുന്ന രീതിയാണ് Inclusivism എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. മറ്റുള്ളവയെ പൂർണമായും തള്ളിക്കളയുന്നില്ല. എന്നാൽ അവയെല്ലാം അർദ്ധസത്യങ്ങളും ഭാഗീക വെളിപ്പെടുത്തലുകളുമാണ്. പൂർണ്ണ വെളിപ്പാടിലേക്കും ഏകസത്യത്തിലേക്കും അടുക്കുന്നതിനുള്ള വഴികളായി അവ പരിഗണിക്കാം. എന്നാൽ അവ അതിൽ തന്നെ രക്ഷയ്ക്ക് മാർഗ്ഗമാവുന്നില്ല എന്നതാണ് സമീപനത്തിന്റെ ചിന്ത. ആകയാൽ മറ്റു മതങ്ങളോടും പ്രത്യയശാസ്ത്രങ്ങളോടും ശത്രുതയ്ക്കു പകരം ഈ സമീപനം സഹിഷ്ണുത കാണിക്കുന്നു. അവരെ പൂർണ വെളിപ്പാടിലേക്കു നയിക്കുവാൻ ശ്രമിക്കുകയും ചെയ്യുന്നു.

ക്രൈസ്തവ പാരമ്പര്യത്തിൽ ഈ സമീപനം കൈക്കൊള്ളുന്നവർ ആയതിന് ഉപോൽബലകമായി എബ്രായലേഖനം ഒന്നാം അദ്ധ്യായം ഒന്നാം വാക്യം ഉദ്ധരിക്കുന്നു: "ദൈവം പണ്ടു ഭാഗം ഭാഗമായിട്ടും....." അപ്പോ. പ്ര. 10:35, 17:22–31 തുടങ്ങിയവയെല്ലാം ഈ ആശയം കാണിക്കുന്ന ഭാഗങ്ങളാണ്. മറ്റു മതങ്ങളിൽ നിഴലായി കാണുന്ന രക്ഷ ക്രൈസ്തവ സഭയിൽ (ക്രിസ്തുവിൽ) പൊരുളായി തീരുന്നു. ക്രിസ്തുവിലേയ്ക്കുള്ള പ്രാരംഭവഴികളായി മറ്റു മതങ്ങളെ ചിത്രീകരിക്കുവാനും അങ്ങിനെ എല്ലാറ്റിനെയും ഉൾപ്പെടുത്താനും ഈ സമീപനം ശ്രമിക്കുന്നു.

Logos - Theology യിലൂടെ Justin Martyr A. D. 3–ാം നൂറ്റാണ്ടിൽ Inclusive theology യുടെ സമീപനം എടുത്തുകാട്ടുന്നു. "ക്രിസ്തു ദൈവത്തിന്റെ വചനമാണെന്നും ഈ വചനം ലോകത്തിലെ എല്ലാ മനുഷ്യനും യേശുക്രിസ്തു എന്ന ചരിത്രവ്യക്തിത്വത്തെ അറിയാത്തവർ പോലും, "പങ്കുവയ്ക്കുന്നുവെന്നും" അദ്ദേഹം രേഖപ്പെടുത്തുന്നു. "എല്ലാ മതങ്ങളുടെയും മകുടം ക്രിസ്തു"വാണെന്ന് J. N. Farquhar സിദ്ധാന്തിക്കുന്നു. "എല്ലാ മതങ്ങളും അവയുടെ പൂർണത ക്രിസ്തുവിലും ക്രൈസ്തവികതയിലും കാണണമെന്ന്" Karl Rahner അഭിപ്രായപ്പെടുന്നു. രണ്ടാം വത്തിക്കാൻ സുന്നഹദോസും (1964) ചില ഭാരതീയ ക്രൈസ്തവ വേദശാസ്ത്രജ്ഞന്മാരും (Raimundo Panikkar, *The unknown Christ of Hinduism,* Samartha S. J., *Salvation in Christ, One Christ - Many Religions* etc.) ഈ നിലപാട് എടുക്കുന്നവരാണ്.

മതസത്യത്തെ തീർത്തും മുൻവിധിയോടെ സമീപിക്കുന്നുവെന്നതാണ് ഈ സമീപനത്തിന്റെ പ്രധാന ന്യൂനതയായി വിമർശകർ എടുത്തുകാണിക്കുന്നത്. മറ്റെല്ലാ മതതത്ത്വങ്ങളെയും ക്രൈസ്തവചിന്തയുടെ താഴെ മാത്രം നിർത്തുകയും അവയെല്ലാം തന്നെ ക്രൈസ്തവികതയിലേക്ക് കടന്നു വരുവാനുള്ള മാർഗ്ഗങ്ങൾ മാത്രമല്ലാതെ സ്വതന്ത്രമായി അവയ്ക്ക് നിലനില്പില്ല എന്നുള്ള വാദവും ക്രൈസ്തവ സ്വാർത്ഥതയുടെ സ്ഥാപിത താല്പര്യമെന്നല്ലാതെ അതിന് യാതൊരു നിലനില്പും ഇല്ല എന്ന് ഇവർ ചൂണ്ടിക്കാണിക്കുന്നു. Exclusivism മറ്റ് മതങ്ങളെ പാടെ ഒഴിവാക്കുമ്പോൾ Inclusivism അവയെ ഉൾക്കൊള്ളുന്നുവെന്ന വ്യാജേന അവയുടെ വ്യക്തിത്വത്തെ വിഴുങ്ങിക്കളയുന്നു എന്നതിനാൽ Inclusivism, Exclusivism -ത്തേക്കാൾ വലിയ സ്വാർത്ഥതയാണെന്നും മത - ധാർമ്മികതയ്ക്കും ക്രിസ്തീയതയ്ക്കും ഈ സമീപനം വിരോധമാകുന്നുവെന്നുമാണ് വിമർശകരുടെ ന്യായം.

**c) Pluralism (ബഹുലതാവാദം)**

Pluralism ദൈവത്തിന്റെ സാർവത്രികരക്ഷ എന്ന ആത്യന്തിക ലക്ഷ്യത്തിന് ഊന്നൽ നൽകുന്നു. എല്ലാ മതങ്ങളും ഇതിലേക്കായി വിളിക്കപ്പെട്ടിട്ടുള്ളതാണെന്നതിനാൽ അവയ്ക്കെല്ലാം തുല്യസ്ഥാനവും ബഹുമാനവുമാണുള്ളതെന്ന് ബഹുലതാവാദക്കാർ ഉറച്ച് വിശ്വസിക്കുന്നു.

Pluralism പല മതത്തിന്റെയും ആശയങ്ങൾ കൂട്ടി കുഴച്ചുകൊണ്ടുള്ള (Syncretism) പദ്ധതിയല്ല; മറിച്ച് എല്ലാ മതങ്ങളെയും അവയുടെ തനിമയിൽ ദർശിക്കുകയും അവയുടെ തത്വങ്ങളെ ബഹുമാനിക്കുകയുമാണ് ചെയ്യുന്നത്. വിവിധങ്ങളായ മതാനുഭവങ്ങളെ അവയുടെ തനിമയിലും പൂർണതയിലും കണ്ടെത്തുവാനുള്ള ശ്രമമാണത്. ഒരു മതവിശ്വാസവും തഴയപ്പെടുവാനോ തരംതാഴ്ത്തപ്പെടുവാനോ പാടില്ലാ എന്നതാണ് ഈ സമീപനത്തിന്റെ ലക്ഷ്യം. വേദപുസ്തകത്തിന്റെ പൊതുസന്ദേശം Pluralism ത്തെ പൂർണ്ണമായി പിന്തുണയ്ക്കുന്നുണ്ടെന്നതാണ് ഇവരുടെ വാദം.

Pluralism ത്തിന്റെ ശക്തരായ വക്താക്കൾ John H. Hick, Paul F. Knitter, W. C. Smith (Hick, *God has many names*, Knitter, *Myth of Christian Uniqueness*, Smith, *Towards a World Theology*) തുടങ്ങിയവരാണ്. 'കോപ്പർനിക്കൻ വിപ്ലവം" എന്ന പേരിൽ John Hick തന്റെ ബഹുലതാവാദം അവതരിപ്പിക്കുന്നു. സൂര്യൻ ഭൂമിയെ വലംവയ്ക്കുന്നുവെന്ന വിശ്വാസം ശാസ്ത്രലോകം തിരുത്തി ഭൂമി സൂര്യനെ വലം വയ്ക്കുന്നുവെന്നാക്കിയതുപോലെ മതത്തിന്റെ കേന്ദ്രം ക്രിസ്തുവല്ല; മറിച്ച് പ്രപഞ്ച സ്രഷ്ടാവായ ദൈവമാണെന്ന് ചിന്തിക്കുവാൻ അദ്ദേഹം ആഹ്വാനം ചെയ്യുന്നു ("A change of attention from Christ to God, rather Theocentricism instead of christocentricism"). വിശ്വാസമാണ് അടിസ്ഥാനമെന്നും എല്ലാ മതങ്ങൾക്കും

അവയുടേതായ ദൈവവിശ്വാസമുണ്ടെന്നും അവ ദൈവം ആദരിക്കുകയും എല്ലാവരെയും സത്യത്തിലേക്ക് ആനയിക്കുകയും ചെയ്യുമെന്നുള്ളതാണ് W. C. Smith ന്റെ സിദ്ധാന്തം. ഒരുവൻ ക്രിസ്തുവിൽ വിശ്വസിക്കുന്നു; മറ്റൊരുവൻ മറ്റൊന്നിൽ വിശ്വസിക്കുന്നു. എല്ലാ വിശ്വാസവും ദൈവത്വത്തിൽ ഒന്നാക്കപ്പെടുന്നു. Paul F. Kniter റുടെ അഭിപ്രായത്തിൽ ദൈവമല്ല; രക്ഷയാണ് (Not 'theos' but 'soteria') മതവേദശാസ്ത്രത്തിന്റെ അടിത്തറ. രക്ഷയ്ക്കുവേണ്ടി വിവിധ മതങ്ങൾ കണ്ടെത്തിയിട്ടുള്ള മാർഗ്ഗങ്ങളാണ് മതങ്ങൾ എന്നതിനാൽ ഈ രക്ഷാദാഹത്തെയായിരിക്കും ദൈവം ആത്യന്തികമായി വിലയിരുത്തുന്നത്. അതുകൊണ്ട് വലിയ വേദശാസ്ത്രങ്ങൾ ചമയ്ക്കുന്നതിലൂടെയല്ല മറിച്ച് സൃഷ്ടിപരമായ നന്മ പ്രവർത്തനങ്ങളിലൂടെയാണ് മനുഷ്യൻ മുന്നേറേണ്ടതെന്ന് അദ്ദേഹം ഓർമ്മപ്പെടുത്തുന്നു.

ക്രിസ്തുവിന്റെയും ക്രൈസ്തവികതയുടെയും അദ്വിതീയസ്ഥാനം (uniqueness) നഷ്ടപ്പെടുന്നുവെന്നതാണ് ബഹുലതാവാദത്തിനെതിരെയുള്ള ഗുരുതരമായ വിമർശനം. ലോകരക്ഷയ്ക്കു വേണ്ടി ദാസവേഷം എടുത്ത ക്രിസ്തുവിനെ വേണ്ടതുപോലെ മനസ്സിലാക്കാത്തതുകൊണ്ടാണ് ക്രിസ്തുവിന്റെ അദ്വിതീയതയ്ക്കുവേണ്ടി സ്ഥാപിത ക്രൈസ്തവ മതം സ്വാർത്ഥപരമായ വേദശാസ്ത്രനിലപാട് കൈക്കൊള്ളുന്നതെന്നും എന്നാൽ ക്രിസ്തുവിന്റെ ആത്മാവ് ബഹുലതാവാദത്തിന് പൂർണമായും അനുകൂലമാണെന്നും ബഹുലതാവാദികൾ ഈ ആരോപണത്തിന് മറുപടി നൽകുന്നു. മതപ്രസ്ഥാനങ്ങളെ തള്ളിക്കളയുന്നതും തരംതാഴ്ത്തി കാണിക്കുന്നതും പരിശുദ്ധാത്മാവിനെതിരെയുള്ള പാപമാണെന്ന് അവർ വാദിക്കുന്നു. Exclusivism ത്തിൽ നിന്നും Inclusivism ത്തിൽ നിന്നും വളർന്ന്, തെറ്റുതിരുത്തി Pluralism ത്തിലേക്ക് വരുമ്പോഴാണ് ക്രിസ്തുവിന്റെ ദൗത്യം പൂർണമാകുന്നതെന്നും അദ്ദേഹത്തിന്റെ സന്ദേശം സാർവത്രികമാകുന്നതെന്നും ബഹുലതാവാദികൾ അടിയുറച്ച് വിശ്വസിക്കുന്നു.

മേലുദ്ധരിച്ച മൂന്ന് പ്രധാന സമീപനങ്ങളോട് സാധർമ്മ്യമുള്ളതും എന്നാൽ ചില കാര്യങ്ങളിൽ വ്യത്യസ്തത പുലർത്തുന്നതുമായ 'Relativism', 'Inclusive Pluralism', 'Pluralistic Inclusivism തുടങ്ങി അനേകം സിദ്ധാന്തങ്ങളും ഇന്ന് വേദശാസ്ത്രധാരയിൽ ഉത്ഭവിക്കുന്നുണ്ട്. അവയുടെ വിശകലന പഠനത്തിന് ഇവിടെ മുതിരുന്നില്ല.

**(ii) ഭാരതീയ മതസമീപനം (Indian approaches towards Religions)**

പൊതുവെ മതവിശ്വാസങ്ങളെ ആദരിക്കുന്ന ഒരു പാരമ്പര്യമാണ് ഭാരതത്തിനുള്ളതെങ്കിലും ക്രൈസ്തവ സമീപനങ്ങളിൽ കണ്ടതുപോലെ യാഥാസ്ഥിതികവും അല്ലാത്തതുമായ വിവിധ നിലപാടുകൾ ഭാരതീയ ചിന്തയിലും സൂക്ഷ്മപഠനം നടത്തുമ്പോൾ കാണുന്നുണ്ട്.

ഭാരതീയ മതങ്ങൾ പൊതുവെ അംഗീകരിക്കുന്ന ഋഗ്വേദത്തിൽ 'ഏകം സത്ത് വിപ്ര ബഹുതാവദന്തി' (സത്യം ഒന്നേയുള്ളു, പണ്ഡിതന്മാർ അതിനെ വിവിധങ്ങളായി വ്യാഖ്യാനിക്കുന്നു – Rig 1. 164.46) എന്ന് കാണുന്നത് ഭാരതീയ മനസ്സിന്റെ പൊതു സമീപനമായി എടുക്കാം. പില്ക്കാലത്ത് ഏറ്റവും കൂടുതൽ മതവിശ്വാസികൾ ആദരവോടെ കണ്ട ഭഗവത്ഗീതയും മതങ്ങളുടെയും പ്രത്യയശാസ്ത്രങ്ങളുടെയും ബഹുലതയെ ഒരു പരിധി വരെ ആദരിക്കുകയും അവയെല്ലാം ദൈവസൃഷ്ടിയുടെ മഹത്വവും വൈവിധ്യ സ്വഭാവവുമായി ചിത്രീകരിക്കുകയും ചെയ്തിട്ടുണ്ട് (IV 7-8; V:18-19; VII: 7, 21-22 etc). എല്ലാ മാർഗങ്ങൾക്കും തുല്യ പ്രാധാന്യം നൽകുന്ന ഒരു പാരമ്പര്യം ഗീതയിൽ കാണുന്നുണ്ട്. "ആരൊക്കെ, ഏതൊക്കെ മാർഗത്തിലൂടെ എന്നിലേക്ക് വരുന്നുവോ അവരെല്ലാം എന്നിൽ എത്തിച്ചേരുമെന്നും മാർഗങ്ങളും ഒരു മാലയിലെ മുത്തുകൾ പോലെ തുല്യ പ്രാധാന്യമുള്ളതും അവയുടെ സമന്വയം മനോഹരമാകുന്നുവെന്ന്" ഗീത സിദ്ധാന്തിക്കുന്നു (VII:7, 21).

ആസ്തികവും നാസ്തികവുമായ മതദർശനങ്ങൾ എല്ലാം തന്നെ ഒരുപോലെ വളർന്ന (പലപ്പോഴും ഇവ തമ്മിൽ സംഘർഷങ്ങൾ ഉണ്ടായിട്ടുണ്ടെന്ന് വരികിലും) പാരമ്പര്യമാണ് ഭാരതത്തിൽ കാണുന്നത്. പിൽക്കാലത്ത് ക്രൈസ്തവദർശനവും ഇസ്ലാമിക ദർശനവും ഭാരതത്തിൽ എത്തിയപ്പോൾ അവയ്ക്കും വളരുവാനാവശ്യമായ സാഹചര്യം മതപരമായി ഇവിടെ ഉണ്ടായിരുന്നുവെന്നത് ശ്രദ്ധേയമാണ്.

"നാനാത്വത്തിൽ ഏകത്വം' എന്ന ദർശനം ഭാരത പൈതൃകത്തിന്റെ ഭാഗമാണ്. ജൈനമതത്തിന്റെ അനേകാന്തവാദവും ചിന്താപരമായി മതബഹുലതയെ അംഗീകരിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അശോകചക്രവർത്തിയും (270–230 ബി. സി.) ഹർഷവർദ്ധനനും (A. D. 7th cen.) തുടങ്ങിവച്ച മതസൗഹാർദ്ദത്തിന്റെ പാരമ്പര്യം ശക്തമായ പ്രതിലോമ സമ്മർദ്ദമുണ്ടായിരുന്നിട്ടുപോലും കൈവിടാതെ കാത്തു സൂക്ഷിക്കുവാൻ സ്വതന്ത്രഭാരതത്തിന് കഴിഞ്ഞുവെന്നത് തീർത്തും അഭിമാനകരവും മാതൃകാപരവുമാണ്. ലോകത്തിലെ ഏറ്റവും വലിയ മതനിരപേക്ഷ രാഷ്ട്രം ഇന്ന് ഭാരതമാണ്.

ബി. സി. 3–ാം നൂറ്റാണ്ടിൽ ഭാരതത്തിലെ നളന്ദ സർവകലാശാല സന്ദർശിച്ച Ywan-chawang മുതൽ ഭാരതത്തിന്റെ മതനിരപേക്ഷ നിലപാടിനെ ശ്ലാഘിച്ചിട്ടുണ്ട്. ശ്രീരാമകൃഷ്ണ പരമഹംസൻ, സ്വാമി വിവേകാനന്ദൻ മഹാത്മാഗാന്ധി തുടങ്ങി ആധുനിക ഭാരതത്തിന്റെ ആത്മാവായി വർത്തിച്ചവരെല്ലാം മതനിരപേക്ഷനിലപാട് സ്വീകരിച്ചിരുന്നവരും എല്ലാ മതങ്ങളെയും ദൈവത്തിന്റെ വെളിപ്പെടുത്തലായി മനസ്സിലാക്കിയിരുന്നവരുമാണ്. രാഷ്ട്രീയ അധികാര കണ്ണോടെയുള്ള ചില വർഗ്ഗീയ വിഘടനവാദങ്ങൾ

ഒഴിച്ചാൽ ഭാരത പൈതൃകം പൊതുവെ മത ബഹുലതയെ ആദരിക്കുന്നുവെന്നതിന് സംശയമില്ല.

ഭാരതചിന്തയുടെ ശക്തമായ ധാരയായ അദ്വൈത വേദാന്തം മതബഹുലതയ്ക്ക് വേദശാസ്ത്രപരമായ അടിസ്ഥാനം നൽകുന്നുണ്ട്. "ഏകമേവം അദ്വിതീയം" (രണ്ടല്ലാത്ത നിത്യമായ ഒന്ന്) എന്ന അതിന്റെ അടിസ്ഥാന പ്രമാണം മതബഹുലതയ്ക്ക് ശാസ്ത്രീയ അടിസ്ഥാനം നൽകുന്നു. ബഹുലത ഏകത്വദർശനത്തിന് എതിരല്ല; മറിച്ച് അത് പ്രകൃതിയുടെ ഒരു ഭാവമാണ്. ബ്രഹ്മന്റെ ശക്തിയായ മായയാണ് മതബഹുലതയുടെ കാരണം. പ്രപഞ്ചതാളത്തെ നിലനിർത്തുന്നതിലൂടെയാണ് ബഹുലതയുടെ ഏകത്വം ദൃശ്യമാകുന്നത്. അതിനാൽ ബഹുത്വത്തിൽ ഏകത്വവും, ഏകത്വത്തിൽ ബഹുത്വവും ദർശിക്കുവാൻ സാധിക്കണമെന്ന് അദ്വൈതം പഠിപ്പിക്കുന്നു.

# യൂണിറ്റ് 2

# സനാതന ധർമ്മ സമുച്ചയം

## പാഠം 1

## ഭാരതീയ മതങ്ങൾക്ക് ഒരാമുഖം

❑ ഹൈന്ദവം ❑ സനാതന ധർമ്മം ❑ ഹിന്ദുമതത്തിന്റെ അടിസ്ഥാന സ്വഭാവങ്ങൾ ❑ ഹിന്ദുമതചരിത്രം❑ ഹിന്ദുമതത്തിന്റെആരംഭം❑ ദ്രാവിഡ സംസ്കാരം

അനേകം മതങ്ങൾ ജന്മം കൊണ്ട സ്ഥലം എന്ന നിലയിലും പൗരാണിക മതപ്രസ്ഥാനങ്ങളുടെ പ്രാരംഭസ്ഥാനം എന്ന നിലയിലും ഭാരതം മതങ്ങളുടെ ഈറ്റില്ലം എന്ന് അറിയപ്പെടുന്നു. ചരിത്രാതീത കാലം മുതൽ തന്നെ വിവിധ വീക്ഷണങ്ങൾ പുലർത്തിയിരുന്ന അനേകം മതപ്രസ്ഥാനങ്ങൾ ഭാരത മണ്ണിൽ ഒന്നിച്ചു വളർന്നിരുന്നു എന്ന് അനുമാനിക്കപ്പെടുന്നു. ഈശ്വരവി ശ്വാസികളും, പ്രകൃതി ആരാധനക്കാരും, നിരീശ്വരവാദികളും എല്ലാം ഇതിൽ ഉൾപ്പെടുന്നു. അതിബൃഹത്തായ ഭാരതീയ മതപ്രസ്ഥാനത്തിന് ഒരു ആമു ഖമെന്നത് ഏറെ ശ്രമകരമാണ്. മത പഠിതാക്കളുടെ ശ്രദ്ധയിൽ ഇനിയും പെട്ടിട്ടില്ലാത്ത ഒട്ടനവധി പൗരാണിക മതപ്രസ്ഥാനങ്ങൾ ഇപ്പോഴും അവ ശേഷിക്കുന്നു.

### 1. ഹൈന്ദവം

ഭാരതീയ മതങ്ങൾ പൊതുവെ 'ഹൈന്ദവ' മതങ്ങൾ എന്നറിയപ്പെടു ന്നുണ്ട്. 'ഹൈന്ദവം' എന്ന പദം ഒരു മതത്തെയല്ല; ഒരു ഭൂപ്രദേശത്തെയും അവിടുത്തെ മുഴുവൻ സംസ്കാരത്തെയുമാണ് ഉൾക്കൊള്ളുന്നത്. ഹിന്ദു, ഹിന്ദുസ്ഥാൻ, ഹിന്ദുത്വം, ഇന്ത്യ തുടങ്ങിയ സംജ്ഞകളെല്ലാം ഒരേ മൂല ത്തിൽ നിന്നും ഉണ്ടായിട്ടുള്ളതാണ്.

ഭാരത ഉപഭൂഖണ്ഡത്തിന്റെ വടക്കു പടിഞ്ഞാറായി ഒഴുകുന്ന സിന്ധു നദീതട സംസ്കാരവുമായി ബന്ധപ്പെട്ടാണ് ഈ പദം ഉത്ഭവിക്കുന്നത്. അതിപുരാതനകാലം മുതലുള്ള വൈദേശിക - വാണിജ്യ ബന്ധങ്ങളുടെ പശ്ചാത്തലത്തിൽ 'സ'കാരം 'ഹ'കാരമായി രൂപപ്പെടുകയും ഇങ്ങനെ 'സിന്ധു' എന്നത് 'ഹിന്ദു' ആയും അതിൽനിന്നുള്ള ഉത്ഭവങ്ങളായി മറ്റു പദങ്ങളും ഉപയോഗത്തിൽ വന്നു എന്ന് കരുതപ്പെടുന്നു. ചുരുക്കത്തിൽ സിന്ധു നദിക്ക് കിഴക്കുള്ളവർ സിന്ധുക്കൾ അഥവാ ഹിന്ദുക്കൾ എന്നും അവരുടെ സംസ്കാരത്തെ സൈന്ധവ അഥവ ഹൈന്ദവ സംസ്കാരമെന്നും ഈ പ്രദേശത്തെ ഹിന്ദുസ്ഥാൻ അഥവാ ഇന്ത്യാ എന്നും വിളിച്ചുവന്നു.

ബൈബിളിൽ എസ്ഥേറിന്റെ പുസ്തകത്തിൽ (1:1, 8:9) ഹിന്ദുദേശം എന്ന് ഉപയോഗിച്ച് കാണുന്നതാണ് ചരിത്രത്തിൽ കാണപ്പെടുന്ന ആദ്യ തെളിവ്. ബി. സി. 440-ൽ ഇന്ത്യ സന്ദർശിച്ചു എന്നു കരുതുന്ന യവന സഞ്ചാരിയായ ഹെറോഡോട്ടസിന്റെ സഞ്ചാര വിവരണത്തിൽ ഭാരതീയരെ ഹിന്ദുക്കൾ എന്ന് വിളിക്കുന്നുണ്ട്. ഭാരതീയ സാഹിത്യത്തിൽ എ. ഡി. 8-ാം നൂറ്റാണ്ടു മുതൽ ഈ പദം ഉപയോഗിച്ചു കാണുന്നു (അതുവരെയും ഭാരതീയം, ഭാരതം, ഭാരതഖണ്ഡം എന്നിങ്ങനെയുള്ള സംജ്ഞകളായിരുന്നു. മഹാരാജാവായ ഭരതന്റെ രാജ്യം എന്ന അർത്ഥത്തിൽ ആവിർഭവിച്ചുവെന്ന് കരുതപ്പെടുന്ന ഈ പദം ഇന്നും പരക്കെ ഉപയോഗത്തിലുണ്ടെന്ന് മാത്രമല്ല ഭാരതീയർ ഏറെ ഇഷ്ടപ്പെടുന്നതും ഈ പദമാണ്).

ഭാരതത്തിൽ കാണുന്ന മതവിഭാഗങ്ങളെ ചേർത്ത് അറബികളാണ് ഹിന്ദുമതം (Hinduism - The isms of India) എന്ന് വിളിച്ചത്. അതിപൗരാണിക കാലം മുതൽ വർത്തമാനകാലം വരെ ഭാരതത്തിൽ കാണപ്പെടുന്ന എല്ലാ മതപ്രസ്ഥാനങ്ങളും ഹിന്ദുമതമെന്ന പൊതു ശീർഷകത്തിൽ ഉൾപ്പെടുന്നതിൽ തെറ്റില്ല. 'ഹിന്ദുയിസം' ഒരു മതമല്ല. മറിച്ച് ഇന്ത്യയുടെ മുഴുവൻ - മത സംസ്കാരത്തിന്റെയും പ്രതിഫലനമാണ്. ഈ വിശാല അർത്ഥത്തിൽ നോക്കുമ്പോൾ എ. ഡി. ഒന്നാം നൂറ്റാണ്ടിൽതന്നെ ഇന്ത്യയിൽ എത്തിയ ക്രിസ്തുമതവും, 8-ാം നൂറ്റാണ്ടിലെങ്കിലും ഇന്ത്യയിൽ എത്തിയ ഇസ്ലാം മതവും ഹിന്ദൂയിസത്തിന്റെ ഭാഗമാണ്. ഈ രണ്ട് മതപ്രസ്ഥാനങ്ങളും ഭാരത മനസ്സിൽ ഭാരത തനിമയിലാണ് വളർന്നിട്ടുള്ളത്. അതിൽ വിശ്വസിക്കുന്നവർ മറ്റു ദേശങ്ങളിൽ നിന്നും കുടിയേറിയവരല്ല; മറിച്ച് തീർത്തും ഭാരതീയ സംസ്കാരിക പൈതൃകം ഉള്ളവരാണ്.

ഹിന്ദുത്വത്തിന്റെ പേരിൽ വർഗ്ഗീയത വളർത്തുവാൻ ശ്രമിക്കുന്നവർ ഈ വസ്തുതകൾ മറന്നുപോകുന്നുണ്ട്. ഭാരതം ഒരു കാലത്തും ഒരു മതത്തിന്റെയും സ്വകാര്യ സ്വത്തായിരുന്നിട്ടില്ല. എല്ലാ വിശ്വാസങ്ങൾക്കും ദർശനങ്ങൾക്കും പരസ്പര ബന്ധത്തിലൂടെയും ആരോഗ്യകരമായ സംവാദങ്ങളിലൂടെയും വളരുവാൻ ഭാരതാംബ സാഹചര്യം ഒരുക്കിയിട്ടുണ്ട്. ചരിത്ര പശ്ചാത്തലത്തിൽ പറഞ്ഞാൽ ഇന്ന് ഹിന്ദുത്വവാദം ഉയർത്തിപ്പിടിക്കുന്ന ആര്യ - ബ്രാഹ്മണ മതവിഭാഗങ്ങളേക്കാളും കൂടുതൽ ഹിന്ദുത്വമുള്ളത് അവർക്കും മുമ്പേ ഈ നാട്ടിൽ ഉണ്ടായിരുന്ന ദ്രാവിഡ - ഗോത്രവർഗങ്ങൾക്കും അവരുടെ പൈതൃകത്തിനുമാണ്. ഹിന്ദുമതമെന്ന് ഇന്ന് അവകാശപ്പെടുന്ന പല പ്രസ്ഥാനങ്ങളും എ. ഡി. എട്ടാം നൂറ്റാണ്ടിനു ശേഷം മാത്രം ആവിർഭവിച്ചിട്ടുള്ളതാണെന്നും ചരിത്രം സാക്ഷിക്കുന്നു. ചുരുക്കത്തിൽ ഭാരതത്തിന്റെ മതാത്മകതയെ 'ഹൈന്ദവം' എന്നു വിളിക്കാം. അതിൽ അതിപുരാതനങ്ങളായ ഗോത്രവർഗമതങ്ങൾ തുടങ്ങി ആര്യ, ദ്രാവിഡ, ക്രൈസ്തവ, ഇസ്ലാമിക മത സംസ്കാരങ്ങൾ എല്ലാം ഉൾപ്പെടുന്നു.

## 2. സനാതന ധർമ്മം

ചരിത്രാതീത കാലം മുതൽ ആരംഭിച്ചത് അഥവാ ആരംഭമില്ലാത്തത് എന്ന അർത്ഥത്തിലും, നിത്യമായി നിലനിൽക്കുന്നത് എന്ന അർത്ഥത്തിലും ഹൈന്ദവ മതത്തെ സനാതനധർമ്മം എന്ന് വിളിക്കുന്നുണ്ട് (സനാതനം = നിത്യം).

ആര്യ – ബ്രാഹ്മണ മതങ്ങൾ മറ്റു മതങ്ങളുടെ മേൽ അധീശത്വം സ്ഥാപിച്ചപ്പോൾ 'സനാതന ധർമ്മം' എന്ന പേരും അവർ തങ്ങളുടെ സ്വന്തമായി ഉപയോഗിച്ചു. സനാതനമായ വേദങ്ങളിൽ അധിഷ്ഠിതമായതും നിത്യമായി നിലനില്ക്കുന്നതുമായ തങ്ങളുടെ വൈദീകമതം മാത്രമാണ് സനാതന ധർമ്മമെന്നും മറ്റുള്ളവയെല്ലാം സനാതനങ്ങളല്ലാത്ത താല്ക്കാലിക പ്രവണതകൾ മാത്രമാണെന്നുമുള്ള ഒരർത്ഥത്തിൽ ഈ പദം ബ്രാഹ്മണമതങ്ങൾ ഉപയോഗിച്ചു കാണുന്നുണ്ട്. ആര്യ – ബ്രാഹ്മണ മതത്തിന്റെ ഒരു Exclusivist (പുറംതള്ളൽ) ചിന്ത എന്നതിലുപരി ഈ അവകാശവാദത്തിന് വില കല്പിക്കേണ്ടതില്ല. മറിച്ച് സനാതനം എന്ന പദപ്രയോഗം എല്ലാ മതങ്ങൾക്കും ഉപയോഗിക്കാവുന്നതാണ്. അത് ഭാരതീയ മതങ്ങൾക്ക് പൊതുവെ ഉപയോഗിച്ചിരുന്നതും പില്ക്കാലത്ത് ബ്രാഹ്മണമതങ്ങൾ തങ്ങളുടെ പ്രത്യേക വിശേഷണപദമായി എടുത്തതുമായ ഒരു സംജ്ഞയാണെന്ന് ഓർക്കണം.

പത്തൊമ്പതാം നൂറ്റാണ്ടു മുതൽ ഭാരതീയ മതങ്ങളെക്കുറിച്ച് പഠിക്കുവാൻ ശ്രമിച്ച വിദേശികൾ ഇന്ത്യയുടെ മതം ആര്യ – ബ്രാഹ്മണ മേധാവിത്വത്തിന്റെ മതം മാത്രമാണെന്ന് തെറ്റിദ്ധരിച്ചതിന്റെ പശ്ചാത്തലത്തിലാണ് 'ഹിന്ദുമതം', 'സനാതനധർമ്മം' തുടങ്ങിയ വിശേഷണപദങ്ങൾ ആര്യമതത്തെ മാത്രം ഉദ്ദേശിച്ച് ഉപയോഗിച്ചത്. ഭാരതത്തിന്റെ മതാത്മകതയ്ക്ക് അഭിമാനമായ ജൈന – ബൗദ്ധ – ഗോത്രമത പ്രസ്ഥാനങ്ങളെയെല്ലാം അഹിന്ദുപ്രസ്ഥാനങ്ങൾ എന്നു മുദ്ര കുത്തി മാറ്റിനിർത്തിയത് ഭാരത മത ചരിത്രത്തോട് കാണിച്ച ഏറ്റവും വലിയ തെറ്റായി നാം മനസ്സിലാക്കുകയും ഭാരതീയ മതങ്ങൾ പഠന വിഷയമാക്കുമ്പോൾ ഇക്കാര്യം പ്രത്യേകം ഓർക്കുകയും വേണം.

## 3. ഹിന്ദുമതത്തിന്റെ അടിസ്ഥാന സ്വഭാവങ്ങൾ

ആര്യന്മാർ രൂപീകരിച്ച ചതുർവേദങ്ങളും മതവും ഇന്ത്യയിൽ നിലനിന്ന ദ്രാവിഡ – ഗോത്ര മതങ്ങളോട് ചേർന്നുണ്ടായതാണ് പൗരാണിക ഹിന്ദുമതം. ബഹുദൈവ വിശ്വാസം, പ്രകൃതിദൈവവിശ്വാസം, ഏകദൈവവിശ്വാസം, സർവ്വ ദൈവവിശ്വാസം (Pantheism), ഏകത്വവാദം (monism), ദ്വൈതവാദം (dualism), നിരീശ്വരത്വം, ധാർമ്മികതാവാദം (Ethicism) തുടങ്ങി അനേക വിശ്വാസങ്ങളുടെ അടിസ്ഥാനത്തിൽ ഉണ്ടായിട്ടുള്ള

ആചാരാനുഷ്ഠാനങ്ങളും ജീവിതക്രമവും ഹിന്ദുമതത്തിന്റെ അംഗീകൃത അടിസ്ഥാന നിലപാടുകളാണ്. ഭൂതാരാധന, വീരാരാധന, പിതൃ ആരാധന, ജീവജന്തു ആരാധന, നിർജ്ജീവ വസ്തു ആരാധന, പ്രകൃതി ശക്ത്യാരാധന, ദൈവാരാധന, തത്വചിന്ത, നീതിശാസ്ത്ര പ്രബോധനം, ധാർമ്മികത എന്നിവയെല്ലാം ഹിന്ദുമതത്തിന്റെ പൊതുധാരയിൽ കാണപ്പെടുന്നു. "ഉദാത്തമായ തത്വജ്ഞാനം മുതൽ സാധാരണ പ്രകൃതിആരാധന വരെയുള്ള ഒരു വിജ്ഞാനകോശമാണ് ഹിന്ദുമതം" എന്ന് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് (*ധർമ്മദീപ്തി*) നിർവചിക്കുന്നു. 'ഇന്ത്യ ഉപഭൂഖണ്ഡത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളുടെ പ്രത്യേക മതരീതിക്ക് കൊടുക്കപ്പെട്ടിരിക്കുന്ന പേരാണ് 'ഹിന്ദുമത'മെന്ന് W. Crooke (Encyclopedia of Religion and Ethics, Vol. VI) രേഖപ്പെടുത്തുന്നു. 'ഹിന്ദുമതം ഒരേ സമയം വിസ്മയനീയവും എന്നാൽ വിരസവും ദിവ്യവും എന്നാൽ കിരാതവും മനോഹരവും എന്നാൽ അന്ധവിശ്വാസപരവും ഔദാര്യതയിൽ സീമാതീതവും എന്നാൽ ഹീനതയിൽ അനുപമവുമാകുന്നു' എന്ന് ഡോ. എസ്. രാധാകൃഷ്ണൻ നിർവചിച്ചിരിക്കുന്നു (*Eastern Religions and Western Thought*). "ഹിന്ദുമതത്തെ ഒരു മതമെന്ന് കരുതുന്നതിനേക്കാൾ അതിനെ മനുഷ്യവർഗത്തിന്റെ വളർച്ചയുടെ ഒരു ഭാഗമായി ഗണിക്കുന്നതായിരിക്കും കൂടുതൽ ശരി" എന്ന് ഗോവിന്ദദാസ് അഭിപ്രായപ്പെടുന്നു (Hinduism).

കോടിക്കണക്കിനു ജനങ്ങളുടെ ജീവിതാനുഭവമായി നൂറ്റാണ്ടുകളിൽ നിന്നും നൂറ്റാണ്ടുകളിലേക്ക് ജീവിക്കുന്ന ഹിന്ദുമതത്തിന്റെ നിലനില്പിനു പിന്നിൽ പ്രധാനമായും രണ്ട് കാരണങ്ങൾ റൈറ്റ് റവ. യേശുദാസൻ ചൂണ്ടിക്കാണിക്കുന്നു (*ഹിന്ദുമതപ്രവേശിക*). **ഒന്ന്:** കാലാനുസൃതമായ രൂപഭേദത്തിന് വഴങ്ങികൊടുക്കുവാനുള്ള അതിന്റെ കഴിവ്. പുതിയ ആശയങ്ങളുടെയും ശാസ്ത്രീയ പുരോഗതികളുടെയും വെളിച്ചത്തിൽ പഴയ ചിന്തകളെയും ആചാരങ്ങളെയും അതു പുതുക്കി സ്വായത്തമാക്കുകയും സാധൂകരിക്കുകയും ചെയ്യുന്നു. മതപ്രമാണങ്ങളുടെ അടിസ്ഥാനത്തിൽ മാറ്റങ്ങളെ വ്യാഖ്യാനിക്കുവാനും ഉൾക്കൊള്ളുവാനുമുള്ള ഹിന്ദുമതത്തിന്റെ കഴിവ് അതിശയിപ്പിക്കുന്നതാണ്. **രണ്ട്:** നിശ്ചിതമായ വിശ്വാസപ്രമാണത്തിന്റെ അഭാവം. ഏതെങ്കിലുമൊരു വിശ്വാസപ്രഖ്യാപനത്തിലൂടെഹിന്ദുമതത്തിന്റെ പരിധി ക്ലിപ്തപ്പെടുത്തിയിട്ടില്ല. ഒരു വ്യക്തി ഹിന്ദുമതത്തിന് അകത്താണോ പുറത്താണോ എന്നു വിധി പറയുവാൻ എളുപ്പമല്ല. ഇതുകൊണ്ടു തന്നെ അറിയപ്പെടുന്ന മറ്റൊരു മതവിശ്വാസത്തിൽ ഉൾപ്പെടാത്തവരായി ഭാരതത്തിലുള്ള എല്ലാവരും ഹിന്ദുമതവിശ്വാസികളായി പൊതുവെ ഗണിക്കപ്പെടുന്നു.

### 4. ഹിന്ദുമതചരിത്രം

ചരിത്രത്തോടുള്ള നിസംഗത ഹിന്ദുമതത്തിന്റെ ഒരു പൊതു സ്വഭാവമാണ്. ഇതിന്റെ ഫലമായി ഹിന്ദുമതത്തിന്റെ അടിസ്ഥാന പ്രമാണങ്ങളായി ഗണിക്കപ്പെടുന്ന പല ഗ്രന്ഥങ്ങളുടെയും രചനാചരിത്രത്തെക്കുറിച്ച് (ഗ്രന്ഥകർത്താവ്; രചനാകാലം, സാഹചര്യം തുടങ്ങിയവ) കാര്യമായി അറിയുവാൻ കഴിയുന്നില്ല. ചരിത്രസാഹചര്യങ്ങളുടെ വിശദീകരണത്തേക്കാൾ സത്യത്തോടുള്ള പ്രതിബദ്ധതയ്ക്ക് അവർ പ്രാധാന്യം നല്കുന്നതു കൊണ്ടും രചയിതാവിനെക്കുറിച്ചുള്ള പരാമർശങ്ങൾ അഹംഭാവമായി പോകുമോ എന്ന ചിന്തയും കൊണ്ടാണ് ഇത് സംഭവിക്കുന്നത്. എന്നാൽ ഇത് മതങ്ങളെക്കുറിച്ചുള്ള ചരിത്രപരമായ അറിവിന് പലപ്പോഴും വിഘാതമായി വരുന്നുണ്ട്. എന്നിരുന്നാലും അറിവുള്ളിടത്തോളം തെളിവുകളുടെ വെളിച്ചത്തിൽ ഹിന്ദുമതത്തിന്റെ ഒരു ചരിത്രരൂപരേഖ ഓർത്തിരിക്കേണ്ടത് ആവശ്യമാണ്.

ഹിന്ദുമതചരിത്രത്തിന് ചരിത്രാതീതമായ ഒരു പ്രാരംഭഘട്ടമുണ്ട്. എന്നാൽ ഇതിനെക്കുറിച്ച് കാര്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ എന്തെങ്കിലും പറയുക പ്രയാസമാണ്. ചരിത്രപരമായി എന്തെങ്കിലും പറയുവാനൊക്കുന്നത് ബി. സി. 2000 മുതലാണ്. ഡി. എസ്. ശർമ്മ "Hinduism through the ages" എന്ന ഗ്രന്ഥത്തിൽ ഈ കാലഘട്ടങ്ങളെ അവയുടെ സ്വഭാവത്തിന്റെയും മതപരമായ പ്രത്യേകതകളുടെയും അടിസ്ഥാനത്തിൽ പൗരാണികകാലം (The Ancient Period - 2000 BC to 1000 AD), മദ്ധ്യകാലം (The medieval period - 1000 to 1750 AD) ആധുനികകാലം (The modern period 1750 AD) എന്നിങ്ങനെ പൊതുവെ തിരിച്ചിരിക്കുന്നു.

പൗരാണികകാലത്തെ വീണ്ടും അഞ്ച് ഘട്ടങ്ങളായി തിരിച്ചിട്ടുണ്ട്. ആദിമകാലം മുതൽ ശ്രീബുദ്ധന്റെ ജന്മം വരെയുള്ള സമയത്തെ (2000 BC to 560 BC) ഒന്നാം ഘട്ടമായി വിശേഷിപ്പിക്കാം. ഈ കാലഘട്ടം വേദകാലഘട്ടം എന്ന് (Vedic period) അറിയപ്പെടുന്നു. ശ്രീബുദ്ധന്റെ കാലം മുതൽ മൗര്യസാമ്രാജ്യംവരെ (560 BC to 200 BC) യുള്ള രണ്ടാംഘട്ടം വേദാംശങ്ങളുടെയും കല്പസൂത്രങ്ങളുടെയും കാലം (The age of the Vedangas and Kalpasastras) എന്ന് അറിയപ്പെടുന്നു. മൗര്യസാമ്രാജ്യത്തിന്റെ തകർച്ച മുതൽ ഗുപ്തകാലം വരെയുള്ള മൂന്നാംഘട്ടം (BC 200 to AD 300) ഇതിഹാസകാലം (The age of Epics) എന്നും AD 300 മുതൽ ഹർഷരാജാവിന്റെ മരണം AD 650 വരെയുള്ള നാലാംഘട്ടം പുരാണങ്ങളുടെയും ആഗമനങ്ങളുടെയും ദർശനങ്ങളുടെയും കാലമെന്നും (The age of the Puranas, Agamas and Darshanas) ഹർഷരാജാവിന്റെ മരണം മുതൽ മുഹമ്മദ് ഗസ്നി (Muhmad Ghazni) യുടെ ആക്രമണം വരെയുള്ള അഞ്ചാംഘട്ട

(AD 650 - AD 1000) നൂതന പുരാതന ആഗമന – ദർശനകാലഘട്ടം (The Age of the Later Puranas, Agamas and Darshanas) എന്നും അറിയപ്പെടുന്നു.

പതിനൊന്നാം നൂറ്റാണ്ടിൽ ആരംഭിച്ച് പതിനെട്ടാം നൂറ്റാണ്ടിന്റെ മദ്ധ്യം വരെ നീണ്ടുനില്ക്കുന്ന മദ്ധ്യകാലഘട്ടത്തെ പ്രധാനമായും രണ്ടായി തിരിക്കാം. ഭക്തിയിൽ അധിഷ്ഠിതമായ ആയിരക്കണക്കിന് ദൈവവിശ്വാസ സമൂഹങ്ങൾ (Theistic Bhakti Movements) ഈ രണ്ടു ഘട്ടങ്ങളുടെ പൊതു സ്വഭാവമാണ്. മുഹമ്മദ് ഗസ്നിയുടെ ആക്രമണം മുതൽ ഡൽഹിസുൽത്താനേറ്റിന്റെ പതനംവരെയുള്ള ഒന്നാംഘട്ടം (1000 AD-1400 AD) ഭക്തിപ്രസ്ഥാനങ്ങളുടെ കാലമെന്നും (The Age of the Bhakti systems) തിമൂറിന്റെ ആക്രമണം മുതൽ മുഗൾ ഭരണത്തിന്റെ അന്ത്യം വരെയുള്ള (1400 A.D - 1750 AD) രണ്ടാംഘട്ടം നൂതന ഭക്തിപ്രസ്ഥാനങ്ങളുടെ കാലമെന്നും (The age of the later Bhakti Schools) അറിയപ്പെടുന്നു. ഭാരതചരിത്രത്തിൽ 1000 AD മുതൽ 1750 വരെയുള്ള കാലം മുസ്ലീംഭരണകാലമെന്ന് അറിയപ്പെടുന്നുണ്ട്.

പ്ലാസിയുദ്ധത്തോടെ (1757) ആരംഭിക്കുന്ന ബ്രിട്ടീഷ് ആധിപത്യത്തിന്റെ കാലംമുതലാണ് ആധുനികകാലമായി കരുതപ്പെടുന്നത്. ബ്രിട്ടീഷ് ആധിപത്യം മുതൽ സ്വാതന്ത്ര്യപ്രസ്ഥാനങ്ങളുടെ സംഘടിത ആരംഭമായ 1885 വരെയുള്ള (1885–ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് സ്ഥാപിതമായി) ഘട്ടത്തെ ഒന്നാംഘട്ടമായും (The Age of Reform Movements) അവിടം മുതൽ ഇന്ത്യ സ്വതന്ത്ര റിപ്പബ്ലിക് ആയിത്തീരുന്ന 1950 വരെയുള്ള രണ്ടാം ഘട്ടത്തെ നവോത്ഥാനകാലമായും The Age of Renaissance, തുടർന്ന് വർത്തമാനകാലം വരെയും നീണ്ടുനില്ക്കുന്ന മൂന്നാംഘട്ടത്തെ സ്വതന്ത്ര–മതേതരത്വകാലമായും – The Age of Independence മനസ്സിലാക്കുന്നു.

പഠനസൗകര്യത്തിനു വേണ്ടിയുള്ള ഒരു ക്രമീകരണം എന്നതിലുപരി ആധികാരികത ഈ തരം തിരിവിന് കല്പിക്കരുത്. മറ്റ് പല ഘടകങ്ങളുടെയും അടിസ്ഥാനത്തിൽ പല വിധങ്ങളിലും ഹിന്ദുമതചരിത്രത്തെ തരംതിരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിലെ തുടർന്നുള്ള പഠനത്തിന് ഈ ക്രമീകരണം ഉപയോഗിക്കുന്നുവെന്ന് മാത്രം.

### 5. ഹിന്ദുമതത്തിന്റെ ആരംഭം

മതത്തിന്റെ ആരംഭത്തെക്കുറിച്ചുള്ള പൊതുതത്വങ്ങൾ ഭാരതീയ മതങ്ങളുടെ (ഹിന്ദുമതം) ആരംഭത്തിലും പ്രസക്തമാണ് എന്നു മാത്രമല്ല F. B. Tylor, Max Muller തുടങ്ങിയവരുടെ സിദ്ധാന്തങ്ങൾ പ്രധാനമായും ഇന്ത്യൻ മതങ്ങളെക്കുറിച്ചുള്ള പഠനങ്ങളിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളവയുമാണ്.

തദ്ദേശവാസികളായ ജനവിഭാഗങ്ങളുടെ ഇടയിൽ പ്രചരിച്ചിരുന്ന മതാചാരാനുഷ്ഠാനങ്ങളും, വിവിധ കാലഘട്ടങ്ങളിൽ വന്നുചേർന്ന മതചിന്തകളും സമന്വയിപ്പിച്ചാണ് ഇന്നു കാണുന്ന ഹൈന്ദവമത പാരമ്പര്യം ഉടലെടുത്തത്. അതിപുരാതന കാലം മുതൽ ഭാരതത്തിന്റെ തീരപ്രദേശങ്ങളുമായി വിദേശികൾക്ക് വാണിജ്യബന്ധമുണ്ടായിരുന്നു. കാലാകാലങ്ങളിൽ വ്യത്യസ്ത മത സംസ്കാരങ്ങളിൽ നിന്നും വന്ന വിദേശികളുമായുള്ള ബന്ധം ഭാരതീയ മതസംസ്കാരത്തെ ഏറെ ഗുണമായും അതിലേറെ ദോഷമായും വിവിധ കാലങ്ങളിൽ ബാധിച്ചിട്ടുണ്ട്. നീഗ്രോകൾ, ആസ്ത്രേലിയർ, ദ്രാവിഡർ, ആര്യന്മാർ, മംഗോളിയർ, ഹുണന്മാർ, യഹൂദർ, അറബികൾ, പോർട്ടുഗീസുകാർ, ഡച്ചുകാർ, ഇംഗ്ലീഷുകാർ തുടങ്ങി അനേകരുടെ സാന്നിദ്ധ്യം ചരിത്രപരമായി അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഇവരിൽ ഓരോ വിഭാഗവും അവരവരുടെ തനതായ സംഭാവനകൾ ഭാരത മതസംസ്കാരത്തിന് നൽകിയിട്ടുണ്ട്. ഒപ്പം അനേകം സാംസ്കാരിക പൈതൃകങ്ങളെ നശിപ്പിക്കുവാനും ഇവരിൽ പലരും ബോധപൂർവ്വമായ ശ്രമങ്ങൾ നടത്തിയിട്ടുണ്ട്. ഇവയിൽ പല വിഭാഗങ്ങളും ഭാരത ജനതയോട് ലയിച്ചുചേർന്ന് വർഗ്ഗസങ്കരം നടത്തിയിട്ടുള്ളവരാണെന്നും ഓർത്തിരിക്കണം. ഇവയിൽ പ്രധാനപ്പെട്ടവ ദ്രാവിഡവർഗ്ഗവും ആര്യവർഗ്ഗവുമാണെന്നതിനാൽ അവയെക്കുറിച്ചുള്ള ഒരു ലഘുപഠനം അനിവാര്യമാണ്.

## 6. ദ്രാവിഡ സംസ്കാരം

ബി. സി. 3500–നോടടുത്ത് (വേദകാലത്തിനും ആയിരത്തി അഞ്ഞൂറു വർഷങ്ങൾക്കു മുമ്പ്) മെഡിറ്ററേനിയൻ തീരത്തു നിന്നും ബോളൻപാസ് വഴി ഭാരതത്തിന്റെ വടക്കുപടിഞ്ഞാറ് ഭാഗത്തെത്തി സിന്ധുനദീതടത്തിൽ താമസിച്ചവരെയാണ് ദ്രാവിഡർ എന്ന് വിളിക്കുന്നത്. എന്നാൽ ഇവർ കുടിയേറ്റക്കാരല്ലെന്നും ഈ നാടിന്റെ മക്കളാണെന്നും ദ്രാവിഡസംസ്കാരവാദികൾ തെളിവുകളുടെ അടിസ്ഥാനത്തിൽ വാദിക്കുന്നുണ്ട് (ഈ വിഷയത്തിൽ ഇപ്പോഴും ഗവേഷണ പഠനങ്ങൾ നടക്കുന്നു).

സിന്ധുനദീതടത്തിലും അനുബന്ധപ്രദേശങ്ങളിലുമായി ഇവർ ഒരു വലിയ സംസ്കാരം ഉയർത്തിയിരുന്നുവെന്ന് മോഹൻജോദാരോ, ഹാരപ്പാ തുടങ്ങിയ സിന്ധുനദീതട പ്രദേശങ്ങളിൽ പ്രസിദ്ധ ബ്രിട്ടീഷ് ഭൂഗർഭ ഗവേഷകനായ സർ ജോൺ മാർഷലിന്റെ നേതൃത്വത്തിൽ 1921–ൽ ആരംഭിച്ച പഠനം സാക്ഷ്യപ്പെടുത്തുന്നു. ഇഷ്ടിക കൊണ്ട് പണിയപ്പെട്ട കോട്ടകളും, മനോഹര ഹർമ്മ്യങ്ങളും, ഗ്രാമമണ്ഡപങ്ങളും, കുളിക്കടവുകളും, നഗര ശുചീകരണ സംവിധാനങ്ങളും, നൂൽ പിരിക്കുന്നതിനും വസ്ത്രം നെയ്തെടുക്കുന്നതിനുമുള്ള ഉപകരണങ്ങളുമെല്ലാം അവരുടെ ശാസ്ത്ര സാങ്കേതിക പരിജ്ഞാനത്തിന് തെളിവുകളാണ്. വെള്ളി, സ്വർണ്ണം തുടങ്ങിയ ലോഹങ്ങൾ

കൊണ്ടുള്ള പാത്രങ്ങളും ആഭരണങ്ങളും ഇവർ ഉപയോഗിച്ചിരുന്നു. ദന്തം കൊണ്ടുള്ള കൊത്തുപണികളും മൃഗങ്ങളുടെ രൂപങ്ങളും സ്വസ്തിക ചിഹ്നവുമെല്ലാം ഇവരുടെ കര-കൗശല വൈദഗ്ദ്ധ്യത്തെ ചൂണ്ടിക്കാണിക്കുന്നു. ഇരുമ്പു കൊണ്ടുള്ള പണിയായുധങ്ങളും ജലസേചന സംവിധാനങ്ങളും ഉപയോഗിച്ച് നെല്ല്, ഗോതമ്പ്, ബാർളി തുടങ്ങി കാർഷിക ഉല്പന്നങ്ങൾ അവർ ശാസ്ത്രീയമായി വിളയിച്ചിരുന്നു. ഭാഷയും എഴുത്തും ഉണ്ടായിരുന്നു. അമ്പും വില്ലും ഉപയോഗിച്ച് വേട്ടയാടുകയും യുദ്ധം ചെയ്യുകയും ചെയ്തിരുന്നു. ആധുനികതയെപ്പോലും അതിശയിപ്പിക്കുന്ന സാംസ്കാരിക ഉന്നമനം ഇവർ കൈവരിച്ചിരുന്നതായി തെളിയിക്കപ്പെടുന്നു.

ദ്രാവിഡ സംസ്കാരത്തിന്റെ മതബോധവും ഏറെ ശ്രദ്ധേയവും പഠനാർഹവുമാണ്. പ്രധാനമായും ‘ലിംഗയോനി’ ആരാധനയാണ് ഇവർക്ക് ഉണ്ടായിരുന്നത്. എല്ലാ സൃഷ്ടിയുടെയും ആരംഭം ലിംഗയോനി സംഗമമാണെന്നും അതിനാൽ അത് ദൈവികതയുടെ കാണപ്പെടുന്ന ഭാവമാണെന്നും അവർ വിശ്വസിച്ചിരുന്നു. തികച്ചും യുക്തിഭദ്രവും നീതിബോധത്തിൽ അടിയുറച്ചതുമായ ഒരു മതജീവിതം ഇവർ നടത്തിയിരുന്നതിന് അനേകം തെളിവുകൾ ലഭിക്കുന്നുണ്ട്. ഹിന്ദുമതത്തിന്റെ എല്ലാ ശാഖകളിലും ഇന്നു കാണുന്ന ശിവ-ശക്തി സങ്കല്പം ‘ലിംഗയോനി’ ചിന്തയുടെ നൂതന ഭാവമാണ്. ഇപ്പോൾ പരക്കെ ആരാധിക്കപ്പെടുന്ന ശിവലിംഗവിഗ്രഹങ്ങളും ഹാരപ്പയിൽ നിന്നും കുഴിച്ചെടുക്കപ്പെട്ട ലിംഗയോനി വിഗ്രഹങ്ങളും അനേകം സാധർമ്മ്യങ്ങൾ പുലർത്തുന്നവയാണ്. ശിവ-പാർവ്വതി സംയോഗമായ അർദ്ധനാരീശ്വര സങ്കൽപ്പം ലിംഗയോനി മതത്തിന്റെ നൂതനഭാവമാണ്. സ്ത്രീ-പുരുഷ ശക്തികൾക്ക് തുല്യപ്രാധാന്യവും അവയുടെ ഏകീകരണത്തിലൂടെയും പരസ്പര ബന്ധത്തിലൂടെയും സഹകരണത്തിലൂടെയുമുള്ള സാമൂഹിക ഉന്നമനവും ദൈവീകമായി പ്രതിബിംബിപ്പിക്കുവാൻ ബി. സി. നാലാം സഹസ്രാബ്ദത്തിൽ ദ്രാവിഡ സംസ്കാരത്തിന് സാധിച്ചിരുന്നു! അമ്മദേവതകൾക്ക് സമൂഹത്തിൽ പ്രത്യേക സ്ഥാനം ഉണ്ടായിരുന്നു. ശ്രേഷ്ഠമായ മാതൃത്വത്തിന്റെ ധൈഷണികതലം മുഴുവൻ ഈ അമ്മദേവത (Mother Goddess) സങ്കല്പത്തിൽ തെളിഞ്ഞു കാണുന്നു. പില്ക്കാല ഹിന്ദുമതത്തിൽ ശക്തിപ്രാപിച്ച കാളി, ദുർഗ്ഗ തുടങ്ങിയ അമ്മദൈവ സങ്കല്പങ്ങളുടെ ആദ്യഭാവം ദ്രാവിഡ മതസംസ്കാരത്തിൽ ഉണ്ട്. കുടുംബവ്യവസ്ഥയിൽ മാതാവിനുള്ള അദ്വിതീയ സ്ഥാനത്തിന്റെ ദൈവീകരിക്കപ്പെട്ട ഭാവമല്ലേ അമ്മ ദൈവസങ്കൽപ്പം എന്ന് ചിന്തിക്കുമ്പോൾ ദ്രാവിഡമതത്തിന്റെ ഉദാത്ത സന്ദേശം ഏറെ ആദരിക്കപ്പെടുന്നു. പത്മാസന ധ്യാനനിരതനായിരിക്കുന്ന, തലയിൽ രണ്ടു കൊമ്പുള്ള സന്യാസിയുടെ രൂപവും, അതിന്റെ കാലിനു സമീപം കാണ്ടാമൃഗം, പുലി, ആന, പോത്ത് എന്നീ മൃഗരൂപങ്ങളും നിൽക്കുന്ന ഒരു കൽചിത്രം - പശുപതി (Lord of beasts) എന്ന് വിളിക്കുന്നു -

ഹാരപ്പയിൽ കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. ദൈവം മനുഷ്യന്റെ മാത്രമല്ല; പ്രകൃതിയുടെ മുഴുവൻ പിതാവാണെന്ന അടിസ്ഥാനധാരണ പിൽക്കാല ഹൈന്ദവ ദർശനങ്ങൾക്കെല്ലാം പകർന്നു കൊടുത്തത് ഈ ദ്രാവിഡ ദൈവസങ്കല്പമല്ലേ എന്ന് ചിന്തിക്കുക! ആധുനിക മതം പ്രകൃതിയിൽ നിന്നും അന്യവൽക്കരിക്കപ്പെടുമ്പോൾ ദ്രാവിഡമതത്തിന്റെ ആഴമുള്ള പരിസ്ഥിതി ബോധം (Ecological Concern) ഏറെ ശ്രദ്ധിക്കപ്പെടുന്നു.

ആദ്യവേദങ്ങൾ ദ്രാവിഡ മതസങ്കല്പങ്ങളെ അധിക്ഷേപിക്കുകയും പ്രാകൃതമെന്ന് മുദ്ര കുത്തുകയും ചെയ്യുന്നുണ്ട് (R. V. 7. 21:5; 10.99:3 etc). ദ്രാവിഡ മതത്തെ നിഷിദ്ധമായി കാണുകയും അങ്ങനെ സാംസ്കാരികമായി അവരെ അധമരാക്കുവാൻ സംഘടിതമായി ശ്രമിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ പിൽക്കാലത്ത് വേദങ്ങളെ മറികടന്ന് വേദ ദൈവങ്ങളെ ഹൈന്ദവ സംസ്കാരത്തിൽ നിന്ന് പറിച്ചെറിഞ്ഞ് ശൈവ – വൈഷ്ണവ മതങ്ങളിലേക്ക് ഭാരതചിന്തയെ നയിക്കുന്നതിന് ദ്രാവിഡമതതത്വങ്ങൾക്ക് സാധിച്ചുവെന്ന് കാണാം (ഭക്തി മതപ്രസ്ഥാനങ്ങൾ കാണുക). ദ്രാവിഡ സംസ്കാരം ഭാരതത്തിന്റെ സംശുദ്ധമായ ആത്മാവാണ്. ആര്യാധിവേശത്താലും മറ്റ് അനേകം കാരണങ്ങളാലും അത് ചരിത്രപരമായും സാംസ്കാരികമായും പിൻതള്ളപ്പെടുകയുണ്ടായി. എന്നാൽ എല്ലാ പ്രതികൂലതകളെയും അതിജീവിച്ച് ഭാരതത്തിന്റെ തെക്കൻ സംസ്ഥാനങ്ങളായ തമിഴ്, തെലുങ്ക്, കന്നട, മലയാളം തുടങ്ങിയ ദേശങ്ങളിൽ ഇന്ന് അത് ശക്തി പ്രാപിക്കുന്നുണ്ട്. ദ്രാവിഡ സംസ്കാര സംരക്ഷണത്തിന് അനേകം സംഘടനകളും പ്രസ്ഥാനങ്ങളും മുന്നിട്ടിറങ്ങിയിട്ടുണ്ട്. ഭാരത മതാത്മകതയുടെ അടിവേരുകൾ കണ്ടെത്തണമെങ്കിൽ ദ്രാവിഡ മതസംസ്കാരം കൂടുതൽ പഠനവിഷയമാകണം.

(ആര്യസംസ്കാരം തുടർന്നുള്ള പഠനത്തിൽ വരുന്നതിനാൽ ഇവിടെ പ്രതിപാദിക്കുന്നില്ല)

## പാഠം 2

# വേദകാലം: കാർമ്മികമതം

❑ ആര്യവംശം ❑ ആര്യന്മാരുടെ മതജീവിതം ❑ ഋഗ്വേദം ❑ സാമവേദം ❑ യജൂർവേദം ❑ അഥർവവേദം ❑ ദൈവങ്ങളും മനുഷ്യരും ❑ സാമൂഹ്യ ജീവിതം ❑ ഉപസംഹാരം

ബി. സി. 2000 മുതൽ ബി. സി. 560 വരെയുള്ള കാലം വേദകാലം എന്ന പേരിലാണ് ഭാരതചരിത്രത്തിൽ അറിയപ്പെടുന്നത്. ചതുർവേദങ്ങളുടെ

രൂപീകരണവും അതിനോട് ബന്ധപ്പെട്ടുകൊണ്ടുള്ള മതവും ഇക്കാലത്ത് ആര്യന്മാരിലൂടെ ഭാരതത്തിൽ വേരുപിടിച്ചു. യാഗം, ഹോമം തുടങ്ങിയ വൈദികകർമ്മങ്ങൾക്ക് മുഖ്യസ്ഥാനം കൊടുത്തുകൊണ്ടുള്ള മതജീവിതമായിരുന്നതിനാൽ വേദാധിഷ്ഠിതമായ ആര്യമതത്തിന് കാർമ്മിക മതമെന്നും ബ്രാഹ്മണമതമെന്നും ആര്യമതമെന്നും സനാതനധർമ്മമെന്നുമെല്ലാം പേർ വിളിച്ചിരുന്നു.

**1. ആര്യവംശം**

ബി. സി. രണ്ടായിരത്തിനും ആയിരത്തി അഞ്ഞൂറിനും മദ്ധ്യേ വടക്ക് പടിഞ്ഞാറൻ മലമ്പാതകളിലൂടെ ഭാരതത്തിൽ പ്രവേശിച്ചവരാണ് ആര്യന്മാരെന്നാണ് ആര്യവംശത്തെക്കുറിച്ച് അംഗീകരിക്കപ്പെട്ടിട്ടുള്ള പൊതുസിദ്ധാന്തം (ഇതിനെ പലരും ചോദ്യം ചെയ്യുകയും ആര്യന്മാർ അനാദികാലം മുതലെ ഭാരതീയരാണെന്ന് വാദിക്കുകയും ചെയ്യുന്നവരുണ്ടെങ്കിലും പൊതു അംഗീകാരം ലഭിച്ചിട്ടില്ല). ആര്യൻ എന്ന പദത്തിന് കുലീനൻ എന്നർത്ഥം. മദ്ധ്യേഷ്യയിൽ ചരിത്രാതീതകാലത്ത് ഉണ്ടായിരുന്ന ഒരു വംശം മൂന്നായി തിരിഞ്ഞ് ഒരു ഭാഗം യൂറോപ്പിലേക്കും മറ്റൊരു ഭാഗം ഭാരതത്തിലേക്കും ശേഷിച്ചവർ അവിടെ തന്നെ താമസിച്ചുവെന്നും ഈ സിദ്ധാന്തം അവകാശപ്പെടുന്നു. യൂറോപ്പിൽ കുടിയേറിയവർ 'ഇൻഡോ യൂറോപ്യന്മാർ' എന്ന് അറിയപ്പെടുന്നു. അവർ യവന സംസ്കാരത്തിനും യൂറോപ്യൻ രാഷ്ട്രങ്ങൾക്കും അടിസ്ഥാനമിട്ടു. ഭാരതത്തിൽ വന്നവർ 'ഇൻഡോ ആര്യന്മാർ' എന്ന് അറിയപ്പെടുന്നു. പല തവണകളിലായി ഭാരതത്തിൽ എത്തിയ ഇവർ സിന്ധുനദീതടത്തിലെ ദ്രാവിഡരെ തോല്പിച്ച് ആര്യമേധാവിത്വം ഭാരതത്തിൽ ഉറപ്പിച്ചുവെന്നും ഭാരതത്തിലെ പ്രാചീന മതങ്ങളുമായുള്ള ബന്ധത്തിൽ സാവകാശത്തിൽ ആര്യമതം രൂപപ്പെട്ടുവെന്നും കരുതുന്നു. മദ്ധ്യേഷ്യയിൽ താമസിച്ചവർ 'ഇൻഡോ ഇറാനിയന്മാർ' എന്ന് അറിയപ്പെടുന്നു. മേദ്യ - പാർസി രാഷ്ട്രങ്ങൾ അവർ പണിതു. സോറൊവാസ്ട്രിയൻ മതം അവരുടെ വിശ്വാസമായിത്തീർന്നു.

ഈ മൂന്നു വിഭാഗങ്ങളിലും പെട്ടവരെകുറിച്ചുള്ള പല പഠനങ്ങളും ഈ സിദ്ധാന്തത്തെ സാധൂകരിക്കുന്നതാണ്. യവന - ഭാരത - സോറൊവാസ്ത്രിയൻ മതങ്ങൾക്കും സംസ്കാരങ്ങൾക്കും പല പൊതു സ്വഭാവങ്ങളും കാണുന്നുണ്ട്. അഗ്നി ആരാധനയ്ക്ക് ഈ മൂന്നു മതസംസ്കാരങ്ങളും പരമ പ്രാധാന്യം നൽകുന്നു. ദേവന്മാരുടെ പേരുകളിലും പ്രതിപാദ്യ വിഷയത്തിലും മൂന്നു മതങ്ങളുടെയും ഗ്രന്ഥങ്ങൾ തമ്മിൽ അനേകം സാമ്യങ്ങൾ കാണാം. സംസ്കൃത ഭാഷയ്ക്ക് പാർസി ഭാഷയോടും യവന ഭാഷയോടും വ്യാകരണത്തിലും ശബ്ദരൂപങ്ങളിലും അനവധി സാധർമ്മ്യങ്ങൾ ഉണ്ട്.

പ്രാചീന ഭാരതത്തിൽ ഇല്ലാതിരുന്ന പലതും ബി. സി. ആയിരത്തി

അഞ്ഞൂറു മുതൽ ഭാരതത്തിൽ ശക്തമായ സാന്നിദ്ധ്യം കാണിക്കുന്നുവെന്നതും ദ്രാവിഡ സംസ്കാരത്തിന് ഇക്കാലത്ത് വലിയ തളർച്ച ഭവിച്ചുവെന്നതും ആര്യന്മാരുടെ കുടിയേറ്റ സിദ്ധാന്തത്തെ സാധൂകരിക്കുന്ന ഏറ്റവും വലിയ തെളിവുകളാണ്.

## 2. ആര്യന്മാരുടെ മതജീവിതം

ഭൗതിക ജീവിതസാഹചര്യങ്ങളിൽ നിന്ന് പടിപടിയായി ഉയർന്നു വന്നിട്ടുള്ള ഒരു വേദശാസ്ത്രമാണ് ആര്യന്മാരുടെ മതജീവിതത്തിൽ കാണുന്നത്. സുഗമമായ ലോകജീവിതമെന്ന ലക്ഷ്യത്തിൽ നിന്നാണ് ആര്യമതം ആരംഭിക്കുന്നതെന്നു കാണാം. പ്രകൃതിയുടെ സംതുലിതാവസ്ഥയിലൂടെ കൃഷിയും ജീവിതത്തിന്റെ മറ്റ് അടിസ്ഥാന ഭാവങ്ങളും ലഭ്യമാക്കുക എന്ന ചിന്തയിൽ (Fertility Cult) നിന്നാണ് പ്രകൃതിയുടെ ഭാവങ്ങൾക്കു തന്നെ ദൈവത്വം നൽകി അവയെ ആരാധിക്കുവാൻ തുടങ്ങുന്നത്. വേദസംഹിതകളിലെ അധികം ആരാധനാശ്ലോകങ്ങളും പ്രകൃതിയുടെ താളാത്മകമായ പ്രവർത്തനത്തിനു വേണ്ടിയുള്ള പ്രാർത്ഥനകളാണ്. പ്രപഞ്ചത്തിന്റെ ഈ താളം (Rta – The Cosmic Order) നിലനിർത്തുന്നതിലൂടെ ജീവിതം സുഗമമാക്കുക എന്നതാണ് ആര്യമതത്തിന്റെ സ്ഥാപിതലക്ഷ്യം. ആയതിനുവേണ്ടിയുള്ള പ്രവർത്തനങ്ങളെല്ലാം 'ധർമ്മ'മാണ്. ധർമ്മം അനുഷ്ഠിക്കുവാനുള്ള ചുമതല ഓരോ ആര്യനും ഉണ്ട്. ഇതാണ് 'കർമ്മം' എന്നതുകൊണ്ട് അർത്ഥമാക്കുന്നത്. ജന്മം മുതലെ കർമ്മം ചെയ്യുവാനും അതിലൂടെ പ്രപഞ്ചതാളത്തെ നിലനിർത്തുവാനും മനുഷ്യന് കടമയുണ്ട്. ഇതാണ് കർമ്മസിദ്ധാന്തം.

പ്രപഞ്ചതാളത്തിന്റെ (Cosmic Rta) ഭാഗമായി സമൂഹത്തിലും താളം നിലനിൽക്കണം. അതിനുള്ള മാർഗമാണ് ധർമ്മം – മതം (Moral order). പ്രപഞ്ചത്തിന്റെയും മനുഷ്യസമൂഹത്തിന്റെയും താളം നിലനിർത്തുന്നത് ദൈവങ്ങൾ ആണ്. അവരാണ് ധർമ്മത്തിന്റെ രക്ഷാധികാരികൾ. ദൈവങ്ങളെ പ്രീതിപ്പെടുത്തുന്നതിലൂടെ മാത്രമെ ധർമ്മം അഥവാ പ്രപഞ്ചതാളം നിലനില്ക്കയുള്ളു.

ദൈവങ്ങളെ പ്രീതിപ്പെടുത്തുന്നതിനുള്ള ഏക മാർഗം യാഗങ്ങളും ഹോമങ്ങളും യജ്ഞങ്ങളും യഥാവിധി നടത്തുക എന്നതാണെന്ന് ആര്യവംശത്തിലെ പൗരോഹിത്യവർഗ്ഗം (ബ്രാഹ്മണന്മാർ എന്ന് പൊതുവെ വിളിക്കാം) പഠിപ്പിച്ചു. കർമ്മമെന്നാൽ ദൈവപ്രീതിക്കു വേണ്ടിയുള്ള യാഗയജ്ഞാദിക്രിയകൾ എന്നു മാത്രം അർത്ഥം ലഭിച്ചു. പ്രപഞ്ചത്തിന്റെയും മനുഷ്യകുലത്തിന്റെയും നിലനില്പിന്റെ അടിസ്ഥാനം യജ്ഞങ്ങളാകയാൽ അവ നിർബാധം നിർവഹിക്കപ്പെടണമെന്നും അത് മുടക്കുന്നവൻ ആര്യവംശത്തിൽ നിന്നും പുറംതള്ളപ്പെടുമെന്നും വന്നതോടെ ആര്യമതം യാഗയ

ജ്ഞാദികളുടെ കൂമ്പാരമായി മാറി.

പൗരോഹിത്യ മേധാവിത്വം ഇതിനെ ശരിക്കും മുതലെടുത്ത ചരിത്രമാണ് ആര്യമതത്തിൽ പിന്നീട് കാണുന്നത്. യാഗയജ്ഞാദികളുടെ ശാസ്ത്രീയമായ നടത്തിപ്പിനുവേണ്ടി വിവിധതരം പുരോഹിതന്മാർ ഉണ്ടായി. ഈ വിഷയം കൈകാര്യം ചെയ്യുന്നതിന് വേദങ്ങളിൽ തന്നെ പ്രത്യേകം ശാഖകളുണ്ടായി. ക്രമേണ പുരോഹിതന്മാർ ദൈവങ്ങളുടെ കാണപ്പെടുന്ന രൂപമാണെന്നും പുരോഹിതനെ ആദരിക്കുന്നതു തന്നെയാണ് കർമ്മം എന്നും വന്നതോടെ ബ്രാഹ്മണപൂജ ഉടലെടുത്തു. വിശ്വാസികളുടെ മതാത്മകതയെ പൗരോഹിത്യവൃന്ദം ശരിക്കും മുതലെടുത്തു. ഏത് ആഭാസം ചെയ്യുന്നവനും ബ്രാഹ്മണപൂജയിലൂടെ മോക്ഷത്തിലേക്ക് കടക്കാമെന്ന് വന്നു. ഇതിനെതിരെയുള്ള ശക്തമായ പ്രതികരണവും പ്രതിഷേധവുമാണ് ബുദ്ധമതത്തിനും ജൈനമതത്തിനും കാരണമായിത്തീർന്നത്.

**A. വേദങ്ങൾ:–** ആര്യമതജീവിതത്തിന്റെ അടിസ്ഥാനം വേദങ്ങൾ ആണ്. 'വിദ്' (അറിയുക) എന്ന മൂലപദത്തിൽ നിന്നാണ് 'വേദം' (യഥാർത്ഥ അറിവ്) എന്ന പദം ഉണ്ടാകുന്നത്. ബുദ്ധിപരമായ അറിവ് എന്നതിലുപരി അനുഭവജ്ഞാനം  എന്ന അർത്ഥത്തിൽ 'പരവിദ്യ' എന്നും 'ബ്രഹ്മവിദ്യ' എന്നും വേദങ്ങൾ അറിയപ്പെടാറുണ്ട്. ഋഷിവര്യന്മാർ പ്രത്യേക വെളിപ്പാടിൽ കൂടി കേട്ടത് (പ്രപഞ്ചത്തിന്റെ താളാത്മകതയുടെ ഭാഗമായി നിത്യമായി നിലനില്ക്കുന്ന ദിവ്യശബ്ദങ്ങൾ ഋഷിവര്യന്മാർ യോഗാത്മകതയെ താപോസിദ്ധിയാൽ അനുഭവിക്കുന്നു) എന്ന അർത്ഥത്തിൽ വേദങ്ങളെ ശ്രുതികൾ എന്ന് വിളിക്കാറുണ്ട് ('ശ്രൂ' – കേൾവി എന്ന പദത്തിൽ നിന്നാണ് 'ശ്രുതി' – കേട്ടത് എന്ന പദം ഉണ്ടാകുന്നത്). വേദങ്ങൾ ഒഴികെയുള്ള മറ്റെല്ലാ ഗ്രന്ഥങ്ങളും സ്മൃതികൾ ആണ് (സ്മൃ – ഓർക്കുക. സ്മൃതി – ഓർമ്മകൾ). ശ്രുതി പ്രമാണത്തെ ആധാരമാക്കിക്കൊണ്ട് ഋഷികളും മതപണ്ഡിതന്മാരും പരമ്പരാഗതമായി പഠിപ്പിച്ചുവന്ന മതസത്യങ്ങൾ എല്ലാം ഈ വിഭാഗങ്ങളിൽ ഉൾപ്പെടുന്നു. ആധികാരികതയിൽ രണ്ടാം സ്ഥാനം മാത്രമെ ഇവയ്ക്കുള്ളു. കല്പസൂത്രങ്ങൾ, ധർമ്മശാസ്ത്രങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, ആഗമങ്ങൾ, ശാസ്ത്രങ്ങൾ, ഭാഷ്യങ്ങൾ തുടങ്ങി ശ്രുതി (വേദങ്ങൾ) ഒഴികെയുള്ള മുഴുവൻ ഗ്രന്ഥങ്ങളും പാരമ്പര്യങ്ങളും സ്മൃതി വിഭാഗത്തിൽ പെടുന്നവയാണ്.

സംഹിതകൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, ഉപനിഷദുകൾ എന്നിങ്ങനെ നാലു ഭാഗങ്ങൾ ചേർന്നതാണ് ഓരോ വേദവും. വ്യത്യസ്ത സ്വഭാവങ്ങളോടു കൂടിയ ഈ നാലു ഭാഗങ്ങളിൽ ആദ്യ ഭാഗത്തിന് 'സംഹിത' എന്ന് പറയുന്നു. പ്രത്യേക ഉദ്ദേശ്യത്തോടു കൂടി ശേഖരിക്കപ്പെട്ടത് (സം + ഹിതം) എന്നാണ് വാക്കിന്റെ അർത്ഥം. ആരാധനയ്ക്കും യാഗത്തിനുമായി

കൂടിചേർക്കപ്പെട്ട ഭാഗമായതിനാൽ സംഹിതകളെ വേദങ്ങളുടെ ഉപാസനാകാണ്ഡം (ഉപാസന = ആരാധനാ പ്രാർത്ഥനാ; കാണ്ഡം = ഭാഗം) എന്ന് വിളിക്കുന്നു. വേദങ്ങളിൽ ആദ്യം രൂപം പ്രാപിച്ചത് സംഹിതകളാണ്. രണ്ടാം ഭാഗത്തിന് ബ്രാഹ്മണങ്ങൾ എന്ന് പറയുന്നു. യാഗങ്ങളെക്കുറിച്ചുള്ള വിശദീകരണങ്ങളും വ്യാഖ്യാനങ്ങളും പുരോഹിതന്മാർ അനുഷ്ഠിക്കേണ്ടുന്ന കർമ്മാനുഷ്ഠാനങ്ങൾ മുതലായ കാര്യങ്ങളുടെ നീണ്ട വിവരണങ്ങളും ഉൾപ്പെടുന്നു. അധികവും ഗദ്യരൂപത്തിലുള്ള ഈ ഭാഗം വേദങ്ങളുടെ രൂപീകരണത്തിന്റെ രണ്ടാം ഘട്ടമാണ്. ഇത് 'കർമ്മകാണ്ഡം' എന്ന് അറിയപ്പെടുന്നു. 'ബ്രഹ്മ' ശബ്ദത്തിന് വിശുദ്ധ എന്നു മാത്രമേ അർത്ഥമുള്ളു. വിശുദ്ധ കർമ്മത്തെ പ്രതിപാദിക്കുന്ന സാഹിത്യം 'ബ്രാഹ്മണങ്ങൾ' എന്നും അത് ചെയ്യുന്നവർ 'ബ്രാഹ്മണൻ' എന്നും പിന്നീട് അറിയപ്പെട്ടു. ഓരോ സംഹിതയിലും ഉപയോഗിച്ചിരിക്കുന്ന ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ട് നടത്തേണ്ടുന്ന യാഗങ്ങൾക്കും പ്രത്യേകം യാഗവധികൾ (ബ്രഹ്മണങ്ങൾ) ഉണ്ടായി. അവ ഓരോ സംഹിതകളോടും പ്രത്യേകം പ്രത്യേകം ചേർക്കപ്പെട്ടു. വേദങ്ങളുടെ അടുത്ത രണ്ട് ഭാഗങ്ങൾ ആരണ്യകങ്ങളും ഉപനിഷത്തുകളും ആണ്. ആരണ്യകൾ ബ്രാഹ്മണങ്ങളോട് ബന്ധപ്പെട്ട് യാഗ പ്രധാനങ്ങളായ വ്യാഖ്യാനങ്ങളിൽ ശ്രദ്ധിക്കുമ്പോൾ ഉപനിഷത്തുകൾ സംഹിതകളുടെ സ്വതന്ത്രമായ വ്യാഖ്യാനത്തിൽ ശ്രദ്ധയൂന്നിയിരിക്കുന്നുവെന്ന് മാത്രം. 'ആരണ്യകം' എന്നാൽ വനങ്ങളിൽ രൂപം പ്രാപിച്ചത് എന്നർത്ഥം. 'ഉപനിഷദ്' എന്നാൽ ഗുരുവിന്റെ സമീപത്തിരുന്നു കേട്ടത് (ഉപ = അരികെ + നിഷദി = ഇരിക്കുക) എന്നർത്ഥം. സത്യത്താൽ നയിക്കപ്പെട്ടത് (ഉപ + നി = നയിക്കുക + സത്ത്) എന്നും അർത്ഥം ലഭിക്കും. യാഗം, പ്രപഞ്ചം, മനുഷ്യൻ തുടങ്ങിയവയുടെ ആന്തരാർത്ഥം എന്താണെന്നും ഇവ തമ്മിലുള്ള ബന്ധമെന്താണെന്നും സ്വതന്ത്രമായി ചിന്തിക്കുവാനുള്ള ശ്രമത്തിന്റെ ഭാഗമായി യാഗശാലകളിൽ നിന്നും മാറി ഋഷികൾ വനങ്ങളിലിരുന്ന് ധ്യാനിക്കുവാൻ ആരംഭിച്ചു. തൽഫലമായി ലഭിച്ച ജ്ഞാനം ശിഷ്യന്മാരെ പഠിപ്പിച്ചു നിർദ്ദിഷ്ഠ ചിന്താപന്ഥാവിൽകൂടി സത്യം ഗ്രഹിക്കുവാനും ധ്യാനശിക്ഷണത്തിൽ കൂടി അതിനെ അനുഭവിക്കുവാനും സാധിക്കുമെന്ന് ആരണ്യക - ഉപനിഷദ് ഭാഗങ്ങൾ കണ്ടെത്തിയതിനാൽ ഈ ഭാഗം 'ജ്ഞാനകാണ്ഡം' എന്ന പേരിൽ അറിയപ്പെടുന്നു. വേദങ്ങളുടെ അവസാന ഭാഗമായതു കൊണ്ട് ജ്ഞാനകാണ്ഡത്തെ 'വേദാന്തം' (വേദത്തിന്റെ അന്തം - അവസാനം) എന്നും വിളിക്കുന്നു.

നാല് ഭാഗങ്ങൾ (സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷദ്) അഥവാ മൂന്നു കാണ്ഡങ്ങൾ (ഉപകാണ്ഡം, കർമ്മകാണ്ഡം, ജ്ഞാനകാണ്ഡം) ഓരോ വേദത്തിനും ഉണ്ട്. ആര്യമതത്തിന് നാല് വേദങ്ങൾ ആണ് ഉള്ളത്. പൊതു കാലഗണനയുടെ അടിസ്ഥാനത്തിൽ ആദ്യം ഋഗ്വേദവും പിന്നീട് സാമ

വേദവും യജൂർവേദവും ഒടുവിൽ അഥർവവേദവും ഉണ്ടായി എന്ന് കരുതാമെങ്കിലും ഓരോ വേദങ്ങളിലും അനേകം കൂട്ടിച്ചേർക്കലുകൾ വിവിധ കാലങ്ങളിൽ ഉണ്ടായിട്ടുണ്ടെന്നുള്ളത് പ്രത്യേകം ഓർക്കണം.

**1. ഋഗ്വേദം** – വേദങ്ങളിൽ ഏറ്റവും പ്രാചീനവും പ്രധാനവുമായത് ഋഗ്വേദമാണ്. ഇതിന്റെ സംഹിതഭാഗത്ത് 10600 ശ്ലോകങ്ങൾ (സ്തോത്രങ്ങളും മന്ത്രങ്ങളും ഉൾപ്പെട്ടത്) കാണാം. ഇവ 1028 സൂക്തങ്ങളിലായി (പാട്ടുകൾ) ക്രമീകരിച്ചിരിക്കുന്നു. ഈ സൂക്തങ്ങളെ ഏഴ് അദ്ധ്യായങ്ങൾ വീതമുള്ള പത്ത് മണ്ഡലങ്ങളായി തിരിച്ചിരിക്കുന്നു (ചില പ്രാചീന കൈയെഴുത്തുകളിൽ എട്ട് ഭാഗങ്ങളായി തിരിച്ച് അഷ്ടകങ്ങൾ എന്നും രേഖപ്പെടുത്തിയിരിക്കുന്നു). ഒന്നും പത്തും മണ്ഡലങ്ങൾ പിൽക്കാലത്ത് എഴുതി ചേർക്കപ്പെട്ടവയാണെന്ന് കരുതുന്നു. ഏതായിരുന്നാലും ഋഗ്വേദം ഒരു ഗ്രന്ഥകർത്താവിനാൽ പ്രത്യേക കാലഘട്ടത്തിനുള്ളിൽ വിരചിതമായതല്ല. മറിച്ച് അനേകം നൂറ്റാണ്ടുകളിൽ അനേകം ഋഷിവര്യന്മാരാൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ളതാണ്. ഋഗ്വേദത്തെ മറ്റു വേദങ്ങളുടെ ആധാരമായി കാണുന്നു. ഐതരേ, കൗശീതകി അഥവാ സാംഖ്യായന ബ്രാഹ്മണങ്ങളും ഇതേ പേരിലുള്ള ഉപനിഷത്തുക്കളും ഋഗ്വേദത്തിന്റെ ഭാഗമാണ്.

**2. സാമവേദം** – യാഗശാലയിൽ സംഗീതനിയമങ്ങളോടെ ആലപിക്കുവാനായി സംഗീത വിദഗ്ദ്ധരായ ഉദ്ഗാത്രി പുരോഹിതന്മാർക്ക് ഉപയോഗിക്കുവാനായി കൂട്ടിച്ചേർക്കപ്പെട്ടതാണ് സാമവേദസംഹിത (സ.... മ...... സാമൻ = Chatts) 75 ഗീതങ്ങൾ ഒഴികെ ബാക്കി മുഴുവനും ഋഗ് വേദത്തിൽ നിന്നും എടുത്ത് ചേർത്തിട്ടുള്ളതാണ് (അധികവും ഒൻപതും പത്തും മണ്ഡലങ്ങളിൽ നിന്ന്). പഞ്ചവിംശ അഥവാ താണ്ഡ്യ, ഷഡ്വിംശ, ഛാന്ദോഗ്യ, ജൈമനീയ അഥവാ തലവകാര, സസത്യായന, ആർഷേയാ, വംശ്യ തുടങ്ങിയ ബ്രാഹ്മണങ്ങളും കേനം, ഛാന്ദോഗ്യം തുടങ്ങിയ ഉപനിഷത്തുകളും സാമവേദത്തിൽ ഉൾപ്പെടുന്നു.

**3. യജൂർവേദം** – യാഗവിധികളെ കുറിച്ച് പ്രതിപാദിക്കുന്ന പദ്യങ്ങൾ അദ്ധ്യാരു പുരോഹിതന്മാരുടെ പ്രത്യേക ഉപയോഗത്തിനായി കൂട്ടിച്ചേർക്കപ്പെട്ടതാണ് യജൂർവേദമെന്ന് കരുതുന്നു. ബഹുഭൂരിപക്ഷം പദ്യങ്ങളും ഋഗ്വേദത്തിൽ നിന്നും എടുത്ത് ക്രമീകരിച്ചിട്ടുള്ളവയാണ്. സോമയാഗം, അമാവാസിയാഗം, പൗർണ്ണിമയാഗം, അഗ്നികുണ്ഡ നിർമ്മാണം മുതലായവ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ശുക്ലയജൂർവേദമെന്നും കൃഷ്ണയജൂർ വേദമെന്നും രണ്ട് വിഭാഗങ്ങളായി കാണുന്നു. ഒന്നാമത്തേതിൽ ഗീതങ്ങൾ മാത്രവും, രണ്ടാമത്തേതിൽ ഗീതങ്ങളോടു കൂടി ഗദ്യരൂപത്തിലുള്ള യാഗവിധികളും കാണുന്നു. 'യജൂർ' എന്നതിന് യാഗസംബന്ധിയായ എന്നർത്ഥം. കാഠകംകപിസ്ഥലകഥ, മൈത്രായണീയ, തൈത്തരീയ, ശതപഥബ്രാഹ്മണങ്ങളും കാഠം, കൈവല്ല്യം, ശ്വേതാശ്യതരം, തൈത്തീയം, നാരായണീയം,

ഈശം, ബൃഹദാരണ്യകം തുടങ്ങിയ ഉപനിഷത്തുകളും ഈ വേദത്തിൽ ഉൾപ്പെടുന്നു.

**4. അഥർവവേദം** – മറ്റു മൂന്നു വേദങ്ങളുമായി രൂപത്തിലും ഭാവത്തിലും ഇതിവൃത്തത്തിലും ഏറെ വ്യത്യാസം പുലർത്തുന്നതാണ് അഥർവ്വവേദം. വ്യക്തിപരമായ കാര്യങ്ങൾക്കാവശ്യമായ മന്ത്രങ്ങളാണ് പ്രതിപാദ്യവിഷയം. 'അഥർവാംശിരസ്' എന്നായിരുന്നു അതിന്റെ പ്രാചീന പേരെന്നും അഥർവമെന്നത് ലോപനാമമാണെന്നും അഭിപ്രായമുണ്ട്. അഥർവാൻ എന്നും അംഗിരാസ് എന്നും അറിയപ്പെടുന്ന രണ്ട് പുരോഹിത കുടുംബങ്ങളാൽ രചിക്കപ്പെട്ടുവെന്ന് ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുമ്പോൾ അഥർവാൻ എന്നത് സുകൃതാത്മകമായ മന്ത്രങ്ങളെയും അംഗിരാസ് എന്നത് ദുഷ്കൃതാത്മകമായ മന്ത്രങ്ങളെയും കുറിക്കുന്നുവെന്നും ഇവ രണ്ടും ഇതിൽ പ്രതിപാദിക്കപ്പെടുന്നതു കൊണ്ട് ഈ നാമം നൽകിയിരിക്കുന്നുവെന്നും ചിലർ അഭിപ്രായപ്പെടുന്നു. 6000 മന്ത്രങ്ങളടങ്ങുന്ന 721 പാട്ടുകളെ ഇരുപത് മണ്ഡലങ്ങളായി തിരിച്ചിരിക്കുന്നു. രോഗനിവാരണം, വിഷബാധ നിവാരണം, ഭൂതബാധ നിവാരണം, കൃഷി, സംരക്ഷണം, ചൂതുകളി വിജയം, ഭരണകർത്താക്കളുടെ ശ്രേയസ്സ്, ശത്രുനാശം, സ്ത്രീവശീകരണം, യുദ്ധവിജയം, കുടുംബസമാധാനം, വിവാഹം, സൂര്യാരാധന തുടങ്ങി ഒട്ടനവധി കാര്യങ്ങൾ അഥർവത്തിലെ ഇതിവൃത്തമായി വരുന്നു.

അഥർവവേദത്തെ മറ്റു വേദങ്ങളുടെ ഒപ്പം എണ്ണുവാൻ ആര്യമത പണ്ഡിതന്മാർ മടിക്കുന്നുണ്ട്. ഇവർ അഥർവ വേദത്തിന്റെ ആധികാരികതയെ ചോദ്യം ചെയ്യുന്നുണ്ട്. എന്നാൽ അഥർവവേദം ആര്യ – ദ്രാവിഡ സങ്കര സംസ്കാരത്തിന്റെ ഭാഗമാണെന്നും ആര്യന്മാരുടെ ബ്രാഹ്മണമേധാവിത്വത്തിനെതിരെ രൂപംകൊണ്ട സംസ്കാരം അതിൽ ഉടനീളം കാണുന്നുവെന്നും യാഗയജ്ഞാദി ധൂർത്തുകളെ അഥർവ്വവേദം അലപലിക്കുന്നുവെന്നും സൂക്ഷ്മനിരീക്ഷണത്തിൽ കാണുന്നു. 14–ാം മണ്ഡലം (ഭൂമിസൂക്തം) മനോഹരമായ പരിസ്ഥിതിബോധം നൽകുന്ന ഭാഗമാണ്. അഥർവവേദത്തെ ആധികാരികമായി കാണുവാൻ വിമുഖത കാണിച്ചിട്ടുള്ളതിനാൽ ഈ വേദത്തെക്കുറിച്ചുള്ള പഠനങ്ങളും വ്യാഖ്യാനഗ്രന്ഥങ്ങളും തുലോം കുറവാണ്. ഗോപഥ ബ്രാഹ്മണവും പ്രശ്നം, മുണ്ടകം, മാണ്ഡൂക്യം, നൃസിംഹിതപാണി തുടങ്ങിയ ഉപനിഷത്തുകളും അഥർവവേദത്തിന്റെ ഭാഗമാണ്.

**5. ഉപനിഷത്തുകൾ** – വേദാന്തം എന്ന് അറിയപ്പെടുന്ന ഉപനിഷത്തുകൾ വേദപാരമ്പര്യത്തിലും അല്ലാതെയും അനവധി ഉടലെടുത്തിട്ടുണ്ട്. 250–ൽ അധികം ഉപനിഷത്തുകൾ ഉണ്ടെന്നു പറയപ്പെടുന്നു. മുക്തികോപനിഷത്തിൽ 108 ഉപനിഷത്തുകളുടെ പേരുകൾ കാണുന്നു. വേദാന്ത ചിന്തയുടെ അടിസ്ഥാനമായി ഡോ. എസ്. രാധാകൃഷ്ണൻ പതിമൂന്ന് പ്രധാന ഉപനിഷത്തുകളെ പ്രതിപാദിക്കുന്നു. ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം,

മാണ്ഡൂക്യം, ഐതരേയം, തൈത്തരീയം, ശ്വേതാശ്വതരം, കൗശീതകി, ഛാന്ദോഗ്യം, ബൃഹദാരണ്യകം, മൈത്രി തുടങ്ങിയ ഈ ഉപനിഷത്തുകൾ ശ്രീ ശങ്കരാചാര്യർ മുതൽ ജഗദ്ഗുരുക്കളായവർ എല്ലാം വ്യാഖ്യാനങ്ങൾ എഴുതിയിട്ടുള്ളവയാണ്.

**6. വേദങ്ങളുടെ കാലം** – കൃത്യമായ കാലഗണന സാധിച്ചിട്ടില്ല. പണ്ഡിതന്മാരുടെ ഇടയിൽ വിവിധ അഭിപ്രായങ്ങൾ ഉണ്ട്. വേദങ്ങൾ അനാദിയാണെന്നും അപനൃരുഷേയ (മനുഷ്യസംസർഗ്ഗത്തിന് അപ്പുറം സ്വയം ഉത്ഭവിച്ചത്) മാണെന്നും യാഥാസ്ഥിതികർ ചിന്തിക്കുന്നു. ഐതിഹ്യങ്ങളിൽ ഈ ചിന്താഗതി ശക്തമായി കാണാം (യുഗാരംഭത്തിൽ ബ്രഹ്മാവിന്റെ വായിൽ നിന്നും ഉപനിഷത്തുകൾ ഉണ്ടായി). വേദങ്ങൾ ബി. സി. 3000 –ന് മുമ്പ് ചരിത്രാതീത കാലം മുതൽ വാമൊഴിയായി പ്രചരിപ്പിക്കപ്പെട്ടതാണെന്ന് ചിലർ ചൂണ്ടിക്കാണിക്കുന്നു. ബി.സി. 1300–നും 900–നും ഇടയിൽ വേദങ്ങൾ രൂപപ്പെട്ടുവെന്നതാണ് സൂക്ഷ്മപഠനത്തിനു ശേഷമുള്ള മറ്റൊരഭിപ്രായം. എ.ഡി. 4–ാം നൂറ്റാണ്ടിലുള്ള കൈയെഴുത്ത്പ്രതിയാണ് (നീപ്പാളിൽ നിന്നും കിട്ടിയത്) ചരിത്രത്തിൽ ലഭ്യമായിട്ടുള്ളത്.

**7. വേദങ്ങളുടെ ആധികാരികത** – വേദങ്ങളുടെ ആധികാരികത അംഗീകരിക്കുന്നവരെ ആസ്തികർ എന്നും അല്ലാത്തവരെ നാസ്തികർ എന്നും പൊതുവെ വിളിക്കുന്നു. ബൗദ്ധ – ജൈന – ചാർവ്വാക മതസ്ഥർ ഒഴികെ ഹിന്ദുമതത്തിലെ എല്ലാ അംഗീകൃത തത്വചിന്തകളും മതവിഭാഗങ്ങളും വേദങ്ങളെ തെറ്റാത്തതും മാറ്റമില്ലാത്തതുമായ അടിസ്ഥാനസത്യമായി പ്രമാണമായി അംഗീകരിക്കുന്നു. എല്ലാ നന്മയുടെയും ഉത്ഭവസ്ഥാനം വേദങ്ങളായി ചിത്രീകരിക്കപ്പെടുന്നു. ദൈവത്തിൽ പ്രത്യേകിച്ച് വിശ്വാസം ഇല്ലെങ്കിൽ കൂടിയും വേദത്തിന്റെ പ്രാമാണികതയെ അംഗീകരിക്കുന്നുവെങ്കിൽ അങ്ങനെയുള്ള വ്യക്തികളെയൊ പ്രസ്ഥാനങ്ങളെയോ ഹിന്ദുമതത്തിന്റെ ഭാഗമായി തന്നെ എണ്ണുന്നു. സാംഖ്യം, പൂർവ്വമീമാംസ തുടങ്ങിയ തത്വചിന്തകൾ ദൈവത്തിന്റെ അസ്തിത്വത്തെ നിഷേധിക്കുമ്പോഴും അവർ വേദവിശ്വാസികളാണെന്നതിനാൽ ആ രണ്ട് തത്വചിന്താപദ്ധതികളെയും ഹിന്ദുമതത്തിന്റെ ഭാഗമായി അംഗീകരിച്ചിരിക്കുന്നു.

## B. ദൈവങ്ങളും, മനുഷ്യരും

### പുരോഹിതന്മാരും യാഗാനുഷ്ഠാനങ്ങളും

പ്രപഞ്ചത്തിന്റെ താളവും സമൂഹത്തിന്റെ ഉന്നമനവും പരസ്പര ബന്ധിതമാണെന്നും അവയുടെ ക്രമീകൃതമായ നിലനില്പാണ് ധർമ്മമെന്നും അതിനു സഹായിക്കുന്നവരാണ് ദൈവങ്ങളെന്നും ആ ദൈവങ്ങളെ പ്രീതിപ്പെടുത്തി ധർമ്മം കാത്തുരക്ഷിക്കുക എന്ന കർമ്മത്തിനുള്ള ഏക ഉപാധി യാഗങ്ങളാണെന്നും കണ്ടുവല്ലോ. ഇതുകൊണ്ടു തന്നെ ദൈവങ്ങളും

യാഗാനുഷ്ഠാനങ്ങളും അതിനു സഹായിക്കുന്ന പുരോഹിതവൃന്ദവും ആര്യമത ജീവിതത്തിലെ ഒഴിച്ചുകൂടാനാവാത്ത യാഥാർത്ഥ്യങ്ങൾ ആയിരുന്നു. അഗ്നി, വായു, വെള്ളം, കാറ്റ്, ആകാശം തുടങ്ങി എല്ലാ പ്രകൃതി ശക്തികളും ദൈവങ്ങൾ ആയി ആരാധിക്കപ്പെട്ടു. അഗ്നി, ഇന്ദ്രൻ, വരുണൻ, വിഷ്ണു, രുദ്രൻ, സോമൻ, പ്രജാപതി (Lord of all – പ്രജകളുടെ പിതാവ്), വിശ്വകർമ്മൻ (maker of everything – സ്രഷ്ടാവ്), ബ്രാഹ്മണസ്പതി (Lord of devotion), പ്രാണൻ (Life), കാലം (Time) തുടങ്ങിയവയെല്ലാം ദൈവങ്ങളായി വേദങ്ങളിൽ കാണുന്നു.

വേദങ്ങൾ അനുസരിച്ച് ദേവന്മാർ പ്രപഞ്ചത്തിന്റെ തന്നെ ഭാഗമാണ്. ആകാശത്തെയും ഭൂമിയെയും ദേവന്മാരുടെ മാതാപിതാക്കളായി ചിത്രീകരിക്കുന്നുണ്ട്. വെള്ളത്തിൽ നിന്നും ദേവന്മാർ ഉണ്ടായി എന്നും കാണുന്നുണ്ട്. മനുഷ്യോല്പത്തിക്കുള്ള കാരണം അഗ്നിയാണെന്നു കാണുന്നു. മനു, യമൻ എന്ന രണ്ട് സന്താനങ്ങൾ സൂര്യദേവനിൽ നിന്നും ഉണ്ടായെന്നും മനുവിൽ നിന്നും മനുഷ്യവർഗ്ഗം ഉണ്ടായി എന്നും കാണുന്നു. ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൽ (10 മണ്ഡലം 90-ാം സൂക്തം) ബ്രഹ്മാവിന്റെ അവയവങ്ങളിൽ നിന്നു മനുഷ്യസൃഷ്ടി ജാതികളുടെ അടിസ്ഥാനത്തിൽ ഉണ്ടായെന്നും കാണുന്നു. യാഗശാലയിലെ പൗരോഹിത്യജോലിയുടെ അടിസ്ഥാനത്തിൽ പ്രധാനമായും നാലു തരത്തിലുള്ള പുരോഹിതന്മാർ ഉണ്ടായിരുന്നു. യജ്ഞശാലയിൽ യാഗത്തിനു അദ്ധ്യക്ഷം വഹിച്ച് മുഴുവൻ കാര്യങ്ങളുടെ മേൽനോട്ടം വഹിക്കുന്നവർ ബ്രാഹ്മണ അഥവാ ബ്രാഹ്മണൻ (പിൽക്കാലത്ത് ഈ പേരു മാത്രം പരക്കെ ഉപയോഗത്തിലായി) എന്നു അറിയപ്പെടുന്നു. ഇവർക്കാണ് പ്രധാനസ്ഥാനം നൽകപ്പെട്ടിരുന്നത്. ഹോമാഗ്നിക്കു മുന്നിൽ ഇരുന്നു മന്ത്രോച്ചാരണങ്ങളോടെ ഹോമം നടത്തുന്ന രണ്ടാമത്തെ വിഭാഗം ഹോത്രികൾ (ഹോമിക്കുന്നവർ) എന്ന് അറിയപ്പെടുന്നു. യാഗവിധിയനുസരിച്ചുള്ള നിയമങ്ങളോടെ യാഗമന്ത്രങ്ങൾ പാടുന്നവരാണ് ഉദ്ഗാത്രികൾ (യാഗശാലയിലെ ഗായകസംഘം എന്ന് മനസ്സിലാക്കാം) യാഗത്തിന് ആവശ്യമായിരിക്കുന്ന പദാർത്ഥങ്ങൾ ശേഖരിച്ച് ശുദ്ധീകരണശാലയിൽ ശുദ്ധീകരണം നടത്തി യാഗസ്ഥലത്ത് എത്തിച്ചു കൊടുക്കുന്ന വിഭാഗം അദ്ധ്വര്യുക്കൾ എന്ന് അറിയപ്പെടുന്നു. പൗരോഹിത്യ മേധാവിത്വം ഏറ്റവും ശക്തി പ്രാപിച്ചിട്ടുള്ള ഒരു പൗരാണിക മതമാണ് ആര്യമതം. ബ്രാഹ്മണിസം തന്നെ പുരോഹിതന്മാരുടെ പേരിൽ പലപ്പോഴും അറിയപ്പെട്ടിരുന്നു. പൗരോഹിത്യ മേധാവിത്വത്തിന്റെ ആധിക്യമാണ് ആര്യമതത്തിനു നേരെ ഉണ്ടായ ഏറ്റവും വലിയ വിമർശനവും.

ദേവന്മാരെ വാഴ്ത്തുകയും നന്മകൾക്കായി അവരോട് യാചിക്കുകയും ചെയ്യുന്നവയാണ് വേദശ്ലോകങ്ങളിൽ അധികവും. ധനം, സുഖം, സംരക്ഷണം, വിജയം, ശത്രുസംഹാരം, ഐശ്വര്യം തുടങ്ങിയവയാണ് പ്രധാന പ്രതി

പാദ്യങ്ങൾ. പാപക്ഷമ, ധാർമ്മികത തുടങ്ങിയവയ്ക്കുള്ള പ്രാർത്ഥനകൾ വളരെ കുറവാണ്.

ദിനംപ്രതി രാവിലെയും വൈകിട്ടും, അമാവാസി, പൗർണമി, ഋതുഭേദങ്ങൾ എന്നീ സന്ദർഭങ്ങളിലും യാഗങ്ങളും കർമ്മങ്ങളും നടത്തിയിരുന്നു. വേദമതത്തിന്റെ ആരംഭകാലത്ത് ഗൃഹനായകൻ തന്നെയായിരുന്നു യാഗങ്ങൾ നടത്തിയിരുന്നത്. ഗൃഹനായികയ്ക്കും പങ്കുണ്ടായിരുന്നു. പിന്നീട് യാഗനിയമങ്ങൾ സങ്കീർണങ്ങളാവുകയും അവ യഥാവിധി ചെയ്യുന്നതിന് പ്രത്യേക പുരോഹിതവൃന്ദം രൂപംകൊള്ളുകയും ചെയ്തു. ലളിതമായിരുന്ന കുടുംബാരാധന കാലക്രമത്തിൽ വലിയ മേളകളാവുകയും ആരാധനയിലെ ജനപങ്കാളിത്തം കുറഞ്ഞുവരുകയും ചെയ്തു. യാഗങ്ങളിൽ അഗ്നിക്കു പ്രധാന സ്ഥാനം ഉണ്ടായിരുന്നു. അഗ്നിയെ ദേവന്മാരുടെ വായായും മനുഷ്യകുലത്തിന്റെ മദ്ധ്യസ്ഥനായും എല്ലാം ചിത്രീകരിക്കുന്നു. യാഗങ്ങളുടെ കേന്ദ്രം അഗ്നികുണ്ഡം (ഹോമകുണ്ഡം) ആയിരുന്നു. യാഗത്തിനു ചോറ്, പാല്, വെണ്ണ, ബാർളി, അപ്പം തുടങ്ങിയ സാധനങ്ങളും ആട്, പശു, പന്നി, മാൻ, കുതിര തുടങ്ങിയ മൃഗങ്ങളെയും ഉപയോഗിച്ചിരുന്നു. യാഗമൃഗത്തെ കൊല്ലുമ്പോൾ 'നീ മരിക്കുന്നില്ല, നിനക്കു ദോഷമൊന്നും ഭവിക്കുന്നില്ല, നീ ദൈവങ്ങളുടെ അടുക്കൽ പോകുന്നു'വെന്നു ചൊല്ലുമായിരുന്നു. യാഗമാംസം പുരോഹിതരും ജനങ്ങളും ഭക്ഷിച്ചിരുന്നതായും കാണുന്നു. ക്രമേണ മൃഗബലി പാടെ നിർത്തി വസ്തുക്കൾ മാത്രം യാഗത്തിനു ഉപയോഗിച്ചുവന്നുവെന്നും കാണുന്നുണ്ട്. ഇതോടെ ആര്യന്മാർ സസ്യഭോജികളായി മാറുകയും ചെയ്തു. എന്നാൽ ഈ വലിയ സാമൂഹിക മാറ്റത്തിന്റെ കാരണങ്ങൾ വ്യക്തമല്ല.

### C. സാമൂഹ്യജീവിതം

സമൂഹത്തിന്റെ അടിസ്ഥാനം കുടുംബമായിരുന്നു. ദൈവത്തിൽ വിശ്വാസമർപ്പിക്കുന്ന കുടുംബബന്ധമായിരുന്നു. സ്ത്രീകൾക്ക് കുടുംബത്തിലും സമൂഹത്തിലും മാന്യസ്ഥാനം നൽകപ്പെട്ടിരുന്നു. ഭവനത്തിന്റെ മതകർമ്മങ്ങളിൽ ഭർത്താവിനോടൊപ്പം ഭാര്യയും പങ്കെടുക്കുമായിരുന്നു. ശൈശവവിവാഹം ആയിരുന്നില്ല. സ്ത്രീക്കും പുരുഷനും പുനർവിവാഹത്തിന് അനുമതി ഉണ്ടായിരുന്നു. ഭർത്താവിന്റെ ചിതയ്ക്കു തീ കൊളുത്തുന്നതിനു മുമ്പ് ഭാര്യ അതിൽ കിടക്കുകയും അപ്പോൾ ഗ്രാമനായകൻ 'എഴുന്നേറ്റ് മറ്റൊരു ഭർത്താവിനെ സ്വീകരിക്ക' എന്നു ആവശ്യപ്പെടുമ്പോൾ എഴുന്നേല്ക്കുകയും ചെയ്യുമായിരുന്നു. എന്നാൽ ഭർത്താവിന്റെ ചിതയിൽ ജീവൻ ഒടുക്കുന്നതിനും ഭാര്യയ്ക്ക് അവകാശമുണ്ടായിരുന്നു. കാലക്രമത്തിൽ ഈ സ്വാതന്ത്ര്യം ദുരാചാരമായി മാറിയായിരിക്കാം 'സതി' നിലവിൽ വന്നത്.

മറ്റു ജാതികളെ ആര്യന്മാർ അടിമകളാക്കിയിരുന്നു. എന്നാൽ ജാതിസമ്പ്ര

ദായം പ്രത്യേകിച്ച് കാണുന്നില്ലെങ്കിലും പുരോഹിതന്മാർ ഒന്നാം സ്ഥാനവും ഭരണകർത്താക്കൾ രണ്ടാം സ്ഥാനവും സ്വാഭാവേന കൈവരിച്ചിരുന്നു. ഇതു പിന്നീട് ജാതിചിന്തയ്ക്കു വഴി വച്ചിരിക്കാം. പില്ക്കാലത്ത് എഴുതപ്പെട്ട ഋഗ് വേദം പത്താം മണ്ഡലത്തിൽ ജാതിവ്യവസ്ഥയെ അംഗീകരിക്കുന്ന ശ്ലോകങ്ങൾ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്. ബ്രഹ്മാവിന്റെ മുഖത്തുനിന്ന് ബ്രാഹ്മണനും കൈകളിൽ നിന്നും ക്ഷത്രിയനും തുടകളിൽ നിന്ന് വൈശ്യനും പാദങ്ങളിൽ നിന്ന് ശൂദ്രനും ഉണ്ടായി എന്ന് പുരുഷസൂക്തത്തിൽ കാണുന്നു. ഈ കൂട്ടിച്ചേർക്കൽ കൊണ്ട് ബ്രാഹ്മണ - പുരോഹിതവർഗ്ഗം ജാതിത്വത്തെ വേദാന്തീകരിക്കുകയും അതിന്റെ മറവിൽ ചൂഷണം നടത്തുകയും ചെയ്തുവെന്ന് അനുമാനിക്കപ്പെടുന്നു.

സമൂഹത്തിൽ ഓരോ വ്യക്തിയും 'ഋതം' (Rta-Truth and Order) പാലിക്കണമായിരുന്നു. അതാണ് ധർമ്മാനുഷ്ഠാനം. ധർമ്മം എന്നതിനു ഭൂമിയിൽ സന്തോഷം പ്രദാനം ചെയ്യുന്നതിനും മരണശേഷം വിമോചനം പ്രദാനം ചെയ്യുന്നതിനും പര്യാപ്തമായ സമ്യക്കായ ജീവിതം എന്ന് അർത്ഥം നൽകിയിരിക്കുന്നു (Rig Veda 8:35). പ്രാർത്ഥന, യാഗം, തപസ്സ്, സന്യാസം തുടങ്ങിയവ മനുഷ്യശുദ്ധീകരണത്തിനുള്ള ഉപാധികളായിരുന്നു.

മരണാനന്തരജീവിതത്തിലും ആത്മാവിന്റെ നിത്യതയിലും വിശ്വാസമുണ്ടായിരുന്നു. നല്ല ആത്മാക്കൾ പിതൃപാതയിൽ സ്വർഗ്ഗപ്രീതി നേടുന്നു. അഗ്നി അവരെ സ്വർഗ്ഗരാജാവായ യമന്റെ അടുക്കലേക്ക് നയിക്കുന്നു. നീതിമാന്മാരും, യുദ്ധത്തിൽ മരിച്ചവരും, തപസ്സു ചെയ്തവരും, മുടങ്ങാതെ യാഗം നടത്തിയവരും സ്വർഗ്ഗപ്രാപ്തിക്കു യോഗ്യരാണ്. പിതൃക്കൾക്കുവേണ്ടി (മരിച്ചരുടെ ആത്മാക്കൾക്കു വേണ്ടി) പ്രത്യേകം യാഗം നടത്തുമായിരുന്നു.

പുനർജ്ജന്മം, കർമ്മപത്രം തുടങ്ങിയ ആശയങ്ങൾ വേദമതത്തിൽ കാര്യമായി കാണുന്നില്ല. ഇവ പിന്നീട് കടന്നുവന്നതായിരിക്കാം. അമ്മയുടെ ഉദരത്തിൽ നിന്ന് ഒന്നാം ജനനവും വേദത്തിലേക്കു രണ്ടാം ജനനവും (ദ്വിജൻ) സ്വർഗ്ഗത്തിലേക്ക് മൂന്നാം ജനനവും നടക്കുന്നതായി വിശ്വസിക്കുന്നു. മൃതദേഹം ആദരവോടെ കളിപ്പിച്ച് വൃത്തിയായി അടക്കുകയോ ദഹിപ്പിക്കുകയോ ചെയ്യുന്നു.

**ഉപസംഹാരം**

തികച്ചും ലളിതവും സാധാരണവുമായിരുന്നു ആര്യമതത്തിന്റെ ആദ്യദശ എന്ന് കാണാം. എന്നാൽ വേദങ്ങളുടെ വെളിച്ചത്തിൽ യാഗകർമ്മാദികൾ ആരംഭിക്കുകയും അത് പിന്നീട് ആര്യമതത്തിന്റെ മുഴുവൻ സന്ദേശത്തെയും വിഴുങ്ങിക്കളയുന്നതായും കാണുന്നുണ്ട്. വേദങ്ങൾ, സംസ്കൃത ഭാഷ, ആരോഗ്യകരമായ കുടുംബ സാമൂഹിക ബന്ധങ്ങൾ എന്നിവ ആര്യസമൂഹത്തിന്റെ സംഭാവനകളാണ്. എന്നാൽ യാഗാദികർമ്മങ്ങളുടെ ആധി

ക്യവും പൗരോഹിത്യമേധാവിത്വത്തിന്റെ ചൂഷണവും അഹങ്കാരവും ആര്യ മതത്തെ പലപ്പോഴും തെറ്റിദ്ധരിച്ച് ചിന്തിക്കുവാൻ ഇടയാക്കി. ഇക്കാരണ ത്താലാണ് ബി.സി. ആറാം നൂറ്റാണ്ടിൽ ഭാരതമെമ്പാടും പൗരോഹിത്യമത ത്തോടുള്ള എതിർപ്പ് ശക്തിപ്പെടുന്നത്.

## പാഠം 3

# ഉപനിഷദ് ദർശനങ്ങൾ (ജ്ഞാന – മതം)

❑ കർമ്മകാണ്ഡത്തിൽ നിന്നും ജ്ഞാനകാണ്ഡത്തിലേക്ക് ❑ ഉപനിഷ ത്തുകളുടെ സന്ദേശം ❑ ബ്രഹ്മൻ ❑ ആത്മൻ ❑ തത്ത്വമസി ❑ പ്രപഞ്ച വീക്ഷണം ❑ മനുഷ്യദർശനം ❑ ഉപസംഹാരം

ബി.സി. ആറാം നൂറ്റാണ്ട് ലോക മതചരിത്രത്തിൽ ഏറെ പ്രാധാന്യമർ ഹിക്കുന്നതാണ്. ബുദ്ധമതം, ജൈനമതം, വേദാന്തദർശനം, കൺഫ്യൂഷ്യ സിന്റെ മതം തുടങ്ങി യാഥാസ്ഥിതികത്വത്തെ ചോദ്യം ചെയ്യുന്ന അനവധി മതപ്രസ്ഥാനങ്ങൾ ഈ കാലഘട്ടത്തിൽ രൂപംകൊണ്ടതായി കാണുന്നു. ഒന്നാം നവോത്ഥാന കാലഘട്ടം എന്ന് ഈ സമയത്തെ വിളിക്കുന്നതിൽ തെറ്റില്ല. യാഗാദികർമ്മങ്ങളിൽ നിന്നും മാറി ജ്ഞാനത്തിലേക്കും മതത്തിന്റെ യോഗാത്മകതയിലേയ്ക്കുമുള്ള ഒരു വളർച്ച ഭാരതത്തിലെ അറിയപ്പെടുന്ന മതചിന്തകളിലെല്ലാം ഈ കാലഘട്ടത്തിൽ കാണുന്നുണ്ട്. വേദങ്ങളുടെയും വേദാംഗങ്ങളുടെയും ഉപാംഗങ്ങളുടെയും സന്ദേശം ഉൾക്കൊണ്ട് രൂപപ്പെട്ട ഭാരത തത്വചിന്ത ഈ കാലഘട്ടത്തിന്റെ ഏറ്റവും വലിയ സംഭാവനകളിൽ ഒന്നാണ്. ബുദ്ധ–ജൈനമത തത്വശാസ്ത്രവും അഹിംസയിൽ അധിഷ്ഠി തമായ ഒരു ജീവിതശൈലിയും ഈ കാലയളവിൽ ശക്തമായി വളർന്നു വന്നു. പ്രപഞ്ചതാളം ബലികൾ കൊണ്ടും യാഗ–യജ്ഞാദി കർമ്മങ്ങൾ കൊണ്ടുമല്ല; മറിച്ച് മനുഷ്യന്റെ നന്മ പ്രവർത്തികൾ കൊണ്ടും അതിന് അവനെ പഠിപ്പിക്കുന്ന അവന്റെ ജ്ഞാന സമ്പാദനം കൊണ്ടുമാണെന്നുള്ള ആശയം ശക്തമായി. ഹിംസ നിന്ദ്യവും പാപവുമാണെന്ന് ബോദ്ധ്യപ്പെട്ടു. കർമ്മത്തേക്കാൾ ജ്ഞാനത്തിന് പ്രാധാന്യം നൽകിയ ഈ കാലഘട്ടത്തെ ജ്ഞാനകാണ്ഡം എന്ന് മതചരിത്രകാരന്മാർ വിളിക്കുന്നു.

പ്രധാനമായും മൂന്ന് തരത്തിലുള്ള ആശയങ്ങൾ ഈ കാലത്ത് ശക്തി പ്പെടുന്നുണ്ട്. 1. കർമ്മകാണ്ഡത്തിൽ അനുശാസിക്കുന്ന യാഗജ്ഞാദികൾ നിലനിർത്തിക്കൊണ്ടു തന്നെ അവയ്ക്ക് പുതിയ അർത്ഥങ്ങളും മാനങ്ങളും നൽകുക. 2. വേദങ്ങളിലെയും ഉപനിഷത്തുകളിലെയും സത്യദർശനത്തെ യാഗ–യജ്ഞാദികളിൽ നിന്നും തീർത്തും വിടർത്തി ഒരു അബ്രാഹ്മണ്യ – അപൗരോഹിത്യ മതശൈലി വളർത്തുക – (ജ്ഞാനമതം) 3. വേദങ്ങളെയും പൗരോഹിത്യമേധാവിത്വത്തേയും അവയിൽ അനുശാസിക്കപ്പെടുന്ന ദൈവ

ത്തെ തന്നെയും നിരാകരിച്ച് പൂർണ്ണമായും ഈ ലോകത്തിൽ മാത്രം വ്യവഹരിക്കപ്പെടുകയും ധർമ്മത്തിന് പരമപ്രാധാന്യം നൽകുകയും ചെയ്യുന്ന ഒരു തത്വശാസ്ത്രവും ജീവിതശൈലിയും വളർത്തിയെടുക്കുക – ബുദ്ധ – ജൈന – മതങ്ങളുടെ ലക്ഷ്യം ഇതായിരുന്നു. ഇതിൽ ആദ്യത്തേതും രണ്ടാമത്തേതും വേദങ്ങളുടെ ആധികാരികതയെ പൂർണമായും അംഗീകരിച്ചുകൊണ്ടുള്ള ചിന്തകളായിരുന്നതിനാൽ അവ ആസ്തികം എന്നും മൂന്നാമത്തേത് വേദങ്ങളുടെ ആധികാരികതയെ ചോദ്യം ചെയ്തുവെന്നതിനാൽ നാസ്തികം എന്നും അറിയപ്പെട്ടു. ആസ്തികവും (വൈദികവും) പൗരോഹിത്യമേധാവിത്വമുള്ള ആദ്യത്തെ വിഭാഗവും, ആസ്തികമെങ്കിലും പൗരോഹിത്യമേധാവിത്വത്തെ നിരാകരിക്കുന്നതുമായ രണ്ടാമത്തെ വിഭാഗവും തമ്മിൽ ഒരു പരിധി വരെ തത്വത്തിൽ വ്യത്യാസമില്ലായിരുന്നു. ആശയങ്ങളുടെ വ്യാഖ്യാനത്തിലും അതനുസരിച്ചുള്ള മതജീവിതത്തിലും അവർ വ്യത്യസ്തത പുലർത്തിയെന്നു മാത്രം. എന്നാൽ മൂന്നാമത്തെ വിഭാഗം തത്വത്തിൽ തന്നെ വേദങ്ങളെ ചോദ്യം ചെയ്യുകയും ദൈവത്വത്തെ നിഷേധിക്കുകയും ചെയ്തുകൊണ്ട് അവൈദികവും തീർത്തും തത്വചിന്തയിലും യുക്തിയിലും പ്രാപഞ്ചിക ധാർമ്മികതയിലും ഊന്നിക്കൊണ്ടുള്ളതുമായ പുതിയ പ്രസ്ഥാനങ്ങൾക്ക് രൂപംനൽകി.

ഒന്നാം വിഭാഗത്തിന്റെ പല സ്വഭാവങ്ങളും കാർമ്മികമതത്തിന്റേതു തന്നെയെന്നതിനാൽ അതിനെക്കുറിച്ചുള്ള പ്രത്യേക പഠനം ആവർത്തനം ഉളവാക്കുമെന്നതുകൊണ്ട് അവശ്യമായിരിക്കുന്ന കാര്യങ്ങൾ മാത്രം എടുത്തുപറയുകയും രണ്ടാമത്തെ വിഭാഗം പിന്നീടുള്ള ആസ്തികതത്വശാസ്ത്രത്തിന്റെ മുഴുവൻ അടിസ്ഥാനമെന്നതിനാൽ അതേക്കുറിച്ച് കൂടുതൽ ചർച്ച ചെയ്യുകയും ചെയ്യുക എന്നതാണ് ഈ പാഠത്തിന്റെ ഉദ്ദേശ്യം. മൂന്നാമത്തെ വിഭാഗം അടുത്ത യൂണിറ്റിൽ ഉൾപ്പെടുത്തിയിരിക്കുന്നതിനാൽ ഇവിടെ പരാമർശിക്കുന്നില്ല.

### 1. കർമ്മകാണ്ഡത്തിൽ നിന്നും ജ്ഞാനകാണ്ഡത്തിലേക്ക്

വേദങ്ങളുടെ രണ്ടാം ഭാഗമായി വളർന്നുവന്ന ബ്രാഹ്മണങ്ങൾ യാഗജ്ഞാദികർമ്മങ്ങൾക്ക് പരമപ്രാധാന്യം നല്കുകയും മതജീവിതത്തെ മിക്കവാറും തന്നെ കർമ്മാനുഷ്ഠാനങ്ങളിൽ ഒതുക്കുവാൻ ശ്രമിക്കുകയും ചെയ്തതായി കണ്ടുവല്ലോ. സാധാരണക്കാരന് പൂർണമായും അപ്രാപ്യമാകത്തക്കരീതിയിൽ കാർമ്മികമതം ഏറെ ചിലവേറിയതും സങ്കീർണവും ആയിത്തീർന്നു. വൈദിക മേധാവിത്വം അസഹനീയമായ ശക്തിയായി വളരുകയും അവരിൽ സ്വയം ആരോപിക്കപ്പെട്ട ദൈവികതയുടെ മറവിൽ മതവിശ്വാസികളെ ബുദ്ധിപരമായും സാമ്പത്തികമായും സാമൂഹികമായും പീഡിപ്പിക്കുകയും ചെയ്തുവന്ന ചരിത്രമാണ് പിന്നീട് കാണുന്നത്. ബ്രാഹ്മണ –

വൈദിക മേധാവിത്വത്തെ അന്ധമായി അംഗീകരിക്കുവാനുള്ള ഒരു ശ്രമമായി അനേകം ബ്രാഹ്മണങ്ങൾ നിലവിൽ വന്നു. ബ്രാഹ്മണകങ്ങളിലെ വസ്തുതകളെ താഴെ പറയുംവിധം തരം തിരിക്കാം: വിധി:– വിവിധ യാഗങ്ങളും കർമ്മങ്ങളും നിർവഹിക്കേണ്ട വിധങ്ങളും നിർദ്ദേശങ്ങളും. 2. അർത്ഥവാദം:– യാഗങ്ങളുടെയും മന്ത്രങ്ങളുടെയും വ്യാഖ്യാനങ്ങൾ. 3. നിന്ദ:– തെറ്റായ അനുഷ്ഠാനങ്ങളെയും വ്യാഖ്യാനങ്ങളെയും വിമർശിക്കുകയും അധിക്ഷേപിക്കുകയും ചെയ്തുകൊണ്ടുള്ള പ്രസ്താവനകൾ. 4. ശംസ:– കർമ്മങ്ങൾ മൂലം ഉണ്ടാകുന്ന ഗുണങ്ങൾ. 5. പൂർവ്വകല്പ:– മുൻകാലങ്ങളിൽ നിർവ്വഹിക്കപ്പെട്ടതായി അവകാശപ്പെടുന്ന യാഗകർമ്മങ്ങളുടെ ശ്രേഷ്ഠതകളും അവ മുഖാന്തിരം ദേവന്മാർക്കും മനുഷ്യർക്കും ലഭിച്ചതായി കരുതുന്ന നന്മകളുടെയും വിവരണം. 6. പരാകൃതി:– യാഗബലത്തിൽ പുരോഹിതന്മാർ കാണിക്കുന്ന ധീരകൃത്യങ്ങളുടെ കഥ. നരബലി, ഗോബലി, അശ്വമേധം തുടങ്ങിയവയെല്ലാം ന്യായീകരിക്കുന്ന ബ്രാഹ്മണങ്ങൾ കാണുന്നുണ്ട്. സംഹിതകളിലെ ദൈവ സങ്കല്പത്തിൽ നിന്നും ഏറെ മാറുന്നില്ലെങ്കിലും ദൈവങ്ങൾക്ക് കർമ്മങ്ങളിലുള്ള താല്പര്യത്തെക്കുറിച്ച് അമിത വർണനകളും കർമ്മാദികൾ മുടങ്ങിയാൽ ഉണ്ടാകുന്ന ദൈവകോപവും ബ്രാഹ്മണങ്ങളിലെ ഇഷ്ടവിഷയങ്ങളാണ്. എല്ലാ  പ്രശ്നത്തിനും ഏക ഉത്തരം 'യാഗം' എന്ന് കാണുന്നു. യാഗത്തിലൂടെ ദൈവികതയെപ്പോലും അതിജീവിക്കാമെന്ന് ബ്രാഹ്മണങ്ങളിലെ വേദശാസ്ത്രത്തിൽ കാണാം! 'ഋത'ത്തിന്റെ അധിപൻ ദൈവമാണെന്നുള്ള സംഹിതകളുടെ പഠിപ്പിക്കലിൽ നിന്നും മാറി ഋതാധിപൻ യാഗം നടത്തുന്ന പുരോഹിതനാണെന്ന് മനോഹരമായി അവകാശപ്പെടുന്നതോടെ ബ്രാഹ്മണപുരോഹിതൻ കാണപ്പെടുന്ന ദൈവമായി മാറുന്നു. ഇങ്ങനെ ജാതിചിന്തയ്ക്കും ബ്രാഹ്മണങ്ങൾ അടിസ്ഥാനമിടുന്നു. ബ്രാഹ്മണപൂജ ദൈവപൂജയായി കണക്കാക്കപ്പെടുന്നു. വിലപ്പെട്ടതെന്തും ബ്രാഹ്മണനു മുമ്പിൽ തിരുമുൽകാഴ്ചയായി വയ്ക്കപ്പെടുന്നു! ചുരുക്കത്തിൽ മതത്തിന്റെ പേരിൽ പുരോഹിതവർഗ്ഗം സാധാരണ മനുഷ്യനെ ചൂഷണം ചെയ്തതിന്റെ ഏറ്റവും നല്ല ഉദാഹരണമാണ് ബ്രാഹ്മണങ്ങളും അവയുടെ ആധികാരികതയിൽ ഉടലെടുത്ത യാഗയജ്ഞാദി കർമ്മങ്ങളും എന്ന് കാണാം.

ഋഗ്വേദസംഹിതയിൽ യാഗം തീർത്തും കുടുംബ  ആരാധനയുടെ ഭാഗവും പുരോഹിതൻ കുടുംബനാഥനുമായിരുന്നെങ്കിൽ ബ്രാഹ്മണങ്ങളിൽ എത്തുമ്പോൾ യാഗങ്ങൾ വലിയ സാമ്പത്തിക ധൂർത്തും സാധാരണക്കാരന് തീർത്തും അപ്രാപ്യവും ആയിത്തീരുന്നു. അനേകം വിഭാഗങ്ങളിലുള്ള പുരോഹിതന്മാർ ഉണ്ടായി എന്നു മാത്രമല്ല അവർക്കു മാത്രമേ യാഗം നടത്തുവാൻ അനുവാദമുള്ളു എന്നും വന്നു. ഇന്ന വിഭാഗം ബ്രാഹ്മണർ എന്ന് അറിയപ്പെടുവാനും ദൈവതുല്യം ആദരിക്കപ്പെടുവാനും തുടങ്ങി. ധർമ്മ

ത്തിനും, പ്രപഞ്ചത്തിന്റെ താളത്തിനും വേണ്ടി ഉദ്ദേശിക്കപ്പെട്ട യാഗങ്ങളും കർമ്മങ്ങളും അന്ധവിശ്വാസത്തിന്റെയും മതത്തിന്റെയും പേരിലുള്ള തട്ടിപ്പിന്റെയും കൂത്തരങ്ങായി മാറിയപ്പോൾ അതിനെതിരെയുള്ള ചിന്തകളും സ്വാഭാവികമായി രൂപംകൊണ്ടു. കർമ്മകാണ്ഡത്തിൽ നിന്നും ജ്ഞാനകാണ്ഡത്തിലേക്കുള്ള വഴി ഇതായിരുന്നു.

ബ്രാഹ്മണമേധാവിത്വത്തിനെതിരെയുള്ള ആദ്യ നീക്കം ആരണ്യകങ്ങളിൽ കാണുന്നു. തീർത്തും ജാതീയമായി തീർന്നതും അന്ധവിശ്വാസജഡിലമായി തീർന്നതുമായ സമൂഹത്തിൽ നിന്നും സത്യാന്വേഷികളായ ചിലർ വനങ്ങളിലേക്ക് (ആരണ്യങ്ങളിലേക്ക്) താമസം മാറ്റുകയും അവിടെ പ്രകൃതിയുമായുള്ള ബന്ധത്തിൽ ജീവിക്കുകയും ചെയ്തു. അവരുടെ പൂർണ്ണാശ്രമങ്ങളിലെ (യാഗകുടിലുകൾ) ചെറിയ ഹോമകുണ്ഡത്തിന്റെ ലാളിത്യത്തിലേക്ക് അവർ യാഗങ്ങളെ തിരിച്ചുകൊണ്ടുവന്നു. ജീവിതം കൊണ്ട് ആകർഷിക്കപ്പെട്ട സത്യാന്വേഷികളായ ശിഷ്യന്മാരെ ഹോമകുണ്ഡത്തിലെ അഗ്നിക്ക് മുന്നിലിരുത്തി അവർ ചിന്തിപ്പിക്കുകയും ധ്യാനിപ്പിക്കുകയും ചെയ്തു. ഹിന്ദുമതത്തിന്റെയും ഭാരതീയ തത്വചിന്തയുടെയും മനോഹരമായ മുഖം ഇവിടെ തെളിഞ്ഞു കാണുന്നു. ആർഷഭാരതത്തിന്റെ ആദ്യമുഖമെന്ന് ഇതിനെ വിശേഷിപ്പിക്കാം. യാഗത്തിന്റെ പാവനതയും യാഗലക്ഷ്യത്തെക്കുറിച്ചുള്ള ദർശനവും ആരണ്യകങ്ങളിൽ പ്രധാന ചിന്തയായി വരുന്നു.

ബ്രാഹ്മണമേധാവിത്വത്തിനെതിരെയുള്ള ശാന്തവും ഒറ്റപ്പെട്ടതുമായ പ്രതികരണമായിരുന്നു ആരണ്യകങ്ങളെങ്കിൽ അവയിൽ നിന്നും വീര്യം ഉൾക്കൊണ്ട് വളർന്നുവന്ന ഉപനിഷത്ത് പ്രസ്ഥാനം കുറച്ചുകൂടി സംഘടിതവും ശക്തവുമായി പിന്നീട് രംഗപ്രവേശം ചെയ്തു. വൈദികമേധാവിത്വത്തിനെതിരെ ഹിന്ദുമതത്തിനകത്തു നിന്നു തന്നെ ശക്തമായി പൊരുതിയ ജനകീയ പ്രസ്ഥാനമായിരുന്നു ഉപനിഷദ് ദർശനങ്ങൾ.

## 2. ഉപനിഷത്തുകളുടെ സന്ദേശം

പൗരോഹിത്യമേധാവിത്വത്തോടുള്ള പ്രതികരണത്തിന്റെ ഭാഗമായി വേദസത്യങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ട് രൂപപ്പെട്ട തത്വചിന്തകളും, സത്യാന്വേഷണത്തിന്റെ ഭാഗമായി ഉണ്ടായ താത്വികമായ ചർച്ചകളും ഉൾക്കൊള്ളുന്ന സംസ്കൃത ഗ്രന്ഥസമുച്ചയമാണ് ഉപനിഷത്തുകൾ എന്ന് അറിയപ്പെടുന്നത്. വേദങ്ങളുടെ അവസാനഭാഗമായി ചേർക്കപ്പെട്ടിരിക്കുന്നതിനാലും വേദചിന്തകളുടെ സമാഹാരവും സാരവുമായതിനാലും ഉപനിഷത്തുക്കളെ വേദാന്തം എന്നും വിളിക്കുന്നുണ്ട്. ആരണ്യകങ്ങളെയും ഉപനിഷത്തുക്കളെയും ഉൾപ്പെടുത്തി ജ്ഞാനകാണ്ഡമെന്നും വിളിക്കുന്നുണ്ട്. ഉപ - നി - ഷദ് (ഭക്തിപൂർവ്വം അടുത്തിരിക്കുക) പഠനത്തിന്റെയും ചിന്തയുടെയും പ്രതീകമാണ് എന്നതിനാൽ ബ്രഹ്മവിദ്യ എന്നും ഗൂഢവിദ്യ എന്നും അറിയ

പ്പെടുന്നുണ്ട്.

അപരവിദ്യയും (Lower knowledge - വേദങ്ങൾ, കലകൾ, ശാസ്ത്ര ങ്ങൾ, വ്യാകരണം തുടങ്ങിയ യാഗകർമ്മാദികൾ തുടങ്ങിയവയുടെ പഠനം) പരവിദ്യയും (Higher knowledge - പ്രപഞ്ചത്തിന്റെയും മനുഷ്യന്റെയും പിന്നിലുള്ള യാഥാർത്ഥ്യം എന്തെന്ന് അനുഭവജ്ഞാനത്തിലൂടെ ഗ്രഹി ക്കുക) ചേരുന്ന ബ്രഹ്മജ്ഞാനമാണ് ഉപനിഷത്തുക്കളുടെ ലക്ഷ്യം. ഈ ലക്ഷ്യസമ്പാദനത്തെ ആത്മസാക്ഷാത്കാരമെന്ന് വിളിക്കുന്നു. ആത്മ - ബ്രഹ്മജ്ഞാനത്തിലൂടെ ആത്മസാക്ഷാത്കാരമാകുന്ന മോക്ഷത്തിലേക്ക് പ്രവേശിക്കുവാൻ ഉപനിഷദ് പഠിപ്പിക്കുന്നു.

ലോകതത്വചിന്തയിൽ തന്നെ വളരെ സമുന്നതമായ ഒരു സ്ഥാനമാണ് ഉപനിഷത്തുക്കൾക്ക് ലഭിച്ചിട്ടുള്ളത്. ഇൻഡ്യയുടെ ജ്ഞാനവൃക്ഷത്തിൽ വിരിഞ്ഞ മനോഹര പുഷ്പങ്ങളാണ് ഉപനിഷത്തുക്കൾ. അസ്തിത്വത്തിന്റെ പരമരഹസ്യത്തെ അത് പ്രകാശിപ്പിക്കുന്നുവെന്നും മനുഷ്യാത്മാവിന്റെ ജ്ഞാനതൃഷ്ണയുടെ സൂഷ്മഭാവമാണതെന്നും വിദേശചിന്തകർ പറയു മ്പോൾ ഉപനിഷത്തുക്കൾ ഹൃദയത്തിന് ശാന്തിയും സ്വാതന്ത്ര്യവും പ്രദാനം ചെയ്യുന്ന ആത്മസാക്ഷാത്കാരം തന്നെ എന്ന് ഭാരതീയ മുനിവര്യന്മാർ രേഖപ്പെടുത്തുന്നു. സകലത്തിനും കാരണമായിട്ടുള്ളതെന്ത്? ബ്രഹ്മം എന്ന് പറയുന്നതെന്ത്? നാം എവിടെ നിന്നുത്ഭവിച്ച് എവിടെ ജീവിക്കുന്നു? എന്തൊ ന്നിൽ നാം അടിസ്ഥാനമിട്ടിരിക്കുന്നു? (ശ്വേതാശ്വതര ഉപനിഷദ് 1:1) എന്നിങ്ങനെ അസ്തിത്വത്തെക്കുറിച്ചുള്ള അനേകം ചോദ്യങ്ങളും അവയിൽ അടിസ്ഥാനമിട്ടുകൊണ്ടുള്ള ധ്യാനവുമാണ് ഉപനിഷത്തുക്കളിൽ പ്രധാന മായും കാണുന്നത്. എന്തെങ്കിലും ഉത്തരം കണ്ടെത്തി ആശ്വസിക്കുക എന്ന തല്ല; ചോദ്യങ്ങൾ കൂടുതൽ ആഴത്തിൽ ചോദിച്ച് ചിന്തകളെ ഉദ്ദീപിപ്പിക്കുക എന്നതാണ് ഈ ചിന്താപദ്ധതിയുടെ പ്രഖ്യാപിത ലക്ഷ്യം. ബ്രഹ്മൻ, ആത്മൻ, മോക്ഷം, സംസാരം, കർമ്മം, ഉപാസന, ജ്ഞാനം, യോഗം തുടങ്ങിയവ യെല്ലാം ഉപനിഷത്തുക്കളുടെ ഇഷ്ടവിഷയങ്ങളാണ്.

**A. ബ്രഹ്മൻ:** 'ബൃഹ്' ധാതുവിന് വളരുക, പരിണമിക്കുക എന്നെല്ലാം അർത്ഥം. വളരുന്നവൻ, വളർത്തുന്നവൻ എന്നെല്ലാം അർത്ഥമെടുക്കാം. വേദസംഹിതകളിൽ ബ്രഹ്മം എന്ന പദത്തിന് വേദമന്ത്രം എന്ന് മാത്രമേ അർത്ഥമുള്ളു. എന്നാൽ ബ്രാഹ്മണങ്ങളിൽ യാഗത്തിലെ നിഗൂഢശക്തി എന്ന അർത്ഥത്തിൽ ബ്രഹ്മം എന്ന പദം ഉപയോഗിച്ചുകാണുന്നു. ആര ണ്യകങ്ങളിലും ഉപനിഷത്തുക്കളിലും ബ്രഹ്മത്തിന് സകല പ്രപഞ്ചത്തി ന്റെയും സർവ്വസത്യത്തിന്റെയും കാതലായിരിക്കുന്ന അന്തിമ യാഥാർത്ഥ്യം (The Absolute and Ultimate reality) എന്ന് അർത്ഥം കാണുന്നു. വായു ദേവന് പറത്തുവാനോ,അഗ്നിദേവിക്ക് ദഹിപ്പിക്കുവാനോ സാധിക്കാതിരുന്ന

ഒരു വൈക്കോൽ കഷണമായി കേനോപനിഷത്തിൽ ബ്രഹ്മം വ്യാഖ്യാനിക്കപ്പെടുന്നു. ദേവന്മാരുടെ എണ്ണത്തെക്കുറിച്ച് യജ്ഞവല്ക്യനെന്ന ഉപനിഷദ് ഗുരുവിനോടുള്ള ചോദ്യത്തിന് (ബൃഹദരണ്യകോപനിഷദ് മൂന്നാം അദ്ധ്യായം) എല്ലാ ദൈവസങ്കല്പത്തിന്റെയും പിറകിലുള്ള ഏക – അഖണ്ഡ യാഥാർത്ഥ്യം ബ്രഹ്മമാകുന്നുവെന്ന് അദ്ദേഹം മറുപടി നൽകുന്നു. ബ്രഹ്മത്തിന്റെ ആധാരമെന്ത് എന്ന ചോദ്യത്തിന് യാജ്ഞവൽക്യൻ 'മൗന'മാണ് ഉത്തരം നൽകുന്നത്. ഛാന്ദോഗ്യ ഉപനിഷത്തിൽ (111.14) 'തജ്ജലാൻ' എന്ന പദം കൊണ്ട് ബ്രഹ്മനെ സൂചിപ്പിക്കുന്നു. 'ജ' = ഏതൊന്നിൽ നിന്നും പ്രപഞ്ചം ഉത്ഭൂതമാകുന്നുവോ; 'ലാ' = ഏതൊന്നിലേക്ക് അതു തിരികെ ചേരുന്നുവോ; 'ആൻ' = ഏതൊന്നിൽ പ്രപഞ്ചം വഹിക്കപ്പെടുകയും പരിവർത്തിക്കപ്പെടുകയും ചെയ്യുന്നുവോ; തത് = അതാണ് ബ്രഹ്മം. പ്രപഞ്ചം മുഴുവനും ബ്രഹ്മത്തിന്റെ പ്രകാശനമാണെന്നും ഛാന്ദോഗ്യം പഠിപ്പിക്കുന്നു. 'ചലനമില്ലാത്തവൻ; എന്നാൽ വായുവിനേക്കാൾ വേഗതയുള്ളവൻ എന്നും (ഈശോപനിഷദ് 4:5) 'ഇരിക്കുന്നവൻ; എന്നാൽ സഞ്ചരിക്കുന്നവൻ' എന്നും 'ഏറ്റവും ചെറിയവൻ എങ്കിലും എല്ലാറ്റിനും വലിയവൻ' എന്നും (കഠോപനിഷദ് 2.21) ബ്രഹ്മത്തെ വൈരുദ്ധ്യാത്മക യാഥാർത്ഥ്യമായി വർണ്ണിച്ചിരിക്കുന്നു. പകലോ രാത്രിയോ, ജീവനോ മരണമോ, സന്തോഷമോ ദുഃഖമോ, നന്മയോ തിന്മയോ ബ്രഹ്മത്തെ ബാധിക്കുന്നില്ല (ഛാന്ദോഗ്യം 8:41).

ലോകവ്യവഹാരപരമായ വിശേഷണങ്ങളാലോ ആശയങ്ങളാലോ വിവരിക്കപ്പെടാനാവാത്തവൻ എന്നതിനാൽ ബ്രഹ്മത്തെ നിർഗുണൻ എന്നും വിളിക്കുന്നു. ഗുണരഹിതൻ എന്നല്ല, പത്യുത ഗുണങ്ങൾക്ക് അതീതൻ എന്നർത്ഥം. ബൃഹദരണ്യക ഉപനിഷത്തിൽ ബ്രഹ്മദർശനം നിഷേധരൂപത്തിൽ പ്രതിപാദിക്കപ്പെടുന്നു: ബ്രഹ്മൻ 'ഇന്നത് ആകുന്നു' എന്ന് പറയുന്നതിനേക്കാൾ ഇതല്ല; (നേതി നേതി, ന + ഇതി) എന്നിങ്ങനെ പറയുന്നതാണ് ഉത്തമം എന്ന് സിദ്ധാന്തിക്കുന്നു. ബ്രഹ്മത്തെ സ്ത്രീ – പുരുഷവിശേഷങ്ങളിൽ നിന്നും മുഴുവൻ ഒഴിവാക്കി നപുംസകലിംഗത്തിലാണ് ഉപനിഷത്തുകളിൽ വിശേഷിപ്പിച്ചിരിക്കുന്നത്. ബ്രഹ്മം അനിർവചനീയൻ ആണെങ്കിലും 'സത് – ചിത് – ആനന്ദം ബ്രഹ്മം' (സത് = യഥാർത്ഥത്തിൽ ഉള്ളത്. സ്വയംഭൂ – existence); ചിത് = മനസ്സ് (intelligence – സ്വയംപ്രകാശിത ജ്ഞാനം); ആനന്ദം = സന്തോഷം (pure bliss) എന്നു വിശേഷിപ്പിക്കാറുണ്ട്.

**B. ആത്മൻ:–** ജീവശ്വാസമെന്നതാണ് ആത്മശബ്ദത്തിന് പൗരാണിക കാലം മുതലെ നൽകുന്ന അർത്ഥം. ക്രമേണ 'അഹം' (ഞാൻ – Individual self) വ്യക്തിത്വം എന്നിങ്ങനെയുള്ള ആശയങ്ങൾ കൈവന്നു. ഞാൻ എന്താണ്? അഥവാ ആരാണ്? എന്ന അസ്തിത്വചിന്ത ഉപനിഷദ് – ഋഷിമാരുടെ അടിസ്ഥാനചിന്തയാണ് (ഋഷി = ദർശനം കൊണ്ട് ഋഷിയാകുന്നു – 'ഋഷിശ്ചകില ദർശനാത്'). ബാഹ്യശരീരത്തിനും സ്വപ്നാവസ്ഥയ്ക്കും

സുഷുപ്ത്യാനുഭവത്തിനുമപ്പുറത്തുള്ള യാഥാർത്ഥ്യമാണ് ആത്മാവെന്ന് ഇതിന്റെ സംശയത്തിന് ഉദാഹരണസഹിതം പ്രജാപതി ഉത്തരം നൽകുന്നതായ ഒരു വിവരണം ഛാന്ദോഗ്യ ഉപനിഷത്തിൽ (VIII 3-12) കാണുന്നു. ശരീരം, മനസ്സ്, പഞ്ചേന്ദ്രിയജ്ഞാനം തുടങ്ങിയവയെല്ലാം ആത്മാവിനു വേണ്ടി സ്ഥിതിചെയ്യുന്നവയാണെങ്കിലും അവ ആത്മാവല്ല; അവയുടെ അന്തർയാമിയായി നില്ക്കുന്ന സ്വയപ്രകാശിതവും നിത്യവും അനിർവചനീയവുമായ യാഥാർത്ഥ്യമാണ് ആത്മൻ - ആത്മാവ് - ആത്മാവിന്റെ ബോധാവസ്ഥയ്ക്ക് 'വിശ്വൻ' എന്നും സ്വപ്നാവസ്ഥയ്ക്ക് 'തൈജഡൻ' എന്നും സുഷുപ്താവസ്ഥയ്ക്ക് 'പ്രാജ്ഞൻ' എന്നും അതിലുമപ്പുറത്ത് ആത്മാവിന്റെ സ്വയപ്രകാശിതമായ വർണനാതീതമായ ആനന്ദാവസ്ഥയ്ക്ക് 'തുരീയൻ' എന്നും വിളിക്കുന്നതായി മാണ്ഡൂകോപനിഷത്തിൽ (11:1–4) കാണുന്നു. ആത്മാവ് ശുദ്ധബോധാവസ്ഥയിലേയ്ക്ക് പ്രവേശിക്കുന്ന ഈ തലത്തിലാണ് ആത്മസാക്ഷാത്കാരം കൈവരിക്കപ്പെടുന്നത്. ആത്മസത്യം അന്വേഷിക്കുന്ന നചീകേതസ്സിനെ രഥത്തിന്റെ ഉപമയിലൂടെ യമദേവൻ പഠിപ്പിക്കുന്നത് (കഠോപനിഷദ് 11:3–4) ശ്രദ്ധിക്കുക: മനുഷ്യശരീരമാകുന്ന രഥത്തെ ലോകഭോഗവസ്തുവാകുന്ന വഴിയിൽ പഞ്ചേന്ദ്രിയങ്ങളാകുന്ന അതിരുകളാൽ മനസ്സാകുന്ന കടിഞ്ഞാൺ കൊണ്ട് ബുദ്ധിയാകുന്ന തേരാളി നയിക്കുന്നു. ഇതിൽ യാത്ര ചെയ്യുന്ന യജമാനനാകുന്നു ആത്മൻ. വസ്തുക്കളേക്കാൾ ഇന്ദ്രിയങ്ങളും ഇന്ദ്രിയങ്ങളേക്കാൾ മനസ്സും മനസ്സിനേക്കാൾ ബുദ്ധിയും ബുദ്ധിയേക്കാൾ യുക്തിയും യുക്തിയേക്കാൾ അവ്യക്തവും (യുക്തിക്കപ്പുറത്തുള്ള യാഥാർത്ഥ്യങ്ങളെ സൂചിപ്പിക്കുന്നു) അവ്യക്തത്തേക്കാൾ ആത്മാവും ഉന്നതമാകുന്നു. ആത്മാവിനെ സേവിക്കുന്നതിനായി മറ്റുള്ളവയെല്ലാം സ്ഥിതിചെയ്യുന്നു. അവയ്ക്കെല്ലാം ജീവനായി വർത്തിക്കുന്നതും അവയിൽ കൂടി പ്രവർത്തിക്കുന്നതും അവയിൽ കൂടി വെളിപ്പെടുന്നതും ആത്മാവ് തന്നെയാണ്. ഈ അഹത്തെ (ആത്മാവിനെ) കണ്ടെത്തുന്നവൻ ആണ് ആത്മസാക്ഷാത്കാരത്തിലേക്ക് പ്രവേശിക്കപ്പെടുന്നത് (ക്രൈസ്തവ - യഹൂദ മതദർശനത്തിലെ മനുഷ്യാത്മാവിനെക്കുറിച്ചുള്ള പഠിപ്പിക്കലുകളും വ്യക്തിജീവിതത്തിലുള്ള പരിശുദ്ധാത്മാവിന്റെ പ്രവർത്തനവുമെല്ലാം ഇവിടെ ആഴത്തിൽ പഠനവിഷയമാക്കുക).

**C. തത്ത്വമസി:** ആത്മാവും ബ്രഹ്മാവും രണ്ടല്ലാത്ത നിത്യമായ ഒന്നാകുന്നു ('ഏകം ഏവം അദ്വിതീയം') എന്ന് ഉപനിഷത്തുക്കൾ ശക്തമായി പഠിപ്പിക്കുന്നു. പ്രപഞ്ചസത്യവും മനുഷ്യാത്മാവും ഏക സത്യം തന്നെയാണ്. സ്ഥൂലപ്രകൃതിയുടെയും സൂക്ഷ്മ ശരീരത്തിന്റെയും പിറകിൽ സകലത്തിന്റെയും തത്വവും സകലത്തിനും ആധാരവുമാകുന്ന ബ്രഹ്മം തന്നെയാണ്. തുരീയാവസ്ഥയിൽ (ഗാഢനിദ്രയ്ക്കും അപ്പുറത്തുള്ള ബ്രഹ്മസാക്ഷാത്കാരസ്ഥാനം) ഒരുവൻ യാതൊന്നിൽ ആയിരിക്കുന്നുവോ അതു

തന്നെയാണ് ബ്രഹ്മം എന്ന് ബൃഹദാരണ്യകോപനിഷത്തിൽ (Ch. II) അജാതശത്രു ഗാർഗിയെ പഠിപ്പിക്കുന്നു. ചാന്ദോഗ്യ ഉപനിഷത്തിൽ ആത്മ ബ്രഹ്മ ഏകത്വം അതിന്റെ മനോഹരരൂപത്തിൽ പ്രതിപാദിക്കപ്പെടുന്നു. ഉദ്ദാലകനെന്ന ഗുരുശ്വേതകേതു എന്ന ശിഷ്യനോട് അനേകം ഉപമകളുടെ പിൻബലത്തിൽ ഒൻപതു തവണ എന്താകുന്നു ബ്രഹ്മം എന്ന ചോദ്യത്തിന് 'അത് നീ ആകുന്നു' (തത്ത്വം അസി) എന്ന് ഉത്തരം നൽകുന്നു (VI: 8-16). ഈ അനുഭവം ആത്മസാക്ഷാത്കാരതലത്തിൽ അനുഭവപ്പെടുമ്പോഴാണ് ഉപനിഷത്തിലെ മഹാവാക്യമെന്ന് അറിയപ്പെടുന്ന 'അഹം ബ്രഹ്മാസ്മി' (ഞാൻ ബ്രഹ്മമാകുന്നു) എന്ന പ്രഖ്യാപനം ഉണ്ടാകുന്നത്. ബ്രഹ്മാവും ആത്മാവും ഒന്നു തന്നെയെന്ന മാനസിക അറിവല്ല; മറിച്ച് ജീവാത്മാവും പരമാത്മാവും ഒന്നു തന്നെയാണെന്ന അനുഭവജ്ഞാനമാണ് ബ്രഹ്മജ്ഞാനമായി ഉപനിഷത്തുക്കളിൽ വിശേഷിപ്പിക്കുന്നത്. എല്ലാ സങ്കുചിത തത്വങ്ങൾക്കും (അവിദ്യയിൽ നിന്നും ഉണ്ടാകുന്ന അഹംഭാവം) അപ്പുറത്ത് സാർവത്രികതയിലേക്ക് പ്രവേശിച്ച് 'ഞാൻ പ്രാപഞ്ചിക ആത്മാവാകുന്നു; ഞാൻ അഖിലാണ്ഡം നിറഞ്ഞിരിക്കുന്ന ബ്രഹ്മനാകുന്നു' (ബൃഹദരണ്യകം IV. 4.15) എന്ന ഉദാത്തമായ താത്വിക ജ്ഞാനമാണ് ഉപനിഷത്തുക്കളുടെ മഹൽ സന്ദേശം. വിശ്വസാഹോദര്യവും അഖണ്ഡസ്നേഹവും ഏകതാഭാവവുമാണ് ഉപനിഷത്തുക്കളിലെ മതം.

**D. പ്രപഞ്ച വീക്ഷണം:** രണ്ടല്ലാത്തതും നിത്യവുമായ ഒന്ന് എന്ന വാദത്തിൽ പ്രപഞ്ചത്തെ എങ്ങനെ വ്യാഖ്യാനിക്കുവാൻ കഴിയും എന്ന് ചോദിച്ചേക്കാം. പ്രപഞ്ചവും അഖണ്ഡ ബ്രഹ്മവും ഒന്നു തന്നെയാണോ? ഇതേക്കുറിച്ച് പ്രബലമായ രണ്ട് ചിന്തകൾ ഉപനിഷത്തുക്കളിൽ പ്രധാനമായും കാണുന്നുണ്ട്.

(i) ബ്രഹ്മവിവർത്തവാദം:- ബ്രഹ്മത്തിന്റെ ക്രിയാത്മകശക്തിയായ മായയാണ് പ്രപഞ്ചകാരണം. സാധാരണഗതിയിൽ മനുഷ്യഗ്രഹണത്തിനതീതമായ ഒരു ശക്തിയാണ് മായ. ബ്രഹ്മ സാക്ഷാത്കാരം കൊണ്ട് മായ (അവിദ്യ) നീക്കപ്പെടുമ്പോൾ പഞ്ചേന്ദ്രിയ വിഷയമായ പ്രപഞ്ചവും അപ്രത്യക്ഷമായി ബ്രഹ്മം പ്രകാശിതമാകുന്നു. അഥവാ ബ്രഹ്മത്തിന്റെ വ്യവഹാരികതലമാണ് പ്രപഞ്ചം. ബ്രഹ്മത്തിലാണ് പ്രപഞ്ചത്തിന് നിലനില്പുള്ളത്. അദ്വൈത ചിന്തകന്മാർ ബ്രഹ്മവിവർത്തവാദമാണ് ആധികാരികമായി എടുത്തിരിക്കുന്നത്.

(ii) ബ്രഹ്മപരിണാമവാദം അഥവാ സപ്രപഞ്ചവാദം:- ബ്രഹ്മത്തിന്റെ പരിണാമമാണ് പ്രപഞ്ചം എന്നതാണീ വാദം. തൈത്തിരിയോപനിഷത്ത് അഞ്ച് ഘട്ടങ്ങളായി ഈ പരിണാമത്തെ പഠിപ്പിക്കുന്നു. പ്രപഞ്ചത്തിലും മനുഷ്യനിലും ഈ അഞ്ച് ആവരണങ്ങൾ (Five Sheaths) അഥവാ ഘട്ടങ്ങൾ കാണാം. 1. അന്നമയൻ - അബോധാവസ്ഥയിലിരിക്കുന്ന ജീവനില്ലാത്ത

വസ്തു. ഇത് ഭൗതിക മണ്ഡലത്തെക്കുറിക്കുന്നു. 2. പ്രാണമയൻ – വസ്തു പരിണമിച്ച് മനസ്സ് വെളിപ്പെടുന്നു. വസ്തുവും ജീവനുമുള്ള സസ്യമണ്ഡലം ഉണ്ടാകുന്നു. 3. മനോമയൻ – പ്രാണൻ അഥവാ ജീവൻ പരിണമിച്ച് മനസ്സ് വെളിപ്പെടുന്നു. വസ്തുവും ജീവനും മനസ്സും സമ്മേളിച്ച് പക്ഷിമൃഗാദി മണ്ഡലം ഉണ്ടാകുന്നു. 4. വിജ്ഞാനമയൻ – മനസ്സ് പരിണമിച്ച് വിജ്ഞാനം ഉണ്ടാകുന്നു. യുക്തിബോധം, തത്വചിന്ത തുടങ്ങിയ തലങ്ങൾ വിജ്ഞാനമണ്ഡലത്തിൽ സമ്മേളിക്കുന്നു. 5. ആനന്ദമയൻ – വിജ്ഞാനമയ മണ്ഡലത്തിൽ നിന്നും യോഗാത്മകത മുഖാന്തിരം ശുദ്ധബോധം ഉണ്ടാകുന്നതോടെ ബ്രഹ്മസാക്ഷാത്കാരം സിദ്ധിക്കുന്നതാണ് ആനന്ദമയമണ്ഡലം. തൈത്തിരിയോപനിഷത്തിൽ ആരോഹണക്രമത്തിൽ പ്രതിപാദിച്ചിരിക്കുന്ന ബ്രഹ്മപരിണാമം മൈത്രി ഉപനിഷത്തിൽ അവരോഹണ ക്രമത്തിലും പ്രതിപാദിച്ചിട്ടുണ്ട്. ബ്രഹ്മത്തിൽ നിന്ന് ആകാശവും, ആകാശത്തിൽ നിന്നും വായുവും വായുവിൽ നിന്ന് അഗ്നിയും അഗ്നിയിൽ നിന്നും ജലവും, ജലത്തിൽ നിന്നും ഭൂമിയും ഉണ്ടാകുന്നു. അഥവാ ബ്രഹ്മത്തിന്റെ ബാഹ്യപ്രകാശനമാകുന്നു (outward expression) പ്രപഞ്ചം.

**E. മനുഷ്യദർശനം:–** മനുഷ്യന് ആത്മാവുണ്ടെന്നത് ഉപനിഷത്തുകളിൽ പ്രമാണമായി (വേദത്തിൽ നിന്നുമുള്ള ചോദ്യം ചെയ്യപ്പെടാനാവാത്ത സത്യത്തിനാണ് പ്രമാണം എന്ന് പറയുന്നത്) എടുത്തിരിക്കുന്നു. ആത്മാവിനെ കൂടാതെ മനുഷ്യനെ മനസ്സിലാക്കുവാൻ ഉപനിഷത്തുക്കൾ ശ്രമിക്കുന്നതേയില്ല. 'ചെവിയുടെ കേൾവിയായും, മനസ്സിന്റെ ചിന്തയായും, സംസാരത്തിന്റെ ശബ്ദമായും, ശ്വാസോച്ഛ്വാസത്തിന്റെ ശ്വാസമായും സ്ഥിതി ചെയ്യുന്നതേതോ അതാണ് ആത്മാവ്' എന്ന് കേനോപനിഷത്തിൽ (1:4–8) കാണുന്നു.

സ്ഥൂലശരീരം (ചലനം, വളർച്ച, ദഹനം മുതലായവ നടക്കുന്ന ശരീരം), സൂക്ഷ്മശരീരം (വികാരവിചാരാദി ആന്തരിക മാനസിക പ്രക്രിയകൾ നടക്കുന്ന മനസ്സ്), ആത്മാവ് (അനശ്വരവും ലോകപരിമിതികൾക്ക് അതീതവുമായ യാഥാർത്ഥ്യം) എന്നിവയുടെ സമ്മേളനമാണ് മനുഷ്യൻ. വേദാദ്ധ്യായനം, സന്യാസം, തപസ്സ് തുടങ്ങിയ അപരവിദ്യകൾ (Lower knowledge) കൊണ്ട് ആരംഭിച്ച് ആത്മാവിനെ ബ്രഹ്മമായി അറിയുന്ന പരവിദ്യയിൽ (Higher knowledge) എത്തുമ്പോൾ ബ്രഹ്മം അഥവാ ആത്മം സ്വയപ്രകാശിതമാകുന്നു. ഇത് ഒരു വ്യക്തി ജീവിച്ചിരിക്കുമ്പോൾ തന്നെ സ്വായത്തമാക്കുവാൻ കഴിയുന്നതാണ്. ഈ അവസ്ഥയെ കൈവരിച്ചവൻ 'ജീവൻമുക്തൻ' എന്നറിയപ്പെടുന്നു. മനുഷ്യശ്രമത്തോടൊപ്പം തന്നെ ദൈവകൃപയും ഈ അവസ്ഥ പ്രാപിക്കുന്നതിന് ആവശ്യമാണെന്ന് കഠോപനിഷത്തിൽ പ്രതിപാദിക്കുന്നുണ്ടെങ്കിലും ഉപനിഷത്തുക്കളുടെ പൊതുധാരയിൽ കൃപാസിദ്ധാന്തം അധികം കാണുന്നില്ല. ജീവൻമുക്തി പ്രാപിച്ചവൻ ഒരി

ക്കലും താൻ ജീവൻമുക്തനാണെന്ന് അഹംഭാവിക്കുന്ന ചരിത്രം കാണുന്നില്ല. മറിച്ച് കൂടുതൽ താഴ്മയോടെ വിശുദ്ധ ജീവിതത്തിൽ ശ്രദ്ധിക്കുകയാണ് അവന്റെ ധർമ്മം. ജീവിതകാലത്ത് മുക്തി പ്രാപിച്ചവർ മരണത്തോടുകൂടി 'വിദേഹമുക്തി' കൈവരിക്കുന്നു. ആത്മാവ് ജനനമരണങ്ങളില്ലാത്ത ബ്രഹ്മാവസ്ഥയിൽ നിത്യമായി സ്ഥിതി ചെയ്യുന്നു. വിമോചനം പ്രാപിക്കാത്ത ആത്മാക്കൾ പുനർജന്മം സ്വീകരിച്ച് ലോകത്തിൽ വരികയും കർമ്മബന്ധനം അഴിയുവോളവും ഈ പ്രക്രിയയിൽ തുടരുകയും ചെയ്യുന്നു. ഈ പ്രക്രിയയ്ക്ക് പുനർജന്മമെന്നും സംസാരമെന്നും സംസാരസാഗരമെന്നും ഭാവചക്രമെന്നും (wheel of existence) എല്ലാം പറഞ്ഞു വരുന്നു.

മോക്ഷപ്രാപ്തിയോടനുബന്ധിച്ചുള്ള കർമ്മ - പുനർജന്മ സിദ്ധാന്തം ഹൈന്ദവ ധാർമ്മിക ജീവിതത്തിന് അടിസ്ഥാനം നൽകുന്നുണ്ട്. വർത്തമാന കാലത്തിലെ സൽകർമ്മങ്ങൾ കാലാന്തരത്തിൽ കർമ്മചക്രത്തിന്റെ ഉന്നത പദവിയിലേക്ക് ആത്മാവിനെ ഉയർത്തുന്നു. ദുഷ്കൃത്യങ്ങൾ ആത്മാവിനെപ്പോലും അധഃമത്വത്തിലേക്ക് താഴ്ത്തുന്നു (ആറ്റോമിക സിദ്ധാന്തത്തിലെ ഇലക്ട്രോണുകളുടെ ചാക്രിക ചലനത്തോട് ഈ പ്രതിഭാസത്തെ ഉപമിക്കാറുണ്ട്. കർമ്മ സംസാരമാകുന്ന ന്യൂക്ലിയറിലേക്ക് ഇലക്ട്രോണുകളാകുന്ന ആത്മാക്കൾ സദാ ആകർഷിക്കപ്പെടുന്നുണ്ടെങ്കിലും അതിൽ നിന്നും പുറത്തു കടക്കുവാനുള്ള സ്വതസിദ്ധമായ ഒരു ത്വരയും അവയ്ക്കുണ്ട്). കർമ്മ - പുനർജ്ജന്മ സിദ്ധാന്തം കാലാകാലങ്ങളിൽ വ്യത്യസ്ത രീതികളിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്.

## ഉപസംഹാരം

വേദങ്ങളുടെ തന്നെ ഭാഗമായ ഉപനിഷത്തുക്കളിലെ ജ്ഞാനമാർഗത്തിന്റെ ചില സന്ദേശങ്ങളാണല്ലോ ചർച്ച ചെയ്തത്. എന്നാൽ 'ശ്രുതി' പാരമ്പര്യത്തിലുള്ള വേദാന്തത്തിനു പുറമെ സ്മൃതി പാരമ്പര്യത്തിലുള്ള വേദാംഗങ്ങളിലും ഉപാംഗങ്ങളിലും ജ്ഞാനമാർഗത്തിന്റെ വളർച്ച ഈ കാലയളവിൽ വ്യക്തമായി കാണുന്നുണ്ട്. ഇവയെക്കുറിച്ചുള്ള പഠനം അടുത്ത പാഠങ്ങളിലേക്ക് മാറ്റിവച്ചുകൊണ്ട് ഉപനിഷത്ത് ദർശനം ഭാരതീയ മതചിന്തയ്ക്ക് നൽകിയ സംഭാവനകൾ എന്തൊക്കെയെന്ന് ചിന്തിക്കാം.

- അവ്യക്തങ്ങളായിരുന്ന ദൈവസങ്കല്പങ്ങളിൽ നിന്നും ബഹുദൈവ ആരാധനയിൽ നിന്നും ഭാരതമനസ്സിനെ പിടിച്ചുയർത്തി സർവകാര്യകാരണമായിരിക്കുന്ന ഏക ദൈവം എന്ന ആശയത്തിലേക്ക് നയിച്ചുവെന്നതാണ് വേദശാസ്ത്രപരമായുള്ള ഏറ്റവും വലിയ സംഭാവന.

- അന്ധമായ കർമ്മാനുഷ്ഠാനങ്ങളും ആചാരങ്ങളും അതിന്റെ പേരിലുള്ള ധൂർത്തുകളും അവസാനിപ്പിച്ച് മനുഷ്യസേവനപരമായ ആത്മീകതയിലേയ്ക്കും യോഗാത്മകമായ ജീവിതശൈലിയിലേക്കും മതാത്മകതയെ

തിരിച്ചുവിടുന്നതിനു സാധിച്ചു.

– പൗരോഹിത്യ മേധാവിത്വത്തിന്റെയും അതിന്റെ ഭാഗമായി ഉയർന്നു വന്ന ജാതിവ്യവസ്ഥയുടെയും അടിമത്വത്തിൽ നിന്ന് ഭാരതജനതയെ രക്ഷിക്കുവാനുള്ള തീവ്രമായ ശ്രമം ആരംഭിച്ചു.

– ഈടുറ്റ ഒരു തത്വചിന്തയ്ക്ക് അടിസ്ഥാനമിടുന്നത് ഉപനിഷദ് ദർശനങ്ങളാണ്. ഭാരതതത്വചിന്തയുടെ ഉറവിടം എന്ന് ഉപനിഷദ് ദർശനങ്ങളെ വിളിക്കാം.

– മനുഷ്യജീവിതത്തിന് ഉത്തമമായ ഒരു ആത്മീയ അനുഭവം പകർന്നു കൊടുക്കുന്നതിന് ഉപനിഷത്തുക്കൾക്ക് സാധിച്ചു. ലോകസുഖങ്ങളിലും വ്യക്തിപരമായ നേട്ടങ്ങളിലും മാത്രം ശ്രദ്ധ ഊന്നിയിരുന്ന കർമ്മകാണ്ഡ മതബോധത്തിൽ നിന്നും കൂടുതൽ ആത്മീക തലങ്ങളിലേക്ക് ഉയർന്നു ചിന്തിക്കുകയും അഖണ്ഡവീക്ഷണം നൽകുകയും ചെയ്യുന്ന ഒരു അനുഭവതലത്തിലേക്ക് ഭാരത അദ്ധ്യാത്മികതയെ ഉണർത്തിയത് ഉപനിഷത്തുക്കൾ ആണ്.

– യാഗങ്ങൾ കൊണ്ടും ബലികളെ കൊണ്ടും ഹിംസയെ അംഗീകരിക്കുകയും ഹിംസാത്മകമായ ഒരു സാമൂഹികസ്ഥിതി നിലനില്ക്കുകയും ചെയ്ത അവസരത്തിൽ ഹിംസ പാപമാണെന്നും അത് പ്രപഞ്ചതാളത്തിന് എതിരാണെന്നും പഠിപ്പിക്കുവാനും അഹിംസയുടെ തത്വം ഉറപ്പിക്കുവാനും ഉപനിഷത്ത് ദർശനത്തിന് സാധിച്ചു. കർമ്മകാണ്ഡം പിന്തുടർന്നവർ പോലും മൃഗബലി ഉപേക്ഷിച്ച് ഹോമത്തിന് വസ്തുക്കൾ മാത്രം ഉപയോഗിക്കുവാൻ തുടങ്ങി. ഈ നീക്കം സമൂഹമനഃസാക്ഷിയിൽ ഉണ്ടാക്കിയ മാറ്റം വളരെ വലുതാണ്.

– ആത്യന്തികലക്ഷ്യം ബ്രഹ്മമാണെന്നും ജ്ഞാനമാണ് അതിനുള്ള മാർഗമെന്നും അടിവരയിട്ട് പഠിപ്പിച്ചു. മനുഷ്യമനസ്സിനെ ലക്ഷ്യബോധത്തിലേക്കും യുക്തിചിന്തയിലേക്കും തിരിച്ചുവിട്ടതു വഴി അവനെ ക്രിയാത്മകമായ ജീവിയാക്കുവാൻ (Rational being) ഉപനിഷത്ത് ദർശനത്തിനു സാധിച്ചു. കണ്ണടച്ച് വിശ്വസിക്കുന്നതിന് പകരം ചോദ്യങ്ങൾ ചോദിക്കുവാനും ചിന്തിക്കുവാനുമുള്ള സ്വാതന്ത്ര്യം അവന് ലഭിച്ചു.

എല്ലാറ്റിനുമുപരി മതത്തെ താരതമ്യേന ലളിതവും സ്വതന്ത്രവുമാക്കുവാൻ ഉപനിഷത്തുക്കൾക്ക് കഴിഞ്ഞു. ആർഭാടങ്ങളും രാജകീയവുമായ യാഗങ്ങളെ നിരാകരിച്ചുകൊണ്ട് കുടുംബാന്തരീക്ഷത്തിലുള്ള പ്രാർത്ഥനകളും യാഗങ്ങളും ഒപ്പം ധ്യാന – യോഗചിന്തകളും പ്രചരിപ്പിക്കുക വഴി മതത്തെ കുറെക്കൂടെ സാധാരണക്കാരന്റേതാക്കി തീർത്തു.

ഉപനിഷത്തുക്കളിൽ പ്രത്യേക ദൈവങ്ങളില്ല. അവ ഏതെങ്കിലുമൊരു

പ്രത്യേക മതവിഭാഗത്തിന്റേതു മാത്രമെന്ന് കരുതപ്പെടുവാൻ ആഗ്രഹിക്കുന്നുമില്ല; മറിച്ച് സാർവത്രികമായ ഒരു മാനം അവയ്ക്കുണ്ട് എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. ലോകതത്വചിന്തയ്ക്ക് തന്നെ വലിയ മുതൽക്കൂട്ടായിരിക്കുന്ന ഉപനിഷത്തുക്കൾ മതഭേദമെന്യേ എല്ലാ ഭാരതീയനും പഠിക്കുവാൻ കടമയുണ്ട്. മതങ്ങളുടെ സങ്കുചിതമായ വേലിക്കെട്ടുകൾ കൊണ്ട് അതിർ തിരിക്കേണ്ടവയല്ല ഉപനിഷത്ത് ദർശനങ്ങൾ. ഭാരതീയ ക്രൈസ്തവരും മുസ്ലീങ്ങളും ഉപനിഷത്ത് പഠനത്തിന് അവരുടെ മതജീവിതത്തിൽ കൂടുതൽ പ്രാധാന്യം നൽകണം. അത് അവരവരുടെ വിശ്വാസങ്ങളെ കൂടുതൽ ആർജവത്വമുള്ളതും സൃഷ്ടിപരവുമാക്കി തീർക്കുവാൻ സഹായകമാവും. ആയതിലേയ്ക്കുള്ള ഒരു ചൂണ്ടുപലക മാത്രമാണ് ഈ ലഘു ഉപനിഷത്ത് പഠനം.

## പാഠം 4

# വേദാംഗങ്ങളുടെ സന്ദേശം

❑ ശിക്ഷ ❑ വ്യാകരണം ❑ നിരുക്തം ❑ ഛന്ദസ്സ് ❑ ജ്യോതിഷം ❑ കല്പം ❑ ശ്രൗതസൂത്രങ്ങൾ ❑ സ്മാർത്തസൂത്രങ്ങൾ ❑ പഞ്ചമഹായജ്ഞങ്ങൾ ❑ പ്രണവം അഥവാ ഓംകാരം ❑ ധർമ്മസൂത്രങ്ങൾ ❑ ആശ്രമധർമ്മം ❑ സുല്പസൂത്രങ്ങൾ ❑ ഉപസംഹാരം

വേദസംഹിതകളുടെ വ്യാഖ്യാനങ്ങൾ എന്ന പേരിൽ പ്രസിദ്ധമാകപ്പെട്ട ബ്രാഹ്മണങ്ങളും അവയുടെ പ്രാമാണികതയിൽ ഊന്നിക്കൊണ്ട് നിലവിൽ വന്ന ബ്രാഹ്മണ്യ-പൗരോഹിത്യമേധാവിത്വവും അതിനോടുള്ള പ്രതികരണമായി 'ശ്രുതി' പാരമ്പര്യത്തിൽ തന്നെ ഉരുത്തിരിഞ്ഞുവന്ന ആരണ്യകങ്ങളിലെയും ഉപനിഷത്തുകളിലെയും മതചിന്തയും ഏകദേശം അവലോകനം ചെയ്തു കഴിഞ്ഞുവല്ലൊ.

മതപരമായും സാംസ്കാരികമായും നൂറ്റാണ്ടുകൾ നീണ്ടുനിന്ന ഈ ആശയസംവാദത്തിന്റെ ഭാഗമായി ഭാരത മത സാഹിത്യത്തിൽ ഉരുത്തിരിഞ്ഞ രണ്ട് പ്രധാന ഭാഗങ്ങളാണ് വേദാംഗങ്ങളും ഉപാംഗങ്ങളും. ആശയങ്ങളുടെ ക്രോഡീകരണം എന്നതുകൊണ്ടും വേദങ്ങളോളം പ്രാമാണികമല്ലാത്തതുകൊണ്ടും ഇവയെ 'സ്മൃതി' പാരമ്പര്യത്തിലാണ് ഉൾപ്പെടുത്തിയിരിക്കുന്നതെങ്കിലും ഭാരത മതജീവിതത്തിന്റെ അവഗണിക്കുവാനാവാത്ത അനേകം വശങ്ങൾ ഈ ഗ്രന്ഥസമുച്ചയത്തിലും അവ പ്രതിനിധാനം ചെയ്യുന്ന ജീവിതശൈലിയിലും ഉണ്ടെന്നതിനാൽ ഇവയുടെ പഠനവും ഏറെ

പ്രാധാന്യം അർഹിക്കുന്നതാണ്.

വേദങ്ങളെ കൂടുതൽ ആഴത്തിലും പരപ്പിലും മനസ്സിലാക്കുവാനും ആയതിന്റെ അടിസ്ഥാനത്തിൽ ഒരു സമഗ്രവീക്ഷണം രൂപപ്പെടുത്തുവാനുമുള്ള ശ്രമമാണ് വേദാംഗങ്ങളിലും ഉപാംഗങ്ങളിലും കാണുന്നത്. ആഴമായ ഒരു പഠനവും വ്യക്തമായ ഒരു സമീപനരീതിയും (Methodology) ഈ ഗ്രന്ഥങ്ങളുടെ പ്രത്യേകതകളാണ്. സംഹിതകൾ മുതൽ ഉപനിഷത്തുക്കൾ വരെ പരന്നുകിടക്കുന്ന വേദസാഹിത്യത്തെ ഉച്ചാരണം, വ്യാകരണം, പദവിശകലനം, കാവ്യം, ജ്യോതിഷം, കല്പം തുടങ്ങിയ ശാസ്ത്രശാഖകളിലൂടെ ക്രമീകൃതമായി പഠിക്കുകയും അവതരിപ്പിക്കുകയും ചെയ്യുകയാണ് വേദാംഗത്തിൽ ചെയ്യുന്നത്. ഭാരതീയ ശാസ്ത്രത്തിന്റെ അടിസ്ഥാനങ്ങളായി ഈ ആറ് ശാസ്ത്രശാഖകളെ മനസ്സിലാക്കുവാൻ കഴിയും. വേദങ്ങളുടെ ശാസ്ത്രീയ അപഗ്രഥനമാണ് വേദാംഗങ്ങൾ എന്നതുകൊണ്ടാണ് വേദങ്ങളുടെ അംഗങ്ങൾ എന്ന് തന്നെ ഇവ വിളിക്കപ്പെടുന്നത്. വേർതിരിച്ചുള്ള പഠനം, വിശകലന പഠനം, പ്രായോഗീകരണം എന്നൊക്കെ അർത്ഥം കണ്ടെത്താം. ആരണ്യക - ഉപനിഷത്ത് പാരമ്പര്യത്തിൽ നിന്നും വളർന്നുവന്ന പണ്ഡിതന്മാരാണ് വേദാംഗങ്ങളുടെ സിരാകേന്ദ്രമായി പ്രവർത്തിച്ചത്.

വേദാംഗങ്ങൾ സൂത്രരൂപത്തിലാണ് എഴുതപ്പെട്ടിട്ടുള്ളത്. ഏറ്റവും ചുരുങ്ങിയ വാക്കുകളിൽ ആശയങ്ങളും, വിശദാംശങ്ങൾ പോലും സംക്ഷിപ്തമായും എന്നാൽ വ്യക്തമായും പ്രതിപാദിക്കുന്ന സാഹിത്യരീതിയാണ് സൂത്രം (Short Rule). 'സ്വല്പാക്ഷരം അസ്സന്ദിഗ്ധം സൂത്രം' എന്ന് വിധിച്ചിരിക്കുന്നു. വേദപഠനത്തിന് സഹായകമായി വളർന്നുവന്ന ആറ് ശാസ്ത്രശാഖകളാണ് വേദാംഗങ്ങൾ എന്ന് അറിയപ്പെടുന്നത്.

**1. ശിക്ഷ (Phonetics):-** വേദങ്ങളുടെ ഉച്ചാരണ ശാസ്ത്രമാണ് ശിക്ഷ. പാണിനി മഹർഷി ഇത് ക്രോഡീകരിച്ച് ശാസ്ത്രീയമായി അവതരിപ്പിച്ചിരിക്കുന്നു. വേദങ്ങൾ വാമൊഴിയായി നിലനിന്നിരുന്ന കാലഘട്ടത്തിൽ പ്രത്യേകിച്ചും ഉച്ചാരണത്തിന് വലിയ പ്രാധാന്യം ഉണ്ടായിരുന്നു. അറിയുവാനുള്ള ഏക മാധ്യമം കേൾവിയായിരുന്നു. ഉച്ചാരണവൈകല്യം ആശയങ്ങളെ മാറ്റിക്കളയുമെന്നത് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. ഭാഷാപഠനത്തിൽ ഉച്ചാരണശാസ്ത്രത്തിനുള്ള (Phonetics) പ്രാധാന്യം ആധുനിക ലോകം അടുത്തകാലത്താണ് ശ്രദ്ധിച്ചു തുടങ്ങിയത്. എന്നാൽ പൗരാണിക ഭാരതീയ ശാസ്ത്ര ശാഖകളിൽ ഏറ്റവും പ്രഥമമായി ഗണിച്ചിരുന്നത് ഇതാണ് എന്ന് കാണുമ്പോൾ ഭാഷാ പഠനത്തിനും ആശയവിനിമയത്തിനും പൗരാണിക ജീവിതത്തിൽ ഉണ്ടായിരുന്ന പ്രാധാന്യം എത്രമാത്രം എന്ന് കാണാം. ഭാഷാ ഉച്ചാരണശാസ്ത്രത്തിലെ വർണം, സ്വരം, മാത്ര, ബലം, സാമം, സ്ഥാനം തുടങ്ങിയവ ശിക്ഷാശാസ്ത്രത്തിൽ വരുന്നു. പാണിനിയുടെ ശിക്ഷാശാസ്ത്രമാണ് പ്രസിദ്ധമെങ്കിലും യാജ്ഞവല്ക്യൻ, വസിഷ്ഠൻ,

കാത്യായനി, പരാശരി, നാരദി തുടങ്ങിയവരുടെ കൃതികളും പ്രാധാന്യമുള്ളവയാണ്.

**2. വ്യാകരണം (Grammar):-** ഉച്ചാരണശാസ്ത്രം പോലെ തന്നെ പ്രാധാന്യം കല്പിച്ചിരുന്ന മറ്റൊരു വിഭാഗമായിരുന്നു വ്യാകരണശാസ്ത്രം. വാക്കുകളുടെ കൃത്യമായ ഉപയോഗമാണ് വ്യാകരണത്തിന്റെ ലക്ഷ്യം. 'അഷ്ടാദ്ധ്യായി' എന്ന പാണിനീഗ്രന്ഥമാണ് അടിസ്ഥാനമായി നില്ക്കുന്നത്. പാണിനീസൂത്രം എന്നും ഇത് അറിയപ്പെടുന്നുണ്ട്. യാസ്കൻ, ശകഠായൻ, ഗാർഹ്യ, ശാകല്യ തുടങ്ങിയവരും വ്യാകരണം രചിച്ചിട്ടുണ്ടെങ്കിലും അവയൊന്നും ഇന്ന് ലഭ്യമല്ല. പാണിനീസൂത്രത്തിന് വരരുചി മഹർഷിയും പതഞ്ചലീ മഹർഷിയും രചിച്ചിട്ടുള്ള ഭാഷ്യങ്ങൾ (സൂത്രങ്ങളുടെ വിശകലനമാണ് ഭാഷ്യം) വളരെ പ്രസിദ്ധമാണ്. പില്ക്കാലത്ത് വ്യാകരണത്തിന് പ്രസിദ്ധി നേടിയ 'സിദ്ധാന്തകൗമുദി' ഈ രണ്ട് ഭാഷ്യങ്ങളെയും അധികരിച്ച് രൂപമെടുത്തതാണ്.

**3. നിരുക്തം (Etimology):-** വേദപദങ്ങളുടെ അർത്ഥശാസ്ത്രമാണ് നിരുക്തത്തിന്റെ പ്രതിപാദ്യവിഷയം. യാസ്കസൂത്രമാണ് ആധികാരിക ഗ്രന്ഥം. അദപമന്യു, അദദ്യുസരായണൻ, ഗാർഹ്യ, ഗാലവൻ തുടങ്ങിയവരുടെ പൗരാണികപദം അർത്ഥശാസ്ത്രത്തെ അവലംബിച്ചുകൊണ്ടാണ് (ഇവ ഇന്ന് ലഭ്യമല്ല) യാസ്ക മഹർഷി നിരുക്തശാസ്ത്രം രചിച്ചത് എന്ന് രേഖപ്പെടുത്തുന്നു. പര്യായപദങ്ങളും അവയുടെ ആവിർഭാവവും ശുദ്ധശ്രാവ്യമല്ലാത്ത പദങ്ങളുടെ പ്രത്യേക വിശകലനങ്ങളും സ്ഥലനാമങ്ങളും യാഗത്തിന് ഉപയോഗിക്കുന്ന പ്രത്യേക പദങ്ങളും എല്ലാം നിരുക്തശാസ്ത്രത്തിന്റെ പ്രത്യേക പഠനത്തിൽ ഉൾപ്പെടുന്നു. വേദങ്ങളിലെ വാക്കുകളും അവയുടെ അർത്ഥങ്ങളും ഉൾപ്പെടുത്തിയിരിക്കുന്ന ഒരു ഭാഗവും നിരുക്തത്തിൽ ഉണ്ട്. ഇത് നിഘണ്ടു എന്ന് അറിയപ്പെടുന്നു. ആദ്യ സംസ്കൃത നിഘണ്ടു യാസ്ക സൂത്രമാണ്.

**4. ഛന്ദസ്സ് (metre):-** വേദസംഗീതശാസ്ത്രമാണ് ഛന്ദസ്സ്. വേദസംഹിതകളെല്ലാം വിവിധതരം വൃത്തങ്ങളിലാണ് രചിക്കപ്പെട്ടിട്ടുള്ളത്. സാമവേദത്തിലെ ശബ്ദസംഗീതരൂപങ്ങളെ കാവ്യനിയമങ്ങളിലൂടെ അപഗ്രഥിക്കുകയാണ് കാവ്യശാസ്ത്രമായ ഛന്ദസ്സിന്റെ ലക്ഷ്യം. പിംഗള മഹർഷിയാണ് ഛന്ദസ്സിന്റെ ആചാര്യനായി അറിയപ്പെടുന്നത്. ഭാരത സംഗീതത്തിന്റെയും കാവ്യത്തിന്റെയും അടിസ്ഥാനം ഛന്ദസ്സിൽ കാണുന്നു. പൗരാണികകാലം മുതലുള്ള ഭാരതീയ മനസ്സിന്റെ കവിത്വം (കാവ്യബോധം) ഛന്ദസ്സ് ശാസ്ത്രത്തിൽ തെളിഞ്ഞു കാണുന്നു.

**5. ജ്യോതിഷം (Astrology):-** യാഗങ്ങളും കർമ്മാനുഷ്ഠാനങ്ങളും സൂര്യചന്ദ്രനക്ഷത്രങ്ങളുടെ സ്ഥാനങ്ങൾ നോക്കി പ്രത്യേകം വിധിക്കപ്പെട്ട കാലങ്ങളിലും ദിവസങ്ങളിലും സമയങ്ങളിലുമായിരിക്കണമെന്ന് നിഷ്കർഷ

യുണ്ടായിരുന്നു. പ്രപഞ്ചതാളവുമായുള്ള ബന്ധത്തിന്റെ ഭാഗമായാണ് ഈ പൗരാണിക ശാസ്ത്രശാഖ ഉടലെടുത്തത്. ഓരോ വേദങ്ങൾക്കും പ്രത്യേകം ജ്യോതിഷവിധികൾ കാണുന്നുണ്ട്. ലഗാണ്ടൻ (ഗാർഗ എന്നും അറിയപ്പെടുന്നു) ആണ് ജ്യോതിഷ ആചാര്യനായി അറിയപ്പെടുന്നത്. 'ജ്യോതിഷ വേദാംഗം' എന്ന് അറിയപ്പെടുന്ന ഗ്രന്ഥമാണ് ഇന്ന് ലഭ്യമാകുന്ന കൃതി. ഭാരതീയ ജ്യോതിഷത്തിന്റെയും ജ്യോതിശാസ്ത്രത്തിന്റെയും അടിസ്ഥാനം പൗരാണിക ജ്യോതിഷമാണ്. ആധുനിക ലോകത്തിന്റെ ജ്യോതിശാസ്ത്രത്തിന് പൗരാണിക ഭാരതീയ ജ്യോതിഷം നല്കിയിരിക്കുന്ന സംഭാവന ശ്രദ്ധേയമാണ്.

**6. കല്പം (Religious Life):–** വേദകാലത്തിനു ശേഷമുള്ള മതജീവിതത്തെക്കുറിച്ച് ഏറെ വെളിച്ചം നൽകുന്ന മതാനുഷ്ഠാനശാസ്ത്രശാഖയാണ് കല്പം. ബ്രാഹ്മണങ്ങളുടെ കാലം മുതൽ ആരംഭിച്ച് വർത്തമാനകാലം വരെ നീണ്ടുകിടക്കുന്ന ഹൈന്ദവ മതജീവിതത്തിന്റെ അടിസ്ഥാനപ്രമാണങ്ങളും ദർശനങ്ങളും കല്പസൂത്രത്തെ ആധാരമാക്കിയിരിക്കുന്നുവെന്നതിനാൽ വേദാംഗങ്ങളിലെ ഏറ്റവും പ്രധാന വിഭാഗമായി ഇത് ഗണിക്കപ്പെടുന്നു. വേദാംഗങ്ങളെ മുഴുവനായും കല്പസൂത്രങ്ങൾ എന്ന് പലയിടത്തും പരാമർശിക്കുന്നുണ്ട്.

നൂറ്റാണ്ടുകൾ നീണ്ടുനില്ക്കുന്ന ഭാരതീയ മതജീവിതത്തിന് ക്രോഡീകരണം എന്നതിനാൽ കല്പശാസ്ത്രത്തെ ഏതെങ്കിലുമൊരു ആചാര്യനിലേക്ക് ആരോപിക്കുവാൻ സാധിക്കുകയില്ല. മറിച്ച് വിവിധ വേദപാരമ്പര്യങ്ങളിലും വ്യാഖ്യാനശാഖകളിലും ഉൾപ്പെട്ടുകൊണ്ടുള്ള അനേകം കല്പസൂത്രങ്ങൾ കാണുന്നുണ്ട്. മതാധിഷ്ഠിതമായ ജീവിതരീതിയാണ് (Practical manuael of religious Life) കല്പസൂത്രങ്ങളുടെ ഇതിവൃത്തം. ഭാരതീയ കല്പസൂത്രങ്ങൾക്ക് താഴെ പറയുന്ന പ്രധാന വിഭാഗങ്ങൾ ഉണ്ട്.



മതജീവിതത്തിന്റെ ശാസ്ത്രീയവശം എന്ന നിലയ്ക്ക് നീതിശാസ്ത്രം, ന്യായപാലനം, ധർമ്മശാസ്ത്രങ്ങൾ, സാമൂഹിക ശാസ്ത്രം, സാമ്പത്തിക ശാസ്ത്രം തുടങ്ങി മനുഷ്യജീവിതവുമായി ബന്ധമുള്ള എല്ലാ ശാഖകളുടെയും ശാസ്ത്രീയ അപഗ്രഥനമാണ് കല്പസൂത്രത്തിൽ കാണുന്നത് എന്നതിനാൽ ഈ ശാഖയുടെ ഒരു വിശകലനപഠനം അത്യന്താപേക്ഷിതമാണ്. 'കല്പം' എന്ന പദത്തിന് മതാനുഷ്ഠാനം എന്ന് അർത്ഥം കാണുന്നു.

കല്പസൂത്രങ്ങളെ ശ്രൗതസൂത്രങ്ങളെന്നും സ്മാർത്തസൂത്രങ്ങളെന്നും രണ്ടായി തിരിച്ചിരിക്കുന്നു. ശ്രുതിയെ (വേദങ്ങളെ) ആധാരമാക്കിയുള്ളവയ്ക്ക് ശ്രൗതസൂത്രങ്ങളെന്നും സ്മൃതിയെ (പാരമ്പര്യങ്ങളെ) ആധാരമാക്കിയിട്ടുള്ളവയ്ക്ക് സ്മാർത്ത സൂത്രങ്ങളെന്നും പറയുന്നു.

**A. ശ്രൗതസൂത്രങ്ങൾ:-** വേദങ്ങളിലെ യാഗാദി കർമ്മങ്ങളെക്കുറിച്ചുള്ള ശാസ്ത്രീയ പഠനമാണ് പ്രധാന പ്രതിപാദ്യം. അഗ്നിഹോത്രം തുടങ്ങി ഏഴ് ഹവീർ യജ്ഞങ്ങളും ജ്യോതിഷ്ഠോമം തുടങ്ങി ഏഴ് സോമയജ്ഞങ്ങളും ചേർന്ന് പതിനാല് യാഗാനുഷ്ഠാനങ്ങളെക്കുറിച്ച് പ്രധാനമായും പഠിപ്പിക്കുന്നു. യാഗശാല നിർമ്മാണം തുടങ്ങി സങ്കീർണമായ യാഗവിധികൾ വരെ നീണ്ടുകിടക്കുന്ന ഭാഗത്തിന് കാലിക പ്രാധാന്യം അശേഷം ഇല്ലാത്തതിനാൽ വിശദീകരണത്തിലേക്ക് കടക്കുന്നില്ല.

**B. സ്മാർത്തസൂത്രങ്ങൾ:-** സ്മൃതിയെ അവലംബിച്ചുകൊണ്ടുള്ള സ്മാർത്തസൂത്രങ്ങളിൽ ഗൃഹ്യസൂത്രങ്ങൾ, ധർമ്മസൂത്രങ്ങൾ, സുല്പ സൂത്രങ്ങൾ എന്നിവ ഉൾപ്പെടുന്നു.

(i) ഗൃഹ്യസൂത്രങ്ങൾ:- ജനനം മുതൽ മരണം വരെ ഒരുവൻ ഗൃഹത്തിൽ നടത്തേണ്ടുന്ന മതാനുഷ്ഠാനങ്ങളാണ് ഗൃഹ്യസൂത്രത്തിലെ പ്രതിപാദ്യം. കുടുംബത്തിലെ പിതാവും മാതാവും തന്നെയാണ് കർമ്മാനുഷ്ഠാനത്തിന് നേതൃത്വം നൽകുന്നത്. ഇതിന് ഉപയോഗിക്കുന്ന അഗ്നിക്ക് ഗാർഹ്യപത്യാഗ്നി എന്ന് പറയുന്നു. പ്രത്യേക സന്ദർഭങ്ങളിൽ മാത്രം പുരോഹിതന്റെ സേവനം ആവശ്യപ്പെടുന്നു. ആപസ്തംബീയഗൃഹ്യസൂത്രം, വാജസനേയഗൃഹ്യസൂത്രം, സാംഖ്യായനഗൃഹ്യസൂത്രം, ഗോദില ഗൃഹ്യസൂത്രം എന്നിവയാണ് പ്രധാനപ്പെട്ട ഗൃഹ്യസൂത്രരേഖകൾ. ഗൃഹ്യസൂത്രങ്ങൾ പ്രധാനമായും പതിനാറ് സംസ്കാരങ്ങളും പഞ്ചമഹായജ്ഞങ്ങളുമാണ്.

**a. പതിനാറ് സംസ്കാരങ്ങൾ:-** ഒരു വ്യക്തിയുടെ ശരീരം, മനസ്സ്, ബുദ്ധി എന്നിവയെ വിശുദ്ധീകരിക്കുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ള മതപരമായ ശുദ്ധീകരണ ആചാരാനുഷ്ഠാനങ്ങളെയാണ് സംസ്കാരങ്ങൾ എന്ന് ഇവിടെ വിവക്ഷിക്കുന്നത്. അവയിലൂടെ ഒരാൾ സമൂഹത്തിലെ പൂർണ അംഗമായിത്തീരുന്നു. അഥവാ ഒരുവൻ സംസ്കാരത്തിലേക്ക് ഉയർത്തപ്പെടുന്നു. സംസ്കരിക്കുക എന്നാൽ ശുദ്ധിചെയ്ത് (സംസ്കരിച്ച്) എടുക്കുക എന്നർ

ത്ഥം. സംസ്കാരങ്ങൾ സ്വീകരിക്കുന്നവൻ ലക്ഷ്യബോധത്തോടെ ജീവിതത്തിന്റെ പടികൾ ചവുട്ടിക്കയറി ആത്മസാക്ഷാത്കാരത്തിലെത്തുന്നുവെന്ന് വിശ്വസിക്കുന്നു.

1. ഗർഭധാനം:- ഒരു പുരുഷൻ തന്റെ ഭാര്യയുടെ ഗർഭാശയത്തിൽ ബീജം നിക്ഷേപിക്കുമ്പോൾ അനുഷ്ഠിക്കുന്ന പ്രാർത്ഥനാകർമ്മമാണ് ഗർഭധാനം. ഉത്തമശിശു ലഭിക്കുന്നതിനുള്ള പ്രാർത്ഥന, ഗർഭാശയ പ്രതിഷ്ഠ, ലൈംഗിക അവയവങ്ങളുടെ ശുദ്ധീകരണം എന്നിവ ഇതിൽ ഉൾപ്പെടുന്നു. ഭാര്യാഭർതൃബന്ധത്തിന്റെ രഹസ്യാത്മകതയിൽ അനുഷ്ഠിക്കുന്ന ഈ കർമ്മം ഭാര്യാഭർതൃബന്ധത്തിന്റെ പവിത്രാത്മകതയെയും സന്താനലബ്ധിക്കുവേണ്ടിയുള്ള ആത്മീയമായ ഒരുക്കത്തെയും എടുത്തു കാണിക്കുന്നു. ഗർഭധാനത്തിലൂടെയല്ലാതെ ഉണ്ടാകുന്ന ശിശുക്കളും മാതാപിതാക്കളും അശുദ്ധരും സമൂഹത്തിന് കൊള്ളാത്തവരുമായിരിക്കുമെന്ന് അവർ വിശ്വസിച്ചിരുന്നു. ചുരുക്കത്തിൽ ഒരുക്കവും പ്രാർത്ഥനയും ലക്ഷ്യബോധവുമുള്ള ഒരു ദാമ്പത്യബന്ധത്തിന്റെ പ്രതീകമാണ് ഗർഭധാനകർമ്മം.

2. പുംസവനം:- ഉത്പാദിതശിശുവിന്റെ ക്ഷേമത്തിനുവേണ്ടി അനുഷ്ഠിക്കുന്ന കർമ്മമാണിത്. ഗർഭധാനത്തിനു ശേഷം മൂന്നാം മാസത്തിനും നാലാം മാസത്തിനും ഇടയ്ക്ക് ഇത് നിർവഹിക്കുന്നു. സ്ത്രീ കുളിച്ച് പുതുവസ്ത്രം ധരിച്ച് ഹിരണ്യഗർഭമന്ത്രം ചൊല്ലി ഒരു രാത്രി മുഴുവൻ ഭർത്താവിനോടൊപ്പം പ്രാർത്ഥനാനിരതയാകുന്നു. ഉൽപാദിപ്പിക്കപ്പെടുന്ന ശിശുവിനു വേണ്ടി അതിന്റെ ഗർഭാവസ്ഥയിൽ തന്നെ മാതാപിതാക്കൾ നടത്തുന്ന ഈ പ്രാർത്ഥന ഏറെ ശ്രദ്ധേയമാണ്. ഗർഭധാരണസമയത്തും ഗർഭസ്ഥ ശിശുവിന്റെ വളർച്ചയുടെ സമയത്തും മാതാവിന്റെയും പിതാവിന്റെയും ശ്രദ്ധ മുഴുവൻ ഉത്തമ ശിശുവിനുവേണ്ടിയുള്ള പ്രാർത്ഥനകളിലായിരിക്കണമെന്ന് ഈ സംസ്കാരങ്ങൾ ഓർമ്മിപ്പിക്കുന്നു.

3. സീമന്തോനയനം:- മാതൃപൂജ എന്നും ഇത് അറിയപ്പെടുന്നു. ഗർഭസ്ഥാവസ്ഥയുടെ അഞ്ചു മുതൽ എട്ടു വരെയുള്ള മാസങ്ങൾക്കിടയിലുള്ള പ്രത്യേക മുഹൂർത്തത്തിൽ കർമ്മം നടത്തുന്നു. ഭർത്താവാണ് ഇവിടെയും കാർമ്മികൻ. ഗർഭസ്ഥശിശുവിന്റെ തലച്ചോറ് വളരുന്നതായി ഗണിക്കപ്പെടുന്ന ഈ സമയത്ത് ആയതിന് ആവശ്യമായ ഐശ്വര്യവും ദീർഘായുസ്സും, ആരോഗ്യവും ഉണ്ടാകുന്നതിനായി ഭർത്താവ് ലക്ഷ്മിയോട് പ്രാർത്ഥിച്ചുകൊണ്ട് ഭാര്യയെ ശുശ്രൂഷിക്കുകയും പരിലാളിക്കുകയും ചെയ്യുന്നു. ഈ സമയത്ത് ഭാര്യയുടെ എല്ലാ ശുശ്രൂഷയും നിർവഹിക്കേണ്ടത് ഭർത്താവിന്റെ ചുമതലയാണ്. ഭാര്യ ഉപവസിച്ചുകൊണ്ട് പ്രജാപതിക്ക് അർച്ചന നടത്തുന്നു. മാതൃസ്ഥാനത്തിന്റെ മഹത്വവും അവളെ ശുശ്രൂഷിക്കുവാനുള്ള ഭർത്താവിന്റെ കടമയും എടുത്തുകാണിക്കുന്ന ഈ കർമ്മം ആരോഗ്യമുള്ള കുടുംബജീവിതത്തിന്റെ പ്രതീകമാണ്.

4. ജാതകർമ്മം:- പ്രസവത്തിനുള്ള ഒരുക്കവും പ്രസവവുമാണ് ജാത കർമ്മത്തിന്റെ അവസരം. ഗർഭിണി സൂതികർമ്മിണിയോടൊപ്പം പ്രസവ ത്തിന് ഒന്നോ രണ്ടോ ദിവസം മുമ്പ് സൂതിഗൃഹത്തിൽ (പ്രസവത്തിനു വേണ്ടി വിധിപ്രകാരം തെരഞ്ഞെടുത്ത് ഒരുക്കപ്പെട്ട സ്ഥലം) പ്രവേശിക്കുന്നു. ഈ സമയത്ത് ശംഖുനാദം മുഴക്കുകയും ബ്രാഹ്മണ പുരോഹിതനെയും പശുവിനെയും സ്ത്രീദൈവങ്ങളെയും ആരാധിക്കുകയും ചെയ്യുന്നു. സുഖ പ്രസവത്തിനുവേണ്ടി പ്രസവസമയമടുക്കുമ്പോൾ അർഥവവേദത്തിൽ നിന്നു ള്ള മന്ത്രങ്ങൾ ജപിക്കുന്നു. ജനിച്ച ഉടൻ ഭർത്താവ് ഗാർഹപത്യാഗ്നിയിൽ അരിയും കടുകും ഹോമിച്ചശേഷം പൊൻകരണ്ടിയിൽ തേനും നെയ്യുമെടു ത്ത് ഗായത്രീമന്ത്രം ജപിച്ചുകൊണ്ട് കുഞ്ഞിന്റെ വായിൽ വയ്ക്കുന്നു. കുഞ്ഞിന് ഉന്മേഷവും ബുദ്ധിവൈഭവവും ദീർഘായുസ്സും ലഭിക്കുന്നതിനാ ണീകർമ്മം നടത്തുന്നത്. പിന്നീട് മാതാവിനെ സ്തുതിച്ചശേഷം കുഞ്ഞിന്റെ പൊക്കിൾ മുറിക്കുന്നു. കുഞ്ഞിനെ കുളിപ്പിച്ചശേഷം വീണ്ടും അഗ്നിഹോ മങ്ങൾ നടത്തുകയും തുടർന്ന് ബ്രാഹ്മണർക്ക് ദാനങ്ങൾ നൽകി അവരുടെ അനുഗ്രഹം സ്വീകരിക്കുകയും ചെയ്യുന്നു.

5. നാമകരണം:- ജനനം കഴിഞ്ഞ് പത്ത് ദിവസങ്ങൾക്കു ശേഷം നിശ്ചിത മുഹൂർത്തത്തിൽ അമ്മ കുഞ്ഞിനെ വിധിപ്രകാരം കുളിപ്പിച്ച് വെള്ളത്തു ണിയിൽ പൊതിഞ്ഞ് പിതാവിനെ ഏല്പിക്കുന്നു. ദൈവങ്ങൾക്ക് അർച്ചന നടത്തിയശേഷം പിതാവ് കുഞ്ഞിന്റെ വലതുചെവിയിൽ ജന്മനക്ഷത്ര ത്തിന്റെയും കുലദൈവത്തിന്റെയും പേരുകൾ മന്ത്രിച്ചശേഷം നിശ്ച യിച്ചിരിക്കുന്ന പേര് ഉപയോഗിച്ച് കുഞ്ഞിനെ വിളിക്കുകയും 'നീണാൾ വാഴു ക' എന്ന് അനുഗ്രഹിക്കുകയും ചെയ്യുന്നു (ക്രൈസ്തവ മാമോദീസായുമായി താരതമ്യം നടത്തുക).

6. നിഷ്ക്രമണം:- നാമകരണത്തിനു ശേഷം താമസിയാതെ ഒരു മുഹൂർത്തത്തിൽ ഈ ചടങ്ങ് നടത്തുന്നു. വീട്ടുമുറ്റത്ത് സൂര്യാഭിമുഖമായ ഒരു സ്ഥലത്ത് സമചതുരത്തിൽ ചാണകം മെഴുകി അതിൽ സ്വസ്തിക അടയാളം (പൂർണതയുടെയും ഐശ്വര്യത്തിന്റെയും പ്രതീകം. ആര്യാഗമ നത്തിന് മുമ്പു മുതൽ ഭാരതത്തിൽ ഇത് ഉപയോഗിച്ചിരുന്നു) വരച്ച് മുകളിൽ അരി വിതറുന്നു. അലങ്കാരവസ്ത്രം ധരിപ്പിച്ച് ഗർഭമുറിയിൽ വച്ച് മാതാവ് കുഞ്ഞിനെ പിതാവിന്റെ കൈയിൽ ഏല്പിക്കുന്നു. പിതാവ് കുഞ്ഞിനെ മുറ്റത്തുകൊണ്ടു വന്ന് നേരത്തെ തയ്യാറാക്കിയ സ്ഥലത്ത് നിന്നുകൊണ്ട് കുഞ്ഞിന് സൂര്യനെ (പ്രകാശം) കാണിച്ചുകൊടുക്കുന്നു. തുടർന്ന് അഷ്ടദിക്പാലകന്മാരെ ആരാധിച്ച് കുഞ്ഞിനെ സൂക്ഷിച്ചുകൊള്ളുവാൻ പ്രാർത്ഥിക്കുന്നു. ഈ കർമ്മത്തിനുശേഷം കുഞ്ഞിനെ പുറത്ത് എവിടെയും കൊണ്ടുപോകാം.

7. അന്നപ്രാശനം:- ചോറു കൊടുക്കൽ എന്ന് അറിയപ്പെടുന്ന കർമ്മ

ത്തിൽ ശിശുവിന് ആദ്യമായി പിതാവ് അരിയാഹാരം കൊടുക്കുന്നു. ഗായത്രീമന്ത്രവും ഹോമങ്ങളും ബ്രാഹ്മണസദ്യയും നടത്തുന്നു.

8. ചൂടകരണം:- ശിശുവിന് ഒരു വയസ്സു തികഞ്ഞതിനു ശേഷം ഏതു സമയവും ഭവനത്തിലോ ക്ഷേത്രസന്നിധിയിലോ വച്ച് ഇത് അനുഷ്ഠിക്കാം. ഉത്തരായണത്തിലെ ശുഭമുഹൂർത്തത്തിൽ ഗണേശനെ പൂജിച്ചുകൊണ്ട് അമ്മ കുഞ്ഞിനെ മടിയിൽ വച്ച് ഹോമാഗ്നിക്ക് കിഴക്കുവശത്ത് ഇരിക്കുന്നു. അർച്ചനകൾക്കു ശേഷം പ്രത്യേക മന്ത്രം ചൊല്ലിക്കൊണ്ട് പിതാവ് കുഞ്ഞിന്റെ തലയുടെ വലത്തും ഇടത്തും വശങ്ങളിൽ നിന്നും കുറെ മുടി മുറിച്ചെടുത്ത് ചാണകത്തിൽ വയ്ക്കുന്നു. തുടർന്ന് ക്ഷുരകൻ തല മുണ്ഡനം ചെയ്യുന്നു (ചിലർ കുടുമ്മി വയ്ക്കാറുണ്ട്). ശേഖരിച്ച മുടി ചാണകം ചേർത്ത് കുഴിച്ചുമൂടുന്നു. ഒരു വയസ്സ് തികയുന്നതുവരെ മുടി കത്രിക്കാറില്ല.

9. കർണവേധം:- ചൂടകരണത്തോട് അനുബന്ധിച്ചോ അതിനു ശേഷമോ ശിശുവിനെ കിഴക്കോട്ടഭിമുഖമായി ഇരുത്തി 'ശുഭകരമായ കാര്യങ്ങൾ കേൾക്കുവാൻ ഇടവരട്ടെ' എന്ന് പ്രാർത്ഥിച്ചുകൊണ്ട് ചെവി തുളയ്ക്കുന്നതാണ് ഈ കർമ്മം.

10. വിദ്യാരംഭം:- അഞ്ചു വയസ്സിനും ഏഴു വയസ്സിനും ഇടയ്ക്ക് വിദ്യാരംഭം നടത്തുന്നു. കുലദൈവം, ഗണപതി, സരസ്വതി, നാരായണൻ എന്നിവരെ പൂജിച്ചശേഷം ശിശു ഗുരുവിനഭിമുഖമായി കിഴക്കോട്ട് ദർശനമായി ഇരിക്കുന്നു. ശിശു ഗുരുവിനെ നമസ്കരിച്ചശേഷം ഗുരു 'ഹരിശ്രീഗണപതയേ നമ' എന്ന വിദ്യാരംഭമന്ത്രം കുട്ടിയെക്കൊണ്ട് എഴുതിക്കുകയും മൂന്നു പ്രാവശ്യം ചൊല്ലിക്കുകയും ചെയ്തുകൊണ്ട് കുഞ്ഞിനെ ശിഷ്യനായി ചേർത്ത് വിദ്യ അഭ്യസിപ്പിക്കുന്നു. ശിഷ്യൻ ഗുരുവിന് ദക്ഷിണയും ബ്രാഹ്മണർക്ക് സമ്മാനങ്ങളും നൽകുന്നു.

11. ഉപനയനം:- രണ്ടാം ജനനം എന്നറിയപ്പെടുന്ന ഈ ചടങ്ങ് ബ്രാഹ്മണർക്ക് പതിനാറാം വയസ്സിലും ക്ഷത്രിയർക്ക് ഇരുപത്തിരണ്ടാം വയസ്സിലും വൈശ്യർക്ക് ഇരുപത്തിനാലാം വയസ്സിലും വിധിച്ചിരിക്കുന്നു. ശൂദ്രർക്ക് ഉപനയനം വിധിച്ചിട്ടില്ല! ഉൾക്കണ്ണ് തുറക്കുക, വിജ്ഞാനത്തിലേക്ക് ജനിക്കുക എന്നൊക്കെ അർത്ഥം ലഭിക്കുന്ന ഈ ചടങ്ങിൽ ശിഷ്യൻ പൂണൂൽ സ്വീകരിച്ച് മുഴുവൻസമയ വിദ്യാർത്ഥിയായി (ബ്രഹ്മചാരി - ബ്രഹ്മത്തിൽ ചരിക്കുന്നവൻ) ഗുരുകുലത്തിൽ പ്രവേശിക്കുന്നു. തുടർന്ന് 'ദ്വിജൻ' എന്നറിയപ്പെടുന്നു.

ഒരുക്കശുശ്രൂഷകൾക്കു ശേഷം തെരഞ്ഞെടുക്കപ്പെട്ട ഗുരു ശിഷ്യനെ അരക്കച്ച ധരിപ്പിച്ച് ഹോമകുണ്ഡത്തിലെ അഗ്നിയ്ക്കു മുന്നിൽ പ്രതിഷ്ഠിക്കുന്നു. ഹോമങ്ങൾക്കും പ്രാർത്ഥനകൾക്കും ശേഷം അരക്കച്ച കൊണ്ട് മുഖം മറയ്ക്കുകയും അതിനു മുകളിലൂടെ ഗുരു ശിഷ്യനെ ഇടത്തു

തോളിലൂടെ പൂണൂൽ ധരിപ്പിക്കുകയും ചെയ്തശേഷം മുഖാവരണം മാറ്റുന്നു. (ബാഹ്യമായ കാഴ്ച മറച്ച് ഉൾകാഴ്ച കൈവരിക്കുന്നതായി വിവക്ഷിക്കുന്നു). തുടർന്ന് മാനിന്റെ ചർമ്മവും ഒരു വടിയും (യോഗദണ്ഡ്) ഗുരു ശിഷ്യനെ ഏല്പിക്കുന്നു. മാനസികവും ശാരീരികവും ആത്മികവുമായ ഒരുക്കത്തോടെ ഇരിക്കുവാനുള്ള ഉപാധിയാണ് മാൻതോൽ. അതിൽ ഇരുന്ന് സമചിത്തതയോടെ പഠിക്കണം. ദണ്ഡ് ജീവിതസഞ്ചാരത്തിന്റെ പ്രതീകമാണ്. അന്വേഷണത്വര, വേദത്തേയും ആര്യസംസ്കാരത്തേയും സംരക്ഷിക്കുവാനുള്ള പ്രതിജ്ഞ തുടങ്ങിയ കാര്യങ്ങളുടെ പ്രതീകം കൂടെയാണത്. പ്രാർത്ഥനയോടെ അവ സ്വീകരിച്ചശേഷം ആചാര്യൻ ശിഷ്യന്റെ കൈകളിൽ വെള്ളം ഒഴിച്ച് ശുദ്ധീകരിക്കുന്നു. തുടർന്ന് ശിഷ്യന്റെ നെഞ്ചിൽ കൈ ചേർത്തുവച്ചുകൊണ്ട് ഇരുവരുടെയും ഹൃദയങ്ങൾ ഒന്നായിത്തീരുവാൻ പ്രാർത്ഥിച്ച (ഓം സഹനോവഹതു: സഹനോഭുനക്തു: സഹവീര്യം കരവാവഹൈ...) ശേഷം ഗുരു ശിഷ്യനെ അംഗീകരിക്കുന്നതായി പ്രഖ്യാപിക്കുന്നു. ഗായത്രി ജപിച്ചുകൊണ്ട് ഹോമങ്ങൾ നടത്തുന്നു. ഗുരുവിൽ നിന്നും സ്വീകരിക്കുന്ന ഭിക്ഷാപാത്രത്തിൽ ശിഷ്യൻ ദാനങ്ങൾ സ്വീകരിക്കുന്നു. (ഉപനയനത്തിന്റെ ഓരോ ചടങ്ങും പ്രതീകാത്മകവും ആഴമുള്ള അർത്ഥങ്ങളെ സംവേദിപ്പിക്കുന്നതുമാണ്. ഉപനയനത്തിലെയും തുടർന്നുള്ള ഗുരുകുലത്തിലെയും ഗുരു – ശിഷ്യബന്ധവും ഇന്നത്തെ അദ്ധ്യാപക – വിദ്യാർത്ഥി ബന്ധവും തമ്മിലുള്ള അന്തരം എത്രമാത്രം എന്ന് ചിന്തിക്കുക. ഗു + രു = അജ്ഞതയെ കൊന്ന് വിജ്ഞാനത്തെ ഉദിപ്പിക്കുന്നവൻ. ശിഷ്യൻ = അനുസരണമുള്ളവൻ അഥവാ ശിക്ഷയ്ക്ക് വിധേയപ്പെടുന്നവൻ).

12. വേദാരംഭം:– വേദങ്ങളുടെ പഠനം ആരംഭിക്കുന്നു. ഉപനയനത്തോട് ചേർത്ത് ഇതും നിർവഹിക്കപ്പെടുന്നു. ആദ്യം ഋഗ്വേദവും പിന്നീട് മറ്റു വേദങ്ങളും ശാസ്ത്രങ്ങളും ദർശനങ്ങളും വിദ്യകളും കലകളും അഭ്യസിക്കുന്നു.

13. കേശാന്തം:– ആദ്യമായി മുഖം ക്ഷൗരം ചെയ്യുന്നു. പ്രായപൂർത്തിയുടെ അടയാളമാണിത്. ഈ സന്ദർഭത്തിൽ ശിഷ്യൻ ഗുരുവിന് പശുവിനെ ദാനം ചെയ്യുന്നതിനാൽ ഗോദാനം എന്നും ഈ സംസ്കാരം അറിയപ്പെടുന്നു.

14. സമാവർത്തനം:– വേദപഠനത്തിനു ശേഷം ഗുരുവിന്റെ അനുമതിയോടെ സ്വന്തഭവനത്തിലേക്ക് മടങ്ങിച്ചെന്ന് ഗൃഹസ്ഥാശ്രമത്തിലേയ്ക്ക് പ്രവേശിക്കുന്നതിനുള്ള ചടങ്ങാണിത്. ഗുരുദക്ഷിണ നൽകിയതിനു ശേഷം ഒരു ദിവസം മുഴുവൻ ശിഷ്യൻ ധ്യാനത്തിലിരിക്കുന്നു. തുടർന്ന് ഗുരുപാദം വന്ദിച്ച് അനുഗ്രഹം വാങ്ങുന്നു. അഗ്നിഹോമത്തിനു ശേഷം സ്നാനം ചെയ്യുന്നു. പഴയവസ്ത്രം, മാൻതോൽ, വടി എന്നിവ വെള്ളത്തിലെറിഞ്ഞ് പുതുവസ്ത്രം ധരിച്ചശേഷം സ്വഭവനത്തിലേക്ക് പുറപ്പെട്ടുപോയി പിതൃ

ധർമ്മം നിർവ്വഹിക്കുന്നു. സമാവർത്തനത്തിലൂടെ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതിന് 'ഉപകർവ്വാണ' (കർമ്മം ചെയ്യുന്നവൻ) എന്നു പറയുന്നു. നിത്യ സന്യാസികളായി തുടരുന്നതിന് 'നൈഷിധിക' (നിഷേധിക്കുന്നവൻ) എന്നും പറയുന്നു. ഈ രണ്ട് ജീവിതശൈലിയ്ക്കും തുല്യപ്രാധാന്യം നൽകുന്നുണ്ട്.

15. വിവാഹം:- വിവാഹത്തിനു മുമ്പുള്ള ഒരുക്കങ്ങൾക്ക് വലിയ പ്രാധാന്യം നൽകുന്നുണ്ട്. ഇരുവരുടെയും സ്വഭാവങ്ങൾ, വയസ്സ്, ജാതകപ്പൊരുത്തം, മനപ്പൊരുത്തം ഇവ പ്രത്യേകം ശ്രദ്ധിക്കുന്നു. അഗ്നിയാണ് വിവാഹത്തിന് സാക്ഷി. അഗ്നിപ്രദക്ഷിണം നടത്തി വധുവരന്മാരുടെ കൈകൾ തമ്മിൽ ബന്ധിപ്പിക്കുകയും വസ്ത്രങ്ങൾ തമ്മിൽ ബന്ധിക്കുകയും ചെയ്യുന്നു. ഐശ്വര്യത്തിനു വേണ്ടിയും പുത്രസൗഭാഗ്യത്തിനു വേണ്ടിയും ഹോമങ്ങളും പ്രാർത്ഥനകളും നടത്തുന്നു.

16. അന്ത്യേഷ്ഠി:- മരണത്തോട് അനുബന്ധിച്ചുള്ള കർമ്മങ്ങളാണിവ. ഭക്തിബഹുമാനങ്ങളോടെ ജഡം അഗ്നിയിൽ ദഹിപ്പിക്കുന്നു. ആത്മാവിനെ യാത്രയാക്കുകയും മറുലോകത്തിൽ ആത്മാവിന് നന്മ കൈവരുവാൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു. തുടർന്ന് ശ്രാദ്ധകർമ്മവും പിതൃബലി (പിതൃദർപ്പണം) യും മുടക്കം കൂടാതെ നടത്തുന്നു. ഉപകുർവാണം സ്വീകരിച്ചവരെ ദഹിപ്പിക്കുകയും നൈഷധികം സ്വീകരിച്ചവരെ മണ്ണിലടക്കുകയും ചെയ്യുന്നു. സന്യാസികളുടെ മരണത്തിന് 'സമാധി' എന്നു പറയുന്നു.

സംസ്കാരങ്ങളുടെ അർത്ഥവ്യാപ്തിയും അവ നൽകുന്ന പ്രതീകാത്മകമായ ജീവിതരീതിയും വളരെ വിലപ്പെട്ടതാണ്. ആധുനിക മനുഷ്യന്റെ പല അടിസ്ഥാന പ്രശ്നങ്ങൾക്കും ഇവിടെ ഉത്തരം കണ്ടെത്താം.

**b. പഞ്ചമഹായജ്ഞങ്ങൾ:-** സവർണ്ണവിഭാഗത്തിൽപെട്ട ഹിന്ദുക്കൾ ദൈനംദിനം അനുഷ്ഠിക്കുവാൻ കടപ്പെട്ടിരിക്കുന്ന കർത്തവ്യങ്ങളാണ് പഞ്ചമഹായജ്ഞങ്ങൾ. i. ദേവയജ്ഞം – ദൈവങ്ങൾക്ക് നിവേദ്യമർപ്പിക്കുക. ii. ബ്രഹ്മയജ്ഞം – വേദം പഠിക്കുക (വേദവായന). iii. പിതൃയജ്ഞം – പിതൃക്കളുടെ ആത്മാക്കൾക്ക് നിവേദ്യമർപ്പിക്കുക. iv. മനുഷ്യയജ്ഞം – ബ്രാഹ്മണർക്ക് ദാനം നൽകുക (ജീവകാരുണ്യ പ്രവർത്തനങ്ങൾ). v. ഭൂതയജ്ഞം – ജീവജാലങ്ങൾക്ക് നിവേദ്യം നൽകുക.

ഈ യജ്ഞങ്ങളിലെല്ലാം ഓംകാരവും ഗായത്രീമന്ത്രവും ഉപയോഗിക്കുന്നതിനാൽ അവ എന്തെന്നും പരിശോധിക്കാം.

**പ്രണവം അഥവാ ഓംകാരം:** പരബ്രഹ്മത്തെ പ്രതിനിധാനം ചെയ്യുന്ന അതീവ പവിത്രമായ ശബ്ദമാണ് ഓംകാരം എന്നു വിശ്വസിക്കുന്നു. പ്രണവം, ശബ്ദബ്രഹ്മം, നാദബ്രഹ്മം എന്നെല്ലാം അറിയപ്പെടുന്ന ഓംകാരം വിശുദ്ധി

യുടെയും സാർവത്രികതയുടെയും പൂർണതയുടെയും ഐശ്വര്യത്തിന്റെയും മൂർത്തമായ പ്രതീകമാണ്. അ + ഉ + മ് = ഓം എന്ന് കാണാം. ഈ മൂന്നു ശബ്ദങ്ങൾ മൂന്നു വേദങ്ങളെയും മൂന്നു കാലങ്ങളെയും മൂന്നു ദേവന്മാരേയും (ത്രിമൂർത്തികൾ) മൂന്നു ലോകങ്ങളെയും പ്രതിനിധീകരിക്കുന്നതായി വ്യാഖ്യാനിക്കുന്നു.

**ഗായത്രീമന്ത്രം:**

"ഓം ഭൂഃ ഭുവഃ സ്വഃ
തത് സവിതുർ വരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹീ
ധിയോ യോനഃ പ്രചോദയാത്" (ഋ. വേ. 3:62.10) എന്ന ശ്ലോകമാണ് ഗായത്രീമന്ത്രം എന്നറിയപ്പെടുന്നത്. ആദ്യപാദം ശുഭവചനത്തോടെയുള്ള മുഖവുരയാണ്. അടുത്ത ഓരോ പാദവും യഥാക്രമം ഋഗ്, യജൂർ, സാമ വേദങ്ങളിൽ നിന്നും എടുത്തതാണെങ്കിലും ശ്ലോകം ഒന്നിച്ചും ഋഗ്വേദത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ട്. മൂന്നു വേദങ്ങളുടെയും സത്തായി ഈ ശ്ലോകത്തെ ഗണിക്കുന്നു. ആര്യധർമ്മത്തിലെ ഏറ്റവും പ്രധാനപ്പെട്ട ശ്ലോകം ഇതാണ്. ഇത് വേദങ്ങളുടെ സത് ആയി കരുതപ്പെടുന്നു. വിവിധ ആചാര്യന്മാർ ഈ ശ്ലോകത്തിന് വ്യത്യസ്ത അർത്ഥങ്ങളും വ്യാഖ്യാനങ്ങളും നൽകിയിരിക്കുന്നു. "ത്രിലോകങ്ങളെയും പ്രകാശിപ്പിക്കുന്ന നിത്യപ്രകാശം ഞങ്ങളുടെ യാഗങ്ങളിൽ പ്രീതിപ്പെട്ട് പ്രപഞ്ചത്തെ പ്രകാശിപ്പിക്കട്ടെ എന്ന് ഏകദേശ അർത്ഥം ലഭിക്കുന്നു. ആത്മശരീര മനസ്സുകൾക്ക് ചൈതന്യവും വിശുദ്ധിയും ശക്തിയും പ്രദാനം ചെയ്യുവാൻ ഗായത്രീമന്ത്രത്തിന് സാധിക്കും എന്ന് വിശ്വസിക്കുന്നു.

**II. ധർമ്മസൂത്രങ്ങൾ:–** ഭാരതത്തിൽ രൂപംകൊണ്ടിട്ടുള്ള പ്രാചീന നിയമാവലികളാണിവ. ഓരോരുത്തരും അനുവർത്തിക്കേണ്ട ചുമതലകളും ദൈനംദിന ജീവിതത്തിൽ പാലിക്കേണ്ട നിയമങ്ങളും ഇവയിൽ വിവരിക്കുന്നു. ആഹാരക്രമം, ധ്യാനരീതി, ശുചി, രാജ്യഭരണം, സിവിൾ ക്രിമിനൽ നിയമങ്ങൾ, വിവാഹനിയമങ്ങൾ, സ്ത്രീകളെക്കുറിച്ചുള്ള നിയമങ്ങൾ തുടങ്ങിയവയെല്ലാം ഇവയിൽപ്പെടുന്നു. ആപസ്തംബധർമ്മസൂത്രം, ഹിരണ്യകേശി ധർമ്മസൂത്രം, വസിഷ്ഠധർമ്മസൂത്രം തുടങ്ങിയവയാണ് അടിസ്ഥാന ഗ്രന്ഥങ്ങൾ. ഇവയെ ആധാരമാക്കിയും പില്ക്കാലത്ത് ഉണ്ടായ പല പ്രശ്നങ്ങൾക്കും കൂടെ ഉത്തരം നല്കുകയും ചെയ്യുന്ന ഗ്രന്ഥങ്ങളാണ് മനുസ്മൃതി, യാജ്ഞവൽക്യ സ്മൃതി, പരാശരസ്മൃതി തുടങ്ങിയവ. ഭാരതീയ സംസ്കാരത്തിന്റെ ധാർമ്മിക അടിസ്ഥാനം എന്ന നിലയ്ക്ക് ധർമ്മസൂത്രങ്ങൾക്കുള്ള സ്ഥാനം വളരെ വലുതാണ്. സ്വതന്ത്രഭാരതത്തിന്റെ ഭരണഘടനയും നിയമസംഹിതകളും, പോലീസ് നിയമവുമെല്ലാം ഉണ്ടാ

ക്കിയപ്പോൾ ധർമ്മസൂത്രങ്ങളെ മാനദണ്ഡമായി കരുതിയിട്ടുണ്ടെങ്കിലും ധർമ്മസൂത്രത്തിലെ നീതിബോധത്തിൽ നിന്നും വളരെ അകലെയാണ് നാം ഇന്ന് എന്ന വസ്തുത സമ്മതിക്കാതിരിക്കുവാൻ നിർവാഹമില്ല. ധർമ്മസൂത്ര ങ്ങളിലെ വിഷയങ്ങളെ പ്രധാനമായും ആശ്രമധർമ്മം, വർണധർമ്മം എന്ന് രണ്ടായി തിരിക്കാം.

**a. ആശ്രമധർമ്മം:** ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ എന്നീ 'ദ്വിജ' (Twice born) വിഭാഗത്തിൽപ്പെട്ട ആളുകൾക്കു പൊതുവിൽ വിധിക്കപ്പെട്ടിട്ടുള്ള നാലു ജീവിത ഘട്ടങ്ങളെ ആശ്രമധർമ്മം എന്നു പറയുന്നു.

i. ബ്രഹ്മചര്യ:- വേദപഠനത്തിന്റെയും ശിക്ഷണത്തിന്റെയും കാലം. ഗുരു കുലങ്ങളിൽ താമസിച്ച് വേദശാസ്ത്രപഠനം ചിട്ടയോടെ നടത്തുന്നു. മതാ നുഷ്ഠാനമുറകളും ധാർമ്മിക പ്രമാണങ്ങളും പഠിച്ച് നിഷ്ഠയോടെ ജീവി ക്കുന്നു. സത്കർമ്മങ്ങളിലും ഭൂതദയയിലും സദാ വ്യാപൃതനായിരിക്കണം. പഞ്ചമഹായജ്ഞങ്ങൾ മുടങ്ങാതെ നടത്തണം. ബ്രഹ്മചര്യസമയത്ത് വിവാ ഹം അനുവദിച്ചിട്ടില്ല.

ii. ഗൃഹസ്ഥാശ്രമം:- വിവാഹിതനായി കുടുംബപരിപാലനം (പിതൃധർ മ്മം) നടത്തുക എന്നത് വ്യക്തിയുടെ കടമയാണ്. ഗൃഹ്യസൂത്രങ്ങളിലൂടെ കുടുംബം പടുത്തുയർത്തുന്നു. ഉപകുർവ്വാണം സ്വീകരിക്കുന്നവരാണ് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നത്. 'നൈഷധികൾ'ക്ക് ഗൃഹസ്ഥാശ്രമ ധർമ്മം അനുഷ്ഠിക്കേണ്ടതില്ല.

iii. വാനപ്രസ്ഥം:- ജരാനര ആരംഭിക്കുമ്പോൾ കുടുംബചുമതലകൾ പിൻ ഗാമികളെ ഏല്പിച്ചശേഷം ഭാര്യാസമേതം ചെറിയ വനങ്ങളിൽ പോയി കുടിൽ കെട്ടി പാർത്ത് ഉപജീവനത്തിനായി ചെറിയ ജോലികൾ ചെയ്യുകയും അധികസമയവും പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ഉപയോഗിക്കുകയും ചെയ്യുന്നു. ലോകത്തോടുള്ള വിരക്തി വളർത്തി ആത്മാവിന്റെ മോചന ത്തിനായി സമയം ഉപയോഗിക്കുന്നു. ഇടയ്ക്ക് ഭവനത്തിൽ തിരിച്ചുവന്ന് പിൻഗാമികൾക്ക് അനുഭവപരിജ്ഞാനം നൽകാം.

iv. സന്യാസം:- കുടുംബത്തോടും നാടിനോടും യാത്ര പറഞ്ഞ് പൂർണ യോഗിയായി പുറപ്പെട്ടുപോകുന്നു. ഭിക്ഷാടനം നടത്തി തീർത്ഥയാത്രകൾ ചെയ്യുകയോ ധ്യാനനിരതരായി വനങ്ങളിൽ താമസിക്കുകയോ ചെയ്യാം. പൂർണമായും പ്രകൃതിയുമായി ലയിച്ച് ജീവിക്കുന്നു. ഈ യാത്രയിൽ ആത്മ സാക്ഷാത്കാരം പ്രാപിക്കുന്നവർ 'ജീവൻമുക്ത' അവസ്ഥയിലാകുന്നു. മരണപ്പെടുമ്പോൾ ആത്മാവ് 'സംസാരത്തിൽ' നിന്നും പൂർണമായി മോചിക്കപ്പെടുന്നു. ശരീരം വനത്തിലെ പക്ഷിമൃഗാദികൾക്ക് ഭക്ഷണമായി ത്തീരുകയോ ഭൂമിയോട് അലിഞ്ഞുചേരുകയോ ചെയ്യുന്നു. ഭവനത്തിലല്ലാ ത്തതിനാൽ അന്ത്യേഷ്ഠികർമ്മം നടത്തപ്പെടുന്നില്ല.

**b. വർണധർമ്മം:-** പൗരോഹിത്യമേധാവിത്വം വർദ്ധിച്ചുവന്ന കാലം മുതൽ ഭാരതീയ മതജീവിതത്തിൽ വർണം (ജാതിവ്യവസ്ഥ) ആരംഭിച്ച തായി കാണുന്നു. പൗരോഹിത്യം, രാഷ്ട്രതന്ത്രം, കൃഷി - വാണിജ്യം, ദാസ്യ വൃത്തി എന്നിങ്ങനെ തൊഴിലിന്റെ അടിസ്ഥാനത്തിൽ രൂപംകൊണ്ട വിഭാ ഗങ്ങൾ പിന്നീട് പ്രത്യേക വർണങ്ങൾ (ജാതികൾ) ആയിത്തീരുകയും ഓരോ വർണത്തിലും പെട്ടവർക്ക് പ്രത്യേകം നിയമങ്ങൾ ഉണ്ടാവുകയും ചെയ്തു. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിങ്ങനെ നാല് ജാതികൾ (ചാതുർവർണ്ണ്യം) രൂപംകൊണ്ടു. വേദപഠനം, പുരോഹിതവൃത്തി തുടങ്ങി യവ ബ്രാഹ്മണധർമ്മമെന്നും പൗരധർമ്മം, ശിക്ഷാനിയമം, യുദ്ധനിയമം, രാഷ്ട്രതന്ത്രം, നീതിന്യായം തുടങ്ങിയവ ക്ഷത്രിയധർമ്മമെന്നും കൃഷി, കച്ചവടം, വ്യവസായം തുടങ്ങിയവ വൈശ്യധർമ്മം എന്നും മറ്റ് മൂന്നു വർണ്ണ ങ്ങളിലുമുള്ളവരെ സേവിക്കുകയാണ് ശൂദ്രധർമ്മം എന്നും കരുതപ്പെട്ടു (വർണങ്ങൾ നിലവിൽ വന്നതിനെക്കുറിച്ച് അനേകം സിദ്ധാന്തങ്ങൾ കാണു ന്നുണ്ട്). ഋഗ്വേദം പത്താം മണ്ഡലം തൊണ്ണൂറാം ശ്ലോകത്തിൽ (പുരുഷ സൂക്തം) "പുരുഷന്റെ മുഖത്തു നിന്നും ബ്രാഹ്മണനും, ഭുജങ്ങളിൽ നിന്നു ക്ഷത്രിയനും, തുടകളിൽ നിന്നും വൈശ്യനും പാദത്തിൽ നിന്ന് ശൂദ്രനും ഉത്ഭവിച്ചു" എന്ന് കാണുന്നു. "ചാതുർവർണ്യം" മനുഷ്യന്റെ ഗുണത്തിന്റെ യും കർമ്മത്തിന്റെയും അടിസ്ഥാനത്തിൽ ഞാൻ ഉണ്ടാക്കിയതാണെന്ന് 'ഭഗവത്ഗീതയിൽ' (4:13) ശ്രീകൃഷ്ണൻ പറയുന്നതായി രേഖപ്പെടുത്തി യിരിക്കുന്നു. കർമ്മ പുനർജന്മ സിദ്ധാന്തത്തെ കൂട്ടുപിടിച്ച് ശൂദ്രർ, വൈശ്യർ, ക്ഷത്രിയർ, ബ്രാഹ്മണർ എന്നീ സ്ഥാനങ്ങൾ കർമ്മഫലമാണെന്നും പുനർ ജന്മം കൊണ്ട് മാത്രമേ ഒരു ജാതിയിൽ നിന്നും മറ്റൊന്നിലേക്ക് മാറുവാൻ സാധിക്കൂ എന്നും വന്നതോടെ ജാതിയുടെ പേരിൽ സമൂഹം വിഭജിക്കപ്പെടു കയും ഉച്ചനീചത്വങ്ങൾ നടമാടുകയും ചെയ്തു. ആദിവാസികൾ, ദ്രാവി ഡർ, ഗിരിവർഗക്കാർ തുടങ്ങിയവരെ ശൂദ്രരിലും താഴെയാണ് ഗണിച്ചത്. ബ്രാഹ്മണർ സ്വാഭാവികമായും ഒന്നാം സ്ഥാനം അവകാശപ്പെട്ടു. അവർ 'സത്' ഗുണമുള്ളവരെന്നും അതിനാൽ വെളുപ്പ് നിറം കൊണ്ട് അറിയപ്പെ ടണം എന്നും വന്നു. രണ്ടാം സ്ഥാനം ലഭിച്ച ക്ഷത്രിയൻ 'രജോ' ഗുണമുള്ള വരും അവരുടെ വർണം ചുവപ്പും എന്ന് ഗണിക്കപ്പെട്ടു. മൂന്നാം സ്ഥാനം 'തമോ' ഗുണമുള്ളവരായ വൈശ്യർക്കാണ്. അവരുടെ നിറം മഞ്ഞ. ഗുണ മില്ലാത്തവരായ (!) ശൂദ്രർക്ക് കറുപ്പ് നിറമാണ് നൽകപ്പെട്ടത്. മനുസ്മൃതി തുടങ്ങിയ യാഥാസ്ഥിതിക ബ്രാഹ്മണ്യഗ്രന്ഥങ്ങൾ ഈ വിവേചനമെല്ലാം ദൈവഹിതമെന്ന് വ്യാഖ്യാനിക്കുന്നുണ്ട്.

അത്യപൂർവം സന്ദർഭങ്ങളിൽ മാത്രം വർണവിവേചനത്തിനെതിരെ ഭാരതീയ മതഗ്രന്ഥങ്ങൾ ശബ്ദിക്കുന്നുണ്ടെന്നത് ആശ്വാസകരമാണ്. "വേദം പഠിക്കാത്ത ബ്രാഹ്മണൻ ശൂദ്രനാണെന്നും വേദം പഠിച്ച ശൂദ്രൻ ബ്രാഹ്മണ

നാണെന്നും" മഹാഭാരതം. ഭഗവത്ഗീതയിൽ കൃഷ്ണവചസുകളിൽ ചില സ്ഥലങ്ങളിൽ വർണവിവേചനത്തിനെതിരായും മറ്റു ചിലയിടങ്ങളിൽ അനുകൂലവുമായുള്ള പ്രതികരണങ്ങൾ കാണുന്നു.

പിൽക്കാല ഭക്തിമതപ്രസ്ഥാനങ്ങളും നവോത്ഥാന പ്രസ്ഥാനങ്ങളും വർണവിവേചനത്തെ നിരാകരിക്കുകയും അതിനെതിരെ ശക്തമായി പ്രതികരിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും ഹിന്ദുമത - സാമൂഹിക ജീവിതത്തിന്റെ ഒരു തീരാശാപമായി ഇപ്പോഴും 'വർണം' നിലനിൽക്കുന്നുവെന്ന യാഥാർത്ഥ്യം മറച്ചുവയ്ക്കുവാൻ സാധിക്കുന്നില്ല. ഭാരതത്തിലെ പാരമ്പര്യ ക്രിസ്ത്യാനികൾ പോലും ജാതിചിന്തകൾക്ക് ഇനിയും അതീതരായിട്ടില്ല എന്നത് ഏറെ ഗൗരവത്തോടെ കാണേണ്ടതാണ്.

**III. സുല്പസൂത്രങ്ങൾ:** സ്മാർത്ത സൂത്രത്തിലെ മൂന്നാം വിഭാഗമായ സുല്പസൂത്രങ്ങൾ ഭവനനിർമ്മാണം, തച്ചുശാസ്ത്രം തുടങ്ങിയ ഭാഗങ്ങളിൽ ശ്രദ്ധിക്കുന്നു. ഭവനനിർമ്മാണത്തോട് ചേർന്നുള്ള ശാസ്ത്രീയ കണക്കുകൾക്ക് പ്രത്യേക പ്രാധാന്യം നൽകിയിരിക്കുന്നു. ഭാരതീയ വാസ്തുശില്പകലയുടെയും തച്ചുശാസ്ത്രത്തിന്റെയും ആധികാരിക ഗ്രന്ഥങ്ങളെന്ന് സുല്പസൂത്രങ്ങളെ വിശേഷിപ്പിക്കാം. ഭാരതീയമതങ്ങളുടെ തദ്ദേശീയത വീണ്ടെടുക്കുവാനുള്ള ശ്രമങ്ങളിൽ സുല്പസൂത്രത്തിന് വഹിക്കുവാനുള്ള പങ്ക് വളരെ വലുതാണ്.

**ഉപസംഹാരം**

വേദാംഗകാലത്തെ മത-സാമൂഹിക ജീവിതത്തിന്റെ ഒരു ലഘുവിവരണത്തിനാണ് ഈ പാഠത്തിൽ ശ്രമിച്ചത്. മേല്പറഞ്ഞ ആറ് വേദാംഗങ്ങൾക്കു പുറമെ "അനുക്രമണികകൾ", "പരിശിഷ്ടകങ്ങൾ" തുടങ്ങിയ വിഭാഗത്തിൽ മറ്റനേകം ശാസ്ത്രശാഖകൾ ഭാരതീയ മത - സാഹിത്യത്തിൽ കാണുന്നുണ്ട്. ആയുർവേദം, ആയോധനം തുടങ്ങിയുള്ള ഈ ശാസ്ത്രശാഖകളും വളരെ പ്രധാനപ്പെട്ടവയാണ്. ഇവയെല്ലാം തന്നെ പ്രത്യേകപഠനം ആവശ്യമായിരിക്കുന്ന മേഖലകൾ തന്നെ.

**പാഠം 5**

## ഷഡ്ദർശനങ്ങൾ (ഉപാംഗങ്ങൾ)

❑ ന്യായ - വൈശേഷിക ദർശനം ❑ ജ്ഞാന സമ്പാദന പ്രക്രിയ ❑ പദാർത്ഥസിദ്ധാന്തം ❑ പരമാണു സിദ്ധാന്തം ❑ ആത്മാവിനെക്കുറിച്ചുള്ള സിദ്ധാ

ന്തം ❑ ദൈവദർശനം❑ സാംഖ്യ-യോഗദർശനം❑ പ്രകൃതി❑ ആത്മാവ് ❑ പുരുഷസിദ്ധാന്തം❑ മോക്ഷ സിദ്ധാന്തം ❑ ദൈവവിശ്വാസം ❑ പൂർവ്വ – ഉത്തര മീമാംസാ ദർശനം

ഭാരതീയ മതങ്ങളിൽ എന്നതുപോലെ തത്വചിന്തയിലും ആസ്തികം, നാസ്തികം എന്ന വേർതിരിവ് ഉണ്ട്. വേദങ്ങളെ ആധാരമാക്കി ഉണ്ടായിരിക്കുന്ന ചിന്താപദ്ധതിയെല്ലാം ആസ്തികവും അല്ലാത്തവ നാസ്തികവുമായി കണക്കാക്കപ്പെടുന്നു. ഈ അർത്ഥത്തിൽ ഷഡ്ദർശനങ്ങൾ എല്ലാം തന്നെ ആസ്തികവും ചാർവ്വാക ജൈനബുദ്ധ തത്വചിന്തകൾ നാസ്തികവും ആകുന്നു.

കാലഘട്ടം, ചിന്താപരമായ സാമ്യം, പരസ്പര ബന്ധം തുടങ്ങിയവയുടെ അടിസ്ഥാനത്തിൽ ഷഡ്ദർശനങ്ങളെ മൂന്നു ജോടികളായി (ന്യായ – വൈശേഷിക, സാംഖ്യാ – യോഗ, മീമാംസ – വേദാന്ത) തിരിച്ചിട്ടുണ്ട്. പഠന സൗകര്യത്തിനായി ഈ ഉപാധി സ്വീകരിച്ചിരിക്കുന്നു.

### 1. ന്യായ–വൈശേഷിക ദർശനം

ന്യായ തത്വചിന്തയുടെ പിതാവായി ഗൗതമനും (അക്ഷപാദൻ എന്നും അറിയപ്പെടുന്നു) വൈശേഷിക തത്വചിന്തയുടെ പിതാവായി കണാദനും (ഉലൂകൻ) അറിയപ്പെടുന്നു. ന്യായം തർക്കശാസ്ത്രവും (Logic) അറിവിന്റെ ശാസ്ത്രവും (Epistamology) പ്രതിപാദിക്കുമ്പോൾ അതേ ചിന്താപദ്ധതിയിൽ (Methodology) നിന്നുകൊണ്ടു തന്നെ വൈശേഷികം അതിബൗദ്ധികശാസ്ത്രവും (Metaphysics) സത്താവിജ്ഞാനീയവും (Ontology) പ്രതിപാദിക്കുന്നുവെന്നതിനാലാണ് ഇവ ഒന്നിച്ച് പഠനവിഷയമാക്കുന്നത്.

ന്യായ – വൈശേഷികത്തെ ഒന്നിച്ച് തർക്കശാസ്ത്രം (Science of reasoning), പ്രമാണശാസ്ത്രം (The Science of Logic and Epistamology), ഹേതുവിദ്യ (The Science of Causes), വാദവിദ്യ (The Science of Debate), അന്വേഷികി (The Science of Critical Study) എന്നെല്ലാം അറിയപ്പെടുന്നുണ്ട്. ഗൗതമന്റെ ന്യായസൂത്രവും, കണാദന്റെ വൈശേഷികാ സൂത്രവും യഥാക്രമം ന്യായതത്വചിന്തയുടെയും വൈശേഷിക തത്വചിന്തയുടെയും പ്രാമാണിക ഗ്രന്ഥങ്ങളായി പരിഗണിക്കുന്നു.

**A. ജ്ഞാന സമ്പാദന പ്രക്രിയ:–** ജ്ഞാനം വസ്തുക്കളെ വെളിപ്പെടുത്തുന്നു. ഒരു വസ്തുവിനെ അതായിരിക്കുന്ന പ്രകാരം ഗ്രഹിക്കുന്നതാണ് ജ്ഞാനം. 'അനുഭവ'മാണ് ജ്ഞാനസമ്പാദനത്തിന്റെ അടിസ്ഥാനം. വസ്തുവിനെക്കുറിച്ചുള്ള യഥാർത്ഥ അറിവ് ലഭിക്കുവാൻ നാല് ഘട്ടങ്ങൾ ആവശ്യമാണ്. **I. പ്രത്യക്ഷം (Perception):–** പഞ്ചേന്ദ്രിയങ്ങൾ വഴിയുള്ള

അറിവ്. ഇന്ദ്രിയങ്ങൾ മൂലം ലഭിക്കുന്ന ലൗകിക അറിവും വസ്തുക്കളുടെ സാമാന്യ ലക്ഷണം (abstract ideas), ജ്ഞാനലക്ഷണം (knowledge of things by former knowledge), യോഗജം (Intuitive knowledge) - ഭൂതം - ഭാവി - വർത്തമാനങ്ങളുടെ ഒന്നിച്ചുള്ള അറിവ് തുടങ്ങിയ അലൗകിക അറിവും ചേർന്നതാണ് പ്രത്യക്ഷം. **II. അനുമാനം (Inference):–** കാര്യ കാരണങ്ങൾ വച്ചുകൊണ്ടുള്ള നിഗമനത്തിലൂടെയുള്ള വസ്തുതാഗ്രഹ ണമാണ് അനുമാനം. അനുമാനത്തിന് അഞ്ച് ഘട്ടങ്ങളുണ്ട്. a. പ്രതിജ്ഞ (Preposition). ദൂരെയുള്ള മലയിൽ തീയുണ്ട്. b. ഹേതു (Reason). അവിടെ പുക കാണുന്നു. c. ഉദാഹരണം (Example). പുക ഉള്ളിടത്ത് തീയുണ്ടാ യിരിക്കും. d. ഉപനയം (Application to the Cause) - അകലെയുള്ള മലയിൽ പുക കാണുന്നു. e. നിഗമനം (Conclusion) - ആകയാൽ ആ മലയിൽ തീയുണ്ട്. **III. ഉപമാനം (Analogy):–** താരതമ്യ പഠനത്തിലൂടെയുള്ള അറിവ്. ഒന്നിനെ മറ്റൊന്നിനോടുള്ള സാമ്യത്തിലൂടെ മനസ്സിലാക്കുന്നു. **IV. ശബ്ദ (Verbal testimony):–** വാക്കുകളിൽ കൂടിയും രേഖകളിൽ കൂടിയു മുള്ള അറിവ്. പ്രധാനമായും വേദങ്ങളിലൂടെയുള്ള പ്രാമാണികത ഉദ്ദേശി ച്ചിരിക്കുന്നു.

**B. പദാർത്ഥ സിദ്ധാന്തം (Ontology):–** ഉണ്ടായിരിക്കുന്നതും ചിന്തയ്ക്ക് വിഷയീഭവിക്കാവുന്നതും ആയ സകലവും പദാർത്ഥങ്ങൾ ആണ്. ഇവയെ ഭാവം (അസ്തിത്വമുള്ളവ - Being), അഭാവം (അസ്തിത്വമില്ലാത്തവ - non being) എന്നിങ്ങനെ തിരിച്ചിരിക്കുന്നു. ആറ് ഭാവങ്ങളും ഒരു അഭാവവും ചേർത്ത് അടിസ്ഥാനപരമായി ഏഴ് പദാർത്ഥങ്ങൾ ഉണ്ട്.

I. ദ്രവ്യം (Substance):- വസ്തുമയമായ സകലത്തിനും കാരണമായി രിക്കുന്നത് ദ്രവ്യമാണ്. ഇത് സ്വയസ്തിതത്വമുള്ളതും സ്വതന്ത്രവും പരി പൂർണവും ആകുന്നു. ദ്രവ്യം പല അളവിലും രീതിയിലും സംഘടിച്ചാണ് പ്രപഞ്ചം നിർമ്മിതമായിരിക്കുന്നത്. പ്രപഞ്ചം (വസ്തുക്കൾ) ഇപ്രകാരം സൃഷ്ടിക്കപ്പെടുകയും സ്വയം പിരിഞ്ഞുപോവുകയും (നശിക്കുകയും) ചെയ്യുന്നുവെങ്കിലും മൂലകാരണമായ ദ്രവ്യം അതിസൂക്ഷ്മവും അഭേദ്യ വുമായ പരമാണുക്കളായി നിലനിൽക്കുന്നു. പൃഥി, അപ്, തേജസ്, വായു, ആകാശം, കാലം, ദിക്ക്, ആത്മൻ, മനസ്സ് എന്നിങ്ങനെ ഒൻപതു ദ്രവ്യങ്ങൾ ഉണ്ട്. യഥാക്രമം മണം, രുചി, വർണ്ണം, സ്പർശനം, ശബ്ദം എന്നിവയാണ് ആദ്യ അഞ്ച് ദ്രവ്യങ്ങളുടെ ഇന്ദ്രിയഭാവങ്ങൾ. ആകാശം, കാലം, ദിക്ക് എന്നിവ ഏകവും നിത്യവും സർവ്വവ്യാപകവുമാകുന്നു. ആത്മാവും മനസ്സും (Soul and self) ഒന്നിച്ച് നിലനില്ക്കുന്നു. അനന്തവും അസംഖ്യവും എന്നാൽ വ്യക്തിഗതവുമായ ആത്മാവ് മനസ്സിലൂടെ ബാഹ്യവസ്തുക്കളുമായി ബന്ധ പ്പെടുന്നു ആത്മ ഇംഗിതം അനുസരിച്ച് മനസ്സ് പ്രവർത്തിക്കുമ്പോഴാണ് യഥാർത്ഥ ജ്ഞാനം സാധ്യമാകുന്നത്.

II. ഗുണം (Quality):- ഗുണത്തിന് സ്വയം അസ്തിത്വമില്ലാത്തതിനാൽ ദ്രവ്യത്തിൽ സ്ഥിതിചെയ്യുന്നു. അസ്തിത്വമില്ലാത്തതിനാൽ ഗുണം നിത്യമല്ല. ചിന്തയ്ക്ക് വിഷയീഭവിക്കുമ്പോഴാണ് അതിന് നിലനില്പുള്ളത്.

III. കർമ്മം (Action):- ചലനവും താല്കാലികത്വവുമാണ് ഇതിന്റെ ഭാവങ്ങൾ.

IV. സാമാന്യം (Genarality):- ഏതെങ്കിലുമൊരു കൂട്ടത്തിന്റെ പൊതു സ്വഭാവമാണ് സാമാന്യം. ഇത് ഏകവും നിത്യവുമായിരിക്കും (ഉദാ: മനുഷ്യത്വം, ഗോത്യം etc.).

V. വിശേഷം (Particularity):- ഭേദചിന്തയ്ക്ക് അടിസ്ഥാനമായി ഭവിക്കുന്ന പദാർത്ഥം. ഒന്നിൽനിന്ന് മറ്റൊന്നിനെ വ്യത്യാസപ്പെടുത്തുന്നതാണ് വിശേഷം.

VI. സമവായം (Necessary Relations):- വസ്തുവിന്റെ പൂർണരൂപവും അംശരൂപവും തമ്മിലുള്ള ഘടനാപരവും സത്താപരവുമായ ബന്ധമാണ് 'സമവായം' എന്നതുകൊണ്ട് വിവക്ഷിക്കുന്നത്.

VII. അഭാവം (Non Existence):- അഭാവം ഇല്ലായ്മയെ കുറിക്കുന്നു.

### C. പരമാണു സിദ്ധാന്തം (Atomic Theory):-

എല്ലാ വസ്തുക്കളും പരീക്ഷിക്കപ്പെടുവാൻ പാടില്ലാത്ത പരമാണുവിന്റെ കൂട്ടിച്ചേരൽ മുഖാന്തിരം ഉണ്ടായിട്ടുള്ളതാണ്. ഈ കൂട്ടിച്ചേരൽ (Combinations) മാറ്റങ്ങൾക്കും ചലനത്തിനും വിധേയമാണ്. എന്നാൽ അടിസ്ഥാനഘടകമായ പരമാണു നിത്യമാണ്. പരമാണുക്കളാണ് പ്രപഞ്ചത്തിന്റെ വസ്തുകാരണം (material Cause). പരമാണുക്കൾ സൃഷ്ടിക്കപ്പെടുന്നതോ നശിപ്പിക്കപ്പെടുന്നതോ അല്ല. പരമാണുക്കളുടെ സംയോഗം (സമ്മേളനം) സൃഷ്ടിയും വിഘടനം നാശവുമാകുന്നു. ആത്മാവും മനസ്സും ഉൾപ്പെടെ സകല പദാർത്ഥങ്ങളും പരമാണു സിദ്ധാന്തം വഴിയാണ് ഉണ്ടാകുന്നത്. സൃഷ്ടിയ്ക്ക് കാരണമായ പരമാണുക്കളിൽ അതിന്റെ കാര്യം അഥവാ ഫലം, ഉദ്ദേശ്യം അന്തർഭവിച്ചിട്ടില്ല എന്ന് സിദ്ധാന്തിക്കുന്നതിനാൽ ന്യായ - വൈശേഷിക സൃഷ്ടിശാസ്ത്രത്തെ 'അസത്കാര്യവാദം' (the effect does not pre-exist in its cause) എന്ന് വിളിക്കുന്നു.

### D. ആത്മാവിനെക്കുറിച്ചുള്ള സിദ്ധാന്തം (Soul Theory)

അറിവ്, ആഗ്രഹം, വിരക്തി, തീരുമാനം തുടങ്ങിയവയ്ക്ക് ഒരു ആധാരം ആവശ്യമാണ്. അങ്ങനെയുള്ള ആധാരമാണ് ആത്മാവ്. എല്ലാ മനുഷ്യർക്കും ആത്മാവ് ഉണ്ട്. 'അഹം' ആത്മാവിൽ നിന്നും വരുന്നു. ആത്മാക്കൾക്ക് സാമാന്യ - വിശേഷ സ്വഭാവങ്ങൾ ഉണ്ട്. ആത്മാവിന് അജ്ഞാനവും

ജ്ഞാനവും സാധിക്കും. ജ്ഞാനത്തിലൂടെ ആത്മാവ് കർമ്മബന്ധത്തിലൂടെ വിമോചിതമായി ശുദ്ധബോധാവസ്ഥയിൽ പ്രവേശിച്ച് നിത്യമായി വസിക്കുന്നു.

### E. ദൈവദർശനം (Theology)

ആളത്തമുള്ള ഒരു ദൈവമുണ്ട്. ഇതിനുള്ള കാരണങ്ങൾ: 1. ഒരു കാരണമില്ലാതെ ഒരു കാര്യം ഉണ്ടാവുകയില്ല. അങ്ങനെയെങ്കിൽ കാണുന്ന സകലത്തിനും കാരണമായ ഒന്നുണ്ട്; അതാണ് ദൈവം. 2. കർമ്മമെന്ന ധാർമ്മിക പ്രമാണം നിയന്ത്രിക്കുന്നതിനും അതിൻപ്രകാരം ആത്മാവിനെയും പരമാണുക്കളെയും തമ്മിൽ യോജിപ്പിക്കുന്നതിനും ആളത്തസ്വഭാവമുള്ള ഒരു ഭരണാധിപൻ ആവശ്യമാണ്; അതാണ് ദൈവം. 3. ആകാശം, ഭൂമി എന്നിവയുടെ ആധാരമാണ് ദൈവം. 4. ദൈവമുണ്ടെന്ന് പ്രമാണങ്ങളായ പ്രസ്ഥാനത്രയം സാക്ഷിക്കുന്നു. ദൈവം ആളത്തമുള്ളവനും നിത്യനും, സർവ്വജ്ഞാ

ന്യായ - വൈശേഷിക സിദ്ധാന്തം

↓ ജ്ഞാന സമ്പാദനം ↓ ഏഴു പദാർത്ഥങ്ങൾ ↓ പരമാണുക്കൾ ↓ ആത്മാവ് ↓ ദൈവം

↓ പ്രത്യക്ഷം ↓ അനുമാനം ↓ ഉപമാനം ↓ ശബ്ദം ↓ ദ്രവ്യം ↓ ഗുണം ↓ കർമ്മം ↓ സാമാന്യം ↓ വിശേഷം ↓ സമവായം ↓ അഭാവം

↓ പൃഥ്വി ↓ അപ് (ജലം) ↓ തേജസ്സ് (അഗ്നി) ↓ വായു ↓ ആകാശം ↓ കാലം ↓ ദിക്ക് ↓ ആത്മാവ് ↓ മനസ്സ്

നിയും പൂർണ്ണനും, സകലത്തിന്റെയും നിയന്താവും, ആദ്യ കാരണവുമാകുന്നു. പരമാണുക്കളും നിത്യമാണ്. ദൈവം പരമാണുക്കളെ കർമ്മനിയമങ്ങളിലൂടെ പ്രവർത്തിപ്പിക്കുന്നു.

ന്യായ - വൈശേഷിക സിദ്ധാന്തത്തിന്റെ ബാഹ്യരൂപം മാത്രമാണ് ചർച്ച ചെയ്തത്. ആയതിന്റെ ഒരു രേഖാചിത്രം താഴെ നൽകുന്നു.

### 2. സാംഖ്യ - യോഗ ദർശനം

ഭാരതത്തിലെ ഏറ്റവും പ്രാചീനമായ ഒരു തത്വചിന്തയായി സാംഖ്യ സിദ്ധാന്തം കരുതപ്പെടുന്നു. കപില മഹർഷിയാണ് സാംഖ്യ സിദ്ധാന്തത്തിന്റെ പിതാവായി അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ 'പ്രവചനസൂത്രവും' അതിന്റെ വ്യാഖ്യാനങ്ങളായ ഈശ്വരകൃഷ്ണന്റെ സാംഖ്യകാരികയും (AD 300) വാചസ്പതിയുടെ 'സാംഖ്യതത്വകൗമുദിയും' (AD 800) വിജ്ഞാനഭി

ക്ഷുവിന്റെ 'സാംഖ്യപ്രവചന ഭാഷ്യവുമാണ്' സാംഖ്യസിദ്ധാന്തത്തിന്റെ അടിസ്ഥാനഗ്രന്ഥങ്ങളായി ഗണിക്കപ്പെടുന്നത്. യഥാർത്ഥ അറിവ്, വസ്തുനിഷ്ഠമായ കണക്ക് (സാംഖ്യ) എന്നിവ നൽകുന്ന തത്വചിന്ത എന്നതിനാലാണ് 'സാംഖ്യ' എന്ന് പേർ നൽകപ്പെട്ടിരിക്കുന്നത്. സമ്യക്കായ ജ്ഞാനമാണ് (Right Knowledge) സാംഖ്യസിദ്ധാന്തത്തിന്റെ ലക്ഷ്യം. സൈദ്ധാന്തികവും വിജ്ഞാനപ്രദവുമായ ഈ ജ്ഞാനലബ്ധിയിലേയ്ക്ക് സമ്യക്കായ പ്രവൃത്തിയിലൂടെയും അനുഭവത്തിലൂടെയും (Action and Practice) മാത്രമേ പ്രവേശിക്കുവാൻ കഴിയൂ എന്ന് യോഗസിദ്ധാന്തം പഠിപ്പിക്കുന്നു. ആയതിനാലാണ് ഒരു പൂർണ താത്വികപദ്ധതി എന്ന നിലയിൽ സാംഖ്യവും യോഗവും ഒന്നിച്ച് ചർച്ച ചെയ്യപ്പെടുന്നത്.

സാംഖ്യ ദർശനത്തിന്റെ പ്രായോഗിക മാർഗ്ഗമായ യോഗസിദ്ധാന്തം ക്രമീകൃതമായ ഒരു ധ്യാനപദ്ധതി ആവിഷ്ക്കരിച്ചിട്ടുണ്ട്. പതഞ്ജലി മഹർഷിയാണ് യോഗസിദ്ധാന്തത്തിന്റെ പിതാവായി അറിയപ്പെടുന്നത്. അദ്ദേഹത്തിന്റെ യോഗസൂക്തവും ആയതിന്റെ വ്യാഖ്യാനങ്ങളായ വ്യാസന്റെ യോഗഭാഷ്യവും വാചസ്പതിയുടെ തത്വവിശാരദിയും വിജ്ഞാനഭിക്ഷുവിന്റെ യോഗവാർത്തികവുമാണ് അടിസ്ഥാന ഗ്രന്ഥങ്ങൾ. ന്യായവൈശേഷികത്തിൽ കണ്ടതുപോലെ ഇവിടെയും സാംഖ്യം താത്വിക വശവും യോഗം പ്രായോഗിക വശവും പ്രതിപാദിക്കുന്നു.

### A. പ്രകൃതി

ആത്മാവ് ഒഴികെയുള്ള സർവ്വത്തിനും കാരണമായിരിക്കുന്ന മൂലവസ്തുവാണ് പ്രകൃതി. പ്രപഞ്ചത്തിലെ സർവ്വ വസ്തുക്കളും ഈ മൂലപ്രകൃതിയുടെ പരിണാമമാണ്. പ്രകൃതി പരിണാമത്തിൽ പ്രപഞ്ച സൃഷ്ടി നടക്കുന്നുവെന്ന് സാംഖ്യയോഗദർശനം പഠിപ്പിക്കുന്നു. ഇതിനെ പ്രകൃതി പരിണാമവാദം എന്ന് വിളിക്കുന്നു. പ്രപഞ്ച കാരണം ന്യായം വൈശേഷികം പറയുന്നതുപോലെ അസംഖ്യമായ പരമാണുക്കളല്ല; മറിച്ച് മൂലപ്രകൃതിയെന്ന നിത്യമായ ഏകവസ്തുവാണ്. മൂലപ്രകൃതി ബോധരഹിതവും (Un Intelligent) അവ്യക്തവും (Un Manifest) സൃഷ്ടിക്കപ്പെടാത്തതും (Un Created or Un Caused) എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നതും (ever active) അദൃശ്യവും (Imperceptible) നിത്യവും (eternal) ഏകവും (One) ആകുന്നു. മൂലപ്രകൃതി സ്ഥിതിചെയ്യുന്നുവെന്നതിന് തെളിവായി അഞ്ചു ന്യായങ്ങൾ സാംഖ്യസിദ്ധാന്തം നിരത്തുന്നു: 1. പ്രപഞ്ച വസ്തുക്കളെല്ലാം കുറവുള്ളതും പരാശ്രിതവുമായി കാണപ്പെടുന്നുവെന്നതിനാൽ അവയ്ക്കടിസ്ഥാനമായി ശാശ്വതവും പൂർണവുമായ ഒന്നുണ്ടായിരിക്കണം; അതാണ് പ്രകൃതി. 2. ലോകാനുഭവങ്ങളായ സുഖ – ദുഃഖ – ഉദാസീനതകൾക്കും ഒരു അടിസ്ഥാനം ഉണ്ടായിരിക്കണം. അതാണ് പ്രകൃതി. 3. സകലവും ക്രിയാത്മകവും പരിണാമ

വിധേയവുമാണ്. ഏതെങ്കിലുമൊരു കാരണത്തോട് ബന്ധപ്പെട്ടുകൊണ്ടു മാത്രമേ ക്രിയയ്ക്ക് അസ്തിത്വമുള്ളു. ക്രിയയുടെ ആധാരമാണ് പ്രകൃതി. 4. സകലത്തിനും കാരണമുണ്ട്. അതിനാൽ പ്രപഞ്ചത്തിനും കാരണം ഉണ്ടായിരിക്കണം. അതാണ് പ്രകൃതി. 5. പ്രപഞ്ചത്തിന്റെ ഒരുമയോടു കൂടിയ ഘടന സകലത്തെയും ഉളവാക്കുന്ന ഒന്നിലേക്കു വിരൽ ചൂണ്ടുന്നു. അതാണ് പ്രകൃതി.

മനുഷ്യസ്വഭാവത്തിൽ സത്വ, രജസ്സ്, തമസ്സ് സ്വഭാവങ്ങളുള്ളതുപോലെ (വർണധർമ്മം) തന്നെ പ്രകൃതിയിലുമുണ്ട്. അഥവാ ആ ഗുണങ്ങളുടെ സംയോഗമാണ് പ്രകൃതി. പ്രകൃതിയുടെ അഭേദ്യഘടകങ്ങളാണവ. സത്വ ഗുണത്തിൽ നിന്നും യാഥാർത്ഥ്യം, ബോധം, നന്മ, സ്വയം പ്രകാശം, ലഘുത്വം, ആനന്ദം, ധ്യാനം, ശുക്ലവർണം (വെളുപ്പുനിറം) എന്നിവയും രജോഗുണത്തിൽ നിന്നും ചലനം, ദുഃഖം, പ്രവർത്തനം പ്രകോപനം, ചുവപ്പുനിറം എന്നിവയും തമോഗുണത്തിൽ നിന്നും ഉദാസീനത, അജ്ഞാനം, ദോഷം, പ്രവർത്തനരാഹിത്യം, ഘനം, ആവരണം, തടസ്സം, കുഴപ്പം, കറുപ്പുനിറം എന്നിവയും ഉളവാകുന്നു. എണ്ണ, തിരി, തീയ് ഇവ ഒന്നിച്ച് സമ്മേളിച്ച് പ്രകാശിച്ചുകൊണ്ടിരിക്കുന്നതുപോലെ ഈ മൂന്നു ഗുണങ്ങളും സമ്മേളിച്ച് ജ്വലനാവസ്ഥയിൽ മൂലപ്രകൃതി ഉണ്ടാകുന്നു. പ്രപഞ്ചത്തിലെ സകലവും ഈ മൂന്നു ഗുണങ്ങളുടെ വിവിധ സംയോഗങ്ങളാൽ ഉളവായിരിക്കുന്നതാണ്. ഇവയിൽ ഏതു മികച്ചു നില്ക്കുന്നുവോ അതായിരിക്കും ആ വസ്തുവിന്റെ പൊതുസ്വഭാവം. മൂലപ്രകൃതിയിൽ ഇവ മൂന്നും സംതുലിതാവസ്ഥയിലിരിക്കുന്നു. പരിണാമമില്ലാത്ത ഈ അവസ്ഥയ്ക്ക് 'പ്രളയം' എന്ന് പറയുന്നു. മൂലപ്രകൃതി എപ്പോഴും ചലനാത്മകമാണ്.

പുരുഷസാമീപ്യത്താൽ മൂലപ്രകൃതിയിൽ പരിണാമങ്ങൾ ഉണ്ടാവുകയും അങ്ങനെ ഇരുപത്തിനാല് പദാർത്ഥങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു. പ്രകൃതി പരിണാമപദ്ധതി ആദ്യ പദാർത്ഥം (1) മൂലപ്രകൃതി തന്നെയാണ്. മൂലപ്രകൃതിയും ശുദ്ധബോധമായ മനസ്സും (ആത്മാവ്, പുരുഷൻ) കൂടിച്ചേർന്ന് (2) മഹത് ഉണ്ടാകുന്നു. ഇതിനെ അണ്ഡാകൃതിയിലാണ് ചിത്രീകരിക്കുന്നത്. പ്രപഞ്ചത്തിന്റെ മുട്ട എന്നും പറയുന്നു. മഹത്തിൽ നിന്നും (3) അഹങ്കാരം ഉണ്ടാകുന്നു. വസ്തുക്കൾക്ക് വിശേഷ സ്വഭാവങ്ങൾ കൈവരുന്നത് ഈ അവസ്ഥയിൽ നിന്നുമാണ്. സത്വഗുണം അധികരിച്ചുണ്ടാകുന്ന സാത്വിക അഹങ്കാരത്തിൽ നിന്നും (4) കാഴ്ച, (5) കേൾവി, (6) രുചി, (7) മണം, (8) സ്പർശം എന്നിങ്ങനെ അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും (9) സംസാരം, (10) ചലനം, (11) ഗ്രഹണം, (12) വിസർജനം, (13) ഉല്പാദനം എന്നിങ്ങനെ അഞ്ച് കർമ്മേന്ദ്രിയങ്ങളും തമോഗുണം അധികരിച്ചുണ്ടാകുന്ന താമസിക അഹങ്കാരത്തിൽ നിന്നും (14) കാഴ്ചയ്ക്ക് വിധേയമാകുന്ന വസ്തു, (15) രുചിക്ക് വിധേയമാകുന്ന വസ്തു, (16) മണത്തിന് വിധേയമാകുന്ന വസ്തു, (17)

സ്പർശനത്തിനു വിധേയമാകുന്ന വസ്തു, (18) കേൾവിക്ക് വിധേയമാകുന്ന വസ്തു, (19) മനസ്സും (വ്യക്തിത്വം) പരിണമിക്കുന്നു. ഇവയുടെ സംയോഗ ത്താൽ ശബ്ദത്തിൽ നിന്ന് (20) ആകാശം, ശബ്ദസ്പർശനതന്മാത്രകൾ ചേർന്ന് (21) വായു, ശബ്ദസ്പർശവർണ്ണ തന്മാത്രകൾ ചേർന്ന് (22) അഗ്നി, ശബ്ദസ്പർശവർണ്ണരുചിതന്മാത്രകൾ ചേർന്ന് (23) വെള്ളം, ശബ്ദസ്പർശ വർണ്ണരുചിമണതന്മാത്രകൾ ചേർന്ന് (24) ഭൂമി എന്നിങ്ങനെ പഞ്ചമഹാഭൂത ങ്ങളോടുകൂടി ഇരുപത്തിനാല് പദാർത്ഥങ്ങളും പരിണമിക്കപ്പെടുന്നു വെന്നതാണ് സാംഖ്യ സിദ്ധാന്തം. രജസ് അധികരിക്കുന്ന രാജസ അഹങ്കാ രത്തിൽ നിന്നുമാണ് പരിണാമത്തിന് ആവശ്യമായ ശക്തി ലഭിക്കുന്നത്. ശക്തിയെ അതിൽ തന്നെ പദാർത്ഥമായി മനസ്സിലാക്കുന്നില്ല.

## B. പുരുഷസിദ്ധാന്തം

സാംഖ്യയോഗത്തിൽ ആത്മാവ് പുരുഷൻ എന്ന് അറിയപ്പെടുന്നു. പ്രകൃ തിയെ ആദ്യ അടിസ്ഥാന യാഥാർത്ഥ്യമായും പുരുഷനെ രണ്ടാമത്തെ അടി സ്ഥാന യാഥാർത്ഥ്യമായും മനസ്സിലാക്കുന്നു. മനസ്സ്, ഇന്ദ്രിയം, ഇച്ഛ, അഹ ങ്കാരം ഇവയിൽ നിന്നും വ്യത്യസ്തമാണ് പ്രപഞ്ചത്തിന്റെയും അതിന്റെ പ്രവൃ ത്തിയുടെയും പിന്നിൽ മറഞ്ഞുനില്ക്കുന്ന ജീവയാഥാർത്ഥ്യമായ പുരുഷൻ. പുരുഷൻ ജ്ഞാനത്തിന്റെ അടിസ്ഥാനമാണ്. എന്നാൽ ജ്ഞാനസമ്പാദന വസ്തു ആയിത്തീരുന്നില്ല. നിശ്ശബ്ദ സാക്ഷിയായി, നിത്യ ശാന്തിയായി, സ്ഥലകാലാതീതമായി, നിശ്ചലമായി, സ്വയം പ്രകാശമായി, സ്വയംഭൂവായി പുരുഷൻ സ്ഥിതിചെയ്യുന്നു. നിത്യവും സകലതും നിറഞ്ഞിരിക്കുന്നതുമാ കുന്നു പുരുഷൻ. പുരുഷൻ ഉണ്ടെന്ന് ചിന്തിക്കുന്നതിനും അഞ്ച് ന്യായ ങ്ങൾ ഉണ്ട്. 1. മനുഷ്യശരീരം, ബുദ്ധി എന്നിവ ഏതോ ഒരു ഉദ്ദേശ്യത്തോടു കൂടി പ്രവർത്തിക്കുന്നു. ആ ഉദ്ദേശ്യം ആത്മാവിന്റെ (പുരുഷന്റെ) വിമോച നമാകുന്നു. അതിനാൽ പുരുഷൻ ഉണ്ട്.

2. വസ്തുക്കൾ ത്രിഗുണമയമാണ്. ഗുണാതീതമായി നിന്നുകൊണ്ട് അതിനെ നിയന്ത്രിക്കുന്ന ഒന്ന് ഉണ്ടായിരിക്കണം. അതാണ് പുരുഷൻ. 3. മനുഷ്യന്റെ എല്ലാ അനുഭവങ്ങളേയും കേന്ദ്രീകരിക്കുന്ന ഒരു സൂക്ഷ്മബിന്ദു വേണം. അതാണ് പുരുഷൻ. 4. മനുഷ്യന് വിവിധ അനുഭവങ്ങൾ ഉണ്ടാകു ന്നു. അത് അനുഭവിക്കുന്നതിന് അവനിൽ ഒരു കർത്താവ് വേണം. അതാണ് പുരുഷൻ. 5. വിമോചനമാണ് മനുഷ്യലക്ഷ്യം. അതിനാൽ വിമോചിക്കപ്പെ ടുവാനുള്ള ഒന്ന് ഉണ്ടായിരിക്കണം. അതാണ് ആത്മാവ് അഥവാ പുരുഷൻ.

പുരുഷൻ ഒന്നല്ല; അസംഖ്യമാണ്. അവ സ്വഭാവത്തിൽ ഏകവും എണ്ണ ത്തിൽ ബഹുലവുമാണ് (qualitative monism). പ്രകൃതി വസ്തുമയമായ സക ലത്തിന്റെയും അടിസ്ഥാനവും പുരുഷൻ ശുദ്ധബോധവുമാണ്. പുരുഷന്റെ സാമീപ്യത്തിൽ നിന്നാണ് പരിണാമശക്തി പ്രകൃതിയ്ക്ക് ലഭിക്കുന്നത്.

## C. മോക്ഷ സിദ്ധാന്തം

അജ്ഞാനം മാറി ആത്മാവിന്റെ (പുരുഷന്റെ) യഥാർത്ഥ സ്ഥിതി പ്രാപിക്കുന്നതാണ് വിമോചനം. ശുദ്ധ സത്യസ്വരൂപമായ ആത്മാവ് അന്തഃകരണമാകുന്ന ചിത്തത്തിൽ പ്രകാശിക്കുന്നു. ലോകജീവിത വ്യാപാരങ്ങളിലും ക്രിയകളിലും എപ്പോഴും പ്രവേശിക്കുന്ന ചിത്തം അതിൽ പ്രകാശിക്കുന്ന ആത്മാവിനെക്കൂടെ കളങ്കപ്പെടുത്തുന്നു. അതിനാൽ ചിത്ത ശുദ്ധീകരണത്തിലൂടെ ആത്മാവിന്റെ വിമോചനം നടക്കണം. കാമ - ക്രോധ - ലോഭ - മോഹാദികളിൽ നിന്നും ചിത്തശുദ്ധീകരണത്തിലൂടെ ആത്മാവിനെ മോചിപ്പിക്കുവാനുള്ള മാർഗമായാണ് പതഞ്ജലി മഹർഷി എട്ടു പടികളോടു കൂടിയ യോഗജീവിതരീതി വിധിക്കുന്നത്. 'അഷ്ടാംഗയോഗം', 'രാജയോഗം' എന്നെല്ലാം പതഞ്ജലി യോഗത്തിന് പര്യായങ്ങളുണ്ട്.

1. യമം:- ധ്യാനത്തിന് ആവശ്യമായ പശ്ചാത്തലം ഒരുക്കുകയാണ് ഇവിടെ. അഹിംസ പരമധർമ്മമാക്കി ചിന്തയിലൊ വാക്കിലൊ പ്രവൃത്തിയിലോ ഹിംസ കടന്നുവരാതെ സൂക്ഷിക്കുക; കള്ളം പറയാതിരിക്കുക; മോഷ്ടിക്കാതിരിക്കുക; ലോകപരമായ ഒന്നിനെയും കാമിക്കാതെയും പരിഗ്രഹിക്കാതെയും ഇരിക്കുക (മോശൈക ന്യായപ്രമാണത്തിലെ പത്ത് കല്പനകളുമായി ബന്ധം കാണുന്നു). ഈ പ്രതിജ്ഞയിലൂടെ ധ്യാനപശ്ചാത്തലം ഒരുക്കികഴിയുമ്പോൾ അടുത്ത ഘട്ടത്തിലേക്ക് കടക്കാം.

2. നിയമം:- ജീവിതത്തിന്റെ പരമായ നിഷ്ഠയാണ് ഇവിടുത്തെ ലക്ഷ്യം. ബാഹ്യവും ആന്തരികവുമായ വിശുദ്ധിയാണ് നിയമം കൊണ്ട് ഉദ്ദേശിക്കുന്നത്. ശൗചകർമ്മങ്ങളിലൂടെ ബാഹ്യശുദ്ധിയും ഈശ്വരഭക്തി, പഠനം, തപസ്സ് തുടങ്ങിയവയിലൂടെ ആന്തരികശുദ്ധിയും വരുത്തുന്നു. യമനിയമങ്ങളിലൂടെ ധ്യാനത്തിന് ഉതകുന്ന രീതിയിലേക്ക് ആത്മ - ശരീര - മനസ്സുകളെ പ്രവേശിപ്പിക്കുന്നതാണ് അടുത്തഘട്ടം.

3. ആസനം:- സൗകര്യപ്രദമായ രീതിയിൽ ധ്യാനത്തിന് ഇരിക്കുക എന്നർത്ഥം (ആസനം = ഇരിപ്പ്). ചിത്തവൃത്തി നിരോധിച്ച് ധ്യാനത്തിന് സൗകര്യപ്രദമായ രീതിയിൽ ഇരുന്ന് ചിന്തയെ കേന്ദ്രീകരിക്കുകയാണ് ഈ ഘട്ടത്തിൽ ചെയ്യുന്നത്. പത്മാസനം, അർദ്ധപത്മാസനം, ശീർഷാസനം തുടങ്ങി ശവാസനം വരെ അനേക വിധത്തിലുള്ള ആസനങ്ങളെക്കുറിച്ച് പതഞ്ജലി പ്രതിപാദിക്കുന്നുണ്ട്. ചിന്ത കേന്ദ്രീകരിച്ച് ആസനസ്ഥനായാൽ അടുത്ത പടിയിലേക്ക് കടക്കുന്നു.

4. പ്രാണയാമം:- ശ്വാസോച്ഛ്വാസത്തെ നിയന്ത്രിച്ച് മനസ്സിനെ കൂടുതൽ ഏകാഗ്രമാക്കുകയാണിവിടെ ചെയ്യുന്നത്. ശ്വാസോച്ഛ്വാസത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുമ്പോൾ ജീവന് അടിസ്ഥാനമായ പ്രാണനെ കൂടുതൽ അടുത്തറിയുവാൻ സാധിക്കുന്നു.

5. പ്രത്യാഹാരം (പ്രതി + ആഹാരം):- പഞ്ചേന്ദ്രിയങ്ങൾ ആഹാരത്തിൽ നിന്നും പിൻതിരിയുമ്പോൾ പ്രതി ആഹാരമായി (പകരമായി) പ്രമാണങ്ങൾ ആഹരിക്കുന്നു. വേദവായനയിലൂടെയും പഠനത്തിലൂടെയും ആത്മീയ ആഹാരം ഉൾക്കൊള്ളുന്നു എന്ന അർത്ഥത്തിൽ പ്രത്യാഹാരം എന്ന് ഉപ യോഗിക്കുന്നു.

6. ധാരണ:- മേല്പറഞ്ഞ അഞ്ച് ഘട്ടങ്ങളുടെ പരിണിതഫലമായി ആത്മ - ശരീര - മനസ്സ് ഒരു പ്രത്യേക ചിന്താസ്ഥാനത്ത് കേന്ദ്രീകരിക്കപ്പെടുന്നതി നാണ് ധാരണ എന്നു പറയുന്നത്. ബാഹ്യലോക അനുഭവത്തിൽ നിന്നും പൂർണമായി വേർപെട്ട് ആത്മബോധതലത്തിൽ യോഗി എത്തിച്ചേർന്ന് ദർശനം (ധാരണ) സാദ്ധ്യമായിത്തീരുന്ന അവസ്ഥയാണിത്.

7. ധ്യാനം:- 'ധ്യാൻ' ധാതുവിന് പരമാനന്ദം, മൂർത്തഭാവം എന്നെല്ലാം അർത്ഥം കാണുന്നുണ്ട്. ഈ അവസ്ഥയിൽ യോഗി സച്ചിദാനന്ദാവസ്ഥയി ലേക്ക് പ്രവേശിക്കുകയാണ്. വിജ്ഞാനത്തിന്റെ പ്രകാശഗോപുരത്തിലേക്ക് സ്വയം പ്രവേശിക്കുന്ന ഘട്ടമായി ഇതിനെ മനസ്സിലാക്കാം.

8. സമാധി:- ചിത്തവൃത്തി പൂർണമായും നിരോധിക്കപ്പെട്ട് 'ജീവൻ മുക്തി' പ്രാപിച്ച് പുരുഷന്റെ യഥാർത്ഥ രൂപത്തിലേക്ക് എത്തിച്ചേരുന്ന അവസ്ഥ. അവിടെ ഭാഷയില്ല. വാക്കുകളില്ല. കേൾവിയോ, കാഴ്ചയോ, സ്പർശനമോ ഒന്നുമില്ല. സർവം ബ്രഹ്മമയം മാത്രം. സമാധിയിലെത്തുന്ന 'പുരുഷൻ' പിന്നീട് പുനർജന്മത്തിന് വിധേയപ്പെടുന്നില്ല. അവൻ കർമ്മ - സംസാര സാഗരത്തെ അതിജീവിക്കുന്നു. യോഗത്തിന്റെ പൂർണതയിലെത്തുന്ന ഈ അവസ്ഥ ജീവനോടിരിക്കുമ്പോൾ പ്രാപിക്കുന്നതിനെ 'ജീവൻ മുക്തി' എന്നും മരണത്തോടുകൂടെ പ്രാപിക്കുന്നതിനെ 'വിദേഹമുക്തി' എന്നും പറയുന്നു. സംപൂർണ ജീവിതശൈലിയായ യോഗ (യോഗം - സംപൂർണം) ത്തിലേക്ക് പ്രവേശിക്കുന്ന വ്യക്തി പ്രലോഭനങ്ങൾക്കും പ്രകോപനങ്ങൾക്കും അതീ തമായി നിലകൊള്ളുന്നു. ഈ അവസ്ഥയിൽ ജീവിക്കുന്നവനാണ് 'യോഗി.'

അഷ്ടാംഗയോഗദർശനം സമഗ്രമായ ഒരു ജീവിതശൈലിയാണ്. ത്യാഗം, ദാനം, ഉപവാസം എന്നിവയിലൂടെ ആരംഭിച്ച് പൂർണതയിലേക്ക് വളരുക യാണ്. ധ്യാനം, ധ്യാനിക്കുക, ധ്യാനയോഗം, ധ്യാനിപ്പിക്കുക തുടങ്ങിയ പദ ങ്ങൾ വളരെ താഴ്ന്ന അർത്ഥതലത്തിൽ മാത്രമാണ് ഇന്ന് ഉപയോഗിച്ചുകാ ണുന്നത്. എന്നാൽ അഷ്ടാംഗയോഗ ദർശനത്തിന്റെ പശ്ചാത്തലത്തിൽ ഒരു ക്രൈസ്തവജീവിതശൈലി വളർത്തിയെടുക്കുവാൻ സാധിക്കും എന്ന് മന സ്സിലാക്കി അതിനുവേണ്ടി ശ്രമിക്കുവാൻ ആത്മീകപ്രസ്ഥാനങ്ങൾ മുന്നോ ട്ടുവരികയാണ് വേണ്ടത് (യോഗ-ഘട്ടങ്ങളും വി. കുർബാനയും എന്ന വിഷയം പ്രത്യേകം പഠിക്കുവാൻ ശ്രമിക്കുക).

### D. ദൈവവിശ്വാസം

സാംഖ്യദർശനത്തിൽ പ്രകൃതിയും പുരുഷനും എന്ന ഇരു – യാഥാർത്ഥ്യ വാദമാണ് കാണുന്നതെങ്കിലും യോഗത്തിൽ ദൈവചിന്തയ്ക്ക് കൂടുതൽ സ്ഥാനം കാണുന്നുണ്ട്. ദിവ്യപുരുഷനായി ഈശ്വരനെ ദർശിക്കുന്നു. സർവ്വ ജ്ഞാനി, സർവ്വവ്യാപി, സർവ്വസംപൂർണ്ണൻ, സർവ്വശക്തൻ തുടങ്ങിയ വിശേ ഷണങ്ങളും നൽകുന്നുണ്ട്. ഈശ്വരനെ ധ്യാനകേന്ദ്രമായി ചിത്രീകരിച്ചിട്ടുണ്ട്. വേദങ്ങൾ ഈശ്വരനെക്കുറിച്ചു പറയുന്നതുകൊണ്ടും അപൂർണത പൂർണ മായ ഒന്നിലേയ്ക്ക് വിരൽ ചൂണ്ടുന്നതുകൊണ്ടും പുരുഷ – പ്രകൃതികളെ നിയന്ത്രിക്കുന്ന ഒന്ന് ആവശ്യമാകയാലും യോഗാനുഷ്ഠാനത്തിന് ഈശ്വര ഭക്തി സഹായമാവുകയാലും യോഗദർശനം അതിന്റെ തത്വചിന്താപദ്ധതി യിൽ ഈശ്വരനെ ഉൾപ്പെടുത്തിയിട്ടുണ്ട്.

### 3. പൂർവ്വ – ഉത്തര മീമാംസാ ദർശനം

'മൻ' (ചിന്തിക്കുക) എന്ന പദത്തിൽ നിന്നുമാണ് മീമാംസ എന്ന നാമ രൂപം ഉണ്ടായത്. ശ്രേഷ്ഠമായ ചിന്താപദ്ധതി (School of Thought) എന്ന് അർത്ഥം കൊടുക്കാം. നിത്യസത്യമാകുന്ന വേദങ്ങളെ അധികരിച്ച് ഗവേ ഷണം നടത്തി രൂപപ്പെടുത്തിയിട്ടുള്ള ചിന്താപദ്ധതികളാകുന്നു മീമാംസ കൾ (പൂർവമീമാംസയും ഉത്തരമീമാംസയും) എന്ന് അവകാശപ്പെടുന്നു. പൂർണമായും വേദാടിസ്ഥാനത്തിലുള്ള ചിന്താപദ്ധതികൾ എന്ന അർത്ഥ ത്തിലാണ് ഇവ ഒന്നിച്ച് ചിന്തിക്കുന്നത്. വേദങ്ങളുടെ കർമ്മകാണ്ഡത്തിന് പ്രാധാന്യം നൽകി ഉണ്ടായ പദ്ധതിയാണ് പൂർവ്വ (ആദ്യത്തേത്) മീമാംസ. വേദങ്ങളുടെയും ബ്രഹ്മസൂത്രത്തിന്റെയും ഭഗവത്ഗീതയുടെയും ജ്ഞാന കാണ്ഡത്തിന് പ്രാധാന്യം നൽകി പില്ക്കാലത്ത് ഉണ്ടായ ചിന്താപദ്ധതി യാണ് ഉത്തര (പിന്നത്തേത്) മീമാംസ. ഉപനിഷത്തുകളിലെ തത്വചിന്തയുടെ പ്രായോഗികരൂപം എന്നതിനാൽ ഉത്തരമീമാംസയെയും വേദാന്തം എന്ന് വിളിക്കുന്നു. ഈ രീതിയെ അവലംബിച്ച് പൂർവ്വമീമാംസയെ മീമാംസ ദർശ നമെന്നും ഉത്തരമീമാംസയെ വേദാന്തദർശനം എന്നും വിളിക്കാറുണ്ട്. യഥാ ക്രമം കർമ്മമീമാംസയെന്നും ജ്ഞാനമീമാംസയെന്നും വിളിക്കുന്നു.

ജൈമനി മഹർഷിയാണ് പൂർവ്വ മീമാംസയുടെ പിതാവായി ഗണിക്കപ്പെ ടുന്നത്. അദ്ദേഹത്തിന്റെ മീമാംസാ സൂത്രമാണ് ആധികാരിക ഗ്രന്ഥം. ശബരി സ്വാമിയുടെ ശബരി ഭാഷ്യവും പ്രഭാകരന്റെ ബൃഹതിയും കുമാരിലഭട്ടന്റെ ശബരഭാഷ്യവ്യാഖ്യാനവും പ്രധാന വ്യാഖ്യാന ഗ്രന്ഥങ്ങളാണ്.

ഉത്തരമീമാംസയുടെ പിതാവായി ബദരായണൻ അറിയപ്പെടുന്നുവെ ങ്കിലും ഉപനിഷത്ത് ആചാര്യന്മാർ തുടങ്ങി വേദാന്തികളായ എല്ലാവരും ഈ ചിന്താപദ്ധതിയുടെ പ്രണേതാക്കളാണ്. ഭാരതീയ തത്വചിന്തയിൽ പിൽ ക്കാലത്ത് ഏറ്റവും പ്രാധാന്യം നേടുകയും പ്രത്യേക തത്വചിന്താശാഖയായി

വളരുകയും ചെയ്ത ഒരു ചിന്താപദ്ധതിയാണ് വേദാന്ത (വേദാന്തം ദർശനങ്ങൾ അടുത്ത യൂണിറ്റിൽ പ്രത്യേകം ചേർത്തിരിക്കുന്നതിനാൽ ഇവിടെ (പൂർവ്വ) മീമാംസ മാത്രം ചർച്ച ചെയ്യുന്നു).

ന്യായ സിദ്ധാന്തത്തിലെ ജ്ഞാനസമ്പാദനപ്രക്രിയ തന്നെയാണ് മീമാംസയിലും ചെറിയ വ്യത്യാസത്തോടെ കാണുന്നത്. 'ശബ്ദം' അഥവാ വേദത്തിന് പരമപ്രാധാന്യം നൽകുന്നുവെന്നതാണ് പ്രധാന വ്യത്യാസം. വേദത്തെ മാത്രം പ്രമാണമായി എടുക്കുന്നു. 'ശ്രുതി' മാത്രമാണ് സത്യം (19-ാം നൂറ്റാണ്ടിലെ ആര്യസമാജം ഈ നിലപാട് എടുക്കുന്നുണ്ട്) എന്നും വേദം സ്വയം ആസ്തിക്യമുള്ളതും, നിത്യവും മറ്റൊരാളിനാൽ രചിക്കപ്പെടാത്തതു (അപൗരുഷേയം) മാകുന്നു. ചുരുക്കത്തിൽ വേദങ്ങളുടെ അപ്രമാദിത്വവും പ്രാമാണ്യവും പൂർവ്വമീമാംസ അടിസ്ഥാനമായി എടുത്തിരിക്കുന്നു.

ശബ്ദലോകത്തിന്റെ നിഴലാണ് ലോകവും പ്രപഞ്ചവും എന്ന് പഠിപ്പിക്കുന്നു. ശബ്ദലോകത്തിൽ സമ്മർദ്ദം ചെലുത്തി പ്രപഞ്ചത്തിന് ആവശ്യമായ സത്ഫലങ്ങൾ ലഭ്യമാക്കുന്നതിനുള്ള മാർഗ്ഗം യാഗം മാത്രമാണ്. ആയതിനാൽ യാഗത്തിനും മീമാംസ പ്രത്യേക സ്ഥാനം നല്കുന്നു. യാഗയജ്ഞാദി കർമ്മങ്ങളുടെ നഷ്ടപ്പെട്ടുകൊണ്ടിരുന്ന പ്രാമാണികത തിരിച്ചെടുക്കുവാനുള്ള ഒരു താത്വിക ശ്രമമായി മീമാംസ സിദ്ധാന്തത്തെ കാണുന്നതിൽ തെറ്റില്ല. യാഗമാണ് സകല ശക്തിയുടെയും ഉറവിടം എന്ന് വാദിക്കുന്നു.

ഭൗതികലോകം യാഥാർത്ഥ്യം എന്നും ആഭ്യന്തരഹിതമായ നിത്യസത്യമായി അത് നിലനില്ക്കുന്നുവെന്നും പഠിപ്പിക്കുന്നു. അതിനാൽ സൃഷ്ടി, പ്രളയം തുടങ്ങിയ ആശയങ്ങൾ കാണുന്നില്ല. ആത്മാക്കളുടെ നിത്യതയിലും ബഹുത്വത്തിലും പുനർജന്മം, സ്വർഗ്ഗം, നരകം തുടങ്ങിയവയിലും മീമാംസ വിശ്വസിക്കുന്നുവെങ്കിലും ഏക ദൈവവിശ്വാസമോ പ്രത്യേക ദൈവവിശ്വാസം തന്നെയോ കാണുന്നില്ല.

കർമ്മഫലങ്ങളായ പാപപുണ്യങ്ങൾ അനുഭവിക്കുന്നതിനായി ആത്മാവ് ജന്മം സ്വീകരിക്കുന്നുവെന്നും പുനർജന്മകാരണമായ പുണ്യദോഷങ്ങൾ മാറ്റി ആത്മാവിനെ അതിന്റെ ശുദ്ധാവസ്ഥയിൽ എത്തിക്കുന്നതാണ് മുക്തി എന്നും അതിനുള്ള മാർഗമാണ് ധർമ്മം എന്നും മീമാംസ പഠിപ്പിക്കുന്നു. വേദങ്ങളിൽ അനുശാസിച്ചിരിക്കുന്ന കർമ്മങ്ങളെ ധർമ്മമെന്നും വേദങ്ങൾ വിലക്കിയിരിക്കുന്ന കർമ്മങ്ങളെ അധർമ്മമെന്നും വിളിക്കുന്നു. അനുദിനം ചെയ്യേണ്ടുന്ന കർമ്മങ്ങളെ നിത്യകർമ്മങ്ങളെന്നും പ്രത്യേക സന്ദർഭങ്ങളിൽ ചെയ്യേണ്ടുന്ന കർമ്മങ്ങളെ നൈമിത്തിക കർമ്മങ്ങൾ എന്നും എന്നാൽ ചെയ്യാവുന്നതും നിർബന്ധമല്ലാത്തതുമായ കർമ്മങ്ങളെ കാമ്യകർമ്മങ്ങൾ എന്നും മൂന്നായി കർമ്മങ്ങളെ തിരിച്ചിരിക്കുന്നു. ഇവ മുടക്കം കൂടാതെ അനുഷ്ഠിക്കലാണ് മനുഷ്യന്റെ കടമ. കർമ്മം ത്യജിക്കുന്നത് പാപമാണ്. കർമ്മാനുഷ്ഠാനത്തിലൂടെ മോക്ഷം ലഭിക്കുകയും ചെയ്യും.

## പാഠം 6

# പുരാണ – ഇതിഹാസങ്ങൾ (ഉപാംഗങ്ങൾ – 2)

❑ ഇതിഹാസങ്ങൾ ❑ മഹാഭാരതം ❑ രാമായണം ❑ പുരാണങ്ങൾ ❑ വിഷ്ണുപുരാണം ❑ ദശാവതാരങ്ങൾ ❑ ഭഗവത്ഗീത ❑ ഉപസംഹാരം

കർമ്മാനുഷ്ഠാനപ്രധാനമായ മതജീവിതശൈലിയോടുള്ള വിരക്തിയും പ്രതിഷേധവുമായിരുന്നു ജ്ഞാനത്തിന് പ്രാധാന്യം നൽകിക്കൊണ്ടുള്ള ചിന്താപദ്ധതികൾക്കും ജീവിതരീതിക്കും അടിസ്ഥാനമിട്ടതെന്ന് നാം കണ്ടുവല്ലോ. എന്നാൽ ജ്ഞാനത്തിന് പ്രാധാന്യം നൽകുന്ന മതജീവിതവും സാധാരണക്കാരന് അപ്രാപ്യമാകുകയും അതേ തുടർന്ന് ഭക്തിക്ക് പ്രാധാന്യം നൽകുന്ന കൃപ പുതിയൊരു മതജീവിതശൈലി രൂപപ്പെടുകയും ചെയ്യുന്നതായി കാണുന്നു. വൈജ്ഞാനിക സാഹിത്യവും ചിന്താപദ്ധതികളും ശക്തമായി തീർന്നപ്പോൾ മതം ചിന്തകർക്കു മാത്രം വിഹരിക്കുവാനുള്ള ഒരു മാനസിക മേഖലയായി മാറി. വേദകാലത്തെ കർമ്മാനുഷ്ഠാനപ്രദമായ മതജീവിതം സാമ്പത്തികവും സാമൂഹികവുമായ ഉച്ചനീചത്വങ്ങൾ സൃഷ്ടിച്ച് സാധാരണക്കാരനിൽ നിന്നും അകന്നുപോയെങ്കിൽ വൈയക്തികവും തത്വശാസ്ത്ര പ്രധാനവുമായ ജ്ഞാനമാർഗം വിദ്യാഭ്യാസപരവും ചിന്താപരവുമായ ഉച്ചനീചത്വങ്ങൾക്ക് കാരണമായി. കഠിനാദ്ധ്വാനത്തിലൂടെ മാത്രം ഉപജീവനം സാദ്ധ്യമായിരുന്ന സമൂഹത്തിലെ സാധാരണക്കാർക്ക് ജ്ഞാനമതം മറ്റൊരു മരീചികയായി. മണിക്കൂറുകളോളം ധ്യാനിക്കുവാനോ വൈയക്തിക സംവാദങ്ങളിൽ ഏർപ്പെട്ട് അറിവ് നേടുവാനോ ജ്ഞാനസംവാദനത്തിലൂടെ ആത്മമോചനം പ്രാപിക്കുവാനോ അവർ അശക്തരായിരുന്നു. ആത്മമോചനത്തേക്കാൾ അനുദിനജീവിതത്തിലെ യാഥാർത്ഥ്യങ്ങളായിരുന്നു അവർക്ക് പ്രധാനം. ഇവിടെയാണ് ഭക്തിമാർഗ്ഗത്തിന്റെ ആരംഭം.

ദൈവത്തിലുള്ള അടിസ്ഥാന വിശ്വാസമാണ് ഭക്തിമതപ്രസ്ഥാനങ്ങളുടെ അടിത്തറ. പൂർണ്ണവിശ്വാസത്തോടെ ദൈവസന്നിധിയിൽ സമർപ്പിക്കുന്ന ഭക്തനെ ദൈവം അനുഗ്രഹിക്കുകയും ആവശ്യമായ എല്ലാ വഴികളിലൂടെയും നടത്തുകയും ഒടുവിൽ – മരണത്തിൽ – തന്നിലേക്ക് ചേർത്തുകൊള്ളുകയും ചെയ്യും. യാഗയജ്ഞാദികളിലൂടെ പ്രീതിപ്പെടുത്തുകയോ, ജ്ഞാനത്തിലൂടെ ദൈവത്വത്തെ ഗ്രഹിക്കുകയൊ ചെയ്യുന്നതിനപ്പുറമായി വിശ്വാസത്തിലൂടെയും പരിപൂർണ സമർപ്പണത്തിലൂടെയും ദൈവസന്നിധിയിൽ ജീവിക്കുന്നതാണ് യഥാർത്ഥ മതം എന്ന കണ്ടെത്തലാണ് ഭക്തി – മതത്തിൽ കാണുന്നത്.

പ്രാപഞ്ചികവും അതിബൗദ്ധികവുമായി (Natural and Impersonal) തല

ങ്ങളിൽ നിന്നിരുന്ന ദൈവസങ്കല്പത്തെ സാമൂഹികവും വ്യക്തിത്വപരവുമായ (Social and personal) യാഥാർത്ഥ്യമാക്കി അവതരിപ്പിക്കുന്നുവെന്നതാണ് ഭക്തിമതത്തിന്റെ പ്രധാന സംഭാവന. ദൈവം ആകാശതലങ്ങളിലോ, രഹസ്യാത്മകതകളിലോ ഒതുങ്ങി മനുഷ്യനിൽ നിന്നും അന്യമായി നില്ക്കുന്ന ഒന്നല്ല; നേരെമറിച്ച് മനുഷ്യന്റെ ജീവിതപ്രതിസന്ധികളിൽ അവനോടൊപ്പം നിന്ന് അവന് മാർഗദീപം നൽകുകയും ആശ്വാസം പകരുകയും ചെയ്യുന്ന അവന്റെ പിതാവും സ്നേഹിതനും എല്ലാമാണ്. അതുകൊണ്ടു തന്നെ ദൈവത്തിന്റെ മനുഷ്യാവതാരത്തിന് (ഈശ്വരൻ – Personal God) ഭക്തിമതജീവിതത്തിൽ പരമപ്രാധാന്യം നല്കപ്പെടുന്നു. അർജുനന്റെ തേരാളിയായ കൃഷ്ണനിലും അയോദ്ധ്യാ സംരക്ഷകനായ രാമനിലും ധർമ്മത്തിനുവേണ്ടി നിലകൊള്ളുന്ന വിഷ്ണുവിന്റെ മറ്റെല്ലാ അവതാരങ്ങളിലും ഈ സന്ദേശം വളരെ വ്യക്തമാണ്.

ദൈവപ്രീതിക്ക് ആർഭാടമായ യാഗങ്ങളോ, ചിന്താപദ്ധതികളൊ അല്ല; ധാർമ്മികമായി ഉന്നത നിലവാരമുള്ള ജീവിതവും സമ്പൂർണ ആശ്രയത്വവും സമർപ്പണവുമാണ് വേണ്ടത്. കർമ്മമതത്തിലൊ, ജ്ഞാനമതത്തിലൊ ഈ ചിന്ത തീർത്തും ഇല്ലായിരുന്നുവെന്ന് പറയുവാൻ സാധിക്കുകയില്ലെങ്കിലും ഈ ചിന്ത തീർത്തും അപ്രസക്തമായിരുന്നുവെന്ന് കാണാം. അതുകൊണ്ടു തന്നെ ഭക്തിക്ക് പ്രാധാന്യം നൽകുന്ന ഒരു മത – സാഹിത്യശാഖ പുതുതായി രൂപംകൊള്ളേണ്ടതും ആവശ്യമായി വന്നു. ദൈവത്തിന്റെ മനുഷ്യാവതാരം, ഈശ്വര – മനുഷ്യബന്ധം, മനുഷ്യന്റെ ഉത്തരവാദിത്വങ്ങൾ, മോചനമാർഗ്ഗം തുടങ്ങിയ കാര്യങ്ങൾ പ്രതിപാദിക്കുന്ന ഒരു നൂതനശാഖ ഭാരതീയ മതസാഹിത്യത്തിൽ ക്രമേണ വളർന്നുവന്നു. ബി. സി. എട്ടാം നൂറ്റാണ്ടു മുതലെങ്കിലും ചെറിയതോതിൽ ആരംഭിക്കുന്ന ഈ സാഹിത്യശാഖ ബി. സി. മൂന്നാം നൂറ്റാണ്ടിലെത്തുമ്പോഴേക്കും പടർന്നു പന്തലിച്ചുവെന്ന് മാത്രമല്ല; തുടർന്നുള്ള ഭാരതീയ മതജീവിതത്തിന്റെ ഗതിനിയന്ത്രിക്കുന്ന ഒരു ശക്തിയായി അത് ഇന്നും നിലനില്ക്കുന്നു.

കർമ്മ – മതത്തോടുള്ള എതിർപ്പിന്റെയും വിദ്വേഷത്തിന്റെയും ഭാഗമായാണ് ജ്ഞാനമതം രൂപപ്പെട്ടതെങ്കിൽ ഇവ രണ്ടിനോടുമുള്ള ക്രിയാത്മക വിമർശനമായിട്ടാണ് ഭക്തിമതം വേരുറപ്പിച്ചത്. അതുകൊണ്ടുതന്നെ കർമ്മവാദികളും ജ്ഞാനവാദികളും അവർപോലും അറിയാതെ ഭക്തിമാർഗികളായി തീരുന്ന ചരിത്രമാണ് കാണുന്നത്. സാമൂഹികവും മതപരവുമായ ഈ വ്യതിയാനം ഭാരതീയ മതജീവിതത്തിലും തദ്വാര ഭാരതചരിത്രത്തിലും ഉണ്ടാക്കിയ മാറ്റം വളരെ വലുതാണ്.

ഇതിഹാസങ്ങൾ, പുരാണങ്ങൾ, മഹാകാവ്യങ്ങൾ, ഭക്തി – സ്തോത്രങ്ങൾ തുടങ്ങി ആയിരക്കണക്കിന് ഗ്രന്ഥങ്ങൾ സാമൂഹിക – മതജീവിതത്തിന്റെ തുടിപ്പുകളും പേറിക്കൊണ്ട് ഭാരതീയ മത – സാഹിത്യത്തിൽ

സ്ഥാനം പിടിച്ചു. വിരസങ്ങളായ കർമ്മാനുഷ്ഠാന പദ്ധതികളെക്കുറിച്ചുള്ള ചർച്ചകൾക്കും ജ്ഞാനസമ്പാദനമാർഗങ്ങൾക്കും പകരം ജീവഗ്രന്ഥിയായ സംഭവങ്ങളും ദർശനങ്ങളും നൽകുന്ന ഒരു സാഹിത്യശാഖയാണ് പുരാണേതിഹാസാദികളിൽ കാണുന്നത്. ആദ്യകാലങ്ങളിൽ കർമ്മ – ജ്ഞാന മതങ്ങളൊക്കെയും ഭക്തിപ്രസ്ഥാനത്തിനും; പ്രത്യേകിച്ച് ഭക്തി – സാഹിത്യത്തിനും ഊരുവിലക്ക് കല്പിക്കുവാൻ ശ്രമിച്ചെങ്കിലും അവയെ സ്വീകരിക്കുവാൻ നിർബന്ധിതമായി എന്നു മാത്രമല്ല അവയെ ഉപാംഗങ്ങളായി അംഗീകരിക്കുകയും ചെയ്തു. പ്രതിപാദ്യത്തിലും രൂപത്തിലും ആത്മാവിലും തീർത്തും നൂതനത്വം കാണുന്ന ഒരു സാഹിത്യവിഭാഗമായി ഇന്നും ഇവ നിലനില്ക്കുന്നു. വ്യക്തിപരവും സാമൂഹികവുമായ ഒട്ടനവധി പ്രശ്നങ്ങൾക്ക് മനോഹരമായി ഉത്തരം നല്കുന്നതിനും ഉയർന്ന ധാർമ്മിക നിലവാരം ഉണ്ടാകുന്നതിനും ഈ സാഹിത്യശാഖയ്ക്ക് കഴിഞ്ഞിട്ടുണ്ട്.

ബഹുദൈവ വിശ്വാസത്തിൽ നിന്നും സൃഷ്ടി, സ്ഥിതി, സംഹാരം എന്നീ പ്രപഞ്ചകർമ്മങ്ങളോടു ബന്ധപ്പെട്ടുള്ള ത്രിമൂർത്തി – ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ – വിശ്വാസത്തിലേയ്ക്കുള്ള മാറ്റം കാണുന്നു. ശിവൻ വേദകാലത്തിനു മുമ്പേ ഭാരതത്തിൽ നിലനിന്നിരുന്ന ആരാധനാമൂർത്തിയാണ്. ആര്യമതവും അതിനു മുമ്പേ തന്നെ നിലനിന്നിരുന്ന ഭാരതീയ മത പാരമ്പര്യങ്ങളും സാംസ്കാരിക സമന്വയത്തിലൂടെ കൈകോർത്ത് മുന്നോട്ടുപോകുന്ന ഒരു ചിത്രമാണ് ഭക്തിമതങ്ങളിൽ കാണുന്നത് എന്നതിനുള്ള ഏറ്റവും നല്ല തെളിവാണിത്. ജാതിചിന്തയ്ക്കും ബ്രാഹ്മണ്യമേധാവിത്വത്തിനും ഭക്തിമതത്തിൽ വലിയസ്ഥാനം ഉണ്ടായിരുന്നില്ലെന്നും പ്രസ്താവ്യമാണ്. ഗണേശൻ, കാർത്തികേയൻ, ലക്ഷ്മി, ദുർഗ്ഗ, സരസ്വതി തുടങ്ങിയ ദൈവസങ്കല്പങ്ങളും വിഷ്ണുവിന്റെ അവതാരങ്ങളും പൂജിക്കപ്പെട്ടിരിക്കുന്നു.

ഇതിഹാസങ്ങളിലെയും പുരാണങ്ങളിലെയും മറ്റനുബന്ധ മത – ശാസ്ത്ര – സാഹിത്യങ്ങളിലെയും പ്രധാന ആശയങ്ങളെക്കുറിച്ച് ചുരുക്കത്തിൽ ചിന്തിക്കാം.

### 1. ഇതിഹാസങ്ങൾ (The Epics)

ഭക്തി മതസാഹിത്യത്തിലെ പ്രധാന വിഭാഗമായ ഇതിഹാസങ്ങളിൽ മഹാഭാരതവും രാമായണവും ഉൾപ്പെടുന്നു. ഭക്തിസാഹിത്യത്തിന്റെ മാതാവെന്നു വിശേഷിപ്പിക്കാവുന്ന 'ഭഗവത്ഗീത' മഹാഭാരതത്തിന്റെ ഭാഗമാണെങ്കിലും അതിനെ പ്രത്യേക വിഭാഗമാക്കി ഉൾപ്പെടുത്തിയിരിക്കുകയാണ്.

**A. മഹാഭാരതം:–** പാണ്ഡവകുലത്തിന്റെ കഥയിലൂടെ ലോകത്തിനാവശ്യമായ മതബോധനം നല്കുകയെന്ന കർത്തവ്യമാണ് മഹാഭാരതത്തിൽ കാണുന്നത്. കുരുക്ഷേത്രത്തിൽ വച്ചു നടന്ന പതിനെട്ടു ദിവസത്തെ പാണ്ഡവ – കൗരവ യുദ്ധത്തിന്റെ പശ്ചാത്തലത്തിൽ വേദശാസ്ത്രം, തത്വചിന്ത,

നീതിശാസ്ത്രം, ധർമ്മശാസ്ത്രം, പുരുഷാർത്ഥങ്ങൾ തുടങ്ങി സമഗ്ര ജീവിത വീക്ഷണം നൽകുന്ന ഒരു ലക്ഷത്തോളം പദ്യങ്ങളുടെ ശേഖരമാണ് മഹാ ഭാരതം. പതിനെട്ട് പർവങ്ങൾ (അദ്ധ്യായങ്ങൾ) ആയി തിരിച്ചിരിക്കുന്നു. ഹരിവംശം എന്ന ഒരു അനുബന്ധം പത്തൊമ്പതാം ഭാഗമായി കാണുന്നുണ്ട്.

കുരു, പാഞ്ചാല എന്നീ വർഗങ്ങളെക്കുറിച്ച് യജുർവേദത്തിൽ സൂചന യുള്ളതിനാലും ധൃതരാഷ്ട്ര രാജാവിന്റെ പേര് വേദകാലത്ത് അറിയപ്പെട്ടി രുന്നതിനാലും ആര്യാഗമനത്തിന് മുമ്പേയുള്ള ഭാരതീയ ജീവിതത്തിന്റെ പ്രതിഫലനമായി മഹാഭാരതത്തെ വീക്ഷിക്കുന്നവർ ഉണ്ട്. ശാസ്ത്രീയമായി മഹാഭാരതപഠനം നടത്തിയ പ്രൊഫ. Macdonell ന്റെ അഭിപ്രായത്തിൽ ബി. സി. പത്താം നൂറ്റാണ്ടു മുതൽ എ. ഡി. മൂന്നാം നൂറ്റാണ്ടു വരെയുള്ള കാലഘട്ടത്തിൽ ചുരുങ്ങിയത് മൂന്ന് ഘട്ടങ്ങളിലായാണ് മഹാഭാരതത്തിന് ഇന്ന് കാണുന്ന രൂപം കൈവന്നത്. ആദ്യ അദ്ധ്യായത്തിലെ അനുക്രമണി കയിൽ മൂന്ന് മുഖവുരകൾ കാണുന്നതിന്റെ കാരണം ഇതായിരിക്കാമെന്ന് അനുമാനിക്കുന്നു. വ്യാസമഹർഷിയാൽ ഗ്രന്ഥം രചിക്കപ്പെട്ടുവെന്ന് പരമ്പ രാഗതമായി പറയുന്നുണ്ടെങ്കിലും ഒരു വ്യക്തിക്കോ ഒരു കാലഘട്ടത്തിനോ അപ്പുറത്ത് അനേക നൂറ്റാണ്ടുകളിലെ ഭാരതീയ മതജീവിതമാണ് മഹാഭാര തകഥ അവതരിപ്പിക്കുന്നത്. പൗരാണികമായ പല മതപാരമ്പര്യങ്ങളും ബി. സി. അഞ്ചാം നൂറ്റാണ്ടോടെ ചേർക്കപ്പെട്ടതാണ് മഹാഭാരതത്തിന്റെ പ്രാക് രൂപം എന്നും രണ്ടാം ഘട്ടത്തിൽ (ബി. സി. മൂന്നാം നൂറ്റാണ്ടോടെ) ഇരുപ തിനായിരത്തിലധികം ശ്ലോകങ്ങളായി ഇത് വിപുലീകരിക്കപ്പെട്ടുവെന്നും മൂന്നാം ഘട്ടത്തിൽ (എ. ഡി. മൂന്നാം നൂറ്റാണ്ട്) ഇന്ന് കാണുന്ന രൂപം കൈവ രിച്ചുവെന്നും പ്രൊഫ. Macdonell അഭിപ്രായപ്പെടുന്നു. ബ്രാഹ്മണ മേധാ വിത്വം തിരികെ കൊണ്ടുവരുന്നതിനായി ബ്രാഹ്മണ പുരോഹിതന്മാർ വളരെ സംഘടിതമായി നടത്തിയ ശ്രമമായി ഈ മൂന്നാം ഘട്ടത്തെ ചിത്രീകരിക്കുന്ന പണ്ഡിതന്മാരും ഉണ്ട്. ജാതിവ്യവസ്ഥ തിരികെ കൊണ്ടുവരുവാൻ ഈ ഭാഗത്ത് ശ്രമം കാണുന്നുണ്ട്.

പാണ്ഡവകഥയുടെ പശ്ചാത്തലത്തിൽ വിഷ്ണുവിന്റെ അവതാരമായ ശ്രീകൃഷ്ണനെ അവതരിപ്പിക്കുകയും ഇതിഹാസത്തിന്റെ സിംഹഭാഗവും പൗരാണികകഥകൾ കൊണ്ട് നിറയ്ക്കുകയും ചെയ്തിരിക്കുന്നു. പ്രളയകഥ, ശാകുന്തളം, രാമചരിതം, ഋഷ്യശൃംഗന്റെ കഥ, സത്യവാൻ – സാവിത്രി കഥ, നള – ദമയന്തി കഥ എന്നിങ്ങനെയുള്ള അനേക പ്രസിദ്ധ കഥകളുടെ ശേഖ രമായ മഹാഭാരതം സാരവത്തായ ധർമ്മോപദേശങ്ങളുടെയും ഭക്തിദ്യോ തകമായ മതാനുഷ്ഠാനങ്ങളുടെയും നിർലോഭമായ കലവറയാണ്. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾക്ക് (ജീവിതത്തിൽ മനു ഷ്യൻ ആർജിക്കേണ്ട കാര്യങ്ങൾ) പ്രത്യേക പ്രാധാന്യം നൽകുന്നുണ്ട്. ധാർമ്മികമായ മതജീവിതത്തിലൂടെ മാത്രം ജീവനാംശം കണ്ടെത്തുക. അതി

ലൂടെ ദൈവചിന്തയിലേക്ക് (കാമം) വളർന്ന് ഒടുവിൽ മോക്ഷപ്രാപ്തി നേടുക എന്ന ഭക്തിമതത്തിന്റെ അടിസ്ഥാനദർശനം മഹാഭാരതത്തിൽ അന്തർലീനമായിരിക്കുന്നു. ഭാരതീയ മതജീവിതത്തിന്റെ മുഴുവൻ തുടിപ്പുകളും ദർശിക്കാവുന്ന ഒരു അത്ഭുതകൃതിയാണ് മഹാഭാരതം.

**B. രാമായണം:-** വേദസാഹിത്യത്തിനു പുറത്ത് വൃത്തഭംഗിയോടും അലങ്കാരത്തോടും കൂടെ രചിക്കപ്പെട്ട ആദ്യത്തെ ലക്ഷണമൊത്ത കൃതി എന്നതിനാൽ രാമായണത്തെ ആദ്യകാവ്യം എന്നും അതിന്റെ കർത്താവായി അറിയപ്പെടുന്ന വാല്മീകി മഹർഷിയെ ആദ്യകവി എന്നും വിളിക്കാറുണ്ട്. രഘുവംശം, കുമാരസംഭവം തുടങ്ങിയ പ്രസിദ്ധ കാവ്യങ്ങളുടെ കർത്താവായ കാളിദാസൻ ഉൾപ്പെടെ പിന്നീടുള്ള ഭാരതീയ കവികൾ രാമായണത്തെ കാവ്യ മാതൃകയായി സ്വീകരിച്ചിട്ടുണ്ട്. ബാലകാണ്ഡം, അയോദ്ധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം, സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം എന്നിങ്ങനെ ഏഴ് അദ്ധ്യായങ്ങളായി (കാണ്ഡങ്ങൾ) 2400 ശ്ലോകങ്ങൾ അടങ്ങിയതാണ് ഈ ഇതിഹാസകാവ്യം. ഗായത്രീമന്ത്രത്തിലെ ഇരുപത്തിനാല് അക്ഷരങ്ങളിൽ ഓരോന്നും എടുത്ത് ആയിരം ശ്ലോകം വീതം ചമച്ചാണ് രാമായണസൃഷ്ടി നടത്തിയിരിക്കുന്നതെന്ന് പണ്ഡിതന്മാർ തെളിയിക്കുന്നു. മഹാഭാരതത്തേക്കാൾ പഴക്കം രാമായണത്തിന് ഉണ്ടെന്ന് കരുതപ്പെടുന്നു. ശ്രീരാമ പുത്രന്മാരായ ലവ - കുശന്മാർ വാല്മീകിയുടെ ശിഷ്യന്മാരായിരുന്നുവെന്നും ഈ കാവ്യം ആദ്യം പാടി നടന്നത് അവരാണെന്നുമാണ് ഐതിഹ്യം.

അയോദ്ധ്യാധിപതിയായ ദശരഥ മഹാരാജാവ് പുത്രലബ്ധിക്കു വേണ്ടി പുത്രകാമേഷ്ടിയാഗം നടത്തിയതിന്റെ ഫലമായി മൂന്നു ഭാര്യമാരിലായി അദ്ദേഹത്തിന് ശ്രീരാമൻ, ഭരതൻ, ലക്ഷ്മണൻ, നകുലൻ, സഹദേവൻ എന്നിങ്ങനെ അഞ്ച് മക്കൾ ജനിക്കുന്നു. മൂത്ത മകനായ ശ്രീരാമനെ രാജാവായി വാഴിക്കുവാൻ ഒരുക്കങ്ങൾ നടക്കുന്നതിനിടയിൽ കൈകേയി എന്ന ദശരഥ പത്നിയുടെ നിർബന്ധത്താൽ ഭരതൻ രാജാവായി വാഴിക്കപ്പെടുകയും ശ്രീരാമനെ പതിനാലു വർഷം വനവാസത്തിലേയ്ക്ക് അയയ്ക്കുകയും ചെയ്യുന്നു. ഭാര്യയായ സീതയോടും സഹോദരനായ ലക്ഷ്മണനോടും കൂടെ ശ്രീരാമൻ വനവാസം നടത്തുന്നു. രാമനെ വനവാസത്തിൽ നിന്നും പിൻതിരിപ്പിക്കുവാൻ ഭരതൻ ശ്രമിക്കുന്നു. സാധിക്കാതെ വന്നപ്പോൾ രാമപാദുകം സിംഹാസനത്തിൽ വച്ച് രാമനു വേണ്ടി ഭരതൻ രാജ്യം ഭരിക്കുന്നു (ഇന്നത്തെ ഭരണകർത്താക്കളെ ഓർക്കുക). ദണ്ഡകാരണ്യത്തിൽ രാക്ഷസനിഗ്രഹം നടത്തിക്കൊണ്ട് (രാക്ഷസനിഗ്രഹത്തിനു വേണ്ടിയുള്ള വിഷ്ണുവിന്റെ അവതാരമാണ് ശ്രീരാമൻ) ജീവിക്കുന്നതിനിടയിൽ രാക്ഷസപ്രമാണിയായ ലങ്കാധിപനായ രാവണൻ സീതയെ തട്ടിക്കൊണ്ടുപോകുന്നു. ജഡായു എന്ന കഴുകൻ, വാനരരാജാവായ സുഗ്രീവൻ, ഹനുമാൻ തുടങ്ങി

യവരുടെ നേതൃത്വത്തിലുള്ള വാനരപ്പടയുടെ പരിശ്രമത്താൽ സീതയെ വിമോചിപ്പിക്കുകയും ലങ്ക ദഹിപ്പിക്കുകയും ചെയ്യുന്നു. അഗ്നിപരീക്ഷണത്തിലൂടെ ശ്രീരാമൻ സീതയെ സ്വീകരിച്ച ശേഷം അയോദ്ധ്യയിലെത്തി രാജ്യഭാരം ഏറ്റെടുക്കുന്നു. ഈ പ്രധാന ഇതിവൃത്തത്തോടൊപ്പം സാഗര രാജാവിന്റെ കഥ, ഗംഗാ പതനകഥ, വിശ്വാമിത്ര – വസിഷ്ഠ സംവാദകഥ തുടങ്ങി അനേകം ഉപകഥകളും രാമായണത്തിൽ കാണുന്നുണ്ട്.

ധർമ്മത്തിനും നീതിയ്ക്കും ഉന്നതസ്ഥാനം നൽകുന്ന സന്മാർഗ്ഗകഥകളാണ് രാമായണം എന്ന് Prof. L. D. Barnett അഭിപ്രായപ്പെടുന്നത് തീർത്തും ശരിയാണ്. വേദങ്ങളിലെ പ്രതീകങ്ങളുടെ കലാപരവും സാമൂഹികവുമായ അവതരണം രാമായണകഥയിൽ കാണുന്നുവെന്ന് Prof. Jecobi അഭിപ്രായപ്പെടുന്നു. സൂര്യദേവനെ രാമനും ഭൂമിദേവിയെ സീതയും (സീത ഭൂമിപുത്രിയാണല്ലൊ) അവർ തമ്മിലുള്ള വിവാഹത്തെ ഭൂമിയും സൂര്യനും തമ്മിലുള്ള ബന്ധ (പ്രകൃതി – പുരുഷ ബന്ധം) മായും ഹനുമാനെ വേദങ്ങളിലെ വായുദേവനായും രാമ – രാവണയുദ്ധത്തെ വേദങ്ങളിലെ ഇന്ദ്രനും വ്രത്രാസുരനും തമ്മിലുള്ള യുദ്ധമായുമെല്ലാം വ്യാഖ്യാനിക്കാവുന്നതാണ്. Prof. Lassen ന്റെ അഭിപ്രായത്തിൽ ആര്യന്മാരും ദ്രാവിഡരും തമ്മിലുള്ള വംശീയ യുദ്ധത്തിന്റെ ആവിഷ്കാരമാണ് രാമായണം. തെക്കേ ഇന്ത്യയിലും ശ്രീലങ്കയിലും പ്രബലമായിരുന്ന ദ്രാവിഡസംസ്കാരത്തെ വടക്കേ ഇന്ത്യയിൽ നിന്നും വന്ന ആര്യന്മാർ അടിച്ചമർത്തിയ കഥയാണ് രാമായണം പറയുന്നതെന്ന് അദ്ദേഹം ചിന്തിക്കുന്നു.

ആദ്യ അദ്ധ്യായത്തിലെ നാല് സർഗ്ഗങ്ങളിൽ (sub topics) രാമായണകഥ എഴുതിയതിനെക്കുറിച്ച് വാല്മീകി തന്നെ പറയുന്നുണ്ട്. രാമനാൽ ഉപേക്ഷിക്കപ്പെട്ട സീത (അഗ്നിപരീക്ഷണത്തിനു ശേഷവും സീതയുടെ ചാരിത്രശുദ്ധിയെക്കുറിച്ച് പ്രജകൾ സംശയം രേഖപ്പെടുത്തിയപ്പോൾ പ്രജകൾക്ക് മാതൃകയാകുവാൻ വേണ്ടി രാമൻ സീതയെ ഉപേക്ഷിക്കുന്നതായി ഉത്തരകാണ്ഡത്തിൽ കാണുന്നുണ്ട്) വാല്മീകിയുടെ ആശ്രമത്തിൽ അഭയം തേടുകയും അവിടെ വച്ച് രാമപുത്രന്മാരായ ലവനെയും കുശനെയും പ്രസവിക്കുകയും ചെയ്യുന്നു. ശ്രീരാമനെക്കുറിച്ച് കൂടുതൽ അറിയുവാൻ ആഗ്രഹിച്ച വാല്മീകിയെ നാരദമഹർഷി സഹായിക്കുന്നു. രാമമഹിമയും സീതയുടെ വിരഹദുഃഖവും വാല്മീകിയുടെ മനസ്സിൽ നിറഞ്ഞു നിൽക്കുന്ന ഒരു ദിവസം അദ്ദേഹം തമസാനദിയുടെ തീരത്ത് ദേഹശുദ്ധി നടത്തി ധ്യാനിച്ചുകൊണ്ടിരിക്കെ വേടന്റെ അമ്പേറ്റ് പിടഞ്ഞുവീഴുന്ന ഒരു ക്രൗഞ്ചപക്ഷിയെയും ഇണയുടെ പതനത്തിൽ തേങ്ങുന്ന അതിന്റെ കൂട്ടുകിളിയെയും കാണുന്നു. ഈ സമയത്ത് കവിഹൃദയത്തിലുണ്ടായ കരുണാഭാവത്തിൽ നിന്നും അദ്ദേഹം “മാ നിഷാദ......” (അരുതേ കാട്ടാളാ) എന്ന് തുടങ്ങുന്ന രാമായണരചന ആരംഭിക്കുന്നു.

കവി തന്നെ അവകാശപ്പെടുന്നതുപോലെ ഭാരതത്തിന്റെ മതപരവും സാഹിത്യപരവുമായ മനസ്സിൽ രാമായണത്തിന് നിസ്തുലമായ ഒരു സ്ഥാന മാണുള്ളത്. ഭാരതത്തിലെ എല്ലാ ഭാഷകളിലേക്കും ലോകത്തിലെ പ്രധാന ഭാഷകളിലേക്കും രാമായണവും മഹാഭാരതവും തർജമ ചെയ്യപ്പെട്ടിട്ടുണ്ട്.

ആളത്തമുള്ള ഒരു ദൈവചിന്തയിലേക്ക് ഭാരതമനസ്സിനെ കേന്ദ്രീകരിച്ച വേദശാസ്ത്രഗ്രന്ഥങ്ങൾ എന്ന നിലയിലും സാധാരണ ജനങ്ങളുടെ മത - സാമൂഹിക പ്രശ്നങ്ങൾ സാഹിത്യബോധത്തോടെ ചർച്ച ചെയ്യപ്പെട്ട ഗ്രന്ഥ ങ്ങൾ എന്ന നിലയിലും ഭക്തിമാർഗ്ഗികൾക്ക് അവരുടെ ആധികാരിക വേദ ഗ്രന്ഥമായി ഇതിഹാസങ്ങളെ കാണുവാൻ സാധിച്ചിട്ടുണ്ട്. മനുഷ്യനന്മയ്ക്കു വേണ്ടി ദൈവം - വിഷ്ണു - അവതാരങ്ങൾ സ്വീകരിക്കുന്നുവെന്ന അവതാ രസിദ്ധാന്തം ഇതിഹാസങ്ങളുടെ അതിപ്രധാന സംഭാവനയാണ്. ധാർമ്മിക ജീവിതത്തിലൂടെയുള്ള ജീവിതവിശുദ്ധി ഇതിഹാസങ്ങളിലെ പ്രധാന ചിന്ത യാണ്. വാക്കു മാറാത്ത ഭരണകർത്താക്കൾ, മാതാ - പിതൃഭക്തിയുള്ള മക്കൾ, വിശ്വസ്തതയുള്ള ഭാര്യാ - ഭർത്തൃബന്ധം, സത്യത്തിന്റെ നിലനി ല്പ്, സൽസ്വഭാവങ്ങൾ, പുരുഷാർത്ഥങ്ങൾ തുടങ്ങി ഇതിഹാസങ്ങൾ ലോക ത്തിന് നൽകുന്ന സന്ദേശം വളരെ വലുതാണ്.

## 2. പുരാണങ്ങൾ (The Puranas)

'പുരാണം' എന്നാൽ പൗരാണിക കഥകൾ എന്നർത്ഥം. സൃഷ്ടിയു ടെയും പ്രളയത്തിന്റെയും കഥകൾ, വംശങ്ങളുടെയും മന്വന്തരങ്ങളുടെയും കഥകൾ, സൂര്യചന്ദ്രാദി വംശങ്ങളുടെ കഥകൾ എന്നിവയെല്ലാം ഉൾപ്പെട്ട താണ് പുരാണങ്ങൾ എന്ന് പുരാണലക്ഷണത്തിൽ കാണുന്നു. പാരമ്പര്യ ങ്ങളുടെയും പൗരാണിക ധാർമ്മിക പ്രബോധനങ്ങളുടെയും കലവറയാണത്. ഉപനിഷത്തുക്കളെപ്പോലെ പുരാണങ്ങളും അനേകം ഉണ്ടെങ്കിലും പതിനെ ട്ടു പുരാണങ്ങളെ കൂടുതൽ ആധികാരികമായി കാണുന്നതായി മഹാഭാര തവും ഹരിവംശവും രേഖപ്പെടുത്തുന്നു. പല പുരാണകഥകളും മഹാഭാര തത്തിലും രാമായണത്തിലും ഉൾപ്പെട്ടു കാണുന്നുമുണ്ട്.

പുരാണങ്ങളിൽ അധികവും വിഷ്ണുവിന്റെ ദശാവതാരത്തോടും വിഷ്ണു ആരാധനയോടും ബന്ധപ്പെട്ടവയാണ്. ശിവാരാധനയും ചില പുരാ ണങ്ങളിൽ കാണുന്നു. കൂടാതെ ആരാധനാനിയമങ്ങൾ, പ്രാർത്ഥന, ഉപ വാസം, ഉത്സവം തുടങ്ങിയ മതാനുഷ്ഠാനങ്ങളും പുരാണങ്ങളിലെ ഇഷ്ട വിഷയങ്ങളാണ്. **പതിനെട്ടു പുരാണങ്ങളും അവയിലെ പ്രധാന പ്രതി പാദ്യങ്ങളും** ശ്രദ്ധിക്കാം:

**1. വിഷ്ണുപുരാണം:-** പരാശര മഹർഷി തന്റെ ശിഷ്യനായ മൈത്രേ യന് ചൊല്ലിക്കൊടുത്തുവെന്ന് കരുതപ്പെടുന്ന ഈ പുരാണം ഏറ്റവും പഴ ക്കമുള്ളതും ബഹുമാനിതവുമായി കരുതപ്പെടുന്നു. ബി. സി. രണ്ടാം നൂറ്റാ

ണ്ടിൽ രചിക്കപ്പെട്ടുവെന്ന് കരുതുന്നു. വിഷ്ണുവിന്റെ ദശാവതാരങ്ങളും വിഷ്ണുസ്തോത്രങ്ങളുമാണ് പ്രധാന ഇതിവൃത്തം.

**2. നാരദീയപുരാണം:-** സനത്കുമാരമഹർഷി നാരദമുനിക്ക് വിശദീകരിച്ചുകൊടുക്കുന്നതായി അവതരിപ്പിക്കുന്ന പുരാണത്തിലെ പ്രമേയം വിഷ്ണു ഭക്തിയും വിഷ്ണു സ്തുതിപ്പിനുള്ള ഉത്സവങ്ങളുമാണ്.

**3. പത്മപുരാണം:-** ആറ് അദ്ധ്യായങ്ങളിലായി 55000 ശ്ലോകങ്ങളുള്ള അതിബൃഹത്തായ കൃതിയിൽ സൃഷ്ടിചരിത്രം, വംശചരിത്രങ്ങൾ, തീർത്ഥാടനം, ബ്രഹ്മാവിന്റെ ഉറവിടമായ മാന്ത്രിക താമര (പത്മം), വിഷ്ണുഭക്തർക്കുള്ള ഉപദേശങ്ങൾ തുടങ്ങിയവ കാണുന്നു.

**4. ഗരുഡപുരാണം:-** വിഷ്ണു തന്റെ വാഹനമായ ഗരുഡന് ഉപദേശങ്ങൾ നൽകുന്നു. വിഷ്ണു ആരാധനയും മരണാനന്തര ജീവിതവുമാണ് പ്രമേയം.

**5. വരാഹപുരാണം:-** വരാഹ അവതാരത്തിലൂടെ മാനവ കുലത്തെ വിഷ്ണു പഠിപ്പിക്കുന്നു. അനുദിന ജീവിതചര്യയാണ് പ്രമേയം.

**6. ശ്രീമത് ഭാഗവതപുരാണം:-** കാവ്യഭംഗി കൊണ്ടും കാല്പനികത കൊണ്ടും ഏറ്റവും പ്രസിദ്ധവും ഇന്നും ഏറ്റവും കൂടുതൽ വായിക്കപ്പെടുന്നതുമാണ് ഭാഗവതപുരാണം. 12 അദ്ധ്യായങ്ങളിലായി 18000 ശ്ലോകങ്ങൾ ഉണ്ട്. പത്താം അദ്ധ്യായമായ 'രാസലീല' ശ്രീകൃഷ്ണഭഗവാന്റെ കാളിന്ദിനടനം അവതരിപ്പിക്കുന്നു. വിഷ്ണുവിന്റെ ഇരുപത്തിനാല് അവതാരങ്ങളെക്കുറിച്ചും (പത്ത് പൂർണാവതാരങ്ങളും പതിനാല് അംശാവതാരങ്ങളും) വർണ്ണിക്കുന്നു. അനേകം വിഷ്ണുസ്തുതികളും കാണുന്നു.

**7. ബ്രഹ്മപുരാണം:-** ബ്രഹ്മാവ് ദക്ഷപ്രജാപതിക്ക് വിവരിച്ചുകൊടുക്കുന്നു. പുരാണങ്ങളുടെ പഞ്ചസ്വഭാവങ്ങൾ വ്യക്തമായി കാണുന്നതിനാൽ ആദ്യപുരാണം എന്ന് അറിയപ്പെടുന്നു. തീർത്ഥാടന സ്ഥലങ്ങളുടെ ഒരു ചരിത്രം (തീർത്ഥമാഹാത്മ്യം) കാണുന്നുണ്ട്.

**8. ബ്രഹ്മവിവർത്തപുരാണം:-** പ്രപഞ്ചം ബ്രഹ്മാവിൽ നിന്നും വിവർത്തിതമായി എന്ന് പഠിപ്പിക്കുന്നു. രാധാകൃഷ്ണ സങ്കല്പം ശക്തമാണ്. കൃഷ്ണനെ പരമദൈവമായി കാണുന്നു. സ്ഥലമാഹാത്മ്യങ്ങൾ കാണുന്നുണ്ട്.

**9. ബ്രഹ്മാണ്ഡപുരാണം:-** സ്വർണ അണ്ഡത്തിൽ നിന്നും പ്രപഞ്ചം ഉത്ഭൂതമായി എന്ന് പഠിപ്പിക്കുന്നു. ശിവ - പാർവ്വതി സംവാദമായി അവതരിപ്പിക്കുന്നു.

**10. മാർക്കണ്ഡേയ പുരാണം:-** പ്രപഞ്ചസൃഷ്ടിയെക്കുറിച്ച് വർണിക്കുന്നു. സൂര്യൻ, അഗ്നി തുടങ്ങിയ വേദകാല ദൈവസ്തോത്രങ്ങൾ

കാണുന്നു. പ്രസിദ്ധമായ 'ദേവീമാഹാത്മ്യം' ഈ പുരാണത്തിന്റെ ഭാഗമാണ്.

**11. ഭവിഷ്യപുരാണം:-** ഭാവിയെക്കുറിച്ചുള്ള അനേകം പ്രവചനങ്ങൾ അടങ്ങിയിരിക്കുന്നു. കലിയുഗവർണ്ണന കാണുന്നു. പ്രതിസർഗ്ഗപർവ്വം പ്രഥമ കാണ്ഡം നാലാം അദ്ധ്യായത്തിൽ ആദം, ഹവ്വ തുടങ്ങി ഉല്പത്തി പുസ്തകത്തിലെ ഒട്ടനവധി കാര്യങ്ങളും തൃതീയ കാണ്ഡം രണ്ടാം അദ്ധ്യായത്തിൽ ക്രിസ്തുഭഗവാനെക്കുറിച്ചും പരാമർശിക്കുന്നു (നാലാം യൂണിറ്റിൽ വിശദ പഠനം കാണാം). വളരെ പഠനങ്ങൾ നടക്കേണ്ടുന്ന ഒരു പുരാണമാണിത്.

**12. വാമനപുരാണം:-** വാമനാവതാരമാണ് കഥാതന്തു. ലിംഗ ആരാധനയും ശിവക്ഷേത്രങ്ങളിലേക്കുള്ള തീർത്ഥാടനവും കാണുന്നുണ്ട്.

**13. ശിവപുരാണം:-** വായു ശിവസ്തുതിപ്പുകളെക്കുറിച്ച് വർണിക്കുന്നു. (വായു പുരാണം എന്നും അറിയപ്പെടുന്നു).

**14. ലിംഗപുരാണം:-** ശിവനെ ലിംഗരൂപത്തിൽ സ്തുതിക്കുന്നു.

**15. സ്കന്ദപുരാണം:-** യുദ്ധദേവനായ സ്കന്ദനെ (സുബ്രമണ്യൻ) ക്കുറിച്ച് പ്രതിപാദിക്കുന്നു. 81000 ശ്ലോകങ്ങളുള്ള ഈ ബൃഹത് ഗ്രന്ഥത്തിൽ കാശിമാഹാത്മ്യവും കാണുന്നുണ്ട്. ശൈവമതത്തിന്റെ തത്വചിന്ത ഈ പുരാണത്തിൽ ഉടനീളം കാണുന്നു.

**16. അഗ്നിപുരാണം:-** അഗ്നിദേവൻ വസിഷ്ഠന് ഉപദേശിച്ചുകൊടുത്തു. ആയുർവേദം, ശില്പശാസ്ത്രം, ജ്യോതിഷം, അലങ്കാരശാസ്ത്രം, സൗന്ദര്യശാസ്ത്രം തുടങ്ങിയവയുടെ ഒരു വിജ്ഞാനകോശമായി അഗ്നിപുരാണത്തെ കാണാവുന്നതാണ്.

**17. മത്സ്യപുരാണം:-** വിഷ്ണു മത്സ്യരൂപത്തിൽ വന്ന് രാജാവായ മനുവിന് ഉപദേശങ്ങൾ കൊടുക്കുന്നു. വൈഷ്ണവ – ശൈവ ആചാരങ്ങളുടെ ഒരു നീണ്ട പ്രതിപാദ്യം കാണുന്നു. സ്ഥലമാഹാത്മ്യം, ഉത്സവങ്ങൾ, ശകുനങ്ങൾ തുടങ്ങിയവയും പ്രമേയങ്ങളാണ്.

**18. കൂർമ്മപുരാണം:-** വിഷ്ണു കൂർമ്മരൂപത്തിൽ അവതരിച്ച് പ്രജകളെ പഠിപ്പിക്കുന്നു. ശിവസ്തുതിയാണ് പ്രതിപാദ്യം.

ഹൈന്ദവമതസാഹിത്യത്തിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ശ്രീമത് ഭാഗവതം ഭാഗവതപുരാണത്തിന്റെ ഭാഗമല്ല. മഹാഭാരതവും പതിനെട്ട് പുരാണങ്ങളും രചിച്ചു കഴിഞ്ഞശേഷവും വ്യാസമഹർഷിക്ക് (എല്ലാം വ്യാസൻ രചിച്ചുവെന്ന് ഐതിഹ്യം – ചിന്തിക്കുന്നവൻ, ധ്യാനിക്കുന്നവൻ എന്നെല്ലാം അർത്ഥം. വേദങ്ങൾ മുതൽ രചയിതാവിനെ അറിയാത്ത എല്ലാ പൗരാണിക ഹൈന്ദവഗ്രന്ഥങ്ങളും വേദവ്യാസനിലേക്ക് ആരോപിക്കുന്നു. ഒരു സാങ്കല്പിക ഗ്രന്ഥകാരനായിരിക്കാം) മനസ്സമാധാനം ലഭിക്കാതെ വന്നപ്പോൾ നാര

ദമുനിയുടെ ഉപദേശപ്രകാരം അദ്ദേഹം രചിച്ചതാണ് വിഷ്ണുഭക്തി നിറഞ്ഞുനിൽക്കുന്ന ശ്രീമത് ഭാഗവതം എന്നാണ് ഐതിഹ്യം. ഇതിനെ പത്തൊമ്പതാമത്തെ പുരാണമായി ചിലർ ഗണിക്കുന്നുണ്ട്.

**ദശാവതാരങ്ങൾ**:- പുരാണങ്ങളിലെ പ്രധാന പ്രതിപാദ്യമായ വിഷ്ണുവിന്റെ ദശാവതാരങ്ങളെക്കുറിച്ചും അറിഞ്ഞിരിക്കേണ്ടത് ആവശ്യമാണ്.

**1. മത്സ്യം:-** പ്രളയത്തിൽ നിന്നും സൃഷ്ടിയെ രക്ഷിക്കുവാൻ വേണ്ടി വിഷ്ണു മത്സ്യാവതാരം എടുക്കുന്നു. മനു രാജാവ് കുളിച്ചുകൊണ്ടു നില്ക്കുമ്പോൾ കയ്യിൽ മത്സ്യമായി അവതരിക്കുന്ന വിഷ്ണു സൃഷ്ടിയുടെ രക്ഷക്കായി ഒരു പേടകം ഉണ്ടാക്കുവാൻ ആവശ്യപ്പെടുന്നു. മനുവും ഋഷികളും മൃഗങ്ങളും സസ്യങ്ങളുടെ വിത്തുകളും പേടകത്തിൽ കയറുന്നു. പേടകം മത്സ്യത്തിന്റെ കൊമ്പിൽ ഉയർത്തിപ്പിടിച്ച ശേഷം പ്രളയം നടക്കുന്നു. പ്രളയശേഷം പുതിയ മനുഷ്യവംശം ഉണ്ടാകുന്നു (നോഹയും പെട്ടകവും പ്രളയവും ഓർക്കുക). വേദങ്ങൾ വിഴുങ്ങി ജലത്തിൽ ഒളിച്ച ഹയഗ്രീവൻ എന്ന രാക്ഷസനെ നിഗ്രഹിച്ച് വേദങ്ങളെ വീണ്ടെടുക്കുവാൻ വിഷ്ണു മത്സ്യരൂപമെടുത്തുവെന്നു കാണുന്നുണ്ട്.

**2. കൂർമ്മം (ആമ):-** ദുർവ്വാസാവിന്റെ ശാപത്താൽ ജരാനര ബാധിച്ച ദേവന്മാർ പാലാഴിമഥനത്തിലൂടെ അമൃത് സമ്പാദിക്കുവാൻ ശ്രമിച്ചപ്പോൾ കടകോലായി ഉപയോഗിച്ച മന്ഥരപർവതത്തെ താങ്ങിനിർത്തുന്ന ചുഴികുറ്റിയാകുവാൻ വേണ്ടി വിഷ്ണു കൂർമ്മരൂപത്തിൽ അവതരിച്ചു.

**3. വരാഹം (പന്നി):-** ഹിരണ്യാക്ഷനെന്ന രാക്ഷസനെ തോല്പിച്ച് ഭൂമിയെ സമുദ്രത്തിൽ നിന്നും രക്ഷിച്ചു.

**4. നരസിംഹം:-** ഹിരണ്യകശിപു എന്ന രാക്ഷസൻ ബ്രഹ്മാവിൽ നിന്നും ലഭിച്ച വരത്തിന്റെ അഹങ്കാരത്തിൽ സൃഷ്ടിയെയും ദേവന്മാരെയും പീഡിപ്പിച്ചു. തന്റെ മകനായ പ്രഹ്ലാദനെ വിഷ്ണുഭക്തിയിൽ നിന്നും വേർപെടുത്താൻ ശ്രമിക്കവേ വിഷ്ണു പകുതി സിംഹവും പകുതി മനുഷ്യനുമായി അവതരിച്ച് ഹിരണ്യകശിപുവിനെ വധിച്ചു.

**5. വാമനൻ:-** മഹാബലി എന്ന അസുര ചക്രവർത്തിയെ നിഗ്രഹിക്കുവാൻ വിഷ്ണു വാമനനായി അവതരിച്ചു. മഹാബലിയുടെ സുന്ദരമായ രാജഭരണത്തിൽ അസൂയ തോന്നിയ ദേവന്മാരുടെ അപേക്ഷപ്രകാരം വാമനൻ മഹാബലിയെ പാതാളത്തിലേക്ക് ചവിട്ടിതാഴ്ത്തുകയായിരുന്നു (ഓണം).

**6. പരശുരാമൻ:-** ക്ഷത്രിയരുടെ ആപത്തിൽ നിന്ന് ബ്രാഹ്മണരെ രക്ഷിക്കുവാൻ 'ജമദഗ്നി'യുടെ മകനായ പരശുരാമനായി വിഷ്ണു അവതരിച്ച് തന്റെ മഴു കൊണ്ട് ക്ഷത്രിയരെ കൊന്നൊടുക്കുന്നു. ബ്രാഹ്മണമേധാവിത്വ സ്ഥാപനം തന്നെയാണ് ഇവിടെയും കാണുന്നത് (പരശുരാമൻ മഴുവെറിഞ്ഞ് കടൽ കരയാക്കിയതാണ് കേരളം എന്ന് ഐതിഹ്യം).

**7. ശ്രീരാമൻ:–** രാവണനിഗ്രഹത്തിനായുള്ള വിഷ്ണു അവതാരം.

**8. ശ്രീകൃഷ്ണൻ:–** കംസനിഗ്രഹത്തിനു വേണ്ടിയും ഭൂമിയിൽ ധർമ്മ ത്തിന്റെ പുനഃസ്ഥാപനത്തിനു വേണ്ടിയും (ഭഗവത്ഗീത 4:5–8) വിഷ്ണു അവതാരം ചെയ്യുന്നു.

**9. ബലരാമൻ:–** ശ്രീകൃഷ്ണന്റെ മൂത്തസഹോദരനായി ജനിച്ച് രാക്ഷ സനിഗ്രഹത്തിൽ കൃഷ്ണനെ സഹായിച്ചു. ഒരേ സമയം വിഷ്ണു രണ്ട് അവതാരങ്ങൾ എടുക്കുന്നത് ശ്രദ്ധേയമാണ്.

**10. ഖഡ്ഗി:–** കലിയുഗാന്ത്യത്തിൽ അധർമ്മം കൊണ്ട് ലോകം നിറയു മ്പോൾ വിഷ്ണു വെള്ളക്കുതിരമേൽ വാളും ധരിച്ചുകൊണ്ട് എഴുന്നെള്ളു കയും അതോടെ സത്യയുഗം ആരംഭിക്കുകയും ചെയ്യും എന്ന് വിശ്വസിക്ക പ്പെടുന്നു. ഖഡ്ഗി (കൽക്കി) അന്ത്യാവതാരമായി വരുവാൻ ഇരിക്കുന്നതേ യുള്ളു.

ശിവന് അവതാരങ്ങളായി ചില പുരാണങ്ങളിൽ (ലിംഗപുരാണത്തിൽ ശിവന്റെ ഇരുപത്തിയെട്ട് അവതാരങ്ങളെക്കുറിച്ച് കാണുന്നു. കൂർമ്മപുരാണം ഇത് ശരിവയ്ക്കുന്നുണ്ട്) പരാമർശങ്ങളുണ്ടെങ്കിലും ശൈവമതക്കാർ ശിവ ശക്തിയെന്നല്ലാതെ ശിവന്റെ അവതാരങ്ങളെ അംഗീകരിക്കുന്നില്ല. ശിവ – പാർവതിയുടെ മക്കളായ ഗണേശനും കാർത്തികേയനും പരക്കെ ആരാധി ക്കപ്പെടുന്നുണ്ട്. വിഷ്ണു – ശിവശക്തികളുടെ സംയുക്താവതാരമായി ശബ രിമല അയ്യപ്പനെ ചിത്രീകരിക്കുന്നു.

## 3. ഭഗവത്ഗീത (Song of the Lord)

ഭഗവത്ഗീത മഹാഭാരതത്തിലെ ഭീഷ്മപർവ്വതത്തിന്റെ ഒരു ഭാഗം തന്നെ യാണെങ്കിലും ഇതിലെ ആശയങ്ങളുടെ ഗാഭീര്യം കൊണ്ടും ഈ ഭാഗത്തോ ടുള്ള പ്രത്യേക ജനപ്രീതി നിമിത്തവും ബി. സി. രണ്ടാം നൂറ്റാണ്ടോടു കൂടെ ഭഗവത്ഗീത എന്ന പേരിൽ പ്രത്യേകം അറിയപ്പെട്ടു തുടങ്ങി. എല്ലാ ഭാര തീയ ചിന്താപദ്ധതികളും ഭഗവത്ഗീതയെ പ്രമാണകമായി എടുക്കുന്നുണ്ട് (പ്രസ്ഥാനത്രയത്തിൽ ഗീത ഉൾപ്പെടുന്നു). പുരാണ – ഇതിഹാസ സമുച്ച യത്തിൽ നിന്നും ഗീത മാത്രമാണ് ആധികാരികമായി കണക്കാക്കപ്പെടുന്നത് എന്നത് ഈ ഭാഗത്തിന്റെ വേദശാസ്ത്രപരമായ ആഴത്തെ എടുത്തുകാണി ക്കുന്നു. 'വേദങ്ങളുടെ തേൻ' (The Necter of Vedas) എന്ന് ഗീത വിശേഷി പ്പിക്കപ്പെടുന്നു. ഭാരതീയ തത്വചിന്ത, ഭാരതീയ ആദ്ധ്യാത്മികത, ഭാരതീയ മനഃശാസ്ത്രം എന്നു വേണ്ട ഭാരതമനസ്സു തന്നെ ഭഗവത്ഗീതയോട് കടപ്പെ ട്ടിരിക്കുന്നുവെന്ന് പറയുന്നതിൽ തെറ്റില്ല. മതപരവും സാമൂഹികവുമായ ഒരു വിശാലവീക്ഷണം ഗീതയുടെ മുഖമുദ്രയാണ്. വേദങ്ങളിലെ കർമ്മ മാർഗം മുതൽ ഉപനിഷത്തുകളിലെയും വേദഭാഗങ്ങളിലെയും ഉപാംഗങ്ങ ളിലെയും ജ്ഞാന – ഭക്തിമാർഗങ്ങളും ഒരു പരിധി വരെ നാസ്തിക തത്വ

ങ്ങൾ പോലും ഗീത ഉൾക്കൊള്ളുകയും മനുഷ്യാഭിരുചിയനുസരിച്ച് വിവിധ ചിന്താപദ്ധതികളും ആരാധനാ പാരമ്പര്യങ്ങളും ഉണ്ടാകുന്നതിൽ തെറ്റില്ലാ എന്ന് ശക്തമായി വാദിക്കുകയും ചെയ്യുന്നുണ്ട്. ഫലേച്ഛ കൂടാതെ പൂർണ്ണ സ്വതന്ത്രമായി നിഷ്കാമകർമ്മം അനുഷ്ഠിക്കുവാൻ ഗീത ആഹ്വാനം ചെയ്യുന്നു.

അംഗിരസ് ഗോത്രത്തിൽപ്പെട്ട ഒരു കൃഷ്ണനെക്കുറിച്ച് വേദത്തിലും ചില ബ്രാഹ്മണങ്ങളിലും (കൗശീതകീ 30:9) ഉപനിഷത്തുക്കളിലും (ഛാന്ദോഗ്യം 3:17.6) പരാമർശമുണ്ട്. ഘോര അംഗിരസിന്റെ ശിഷ്യനായ ഒരു സൂര്യാരാധകൻ എന്ന രീതിയിലാണ് ഇവിടെയെല്ലാം കൃഷ്ണനെ കാണുന്നത്. എന്നാൽ ബി. സി. രണ്ടാം നൂറ്റാണ്ടോടെ അവതാരസങ്കല്പം ഹൈന്ദവ ആരാധനയിൽ ഉടലെടുത്തപ്പോൾ ചരിത്രത്തിലെ മാതൃകാപുരുഷനായിരുന്ന കൃഷ്ണനെ വിഷ്ണുവിന്റെ അവതാരമായി ചിത്രീകരിക്കുകയും കൃഷ്ണൻ സാക്ഷാൽ ബ്രഹ്മനാണെന്ന് വരെ ചിന്തിക്കുകയും ചെയ്തുവെന്ന് വേണം കരുതുവാൻ. കൃഷ്ണൻ ബ്രഹ്മനും (ഗീത 10:12; 14:24) പ്രപഞ്ചാത്മനും (7:4; 15:7 etc) പുരുഷനും, ഈശ്വരനും, അന്തരാത്മാവും (28:61; 23:22 etc) പ്രപഞ്ചം നിറഞ്ഞു നില്ക്കുന്ന വിശ്വരൂപവും (11:41) എല്ലാം ആകുന്നുവെന്ന് ഭഗവത്ഗീത പഠിപ്പിക്കുന്നു. തന്നിൽ വിശ്വസിക്കുന്ന ഏവനും അവൻ മുക്തി നൽകുന്നു (7:21; 9:27).

പ്രകൃതിയാൽ ആവൃതമായിരിക്കുന്ന ബ്രഹ്മമാണ് മനുഷ്യൻ. പഞ്ചേന്ദ്രിയങ്ങൾ വഴി ലോകം മനുഷ്യമനസ്സിൽ പ്രവേശിക്കുന്നു. ലോകസംഗത്താൽ കാമവും അതിൽ നിന്നും രാഗവും തുടർന്ന് ക്രോധം, ലോഭം, ദ്വേഷം തുടങ്ങിയവയും ഉണ്ടാകുന്നു. ഈ കന്മഷങ്ങളിൽ നിന്നും യോഗമാർഗത്തിലൂടെ വിമോചിക്കപ്പെട്ട് ബ്രഹ്മസാക്ഷാത്കാരം പ്രാപിക്കുകയാണ് മനുഷ്യധർമ്മം. ജീവാത്മാവിനെ പരമാത്മാവുമായി യോജിപ്പിക്കുവാൻ (യോഗം) ഏതു മാർഗവും ഗീതയ്ക്ക് സ്വീകാര്യമാണ്. കർമ്മയോഗത്തെയും ജ്ഞാനയോഗത്തെയും ഭക്തിയോഗത്തെയും ഗീത ഒരുപോലെ അംഗീകരിക്കുന്നുണ്ട്. ഇവ മൂന്നും പരസ്പര പൂരകങ്ങളായി വർത്തിച്ച് രാജയോഗം (സംപൂർണമുക്തി മാർഗം) സിദ്ധിക്കണമെന്നും പഠിപ്പിക്കുന്ന ഏറ്റവും പൗരാണികകൃതി ഭഗവത്ഗീതയാണ്.

### ഉപസംഹാരം

മഹാകാവ്യങ്ങൾ, ഉപപുരാണങ്ങൾ, ഭക്തികാവ്യങ്ങൾ തുടങ്ങി ഭക്തി – മത പ്രസ്ഥാനത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് അനേകം കാര്യങ്ങളുണ്ടെങ്കിലും അവ ഇവിടെ ചർച്ച ചെയ്യുന്നില്ല. ഭക്തി പ്രസ്ഥാനത്തിന്റെ ചില അടിസ്ഥാന കൃതികളെക്കുറിച്ചും അവയിലെ ചില ആശയങ്ങളെക്കുറിച്ചുമുള്ള ഒരു ആമുഖപഠനം മാത്രമേ ഈ പാഠത്തിൽ സാധിച്ചിട്ടുള്ളു.

ഭാരതമനസ്സിലേക്ക് ഭക്തിയുടെ ആശയം കടത്തിവിട്ട് ദൈവത്തെ ഭക്തിപൂർവം ആരാധിക്കുകയും ദൈവസ്നേഹത്തിൽ നന്മ പ്രവൃത്തികളോടെ ജീവിക്കുകയും ചെയ്യുന്ന ലളിതമായ ഒരു മത ജീവിതരീതിയ്ക്ക് അടിത്തറ പാകിയെന്നതാണ് ഭക്തിമതങ്ങളുടെ നേട്ടം. പണ്ഡിതനും, പാമരനും, സമ്പന്നനും, ദരിദ്രനും ഒരുപോലെ ആർജിക്കാവുന്ന മത - ശൈലി എന്നതിനാൽ ഇതിന് ഏറെ പ്രചാരം ലഭിക്കുകയും എ. ഡി. പത്താം നൂറ്റാണ്ടോടുകൂടി ഭക്തിപ്രസ്ഥാനം കർമ്മമാർഗത്തെയും ജ്ഞാനമാർഗത്തേയും കവിയുകയും അവയെ ഭക്തി വർദ്ധിപ്പിക്കുന്നതിനുള്ള മാർഗങ്ങൾ എന്ന നിലയിലേയ്ക്ക് എത്തിച്ചുവെന്നും ചരിത്രം സാക്ഷ്യപ്പെടുത്തുന്നു.

# യൂണിറ്റ് 3

# മറ്റു പ്രധാന മതദർശനങ്ങൾ

## പാഠം 1

## ചാർവാക – ആജീവിക ദർശനങ്ങൾ

❑ ചാർവാക (ലോകായത) ദർശനം ❑ ആജീവിക ദർശനം ❑ ഉപസംഹാരം

ദൈവവിശ്വാസമുള്ളതും വേദങ്ങൾക്ക് പ്രാമാണ്യം നൽകിയിട്ടുള്ളതുമായ ആസ്തിക മതദർശനങ്ങളെക്കുറിച്ചായിരുന്നുവല്ലോ ഇതുവരെ പ്രധാനമായും ചിന്തിച്ചത്. എന്നാൽ ദൈവവിശ്വാസമില്ലാത്തതും വേദങ്ങളെ അംഗീകരിക്കാത്തതുമായ നാസ്തിക മതദർശനങ്ങളും ഭാരതത്തിൽ ആദ്യകാലം മുതലെ ഉണ്ടായിരുന്നു. ചാർവാകദർശനം, ആജീവികദർശനം, ബൗദ്ധമത ദർശനങ്ങൾ, ജൈനമത ദർശനങ്ങൾ എന്നിവ ഇവയിൽ പ്രധാനങ്ങളാണ്. ആസ്തികദർശനങ്ങളും നാസ്തിക ദർശനങ്ങളും തമ്മിൽ ആരോഗ്യപരമായ ആശയസംവാദം നടന്നിരുന്നുവെന്ന് കാണുന്നുണ്ട്. ഇതിന്റെ ഫലമായി ഭാരതീയ മതതത്വചിന്തയുടെ ഈ രണ്ട് പ്രധാന സരണികളിലും കാലികമായ ഒട്ടനവധി വളർച്ചകൾ ഉണ്ടായിട്ടുണ്ട്. ഭാരതീയ മതദർശനങ്ങളിലെ നാസ്തിക പ്രസ്ഥാനങ്ങളും അവയുമായുള്ള സംവാദത്തിലൂടെ ഭാരതത്തിൽ ഉടലെടുത്ത പില്ക്കാല ആസ്തിക ദർശന പ്രസ്ഥാനങ്ങളുമാണ് ഈ യൂണിറ്റിലെ പ്രധാന ചിന്താവിഷയമായി എടുക്കുന്നത്.

ആസ്തികം, നാസ്തികം എന്നീ പ്രയോഗങ്ങളേക്കാൾ അതിഭൗതീകം, ഭൗതീകം എന്നിങ്ങനെ ഉപയോഗിക്കുന്നതായിരിക്കും കൂടുതൽ ശരി (യൂണിറ്റ് 1, പാഠം 1) എന്നതിനാലാണ് ഭൗതീക മതദർശനങ്ങൾ എന്ന് വിവക്ഷിക്കപ്പെടുന്നത്. ഭൗതീകം എന്നതിന് ലോകമയം എന്ന അർത്ഥത്തിലല്ല; മറിച്ച് പരലോക ചിന്തയേക്കാൾ ഈ ലോക യാഥാർത്ഥ്യങ്ങൾക്ക് സ്ഥാനം നൽകുന്നു എന്നു സാരം. ജൈന – ബൗദ്ധ – ആജീവിക ദർശനങ്ങൾ ലോകസുഖങ്ങളെ പാടെ നിഷേധിക്കുമ്പോൾ ചാർവാക ദർശനം ലോകസുഖത്തെ ന്യായീകരിക്കുന്നു. അതിഭൗതീകതയെ അംഗീകരിക്കുന്നില്ല എന്നതിനാൽ ഭൗതീകം എന്ന് പൊതുവെ വിളിക്കുന്നു.

ഭാരതത്തിലെ ഭൗതീക മതദർശനത്തിന് ആര്യാഗമനത്തിന് മുമ്പു മുതലെ വേരുകൾ കാണുന്നുണ്ട്. പൗരാണിക ദൈവദർശനത്തോളം തന്നെ പഴക്കമുണ്ട് പൗരാണിക ഭൗതീക ദർശനത്തിനും എന്ന് Prof. Garbe രേഖപ്പെടുത്തുന്നു. ദ്രാവിഡ സംസ്കാരത്തിൽ ഭൗതീക ദർശനം വളരെ ആദരിക്കപ്പെട്ടിരുന്നതായി പഠനങ്ങൾ തെളിയിക്കുന്നു. എന്നാൽ ബ്രാഹ്മണ ആധിപത്യ

ത്തോടുള്ള എതിർപ്പായിട്ടാണ് ഭൗതീക മതപ്രസ്ഥാനങ്ങൾ സംഘടിത രൂപത്തിൽ ഉടലെടുക്കുന്നത് എന്ന് കാണുന്നു. ബ്രാഹ്മണന്മാരുടെ മതത്തിന്റെയും ദൈവത്തിന്റെയും പേരിലുള്ള ചൂഷണങ്ങൾക്ക് അറുതി വരുത്തുക എന്നതായിരുന്നു ഒരു വലിയ പരിധി വരെ ഭാരതീയ ഭൗതീക ചിന്താധാരയുടെ ലക്ഷ്യം. കർമ്മാനുഷ്ഠാനങ്ങളുടെ അതിപ്രസരത്തിൽ നിന്നും മനുഷ്യനെ രക്ഷിക്കുന്നതോടൊപ്പം തന്നെ അനുദിനജീവിതവുമായോ ധാർമ്മികതയോടോ വലിയ ബന്ധമില്ലാത്ത കാടുകയറിയ ജ്ഞാനചിന്തയോടും ഭാരതീയ ഭൗതീക വാദത്തിന് ആശയസംവാദം നടത്തേണ്ടിയിരുന്നു. മാത്രവുമല്ല കർമ്മ – ജ്ഞാന മതജീവിതത്തോടുള്ള വിരക്തിയിൽ നിന്നും ഉടലെടുത്ത ഭക്തിമതങ്ങൾ ഭക്തിയുടെ പേരിൽ അജ്ഞതയിലേയ്ക്കും അന്ധവിശ്വാസത്തിലേക്കും പോയി തുടങ്ങിയപ്പോൾ അവയോടും ആശയസംഘട്ടനം അനിവാര്യമായി തീർന്നു. ചുരുക്കത്തിൽ കർമ്മ – ജ്ഞാന – ഭക്തി മതങ്ങളുടെയെല്ലാം അടിസ്ഥാനചിന്തകളെ ചോദ്യം ചെയ്തുകൊണ്ടായിരുന്നു ഭൗതീക മതദർശനങ്ങളുടെ ചിന്താപദ്ധതികൾ രൂപംകൊണ്ടിരുന്നത്. ഒരേസമയം കർമ്മമാർഗത്തിലെ പുരോഹിതന്മാരോടും ജ്ഞാനമാർഗ്ഗത്തിലെ ചിന്തകരോടും ഭക്തിമാർഗത്തിലെ പ്രമുഖരോടും ആശയസംഘട്ടനം നടത്തി വേണമായിരുന്നു ഭൗതീകവാദത്തിന് വളരുവാൻ. ദൈവമില്ലാത്തവർ എന്നും നാസ്തികർ എന്നും മുദ്രകുത്തി ഭൗതീകവാദികളെ സമൂഹത്തിൽ നിന്നും അകറ്റിനിർത്തുവാൻ പൗരോഹിത്യ – സന്യാസ – ഭരണ വർഗ്ഗകൂട്ടുകെട്ട് സദാ പരിശ്രമിച്ചുകൊണ്ടിരുന്നുവെന്നതിനാൽ ഭാരതീയ ഭൗതീകവാദങ്ങൾക്ക് ഭാരതീയ മതജീവിതത്തിൽ വലിയ സ്ഥാനം ലഭിച്ചിട്ടില്ല. എന്നിരുന്നാലും ഭാരതീയ തത്വചിന്തയിൽ ഭൗതീക ദർശനത്തിന് ഗണ്യമായ സ്ഥാനം ഉണ്ട്. 'ആത്മീകത' എന്നാൽ ഏതെങ്കിലും ദൈവത്തിൽ ധ്യാനിച്ചുകൊണ്ടുള്ള നിഷ്ക്രിയത്വമല്ലെന്നും മറിച്ച് സാമൂഹികനീതിക്കുവേണ്ടിയുള്ള ധർമ്മയുദ്ധമാണെന്നും ഭൗതീകവാദം ഭാരതത്തെ സദാ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു.

### 1. ചാർവാക (ലോകായത) ദർശനം

ഭാരതീയ ഭൗതിക ദർശനത്തിന്റെ പിതാവ് എന്ന് അറിയപ്പെടുന്നത് ബൃഹസ്പതിയാണ്. ഇദ്ദേഹത്തിന്റെ ചിന്താപദ്ധതി അടങ്ങിയിരിക്കുന്ന ഗ്രന്ഥം – ബൃഹസ്പതി സൂത്രം – ചരിത്രത്തിൽ ലഭിച്ചിട്ടില്ല. ആസ്തികർ ബ്രഹസ്പതിയെ വേദവിപരീതിയായി മുദ്രകുത്തി അദ്ദേഹത്തിന്റെ വാദങ്ങൾക്ക് പ്രതിവാദങ്ങൾ ഉണ്ടാക്കിയിട്ടുള്ളതിൽ നിന്നും അദ്ദേഹത്തിന്റെ ചിന്തകളുടെ ഒരു വികലരൂപം ലഭിക്കുന്നുണ്ട്. അസുരന്മാരുടെ നാശത്തിനു വേണ്ടി ദേവന്മാരുടെ ചാരന്മാർ അവർക്ക് ബൃഹസ്പതി സൂത്രം ഉപദേശിച്ചുകൊടുത്തിരുന്നുവെന്ന് കാണുന്നു.

ബൃഹസ്പതീശിഷ്യനായ ചാർവാകനെ ഭാരതീയ ഭൗതിക ദർശനത്തിന്റെ ആചാര്യനായി പരിഗണിക്കുന്നതിനാലാണ് ചാർവാക ദർശനം എന്ന് അറിയപ്പെടുന്നത്. 'ചാർവ്വാക' എന്ന പദം 'ചാർവ്' - to eat (ചർവ്വണം) എന്ന പദത്തിൽ നിന്നും ഉണ്ടായതാണെന്നും ചാർവകൻ എന്നാൽ 'തിന്നുന്നവൻ' എന്ന് അർത്ഥമെന്നും കാണുന്നു. 'തിന്നുക, കുടിക്കുക, ആനന്ദിക്കുക' എന്ന എപ്പിക്കൂറിയൻ ചിന്തയും ചാർവാകദർശനവും വളരെ സാമ്യമുള്ളതാണ്. മനോഹരമായ വാക്കുകളിലൂടെ - 'ചാരുവാക്ക്' - തന്റെ ദർശനം അവതരിപ്പിച്ചവൻ എന്നും അർത്ഥം കാണാം (ചാർവാക സിദ്ധാന്തം ഭൗതികവാദമായതിനാൽ മനോഹരവും മധുരതരവുമാണെന്ന് വിവക്ഷ). ഭൗതീകവാദത്തെ വിമർശിക്കുന്നവർ ചാർവാകമെന്നാൽ സത്യധർമ്മാദികളെ വിഴുങ്ങുന്ന - തിന്നുന്ന - വ്യാഘ്രമെന്ന് ('ചാർവാന്തേ പുണ്യപാപധികം വസ്തുജാതം ഇതി ചാർവാക') ദുരർത്ഥം നൽകിയിട്ടുണ്ട്. ചാർവാകൻ എന്നത് ഒരു വ്യക്തിയുടെ പേരല്ലെന്നും ബൃഹസ്പതി ദർശനത്തെ അനുകൂലിച്ച് ഭൗതീകവാദം സ്വീകരിച്ചവരുടെ പൊതുനാമമാണെന്നും ചിന്തിക്കുന്നവരുമുണ്ട്.

ചാർവാക ദർശനത്തെ ലോകായത ദർശനം എന്നും വിളിക്കുന്നു. ലോക + ആയത (ആയത - to go) എന്നാൽ ലോകമാർഗ്ഗികൾ എന്ന് അർത്ഥം. ലോക യാഥാർത്ഥ്യത്തെ മനസ്സിലാക്കി ലോകത്തോട് സമരസപ്പെടുന്ന ദർശനം എന്നതിനാലാണ് 'ലോകായതം' എന്ന് അറിയപ്പെടുന്നത്. 'വിഡ്ഢികളും എന്നാൽ സ്വയം ബുദ്ധിമാന്മാരെന്ന് നടിക്കുന്ന ലോകായതർ മനുഷ്യരെ അന്ധതയിലേക്കും നാശത്തിലേക്കും നയിക്കുന്നതിൽ നിപുണരാണെന്ന്' ഈ ദർശനത്തെക്കുറിച്ചുള്ള ഹാസ്യവിമർശനമായി രാമായണത്തിൽ (അയോദ്ധ്യാകാണ്ഠം 100.38) രേഖപ്പെടുത്തിയിട്ടുള്ളതിൽ നിന്നും ചാർവ്വാക ദർശനത്തോടുള്ള ബ്രാഹ്മണ്യമനോഭാവം എന്തായിരുന്നുവെന്ന് ഊഹിക്കാം.

നാസ്തികശിരോമണി, അജിതകേശാകാമ്പലിൻ, ജയശ്രീബട്ട തുടങ്ങിയവർ പില്ക്കാല ലോകായത ചിന്തകർ ആയിരുന്നുവെന്ന് കാണുന്നുണ്ടെങ്കിലും കൃതികളൊന്നും ലഭ്യമല്ല. നേരത്തെ സൂചിപ്പിച്ചതുപോലെ മറ്റു ദർശനങ്ങളിൽ കാണുന്ന പരാമർശങ്ങൾ മാത്രമാണ് പ്രധാന ആശ്രയം. എന്നാൽ വിമർശനാത്മകമായി രചിക്കപ്പെട്ട ഇവയിൽ ചാർവാകദർശനത്തിന്റെ നല്ല വശങ്ങൾ ഒഴിവാക്കുകയും ബലഹീന വശങ്ങൾക്ക് അമിത പ്രാധാന്യം നൽകുകയും ചെയ്തിട്ടുള്ളതായി കാണുന്നു. എ. ഡി. പന്ത്രണ്ടാം നൂറ്റാണ്ടിനു ശേഷം രചിക്കപ്പെട്ടതായി കരുതുന്ന 'സർവദർശന സംഗ്രഹം' (ഭാരതത്തിലെ പ്രധാന ദർശനങ്ങളുടെ ക്രോഡീകരണം) ചാർവാക ദർശനത്തിന്റെ പ്രധാന ചിന്തകൾ അവതരിപ്പിക്കുന്നുണ്ട്. പ്രധാനപ്പെട്ട ചില ബൃഹസ്പതി സൂത്രങ്ങൾ ഉദ്ധരിച്ചുകൊണ്ട് ചാർവ്വാക ദർശനത്തിന്റെ ആറ് പ്രധാന പഠിപ്പിക്കലുകൾ ഇവിടെ കാണുന്നു. 1. ഭൂമി, വെള്ളം, അഗ്നി, വായു എന്നിങ്ങനെ അടിസ്ഥാന മൂലകങ്ങൾ നാലാണ് (ആസ്തിക ദർശനങ്ങളിലെ പഞ്ച

മൂലകങ്ങളിൽ ആകാശത്തെ ഉപേക്ഷിച്ചിരിക്കുന്നു). 2. ശരീരങ്ങൾ, മനസ്സുകൾ അഥവാ ചിന്തകൾ, വസ്തുക്കൾ എന്നിവ ഈ ചതുർഭൂതങ്ങളുടെ വിവിധ സമന്വയം (combinations) കൊണ്ട് ഉണ്ടാകുന്നവയാണ്. 3. പുളിച്ച ഈസ്റ്റിൽ നിന്നും ലഹരി ഉണ്ടാകുന്നതുപോലെ വസ്തുവിൽ നിന്നും ബോധമനസ്സ് ഉണ്ടാകുന്നു. 4. ബോധശരീരം (ശരീരത്തിന്റെ ബോധാവസ്ഥ) തന്നെയാണ് ആത്മാവ്. ശരീരത്തിനപ്പുറത്ത് ആത്മാവോ ദൈവമോ ഇല്ല തന്നെ. 5. മനുഷ്യജീവിതത്തിന്റെ ലക്ഷ്യം ആനന്ദം മാത്രമാണ് ("കാമം ഏവ ഏക പുരുഷാർത്ഥം"). 6. മരണം മാത്രമാണ് മോചനം ("മരണമേവ പവർഗ്ഗ").

കൃഷ്ണപതിമിശ്ര രചിച്ച 'പ്രബോധചന്ദ്രോദയം' എന്ന മത – വിമർശന നാടകത്തിൽ ലോകായതത്തെ ഏകദർശനം എന്ന് വിശേഷിപ്പിക്കുന്നു. ലോകായതം മാത്രമാണ് യുക്തിഭദ്രമായ ജീവിതദർശനം എന്ന് പ്രഖ്യാപിക്കുന്നു. സ്വർഗ്ഗം ഇല്ല. ആത്യന്തിക മോചനം എന്നൊന്നില്ല; അതിന്റെ ആവശ്യവുമില്ല. മറ്റൊരു ലോകമോ അവിടെ ആത്മാവിന്റെ നിലനില്പോ ഇല്ല. ജാതി ചിന്ത, വേദങ്ങൾ, യാഗങ്ങൾ തുടങ്ങിയവ ബ്രാഹ്മണ്യവർഗത്തിന്റെ തട്ടിപ്പിന്റെ രൂപങ്ങൾ മാത്രമാണ്. യാഗത്തിന്റെ പേരിൽ കൊല നടത്തുന്നതും ശ്രാദ്ധത്തിന് ബ്രാഹ്മണനെ ഊട്ടുമ്പോൾ പട്ടിണിപ്പാവങ്ങളെ തിരിഞ്ഞുനോക്കാതിരിക്കുന്നതും ഗുരുതരമായ തെറ്റുകളാണ്. അനുഷ്ഠാനങ്ങൾ ബ്രാഹ്മണപുരോഹിതന്മാരുടെ ജീവിതമാർഗം മാത്രമാണ്. വേദങ്ങൾ സാത്താന്റെ വചനങ്ങളും അതിന്റെ കർത്താക്കൾ മനുഷ്യദ്രോഹികളുമാണ്.... എന്നിങ്ങനെ പോകുന്നു നാടകത്തിലെ ചാർവാക ദർശനം.

യുക്തിസഹമായ അറിവിനുള്ള ഏകമാർഗം കാഴ്ച (Perception, പ്രത്യക്ഷ) മാത്രമാണ്. അനുമാനം, ഉപമാനം, ശബ്ദം തുടങ്ങി ആസ്തിക ചിന്തകളിൽ കാണുന്ന ജ്ഞാന സമ്പാദനമാർഗ്ഗങ്ങൾ സ്വീകാര്യമല്ല. ചില അനുമാനങ്ങൾ ശരിയായിരിക്കാമെന്നല്ലാതെ എല്ലാ അനുമാനങ്ങളെയും ഉപമാനങ്ങളുടെയോ സാക്ഷ്യങ്ങളുടെയോ വെളിച്ചത്തിൽ ശരി എന്ന് വിധിക്കുവാൻ സാധിക്കുകയില്ല. കാരണം ഉപമാനങ്ങൾ വസ്തുനിഷ്ഠമായിരിക്കുകയില്ല. സാക്ഷ്യങ്ങൾ അഥവാ ശബ്ദം (വേദങ്ങൾ ഉൾപ്പെടെയുള്ള പ്രമാണങ്ങൾ) അടിസ്ഥാനരഹിതമായ അന്ധവിശ്വാസം മാത്രമാണ്. യുക്തിയുടെ മുന്നിൽ ഇവയ്ക്കൊന്നും നിലനില്പില്ല.

അനുമാനം മുതലുള്ള അറിവിന്റെ പ്രക്രിയയെ തള്ളിക്കളയുക വഴി ചിന്തയ്ക്കും ചർച്ചയ്ക്കുമുള്ള എല്ലാ സാദ്ധ്യതകളും ചാർവാക ദർശനം നിഷേധിക്കുന്നുവെന്നത് ചാർവാക ദർശനത്തിനെതിരെയുള്ള രൂക്ഷവിമർശനമാണ്. ചിന്തകളും ആശയങ്ങളും കാഴ്ചയ്ക്ക് വിഷയീഭവിക്കുന്ന വസ്തുക്കളല്ലാത്തതിനാൽ അവയ്ക്ക് നിലനില്പില്ലെന്ന് പറയുവാൻ കഴിയുമോ? ഭൂമി പരന്നതായി നമ്മുടെ ദൃഷ്ടിയിൽ കാണപ്പെടുന്നു. എന്നാൽ അത് ഗോളാകൃതിയിലാണെന്ന് നമുക്കറിയാം. ഈ അറിവിനെ ചാർവാക ദർശനം

എങ്ങനെ ഉൾക്കൊള്ളും? ഭൂമി ചലിക്കുന്നതായി നമുക്ക് അനുഭവപ്പെടുന്നില്ല. എന്നാൽ അത് ചലിക്കുന്നുണ്ടുതാനും. ഈ സത്യത്തെ എങ്ങനെ ചാർവാകത്തിന്റെ യുക്തി ഉൾക്കൊള്ളും? ഭൂമിയുടെ അനേകായിരം മടങ്ങ് വ്യാസമുള്ള സൂര്യൻ ഒരു ചെറിയ ഗോളമായി പ്രത്യക്ഷമാകുന്നു. ഇതിനെ എങ്ങനെ മനസ്സിലാക്കാം? തുടങ്ങിയ ചോദ്യങ്ങൾ ചാർവാക ദർശനത്തിന് ബാലികേറാമലയായി നിൽക്കുന്നതായി വിമർശകർ ചൂണ്ടിക്കാട്ടുന്നു.

ആകാശം, ദൈവം, ആത്മാവ് തുടങ്ങിയവ പ്രത്യക്ഷങ്ങൾ അല്ലാത്തതിനാൽ ചാർവാക ദർശനത്തിൽ ഇവയ്ക്ക് സ്ഥാനമില്ല. മനസ്സ്, ബോധം തുടങ്ങിയവ ഉൾപ്പെടെ എല്ലാ വസ്തുക്കളും ചതുർമൂലകങ്ങളുടെ സമ്മേളനം മാത്രമാകയാൽ അവയ്ക്കൊന്നും നിത്യതയില്ല; എന്നാൽ ചതുർമൂലകങ്ങൾ നിത്യമാണ്. ഒരിക്കലും നശിപ്പിക്കപ്പെടുന്നില്ല എന്നു മാത്രമല്ല അവ മാത്രമാണ് യാഥാർത്ഥ്യം. പ്രപഞ്ചത്തിനപ്പുറത്ത് സ്രഷ്ടാവോ സംഹാരകനോ ആയ ഒരു ബാഹ്യശക്തി ഇല്ല. മൂലകങ്ങളുടെ സ്വാഭാവിക കൂടിച്ചേരൽ എന്നതിനപ്പുറത്ത് സൃഷ്ടി എന്നൊന്നില്ല തന്നെ.

വേദാന്തസാരത്തിൽ സദാനന്ദൻ നാലുതരം ചാർവാക ചിന്തകളെക്കുറിച്ച് സൂചന നൽകുന്നുണ്ട്. ഇതിൽ ആദ്യവിഭാഗം സ്ഥൂലശരീരത്തിന് പ്രാധാന്യം നൽകുമ്പോൾ മറ്റൊരു വിഭാഗം പ്രാണനും നാലാമതൊരു വിഭാഗം മനസ്സിനും പ്രാധാന്യം നൽകുന്നു.

ആസ്തിക പാരമ്പര്യത്തിലെ എല്ലാ ദർശനങ്ങളും ചാർവാകരുടെ ആത്മാവിനെക്കുറിച്ചും ദൈവത്തെക്കുറിച്ചുമുള്ള നിലപാടുകളെ അതിശക്തമായി വിമർശിച്ചിട്ടുണ്ട്. ബോധാവസ്ഥ ആകസ്മികവും സ്വാഭാവികവുമായ ഒരു സംയോജനം മാത്രമാണെങ്കിൽ എന്തുകൊണ്ട് ഇത് എപ്പോഴും ശരീരവുമായുള്ള ബന്ധത്തിൽ മാത്രം നിലനില്ക്കുന്നു. ഗാഢനിദ്ര, ചുഴലി തുടങ്ങിയ അവസ്ഥയിൽ ശരീരം ബോധാവസ്ഥയെ കൂടാതെ കാണപ്പെടുന്നു. മറിച്ച് സ്വപ്നങ്ങളിൽ ബോധാവസ്ഥയെ ശരീരം കൂടാതെ കാണപ്പെടുന്നു. ഇത് എന്തുകൊണ്ട്? ബോധാവസ്ഥയെ വസ്തുവിന്റെ ഒരു ഉല്പന്നം മാത്രമായി കാണുവാൻ സാധിക്കുകയില്ലെന്നതാണ് മറ്റൊരു പ്രശ്നം. ഉദാഹരണത്തിന് വെളിച്ചം കൂടാതെ കാഴ്ച സാദ്ധ്യമല്ല; എന്നാൽ കാഴ്ചയുടെ അടിസ്ഥാനകാരണം വെളിച്ചമല്ല താനും.

ഇന്ദ്രിയസുഖം തന്നെയാണ് മനുഷ്യജീവിതത്തിന്റെ ലക്ഷ്യം എന്ന അടിസ്ഥാനത്തിലാണ് ചാർവാക ധാർമ്മികത നിലനില്ക്കുന്നത്. സ്വാഭാവിക സംയോജനം പോലെ തന്നെ സ്വാഭാവിക വിയോജനം ഉണ്ടാകുമ്പോൾ ശരീരം ധൂളികളായി പിരിയുമെന്നതിനാലും ആത്മാവിന്റെ മോക്ഷമെന്ന ചിന്ത ഇല്ലാത്തതിനാലും ശരീരത്തിലായിരിക്കുമ്പോൾ അതിന്റെ തൃഷ്ണകൾ ബാധിക്കേണ്ടത് ആവശ്യമാണ്. മതവും സാന്മാർഗികതയും ഇന്ദ്രിയാ

നന്ദത്തിന് വിഘാതങ്ങളാകയാൽ അവ നിരാകരിക്കപ്പെടണം. കാരണം ആനന്ദമാണ് മൂലകസംയോജനത്തിലൂടെയുള്ള ബോധാവസ്ഥയുടെയും ശരീരത്തിന്റെയും ഏക ലക്ഷ്യം.

വേദങ്ങളെയും ദൈവചിന്തയേയും ഉപേക്ഷിച്ചു എന്നതിലുപരി പുരുഷാർത്ഥങ്ങളെയും എല്ലാ സാമൂഹിക-സദാചാര സമ്പ്രദായങ്ങളെയും ചോദ്യം ചെയ്യുകയും അവയെ പരസ്യമായി ധിക്കരിക്കുകയും അധിക്ഷേപിക്കുകയും ചെയ്തുവെന്നതാണ് ചാർവാകദർശനത്തെ ഭാരതീയർ തള്ളിക്കളയുന്നതിന് പ്രധാനമായും കാരണമായതെന്ന് കരുതപ്പെടുന്നു. മനുഷ്യമൂല്യങ്ങളെ പുച്ഛത്തോടെ കാണുന്ന ഒരു സംസ്കാരം ഭാരത മനസ്സിന് സ്വീകാര്യമല്ല തന്നെ.

ലോകമെന്ന യാഥാർത്ഥ്യത്തെ കാണുവാനും അതിനോട് വളച്ചുകെട്ടോ അടിച്ചമർത്തലോ കൂടാതെ സംവേദിക്കുവാനുമുള്ള ഒരു ആഹ്വാനം ലോകായത ദർശനത്തിന്റെ വലിയ സംഭാവന തന്നെയാണ്. ഭൗതിക സത്യങ്ങളെ തള്ളിക്കളഞ്ഞ് അതിഭൗതികമെന്ന പേരിൽ കാണപ്പെടാത്ത എന്തിനെയൊക്കെയോ ആരാധിക്കുകയും അനുസരിക്കുകയും ചെയ്യുന്നത് മനുഷ്യ സ്വാതന്ത്ര്യത്തിന് എതിരാണെന്ന ചിന്തയും പ്രശംസനീയം തന്നെ. എന്നാൽ സ്വാതന്ത്ര്യത്തിന്റെ പേരിൽ സാമൂഹിക – സദാചാര സംസ്കാരത്തെ തള്ളിപ്പറയുന്ന അവസ്ഥയിലേക്ക് എത്തുന്നുവെന്നതാണ് ചാർവാക ദർശനത്തിന്റെ പരാജയമായിത്തീരുന്നത്. ഒരുപക്ഷേ അനാവശ്യവും കാപട്യവും ഉപരിപ്ലവവുമായ ഒരു സദാചാര സംസ്കാരത്തോടുള്ള പ്രതികരണമായിട്ടായിരിക്കാം ഇത്തരം നിലപാടെടുത്തതെങ്കിലും ഇതിന് ന്യായീകരണമില്ല. ചാർവാക ദർശനത്തെ അധമമായി ചിത്രീകരിക്കുവാൻ വേണ്ടിയുള്ള ആസ്തികരുടെ ഒരു സംഘടിത ശ്രമമായിരുന്നുവോ അതിന്റെ സദാചാര ചിന്തയെക്കുറിച്ചുള്ള വികലമായ അവതരണം എന്നു ചിന്തിക്കുന്നതിലും തെറ്റില്ല. ഏതായിരുന്നാലും ഭാരതീയമതചിന്തകളിൽ മാമൂലുകൾക്കെതിരെയുള്ള ഒരു വിപ്ലവ പ്രസ്ഥാനമായിരുന്നു ചാർവാകദർശനം എന്നതിന് സംശയമില്ല.

### 2. ആജീവിക ദർശനം

'ആജീവിക' എന്നതിന് 'എളിമയോടു കൂടിയ അനുദിനജീവിതം' എന്ന് അർത്ഥം വരുന്നു. നിത്യവൃത്തിയ്ക്കു വേണ്ടിയുള്ളതു മാത്രം കരുതുന്നവനെ ("One who practices a certain mode of livelihood) അജീവകൻ എന്നും വിളിക്കുന്നു.

ഭാരതത്തിലെ പൗരാണിക സന്യാസപ്രസ്ഥാനം എന്ന് ആജീവികമത ദർശനത്തെ വിലയിരുത്തുന്നുണ്ട്. ബി. സി. ആറാം നൂറ്റാണ്ടിൽ ആരംഭിച്ച് എ. ഡി. പതിനാലാം നൂറ്റാണ്ടു വരെയെങ്കിലും ഇത് ഒരു പ്രസ്ഥാനമായി

നിലനിന്നിരുന്നുവെന്ന് കരുതപ്പെടുന്നു. അതിലുപരി ബൗദ്ധ – ജൈന ആശ്രമ പ്രസ്ഥാനം ഉൾപ്പെടെയുള്ള ഭാരതീയ സന്യാസപ്രസ്ഥാനത്തിന്റെ ആരം ഭവും ഉദാത്തമാതൃകയും എന്നനിലയിൽ ആജീവിക ദർശനത്തിന് വളരെ പ്രാധാന്യം ഉണ്ട്. ജൈനമത സ്ഥാപകനായ വർദ്ധമാനമഹാവീരന്റെയും ബുദ്ധമതസ്ഥാപകനായ ഗൗതമബുദ്ധന്റെയും സമകാലീനനായിരുന്ന ഗോസാല മഹർഷിയാണ് ഈ മതജീവിതശൈലിയുടെ ആരംഭകനും പ്രധാന ആചാര്യനുമായി അറിയപ്പെടുന്നത്. ജൈന – ബൗദ്ധ മതചിന്തക ളോട് സാമ്യമുള്ള ഒരു പൂർണ ത്യജന സമൂഹമായിരുന്നു ആജീവകന്മാർ എന്ന് കാണുന്നു. ഗോസാല മഹർഷി പലപ്പോഴും മഹാവീരനുമായി ജീവി തദർശനത്തെക്കുറിച്ച് ചർച്ചകൾ നടത്തിയിരുന്നതായും കരുതപ്പെടുന്നുണ്ട്.

മഖാലി ഗോസാല എന്നും ഗോസാല മഖാലി പുട്ട എന്നും ബുദ്ധ – ജൈന മതഗ്രന്ഥങ്ങളിൽ ഗോസാല മഹർഷിയെക്കുറിച്ച് കാണുന്നുണ്ട്. ആജീവിക ദർശനത്തെ കുറിച്ചുള്ള ചരിത്രം ജൈന – ബുദ്ധമത ഗ്രന്ഥങ്ങ ളിൽ നിന്നുമാണ് അധികവും ലഭിക്കുന്നത്. ആജീവിക ദർശനഗ്രന്ഥങ്ങൾ ലഭ്യമല്ല. ലോകസുഖങ്ങളെ പൂർണമായും ത്യജിച്ചുകൊണ്ട് മിതമായ ജീവി തശൈലി വളർത്തിയെടുക്കുവാനും എല്ലാവിധ ആഢംബരങ്ങൾക്കും എതിരെ പ്രതികരിക്കുവാനും ഗോസാല മഹർഷി പഠിപ്പിച്ചതായി കാണുന്നു.

'ഭഗവതിസൂത്ര' എന്ന ജൈനമത ഗ്രന്ഥത്തിൽ ഗോസാല മഹർഷിയെ ക്കുറിച്ചുള്ള ചില പരാമർശങ്ങൾ ഉണ്ട്. ഗോസാല മഹർഷി വർദ്ധമാന മഹാ വീരനോടൊപ്പം അനേക കാലം ഒന്നിച്ച് വസിച്ച് (വർദ്ധമാനന്റെ ശിക്ഷ്യനാ യിരുന്നുവെന്ന് ചില പാരമ്പര്യങ്ങളിൽ കാണുന്നു) ജീവിതദർശനം നടത്തി. എന്നാൽ ചില കാര്യങ്ങളിൽ വർദ്ധമാന മഹാവീരനുമായി ആശയ സമന്വ യത്തിൽ എത്തുവാൻ സാധിക്കാതെ വന്നതിനാൽ തനിക്ക് സത്യമെന്ന് തോന്നിയ സ്വതന്ത്രപാത അദ്ദേഹം കണ്ടെത്തുകയായിരുന്നു. 'ശ്രിവാസ്തി' എന്ന പൗരാണിക സ്ഥലത്ത് പ്രധാനമായും കേന്ദ്രീകരിച്ചുകൊണ്ട് അദ്ദേ ഹവും ശിഷ്യന്മാരും ഒരു സംഘടിത സന്യാസപ്രസ്ഥാനത്തിന് രൂപം നൽകി എന്നു കരുതപ്പെടുന്നു. എളിമയുടെ ഔന്നത്യം ജീവിതത്തിൽ പ്രാവർത്തി കമാക്കുക എന്നതായിരുന്നു ഇവരുടെ ജീവിതലക്ഷ്യം. മിതാഹാരം, മിത ഭാഷണം, നിഷ്ഠയും ത്യാഗവുമുള്ള ജീവിതം എന്നിവകൊണ്ട് ജൈന – ബുദ്ധമതങ്ങൾ പോലും ആജീവികന്മാരെ ആദരിച്ചിരുന്നുവെന്ന് ജൈന – ബുദ്ധമത ഗ്രന്ഥങ്ങളിൽ കാണുന്നു. യാതൊന്നും ആർജിക്കാതിരിക്കുക; നിഷ്കാമകർമ്മം നിർവഹിക്കുക, നിസംഗത പാലിക്കുക എന്നിവയുടെ പ്രതീ കമായി ഇവർ പൂർണ നഗ്നത സ്വീകരിച്ചിരുന്നു. ജൈനമതത്തിലെ ദിഗംബ രവാദം ആജീവികദർശനത്തിൽ നിന്നും ആശയങ്ങൾ സ്വീകരിച്ചിട്ടുണ്ട്.

പ്രപഞ്ചതാളത്തിന് (Cosmic rta - The unchangeable Orderliness of the Universe) പരമസ്ഥാനം നൽകുകയും ജീവിതവിശുദ്ധിയിലൂടെയും ലാളി

ത്യത്തിലൂടെയും പ്രപഞ്ചതാളത്തോട് പ്രതിസ്പന്ദിക്കുന്നതാണ് ജീവിത ധർമ്മം എന്ന് പഠിപ്പിക്കുകയും ചെയ്യുന്നതാണ് ആജീവിക ദർശനം. ഈ താളാത്മകത്വം വ്യക്തിതലത്തിൽ മാത്രം ഒതുങ്ങാതെ സമൂഹതലത്തിൽ വേണമെന്നതിനാലാണ് അവർ സംഘടിത സന്യാസത്തിന് പ്രാധാന്യം നൽകിയത്. ജൈന - ബുദ്ധമതങ്ങളിലെ 'സംഘം' എന്ന ആശയം ആജീവിക ജീവിതചര്യയിൽ നിന്നും ലഭിച്ചതാണെന്നു കരുതുന്നതിൽ തെറ്റില്ല.

പ്രപഞ്ചതാളത്തിന്റെ ഭാഗമായി 'നിയതി'ക്ക് (fate or destiny - വിധി) അവർ സ്ഥാനം നൽകിയിരുന്നു. കർമ്മസംസാരങ്ങൾ നിയതിയുടെ ഭാഗമായി ഉണ്ടാകുന്നുവെന്ന് വിശ്വസിച്ചിരുന്നു. ബാഹ്യലോകത്തിന്റെ പ്രവർത്തനങ്ങൾ മുഴുവനും നിയതിക്ക് വിധേയമായിട്ടാണ് സംഭവിക്കുന്നത്. പ്രപഞ്ച സ്രഷ്ടാവോ, നിയന്താവോ, സംരക്ഷകനോ, സംഹാരകനോ ആയ ഒരു ദൈവം ഇല്ല. ആദ്യമോ അന്തമോ ഇല്ലാതെ നിയതിയിലൂടെ (വിധിയിലൂടെ) പ്രപഞ്ചം മുന്നോട്ടുപോകുന്നു. പ്രപഞ്ചത്തിലെ പദാർത്ഥങ്ങളുടെ ആകെ തുക സ്ഥിരവും നിത്യവുമാണ്. നിയതി ചലനം കൊണ്ട് അതിന് രൂപഭേദങ്ങൾ സംഭവിക്കുന്നുവെന്ന് മാത്രം.

മറ്റു ദർശനങ്ങളുമായുള്ള മറ്റൊരു പ്രധാന വ്യത്യാസം മനുഷ്യജീവിതത്തിന്റെ യാതൊരു പ്രവൃത്തി കൊണ്ടും വിധിനിയമത്തെ (നിയതിയെ) മാറ്റുവാൻ സാധിക്കുകയില്ലെന്നുള്ളതാണ്. അനേകം പുനർജന്മങ്ങളിലൂടെ മനുഷ്യജീവിതം മുന്നോട്ടു പോവുകയാണ്. വിധിയെ മറികടക്കുവാൻ അത് ശ്രമിക്കുന്നില്ല; സാധിക്കുകയുമില്ല. ഈ യാത്രയാണ് കർമ്മ - സംസാരം. ആജീവിക സിദ്ധാന്തം പഠിപ്പിക്കുന്ന ലളിതജീവിതം വിധിയെ മറികടക്കുവാനുള്ള ഉപാധിയല്ല (അങ്ങനെ വന്നാൽ അത് ആഗ്രഹം അഥവാ കാമകർമ്മമായിത്തീരും. അത് നിഷിദ്ധമാണ്). മറിച്ച് നിയതിയോടുള്ള ക്രിയാത്മക പ്രതിസ്പന്ദനത്തിലൂടെ പ്രപഞ്ചതാളത്തിലുള്ള ലയനമാണ്. ആത്മാവ്, മോക്ഷം തുടങ്ങിയ ആശയങ്ങൾ സ്വാർത്ഥങ്ങളാണ്. അവ അയഥാർത്ഥ്യങ്ങളാണ്. കർമ്മ - സംസാരം മനുഷ്യജീവിതത്തിന്റെ തടവറയല്ല; മറിച്ച് നിയതമായ മാർഗമാണ്. അതിലൂടെ ചലിക്കുന്നതാണ് മനുഷ്യധർമ്മം; അതിൽനിന്നു രക്ഷ നേടുന്നതല്ല. അതിന് സാധിക്കുകയുമില്ല. ദാരിദ്ര്യം, നിഷ്കാമകർമ്മം, ആസ്തേയം തുടങ്ങിയവ പ്രപഞ്ചതാളത്തോടുള്ള നിയതമായ പ്രതിസ്പന്ദനത്തിനുള്ള ഉപാധികളാണ്; അല്ലാതെ ഏതെങ്കിലും മോചനമാർഗമല്ല.

ആജീവിക ദർശനത്തിന്റെ പൂർണ്ണരൂപം ഇന്ന് ലഭ്യമല്ല എന്ന് സൂചിപ്പിച്ചുവല്ലോ. പത്ത് അടിസ്ഥാന ഗ്രന്ഥങ്ങൾ ആജീവികർക്ക് ഉണ്ടായിരുന്നുവെന്ന് ചില ജൈനഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. ഇവയിൽ എട്ടെണ്ണം ഒന്നിച്ച് 'മഹാനിമിത്ത' എന്നും മറ്റു രണ്ടെണ്ണം 'മഗ്ഗാസ്സ' എന്നും അറിയപ്പെട്ടിരുന്നതായി പറയുന്നു. ആജീവിക ദർശനം ദക്ഷിണഭാരതത്തിൽ ശക്തിപ്പെട്ടിരുന്നുവെന്ന് ചില പൗരാണിക തമിഴ്കൃതികളിലെ പരാമർശനങ്ങളിൽ കാണു

ന്നുണ്ട്. 'നീലകേചി' എന്ന തമിഴ് ജൈന ഗ്രന്ഥത്തിൽ തമിഴ് ആജീവിക ഗ്രന്ഥമായ 'ഒൻപതു കതിർ' (The Nine Rays) എന്ന കൃതി പരാമർശിക്കപ്പെടുന്നു. എന്നാൽ മേല്പറഞ്ഞ കൃതികൾ ഒന്നുംതന്നെ ചരിത്രത്തിൽ ലഭ്യമല്ല എന്നത് നിർഭാഗ്യകരമാണ്.

ഗുഹാസന്യാസ ജീവിതത്തിനും സംഘടിത സന്യാസപ്രസ്ഥാനത്തിനും വലിയ സംഭാവനകളാണ് ആജീവികന്മാർ നൽകിയിട്ടുള്ളത്. സന്യാസം മോചനമാർഗമല്ല (ജീവിതം തടവറയല്ല), മറിച്ച് ക്രമീകൃതവും സംഘടിതവുമായ സഹവാസമാണെന്ന മനോഹരമായ ആശയം ഭാരതീയ സന്യാസ പ്രസ്ഥാനത്തിന് ഇവർ നല്കുന്നു (ഈ സന്ദേശം ഇന്നും വേണ്ടതുപോലെ ഉൾക്കൊള്ളുവാൻ സന്യാസപ്രസ്ഥാനങ്ങൾക്ക് സാധിച്ചിട്ടുണ്ടോ?). ആഗ്രഹം അഥവാ തൃഷ്ണ ഒരു കാര്യത്തിലും ഉണ്ടാകുവാൻ പാടില്ല. ആത്മമോചനം എന്ന ആഗ്രഹം പോലും സ്വാർത്ഥതയാണെന്നതിനാൽ സന്യാസത്തിന് നിഷിദ്ധമാണ്. ഇത് കാണിക്കുന്നത് അഹത്തിന്റെ പൂർണ്ണമായ പരിത്യാഗമാണ്. സന്യാസം ഏതെങ്കിലും വിധത്തിലുള്ള ലാഭമാർഗ്ഗമല്ല; അത് നിയതമായ ആസ്തേയത്തിന്റെ മാർഗ്ഗമാണ് (ആധുനിക സന്യാസപ്രസ്ഥാനങ്ങൾ ഈ അടിസ്ഥാന ലക്ഷ്യത്തിൽ നിന്നും എത്രയോ അന്യമായിരിക്കുന്നു!). പ്രകൃതിയെ അല്പം പോലും ചൂഷണം ചെയ്യാതെ, അതിന്റെ താളത്തെ ആദരിച്ച് അതിനോട് പ്രതിസ്പന്ദിക്കുന്നതിന്റെ ഭാഗമായി ജീവിതലാളിത്യം (മിതത്വം) ശീലിച്ച ആജീവിക ദർശനം ആധുനിക വികസന സിദ്ധാന്തത്തിനെതിരെ (വികസനം പ്രകൃതിചൂഷണമാണെന്ന് ഇന്ന് പലരും കരുതുന്നു) ഒരു ചൂണ്ടുപലകയാണ്. അതിന്റെ പ്രകൃതീദർശനം ഇന്ന് ഏറ്റവും പഠനം അർഹിക്കുന്നതാണ്.

ഭൗതീകമല്ലാത്തതൊന്നും അംഗീകരിക്കുന്നില്ല എന്നതിന്റെ ഭാഗമായി ദൈവദർശനം, ആത്മ സാന്നിദ്ധ്യം എന്നിവയെ നിരാകരിക്കുന്നുവെന്നതൊഴിച്ചാൽ ആജീവിക സന്യാസപ്രസ്ഥാനം നൽകുന്ന സംഭാവനകളും ദർശനങ്ങളും ഏറെ വിലപ്പെട്ടതാണ്. ഇന്നത്തെ സന്യാസപ്രസ്ഥാനങ്ങളുടെ ഒരു നവോത്ഥാനത്തിന് ആജീവിക ദർശനം ഏറെ സഹായകമായിരിക്കും.

നാസ്തിക ദർശനങ്ങളുടെ ഭാഗമായി എന്നതിനാൽ ആജീവികർക്കും ശക്തമായ ഒരു നിലനില്പ് ഭാരതത്തിൽ അസാദ്ധ്യമായിരുന്നുവെങ്കിലും മൗര്യസാമ്രാജ്യകാലം (ബി. സി. മൂന്നാം നൂറ്റാണ്ട്) ഇവരുടെ സുവർണകാലമായി കരുതപ്പെടുന്നുണ്ട്. ഗുപ്തകാലത്തോടെ നാസ്തികപ്രസ്ഥാനങ്ങൾക്ക് നേരിട്ട പീഡനത്തിന്റെ ഭാഗമായി വടക്കേ ഇൻഡ്യയിൽ എ. ഡി. നാലാം നൂറ്റാണ്ടോടെ ഇവർ തീർത്തും ഇല്ലാതായി. എന്നാൽ തെക്കേ ഇന്ത്യയിൽ എ. ഡി. പതിനാലാം നൂറ്റാണ്ടു വരെ ആജീവിക സന്യാസപ്രസ്ഥാനങ്ങൾ നിലനിന്നിരുന്നു. ശൈവ – വൈഷ്ണവ മതങ്ങളുടെ ശക്തമായ വളർച്ചയുടെ ഫലമായി ഇവ ഇല്ലാതായി എന്ന് കരുതുന്നു.

**ഉപസംഹാരം**

വേദങ്ങളെയോ, അവയുടെ ഫലങ്ങളായ ദൈവങ്ങളെയോ, ജാതി സമ്പ്രദായത്തെയോ സ്വീകരിക്കാത്ത രണ്ട് നാസ്തിക പ്രസ്ഥാനങ്ങളാണല്ലോ പഠനവിഷയമാക്കിയത്. എന്നാൽ ഇതിൽ ആദ്യത്തേതായ ചാർവാക ദർശനം ലോകസുഖത്തിനും ഭൗതീകതയ്ക്കും (materialism) പ്രാമുഖ്യം നൽകുമ്പോൾ രണ്ടാമത്തേതായ ആജീവിക ദർശനം പ്രപഞ്ചചൂഷണത്തിനെതിരെയുള്ള സംഘടിത ശക്തിയായി നിലനില്ക്കുന്നു. "തിന്നുക, കുടിക്കുക, ആനന്ദിക്കുക" എന്ന് ചാർവാകൻ പഠിപ്പിക്കുമ്പോൾ "പൂർണമിതത്വത്തിലൂടെ സന്യസിക്കുക" എന്ന് ഗോസാലൻ പഠിപ്പിക്കുന്നു. ഈ വിധത്തിൽ അനേകം വൈപരീത്യങ്ങൾ ഇവ തമ്മിലുണ്ട്. ചുരുക്കത്തിൽ നാസ്തികം അഥവാ അവൈദീകമെന്ന പൊതുസ്വഭാവത്തിൽ നില്ക്കുന്ന ഈ രണ്ട് ദർശനങ്ങൾ ആശയതലത്തിൽ രണ്ട് അഗ്രിമ സ്ഥാനങ്ങളിലാണ് നിലയുറപ്പിച്ചിരിക്കുന്നത്. ഭാരതീയ മതദർശന പാരമ്പര്യത്തിന്റെ ആഴവും പരപ്പുമാണ് ഈ വസ്തുത ചൂണ്ടിക്കാണിക്കുന്നത്. ഒരു ജനതയുടെ അടിസ്ഥാന അവകാശമായ ചിന്താസ്വാതന്ത്ര്യം ഭാരതത്തിൽ പൗരാണികകാലം മുതലെ നിലനിന്നിരുന്നുവെന്ന് ഇത് ചൂണ്ടിക്കാട്ടുന്നു.

ബ്രാഹ്മണ പൗരോഹിത്യ വൃന്ദത്തിന്റെ വേദാധിഷ്ഠിത കർമ്മാനുഷ്ഠാനങ്ങൾക്കെതിരെ ശക്തമായി പ്രതിവർത്തിച്ച രണ്ട് പ്രസ്ഥാനങ്ങൾ എന്ന നിലയിൽ ചാർവാക ദർശനവും, ആജീവിക ദർശനവും ലോകമതദർശനങ്ങളിൽ പ്രത്യേക പ്രാധാന്യം അർഹിക്കുന്നവയാണ്. സമൂഹത്തിൽ ശക്തമായി വേരൂന്നിയിരുന്ന പല അബദ്ധങ്ങളോടും ക്രിയാത്മകവിമർശനത്തിലൂടെ പ്രതികരിക്കുന്നതിലൂടെ ഭാരത ജനതയെ പുതിയ ധൈഷണിക പാതകളിലേക്ക് ഉപനയിക്കുവാൻ ഈ രണ്ട് പ്രസ്ഥാനങ്ങൾക്കും വ്യത്യസ്ത തലത്തിൽ സാധിച്ചിട്ടുണ്ട്.

ദൈവത്തിൽ വിശ്വസിക്കുന്നതിനുള്ള സ്വാതന്ത്ര്യം പോലെ തന്നെ ദൈവത്തിൽ വിശ്വസിക്കാതിരിക്കുവാനും സ്വാതന്ത്ര്യമുണ്ടെന്ന് ഇവ വാദിച്ചു. പാരമ്പര്യങ്ങളെ പ്രമാണങ്ങളായി തലയിൽ കെട്ടിവയ്ക്കുവാൻ ശ്രമിച്ചപ്പോൾ ഇവ പാരമ്പര്യ നിഷേധത്തിലൂടെ ജീവിതത്തിന് പുതിയ അർത്ഥവും മാനവും നല്കി. മതം ചൂഷണത്തിന്റെ പര്യായവും കാണപ്പെടുന്ന ഭാവവുമായപ്പോൾ ഈ ദർശനങ്ങൾ മതനിരപേക്ഷചിന്തയ്ക്ക് അടിസ്ഥാനമിട്ടു. സമഗ്രജീവിത വീക്ഷണവും, പ്രപഞ്ച ദർശനവും തന്നെയാണ് മതത്തിന്റെ ലക്ഷ്യം എന്ന് ഇവ പഠിപ്പിച്ചു. ദൈവത്തേക്കാളും ആത്മാവിനേക്കാളും വലുത് മനുഷ്യനും മനുഷ്യത്വവുമാണെന്ന് ഊന്നിപ്പറഞ്ഞുകൊണ്ട് ഇവ ഹ്യൂമനിസ്റ്റ് (മനുഷ്യാവകാശവാദം) പ്രസ്ഥാനത്തിന് നാന്ദി കുറിച്ചു. എല്ലാറ്റിലുമുപരി വ്യവസ്ഥാപിതമതജീവിതത്തിന്റെ പൊള്ളയായ മുഖം തുറന്നു കാണിക്കുന്നതിന് ഈ

പ്രസ്ഥാനങ്ങൾക്ക് സാധിച്ചു (മേല്പറഞ്ഞ കാര്യങ്ങൾ ജൈന – ബുദ്ധമതങ്ങൾക്കും ബാധകമാണ്. അടുത്ത പാഠങ്ങളിൽ ഇവ ചർച്ച ചെയ്യുന്നുണ്ട്).

ആസ്തിക മതപ്രസ്ഥാനങ്ങളും ദർശനങ്ങളും അതിക്രൂരമായും രാഷ്ട്രീയശക്തിയുപയോഗിച്ചും ഇവയെ നിരന്തരം ഉപദ്രവിക്കുന്നുണ്ടായിരുന്നെങ്കിലും ഇവ ഉയർത്തുന്ന വിമർശനങ്ങളെ ഉൾക്കൊണ്ടുകൊണ്ട് സ്വയം തിരുത്തുവാൻ ശ്രമങ്ങൾ നടത്തിയിട്ടുണ്ട്. അദ്വൈതം മുതലുള്ള വേദാന്ത ദർശനം ഇതിന് ഉദാഹരണമാണ്. സ്വന്തനിലനില്പ് എന്നതിലുപരി വ്യവസ്ഥാപിത മതങ്ങളിലെ ഈ ശുദ്ധീകരണം തന്നെയാണ് ചാർവാക – ആജീവിക ദർശനങ്ങളുടെ ഏറ്റവും വലിയ സംഭാവനയായി ചരിത്രം ഗണിക്കുന്നത്.

### പാഠം 2

## ജൈന മതദർശനം

❑ ജ്ഞാനസമ്പാദന സമ്പ്രദായം ❑ അനേകാന്തവാദം ❑ സ്യത്വാദം ❑ പദാർത്ഥവാദം ❑ ജൈനരുടെ മതജീവിതം ❑ അഞ്ച് അടിസ്ഥാന പ്രമാണങ്ങൾ ❑ ഉപസംഹാരം

‘വിജയിച്ചവൻ’ എന്ന് അർത്ഥമുള്ള ‘ജിന’ (Jina - Conqueror) എന്ന പദത്തിൽ നിന്നുമാണ് ജൈനമതം (Jainism) എന്ന പ്രയോഗം ഉണ്ടായത്. ഏതൊരുവൻ തന്റെ ആഗ്രഹങ്ങളെയും വികാരങ്ങളെയും അതിജീവിച്ച് വിജയം വരിക്കുന്നുവോ അവനാണ് ‘ജിനൻ’ അഥവാ വിജയി. വികാരങ്ങളെയും ആഗ്രഹങ്ങളെയും ജയിക്കുന്നവൻ കർമ്മസംസാരത്തിൽ നിന്നും മോചിതനായി പൂർണ സ്വാതന്ത്ര്യം അനുഭവിക്കുന്നു. ഈ മാർഗം ഉപദേശിച്ചു തന്ന ഇരുപത്തിനാല് പൂർവപിതാക്കന്മാരെ (തീർത്ഥങ്കരന്മാർ) ആദരിച്ചുകൊണ്ട് അവർ കാണിച്ചിട്ടുള്ള പൗരാണികമായ ചൈതന്യപാത സ്വീകരിക്കുന്നവരാണ് ജൈനമതസ്ഥരായി അറിയപ്പെടുന്നത്. ഈ വിശ്വാസ സ്ഥാപന പിതാക്കന്മാരിൽ ഇരുപത്തിനാലാമനായി വരുന്ന വർദ്ധമാന മഹാവീരനാണ് (ബി. സി. 599–527) ജൈനമതത്തിന്റെ മഹാപ്രവാചകനും സ്ഥാപകനുമായി അറിയപ്പെടുന്നത്.

മഹാവീരനു മുമ്പും ജൈനദർശനങ്ങൾ നിലനിന്നിരുന്നുവെങ്കിലും 23 തീർത്ഥങ്കരന്മാരിലൂടെയും അവരുടെ ശിഷ്യഗണങ്ങളിലൂടെയും അനുഭാവികങ്ങളിലൂടെയും ഒരു സംഘടിത – വ്യവസ്ഥാപിത മത ജീവിതരീതിയായി നിലവിൽ വരുന്നത് മഹാവീരന്റെ കാലത്താണ്. അദ്ദേഹം ജൈന ദർശനത്തിന് കാലിക വ്യാഖ്യാനങ്ങൾ നൽകി അതിശക്തമായി പഠിപ്പിച്ചു (*ധർമ്മ*

*ദീപ്തി* രണ്ടാം യൂണിറ്റ് നാലാം പാഠത്തിൽ ജീവചരിത്രവും പ്രധാന പഠിപ്പിക്കലുകളും കാണാം).

### 1. ജ്ഞാനസമ്പാദന സമ്പ്രദായം (Jaina Epistamology)

'അപോരക്ഷ' (Immediate), 'പരോക്ഷ' (Mediate) എന്നിങ്ങനെ അറിവ് രണ്ടുവിധം ഉണ്ട്. അപരോക്ഷ ജ്ഞാനത്തെ അവധി, മനപര്യായ, കേവല എന്നിങ്ങനെ മൂന്നായും പരോക്ഷജ്ഞാനത്തെ മതി, ശ്രുത എന്നിങ്ങനെ രണ്ടായും വീണ്ടും തരംതിരിച്ച് മനസ്സിലാക്കുന്നു. കാഴ്ച, കേൾവി, സ്പർശനം തുടങ്ങി ബാഹ്യേന്ദ്രിയങ്ങളിലൂടെയുള്ള അറിവ് മുഴുവൻ മാധ്യമത്തിലൂടെയുള്ളതിനാൽ അവയെല്ലാം തന്നെ 'മതി'യിൽ ഉൾപ്പെടുന്നു. പ്രമാണങ്ങളിൽ നിന്നുള്ള എല്ലാ അറിവുകളും 'ശ്രുത'യാണ്. ഇവ രണ്ടും മാദ്ധ്യമീകമായതിനാൽ പരോക്ഷ (mediate) ജ്ഞാനമാണ്. ദൂരത്തിൽ സ്ഥിതി ചെയ്യുന്ന വസ്തുക്കളെക്കുറിച്ചുള്ള അറിവ് – അവധി (clairvoyance), മറ്റുള്ളവരുടെ ചിന്താമണ്ഡലങ്ങളെക്കുറിച്ചുള്ള നേരിട്ടുള്ള അറിവ് – മതപര്യായ (Telepathy), പരമമായ സത്യദർശനം – കേവലജ്ഞാനം (Ommiscience) എന്നിവ അപരോക്ഷജ്ഞാനമായി ഗണിക്കപ്പെടുന്നു. സ്വതന്ത്ര അവസ്ഥയിലെത്തുന്ന (കൈവല്യാവസ്ഥ പ്രാപിക്കുന്ന) ആത്മാക്കൾക്കു മാത്രമേ ഇത് പ്രാപ്യമാവുകയുള്ളു. സ്ഥലകാലങ്ങൾക്കും പദാർത്ഥലോകത്തിനും അപ്പുറത്തുള്ള അറിവാണിത്. ബാഹ്യേന്ദ്രിയമാദ്ധ്യമീകമല്ലാത്തതിനാൽ അപരോക്ഷം (Immediate) എന്ന് അറിയപ്പെടുന്നു. അഞ്ചു തരത്തിൽപ്പെടുന്ന ഈ രണ്ടു വിഭാഗത്തിലുള്ള അറിവുകൾ കൂടാതെ മൂന്നു വിധം തെറ്റായ അറിവുകൾ കൂടെയുണ്ടെന്ന് പഠിപ്പിക്കുന്നു. സംശയ (doubt), വിപര്യയ (mistake), അന്ത്യവസായ (Wrong knowledge through indifference) എന്നിവയാണിവ. ഇങ്ങനെ അഷ്ടജ്ഞാന മാർഗത്തിലൂടെ (അഞ്ച് ശരിയായ അറിവും മൂന്നു തെറ്റായ അറിവും) യാണ് ഗ്രഹണം സാദ്ധ്യമായിത്തീരുന്നത്.

ജീവിതത്തിന്റെ അടിസ്ഥാനം ശരിയായ അറിവിലും അതിൽ നിന്നും ഉണ്ടാകുന്ന ദർശനത്തിലുമാണെന്നതിനാലാണ് ജ്ഞാനസമ്പാദന പ്രക്രിയയ്ക്ക് ജൈനചിന്ത വലിയ സ്ഥാനം നൽകിയിരിക്കുന്നത്. ഒരു പ്രതിഭാസത്തെ ഗ്രഹിക്കുന്ന പ്രക്രിയയെക്കുറിച്ചും സങ്കീർണവും എന്നാൽ മനോഹരവുമായ പദ്ധതികൾ ജൈന – ജ്ഞാന വിജ്ഞാനീയത്തിൽ കാണുന്നുണ്ട്. പ്രതിഭാസത്തെക്കുറിച്ചുള്ള ആദ്യ അറിവിനെ (first hand knowledge) 'പ്രമാണ' എന്നും മറ്റുള്ളവയോട് അതിനുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിൽ മനസ്സിലാക്കുന്ന അറിവിനെ 'ന്യായ' എന്നും പറയുന്നു. ന്യായങ്ങൾ ഏഴാണ്. ഇവയിൽ ആദ്യത്തെ നാലെണ്ണം അർത്ഥന്യായങ്ങൾ എന്നും തുടർന്നുള്ള മൂന്നെണ്ണം ശബ്ദന്യായങ്ങൾ എന്നും അറിയപ്പെടുന്നു. അർത്ഥ

ന്യായങ്ങൾ വസ്തുവിന്റെ (phenomina) അർത്ഥം സംബന്ധിച്ചാണെങ്കിൽ ശബ്ദന്യായങ്ങൾ അതിനെ സൂചിപ്പിക്കുന്ന വാക്കുകളോട് ബന്ധപ്പെട്ടാണ് നില്ക്കുന്നത്.

വസ്തുവിനെ ഘടനാപരമായ പഠനത്തിന് തയ്യാറാക്കി ഗ്രഹിക്കുന്ന പ്രക്രിയ ജൈനമത ദർശനത്തിന്റെ ഒരു വലിയ പ്രത്യേകതയാണ്. ഇവിടെ വസ്തുവിനെ (പ്രതിഭാസത്തെ) മനസ്സിലാക്കുന്നതിനാൽ തെറ്റു വന്നാൽ ആ തെറ്റ് മറ്റു മുഴുവൻ രംഗങ്ങളിലും വ്യാപിക്കും എന്നതിനാൽ പ്രതിഭാസ വിശകലനത്തിന് വലിയ സ്ഥാനം ഉണ്ടെന്ന് ജൈനമതം സ്ഥാപിക്കുന്നു.

## 2. അനേകാന്തവാദം (Anekanta Vada)

ജൈനദർശനത്തിലെ മനോഹരമായ രണ്ട് ചിന്താപദ്ധതികളാണ് അനേകാന്തവാദവും സ്യത്വാദവും. യാഥാർത്ഥ്യബോധമുള്ളതും എന്നാൽ ആപേക്ഷികതയ്ക്ക് പ്രാധാന്യം നൽകുന്നതുമായ ഒരു തത്വചിന്താരീതിയിലൂടെ വ്യത്യസ്ത ആശയഗതികളെ ഉൾക്കൊള്ളുവാൻ ജൈനദർശനത്തിന് സാധിക്കുന്നത് (Jaina metaphysics is a realistic and relativistic pluralism) അനേകാന്തവാദത്തിലൂടെയാണ്. കേവല യാഥാർത്ഥ്യം പലപ്പോഴും മനുഷ്യമനസ്സിലാക്കലിന് അപ്പുറത്താണ് (The absolute reality is somthing beyond human Comprehension) അതുകൊണ്ടുതന്നെ മനുഷ്യന്റെ സത്യദർശനം ആപേക്ഷികവും (relative) പരിമിതവും (limited) ആയിരിക്കുന്നു. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള മനസ്സിലാക്കൽ ആപേക്ഷികവും പരിമിതവും ആകയാൽ അവ വ്യത്യസ്തമായിരിക്കുവാനും സാദ്ധ്യതയുണ്ട്. അതുകൊണ്ടുതന്നെ ഒരു സിദ്ധാന്തത്തിന് മറ്റൊന്നിനെ പൂർണമായി തള്ളിക്കളയുവാൻ സാധിക്കുകയില്ല; മറിച്ച് അനേക സാദ്ധ്യതകളെ ഒന്നിച്ച് മുന്നിൽക്കണ്ട് അപഗ്രഥനം നടത്തി സത്യദർശനം സാദ്ധ്യമാക്കണമെന്ന് അനേകാന്തവാദം പഠിപ്പിക്കുന്നു. സത്യദർശനത്തിന് അനേകം മാർഗങ്ങൾ ആകാമെന്ന ജൈന ചിന്ത (അനേകം – അന്തം) മറ്റു മതങ്ങളെയും ചിന്താരീതികളെയും ആദരിക്കുകയും താല്പര്യപൂർവം പഠിക്കുകയും ചെയ്യുന്ന ഒരു പാരമ്പര്യത്തിന് ഭാരതത്തിൽ അടിസ്ഥാനമിട്ടു എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല. അനേകാന്തവാദ പ്രകാരം പദാർത്ഥവും (matter – പുദ്ഗല) ജീവനും (Spirit – ജീവ) വ്യത്യസ്തവും പൂർണ സ്വതന്ത്രവുമായ യാഥാർത്ഥ്യങ്ങളാകുന്നു. ഇവ രണ്ടും സംഖ്യാതീതമായി നിത്യമായി നിലനില്ക്കുകയും ചെയ്യുന്നു. പദാർത്ഥവും ജീവനും കൂടിച്ചേർന്ന് വസ്തു ഉണ്ടാകുന്നു. ഇങ്ങനെ ഉണ്ടാകുന്ന ഓരോ വസ്തുവിനും സംഖ്യാതീതമായ സ്വഭാവങ്ങൾ ഉണ്ട് (അനന്തധർമ്മകം വസ്തു) ഒരു സാധാരണ മനുഷ്യന് എല്ലാ വസ്തുക്കളുടെയും എല്ലാ സ്വഭാവങ്ങളും മനസ്സിലാക്കുവാൻ സാധിക്കുകയില്ല (കൈവല്യാവസ്ഥയിൽ എത്തുന്ന സർവ്വജ്ഞനു മാത്രമേ ആയതിന് സാധിക്കൂ). മനുഷ്യബുദ്ധി ആപേക്ഷികവും പരിമിതവുമാണെന്നതാണ് ഇതിന്റെ കാരണം.

വസ്തുവിന്റെ (ദ്രവ്യ - substance) അനേകസ്വഭാവങ്ങളിൽ നിത്യവും അത്യാവശ്യവുമായ സ്വഭാവങ്ങളും, മാറ്റപ്പെടുന്നതും ആകസ്മികവുമായ സ്വഭാവങ്ങളും ഉണ്ട്. നിത്യവും അത്യാവശ്യവുമായ സ്വഭാവങ്ങളെ (permanent and essential) ഗുണങ്ങൾ - gunas - എന്നും മാറ്റപ്പെടുന്നതും ആകസ്മികവുമായ സ്വഭാവങ്ങളെ (changing and accidental) പര്യായങ്ങൾ - paryayas - എന്നും വിളിക്കുന്നു. ഗുണങ്ങളും പര്യായങ്ങളും ചേർന്ന് അടിസ്ഥാന വസ്തുക്കൾ ഉണ്ടാകുന്നുവെന്നതിനാൽ ഏതൊരു യാഥാർത്ഥ്യവും ഒരേസമയം ഒരു പരിധി വരെ ഏകവും അതേസമയം തന്നെ ബഹുലവും ആയിരിക്കും. വേദാന്തചിന്ത ഏകത്വത്തിന് (ഏകം ഏവം അദ്വിതിയം - രണ്ടല്ലാത്ത ഏകനിത്യ യാഥാർത്ഥ്യം) പ്രാധാന്യം കൊടുക്കുന്നു. ആദ്യകാല ബുദ്ധമതം വിവിധവും മാറ്റപ്പെടാവുന്നതുമായ അയാഥാർത്ഥ്യത്തിന്റെ ശക്തിയെ ചൂണ്ടിക്കാണിക്കുന്നു. ഈ പശ്ചാത്തലത്തിലാണ് ജൈനമത തത്വചിന്ത ഏകത്വത്തിനും ബഹുത്വത്തിനും ഒരുപോലെ അവസരം നൽകുന്ന അനേകാന്തവാദം അവതരിപ്പിക്കുന്നത്. ഏകത്വത്തിൽ ബഹുത്വവും ബഹുത്വത്തിൽ ഏകത്വവും (Unity in Diversity and Diversity in Unity) ദർശിക്കുന്ന ഭാരത പാരമ്പര്യത്തിന്റെ ആരംഭം ജൈനമതത്തിന്റെ അനേകാന്തവാദത്തിൽ ആണ്. ഏതൊരു വസ്തുവിനും അതിന്റെ അസ്ഥിത്വവുമായി ബന്ധപ്പെട്ട കുറെ ഗുണങ്ങളും അതിന്റെ ബാഹ്യരൂപവുമായി ബന്ധപ്പെട്ട കുറെ പര്യായങ്ങളും ഉണ്ടെന്നതിനാൽ ഏകാന്തവാദം അതിനെ ഉൾക്കൊള്ളുവാൻ അപര്യാപ്തമായിരിക്കും എന്ന് അനേകാന്തവാദം ഓർമ്മിപ്പിക്കുന്നു. ചുരുക്കത്തിൽ ഞാൻ മാത്രം ശരി, മറ്റെല്ലാം തെറ്റ് എന്ന ചിന്തയെ അനേകാന്തവാദം തള്ളിക്കളയുന്നു.

### 3. സ്യത്വാദം (Syad Vada)

അനേകാന്തവാദവും സ്യത്വാദവും പരസ്പര ബന്ധിതമാണ്. മനുഷ്യജ്ഞാനം ആപേക്ഷികവും പരിമിതവുമാകയാൽ അതിൽനിന്നുണ്ടാകുന്ന നിഗമനങ്ങളും ആപേക്ഷികവും പരിമിതവുമായിരിക്കുമെന്ന് സ്യത്വാദം പഠിപ്പിക്കുന്നു. യാഥാർത്ഥ്യത്തിന് അനേക വശങ്ങളുണ്ടെന്ന് അനേകാന്തവാദം ഊന്നിപ്പറയുമ്പോൾ യാഥാർത്ഥ്യത്തെക്കുറിച്ചുള്ള എല്ലാ അറിവും (വിധികൾ) ആപേക്ഷികവും അപൂർണവുമായിരിക്കുമെന്നതിന് സ്യത്വാദം ഊന്നൽ നൽകുന്നു.

അറിവിന്റെ ആപേക്ഷികതാ സിദ്ധാന്തം വിജ്ഞാനത്തിന്റെ വാതിൽ മലർക്കെ തുറന്ന് കൂടുതൽ ആഴത്തിലേക്ക് മനുഷ്യനെ എത്തിക്കുവാൻ പര്യാപ്തമാകുമെന്നുള്ളതിനാൽ സ്യത്വാദത്തെ സപ്തഭംഗിന്യായ (Saptabhangi nyaya) എന്നും അറിയപ്പെടുന്നുണ്ട്. 'സ്യത്' എന്ന പദത്തിന് സാദ്ധ്യത എന്ന അർത്ഥം (Probability) ഉള്ളതിനാൽ സ്യത്വാദത്തെ സാദ്ധ്യതാ സിദ്ധാന്തം

(Theory of Probability or the doctrine of may be) എന്നും വിളിക്കുന്നുണ്ട്. ആപേക്ഷികമായി പറയപ്പെടുന്നത് (relatively speaking) പ്രത്യേക കാഴ്ചപ്പാടിൽ കാണുന്നത് (Viewed from a particular viewpoint) എന്നൊക്കെ ഈ പദത്തിന് അർത്ഥങ്ങൾ ഉണ്ട്.

ഏതെങ്കിലും ഒരു യാഥാർത്ഥ്യം ഉണ്ട് എന്നു വാദിക്കുമ്പോൾ അതില്ല എന്ന് വാദിക്കുവാനുള്ള സാദ്ധ്യതയും; ഇല്ല എന്ന് വാദിക്കുമ്പോൾ അതുണ്ടെന്ന് വാദിക്കുവാനുള്ള സാദ്ധ്യതയും തെളിയുകയാണ് (Affirmation presupposes negation as much as negation presupposes affirmation). ആയതിനാൽ ഏത് വാദത്തിനും ഒരു പ്രതിവാദം അടിസ്ഥാനപരമായി തന്നെ നിലനില്ക്കുന്നുണ്ട്. ഇവയിൽ ഏതു ശരി, ഏതു തെറ്റ് എന്നതിനേക്കാൾ ബഹുമുഖമായ അതിന്റെ സാദ്ധ്യതയാണ് സ്യത്വാദം അവതരിപ്പിക്കുന്നത്. ഏകപക്ഷീയമായ എല്ലാ ന്യായങ്ങളും അപൂർണവും അനിത്യവും അതുകൊണ്ടുതന്നെ അയാഥാർത്ഥ്യവുമായിരിക്കുമെന്ന് സ്യത് വാദം ആവർത്തിച്ച് ഓർമ്മിപ്പിക്കുന്നു. 'കുരുടന്മാർ ആനയെ കണ്ട കഥ' അറിവിന്റെ പരിമിതിയെക്കുറിച്ച് പറയുമ്പോൾ സാധാരണയായി ഉദ്ധരിക്കാറുണ്ടല്ലോ. ഈ കഥ ആദ്യം അവതരിപ്പിച്ചിരിക്കുന്നത് (ഇതേ രൂപത്തിൽ) സ്യത്വാദമാണ്. സ്യത് വാദമെന്ന പേരോ അതിന്റെ ശാസ്ത്രീയ അടിത്തറയോ ഒരുപക്ഷേ അറിയില്ലെങ്കിലും ഈ വാദത്തെ ഭാരതീയരെല്ലാവരും അനുദിന ജീവിതത്തിൽ ഉൾക്കൊള്ളുന്നുണ്ടെന്നതിനുള്ള മനോഹരമായ തെളിവാണിത്.

അർദ്ധസത്യങ്ങളെ പൂർണസത്യങ്ങളായി തെറ്റിദ്ധരിക്കുകയും അതിനുവേണ്ടി വാദിക്കുകയും ചെയ്യുന്നതിൽ നിന്നാണ് താത്വികവും, മതപരവും, വേദശാസ്ത്രപരവും, ആശയപരവുമായ എല്ലാ അഭിപ്രായ വ്യത്യാസങ്ങളും ഉണ്ടാകുന്നത്. അതിനാൽ ഒരു വാദത്തിനും പൂർണമെന്ന് സ്വയം അവകാശപ്പെടുവാനും മറ്റുള്ളവയെല്ലാം തെറ്റെന്ന് സ്വയം വിധി നിർണയിക്കുവാനും അവകാശമില്ല. മറിച്ച് സത്യത്തിന്റെ സാർവത്രിക സ്വഭാവത്തെക്കുറിച്ചും അനന്തസാദ്ധ്യതകളെക്കുറിച്ചും മനസ്സിലാക്കി ഒരു തുറന്ന സമീപനം (open-wholistic approach) ആണ് അഭികാമ്യമമെന്ന് ജൈനദർശനം അടിവരയിട്ട് പഠിപ്പിക്കുന്നു. വിവിധ മത-രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളെ ആദരിക്കുവാനും ഉൾക്കൊള്ളുവാനുമുള്ള ഭാരതമനസ്സിന്റെ പ്രത്യേക കഴിവ് (accoma-dative nature of Indian mind) ജൈന ദർശനത്തിന്റെ സംഭാവനകളിൽ പ്രധാനപ്പെട്ട ഒന്നാണ്.

ഏതൊരു വസ്തുവും അത് ആയിരിക്കുന്ന അസ്തിത്വം, കാലം, സമയം, രൂപം എന്നിവയോട് ബന്ധപ്പെട്ടാണ് ഇരിക്കുന്നത്. അതുപോലെ തന്നെ അതിനെ മനസ്സിലാക്കുന്ന വ്യക്തിയുടെ ഭാവം, കാലം, സമയം, രൂപം എന്നിവയോട് ബന്ധപ്പെട്ടല്ലാതെ ആ വസ്തുവിന് ആ വ്യക്തിയിൽ നിലനില്പില്ല. ഉദാഹരണത്തിന്; ഈ മേശ നിലനില്ക്കുന്നുവെന്ന് നാം പറയുമ്പോൾ അത്

ആ മേശയുടെ അനന്തസ്വഭാവങ്ങളിൽ ചിലതിനെ മാത്രം നാം ആപേക്ഷികമായി അറിഞ്ഞുകൊണ്ട് നടത്തുന്ന ഒരു പ്രസ്താവനയാണ്. അഥവാ പ്രത്യേക കാലത്തും സമയത്തും രൂപത്തിലും ആയിരിക്കുന്ന ഒരു വസ്തുവിനെ ഒരു പ്രത്യേക കാഴ്ചപ്പാടിൽ നാം വീക്ഷിക്കുമ്പോൾ അത് മേശയാകുന്നു. അതായത് വസ്തുവിന്റെ നിലനില്പ് എന്ന ഗുണവും അതിനെ മനസ്സിലാക്കൽ എന്ന പര്യായവും ചേരുമ്പോഴാണ് ആ വസ്തുവിന്റെ അനുഭവം (മേശ എന്ന മനസ്സിലാക്കൽ) ഉണ്ടാകുന്നത്.

ജൈനതർക്കശാസ്ത്രം ഏഴു വിധത്തിലുള്ള മനസ്സിലാക്കലിനെക്കുറിച്ച് (വിധി) പ്രതിപാദിക്കുന്നതിനാലാണ് സ്യത്വാദം സപ്തഭംഗിവാദം എന്നും അറിയപ്പെടുന്നത് അവ ചുരുക്കമായി പ്രതിപാദിക്കാം.

1. സ്യതസ്സ്ഥി (Syadasti): ആപേക്ഷികമായി ഒരു വസ്തു യഥാർത്ഥ്യമാകുന്നു – Relatively a thing is real.

2. സ്യത്നാസ്തി (Syadnasti): ആപേക്ഷികമായി ഒരു വസ്തു അയഥാർത്ഥ്യമാകുന്നു – Relatively a thing is unreal.

3. സ്യതസ്ഥിനാസ്തി (Syadasti nasti): ആപേക്ഷികമായി ഒരു വസ്തു യാഥാർത്ഥ്യവും അയാഥാർത്ഥ്യവുമാകുന്നു – Relatively a thing is both real and unreal.

4. സ്യത്വാക്തവ്യം (Syadavaktavyam): ആപേക്ഷികമായി ഒരു വസ്തു അനിർവചനീയമാണ് – Relatively a thing is indescribable.

5. സ്യതസ്ഥി ച അവക്തവ്യം (Sydasti cha avaktavyam): ആപേക്ഷികമായി ഒരു വസ്തു യാഥാർത്ഥ്യവും അനിർവചനീയവുമാണ് – Relatively a thing is real and is indescribable.

6. സ്യത്നാസ്തി ച അവക്തവ്യം (Syadnasti cha avaktavyam): ആപേക്ഷികമായി ഒരു വസ്തു അയഥാർത്ഥ്യവും അനിർവചനീയവുമാണ് – Relatively a thing is unreal and is indescribable.

7. സ്യതസ്തി ച നാസ്തി ച അവ്യക്തവ്യം (Sydasti cha nasti cha avaktavyam): ആപേക്ഷികമായി ഒരു വസ്തു യാഥാർത്ഥ്യവും അയാഥാർത്ഥ്യവും അനിർവചനീയവുമാണ് (Relatively a thing is real, unreal and indescribable).

ഓരോ വസ്തുവിനും അയഥാർത്ഥ്യവും ഒപ്പം യഥാർത്ഥ്യവും അനിർവ്വചനീയവുമായ ഒട്ടനവധി അസ്തിത്വ തലങ്ങൾ ഉണ്ടെന്ന് ഈ വാദം സൈദ്ധാന്തികമായി തെളിയിക്കുന്നു. ചുരുക്കത്തിൽ വസ്തുവും വസ്തുദർശനവും അനന്തസാദ്ധ്യതകളുള്ള ഒരു തുറന്ന പ്രതിഭാസമാണെന്ന് ജൈനദർശനത്തിലെ അനേകാന്ത – സ്യത്വാദങ്ങൾ പഠിപ്പിക്കുന്നു.

ബുദ്ധമതദർശനവും വേദാന്തദർശനങ്ങളും ജൈനമതത്തിന്റെ ഈ രണ്ട് വാദങ്ങളെയും വിമർശിക്കുകയും നിരാകരിക്കുകയും ചെയ്യുന്നുണ്ട്. സത്യം സത്യമാണ്. അതിന് സാദ്ധ്യതകൾ ഉണ്ടാകുവാൻ സാധിക്കുകയില്ല എന്ന നിലപാടിൽ വേദാന്തികൾ നില്ക്കുമ്പോൾ സത്യത്തിനും അസത്യത്തിനും ഒന്നിച്ച് നിലനിൽക്കുവാൻ കഴിയുകയില്ല എന്ന തത്വത്തിൽ നിന്നാണ് ബൗദ്ധ ദർശനം ഇതിനെ എതിർക്കുന്നത്.

എന്നാൽ സത്യവും അസത്യവും ഒന്നിച്ച് നിലനില്ക്കുന്നുവെന്നോ സത്യം സത്യമല്ലെന്നോ ജൈനദർശനം പറയുന്നില്ല; മറിച്ച് ഒരു വസ്തുവിനെക്കുറിച്ചുള്ള മനസ്സിലാക്കലിൽ (വസ്തുവിലല്ല) സത്യത്തിനും അസത്യത്തിനും അവ്യക്തതയ്ക്കും ഇവയുടെ പലതരത്തിലുള്ള കൂടിച്ചേരലുകൾക്കും സ്ഥാനമുള്ളതിനാൽ എന്തെങ്കിലും ഒരു നിഗമനത്തിൽ എളുപ്പത്തിൽ എത്തിച്ചേർന്ന് മറ്റുള്ള എല്ലാ സാദ്ധ്യതകളെയും നിരാകരിക്കുന്ന പ്രവണതയെയാണ് ജൈനദർശനം വിമർശിക്കുന്നത്.

### 4. പദാർത്ഥവാദം (Theories of Categories)

അനേകാന്തവാദത്തിന്റെയും സ്യത്‌വാദത്തിന്റെയും വെളിച്ചത്തിൽ വസ്തുക്കളെ തരംതിരിച്ച് പഠിക്കുകയാണ് ഇവിടെ ചെയ്യുന്നത്. ഈ തത്വ പ്രകാരം അസൃഷ്ടവും നിത്യമായി നിലനില്ക്കുന്നതുമായ രണ്ട് വിധത്തിലുള്ള വസ്തുക്കളാലാണ് പ്രപഞ്ചം ഉണ്ടായിരിക്കുന്നത്. ഇവ 'ജീവ' എന്നും 'അജീവ' എന്നും അറിയപ്പെടുന്നു. ജീവബോധ ആത്മാവിനെയും (ആസ്തിക ദർശനങ്ങളിലെ മനുഷ്യാത്മാവ് എന്ന അർത്ഥത്തിൽ എടുക്കരുത്) അജീവ അബോധ ആത്മാവിനെയും ഉൾക്കൊള്ളുന്നു. ശുദ്ധബോധമാണ് ജീവൻ. പദാർത്ഥം, സ്ഥലം, ചലനം, നിശ്ചലത്വം, സമയം എന്നിവയെല്ലാമാണ് അജീവൻ. ഇവയിൽ ആദ്യത്തെ നാലെണ്ണത്തിനും ആപേക്ഷിക അസ്തിത്വം ഉള്ളതിനാൽ ഇവയെ 'അസ്തി – കായ അജീവൻ' എന്നും അഞ്ചാമത്തേതായ സമയം 'അനസ്തികായ അജീവൻ' എന്നും അറിയപ്പെടുന്നു.

സ്വതന്ത്രമായവ (Liberated - Mukta), അസ്വതന്ത്രങ്ങളായവ (Bound - Bandha) എന്നിങ്ങനെ ജീവകൾ (ആത്മാവ്) രണ്ട് വിധത്തിൽ ഉണ്ട്. ബന്ധങ്ങളായ ജീവകളെ ചലനാത്മകം (Trasa = mobile - ത്രാസ) എന്നും അചലനാത്മകം (Sthavara = immobile - സ്താവര) എന്നിങ്ങനെ തിരിച്ചിട്ടുണ്ട്. സ്താവരജീവകൾ ആറ്റങ്ങളിൽ സ്ഥിതിചെയ്ത് ഭൂമി, വെള്ളം, അഗ്നി വായു എന്നിങ്ങനെ ജൈവലോകത്തിൽ നിലനില്ക്കുന്നു. ഇവയ്ക്ക് സ്പർശനം എന്ന ഏകബോധം മാത്രമേയുള്ളു. ത്രാസജീവകളിൽ രണ്ടു ബോധതലങ്ങളുള്ള ഏകകോശജീവികൾ, മൂന്ന് ബോധതലങ്ങളുള്ള ചെറുപ്രാണികൾ, നാല് ബോധതലങ്ങളുള്ള ജീവികൾ, അഞ്ച് ബോധതലങ്ങളുള്ള മനുഷ്യൻ എന്നിവ ഉൾപ്പെടുന്നു.

ശുദ്ധബോധാവസ്ഥയാണ് 'ജീവ'യുടെ പരമോന്നത ഭാവം. അനന്തമായ വിശ്വാസം, അനന്തമായ ജ്ഞാനം, അനന്തമായ ആനന്ദം, അനന്തമായ ശക്തി എന്നിങ്ങനെ നാല് ഭാവങ്ങൾ ശുദ്ധബോധാവസ്ഥയിൽ ജീവയ്ക്ക് കൈവരുന്നു. ഈ അവസ്ഥയാണ് കൈവല്യാവസ്ഥ. അജീവകളിൽ ഈ ചതുർ അനന്താവസ്ഥ കർമ്മബന്ധം മൂലം വെളിപ്പെടാതിരിക്കുന്നു.

ശരീരത്തിൽ നിന്നും ഒറ്റപ്പെട്ടു നില്ക്കുന്ന ഒരു ജീവ ഇല്ല. ജീവയ്ക്ക് അതിൽ തന്നെ എന്തെങ്കിലും നിയതരൂപഭാവങ്ങളും ഇല്ല. എറുമ്പ് തന്നെയാണ് എറുമ്പിലെ ജീവ; അഥവാ ആന തന്നെയാണ് ആനയിലെ ജീവ. അറിവ് ജീവയുടെ ഒരു ഗുണം മാത്രമല്ല; ജീവയുടെ സത്ത തന്നെയാണ്. അതിനാൽ ഏതൊരു ജീവയ്ക്കും അതിന്റെ ശുദ്ധബോധതലത്തിൽ സകലത്തേയും അറിയുവാനുള്ള സർവജ്ഞത ഉണ്ട് എന്നും പദാർത്ഥവാദം പഠിപ്പിക്കുന്നു.

### 5. ജൈനരുടെ മതജീവിതം

മേലുദ്ധരിച്ച തത്വങ്ങളുടെയും ചിന്താപദ്ധതികളുടെയും അടിസ്ഥാനത്തിൽ രൂപപ്പെടുത്തിയിട്ടുള്ള ഒരു സമഗ്രമതജീവിതം ജൈനമതം ആവിഷ്കരിച്ചിരുന്നു. മഹാവീരന്റെ ഉപദേശങ്ങളുടെ രൂപത്തിൽ ജൈനദർശനങ്ങൾ എല്ലാം തന്നെ ലളിതമായി അവതരിപ്പിച്ചുകൊണ്ടുള്ള ആഗമങ്ങളാണ് (Agamas) ജൈനമതജീവിതത്തിന്റെ അടിസ്ഥാനഗ്രന്ഥം. പന്ത്രണ്ട് ആഗമങ്ങളെ പൊതുവെ അംഗീകരിച്ചിട്ടുണ്ട്. കൂടാതെ ജൈനമതത്തിൽ പിന്നീടുണ്ടായ അനേകം അവാന്തര വിഭാഗങ്ങൾ അവരുടെ പഠിപ്പിക്കലുകൾ ഉൾപ്പെടുത്തുന്നതിനായി പുതിയ ആഗമങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്.

'ജീവ'നെ ശരീരത്തോട് ബന്ധിപ്പിക്കുന്നത് കർമ്മമാണെന്ന് ജൈനമതം പഠിപ്പിക്കുന്നു. എല്ലാ ഹൈന്ദവ ധർമ്മങ്ങളേയും ജൈനമതം ചോദ്യം ചെയ്യുന്നുണ്ടെങ്കിലും കർമ്മ, പുനർജന്മ സിദ്ധാന്തത്തെ രൂപഭേദത്തോടെ ജൈനമതം സ്വീകരിച്ചിട്ടുണ്ട്. അജ്ഞാനം, ക്രോധം (anger), ലോഭം (greed), മാനം (pride), മായ (delusion) എന്നിങ്ങനെ അഞ്ച് കഷായങ്ങൾ (പ്രയാസമേറിയ വസ്തുതകൾ) ശരീരത്തെ ജീവനോടെ ബന്ധിച്ചു നിർത്തുന്നു. ഈ അവസ്ഥയ്ക്ക് 'ബന്ധ' എന്നു പറയുന്നു. ശരിയായ വിശ്വാസം (right faith), ശരിയായ അറിവ് (right knowledge), ശരിയായ പെരുമാറ്റം (right conduct) എന്നീ ത്രിരത്നങ്ങളുടെ അഭ്യസനം കൊണ്ട് കർമ്മബന്ധനത്തെ തടയുവാൻ സാധിക്കും. ഈ അവസ്ഥയ്ക്ക് 'സംവര' (stoppage) എന്ന് പറയുന്നു. തുടർന്ന് നേരത്തെതന്നെ നിലനിന്നിരുന്ന കർമ്മത്തെ ബഹിർഗമിപ്പിക്കുന്ന അവസ്ഥയിലേക്ക് അഭ്യസനത്തിലൂടെ എത്തിച്ചേരുന്നു. ഈ അവസ്ഥയ്ക്ക് 'നിർജര' (wearing out) എന്നും ഇതിന്റെ അന്ത്യത്തിൽ ജീവ കർമ്മത്തിൽ നിന്നും പൂർണമായി മോചിക്കപ്പെട്ട അതിന്റെ ശുദ്ധബോധാ

വസ്ഥയിൽ എത്തുന്നതിന് 'നിർവ്വാണ' അഥവാ 'മോക്ഷ' (Liberation) എന്നും വിളിക്കുന്നു. നിർവ്വാണാവസ്ഥയിൽ ശുദ്ധബോധം പ്രാപിച്ച ജീവ പൂർണവിശ്വാസത്തിലും അറിവിലും പെരുമാറ്റത്തിലും പരിലസിക്കുന്നു. ഇത് സർവ്വജ്ഞാനത്തിന്റെ അവസ്ഥ കൂടെയാണ് (The stage of kevala Jnnana or Ominscience).

നിർവാണവസ്ഥ മരണത്തിലോ മരണശേഷമോ പ്രാപിക്കുന്ന ഒന്നല്ല; മറിച്ച് ജീവനോടിരിക്കുമ്പോൾ തന്നെ പ്രാപിക്കേണ്ട ലക്ഷ്യമാണ്. നിർവാണാവസ്ഥയിൽ ലോകത്തിൽ നിന്നും ഒളിച്ചോടുകയല്ല, മറിച്ച് നല്ല വിശ്വാസത്തോടും ജ്ഞാനത്തോടും കൂടി ലോകത്തോട് നന്നായി പെരുമാറുകയാണ് (a good conduct with the world) ചെയ്യേണ്ടതെന്ന് ജൈനദർശനം പഠിപ്പിക്കുന്നു. ലോകത്തെ അപ്പാടെ നിഷേധിക്കുകയല്ല; ലോകമോഹങ്ങളിൽ മുങ്ങിപ്പോകാതെ ലോകത്തോട് പ്രതികരിക്കുകയാണ് യഥാർത്ഥ ആത്മീകത എന്ന് ജൈനമതം എല്ലാ ആത്മീക പ്രസ്ഥാനങ്ങളെയും ഓർമ്മിപ്പിക്കുന്നു. നല്ല വിശ്വാസവും നല്ല ജ്ഞാനവും സമ്പാദിക്കുന്നത് നല്ല ജീവിതം നയിക്കുവാനാണെന്ന് അടിവരയിട്ടു പറയുന്ന ജൈനദർശനം ഭാരതത്തിന്റെ ധാർമ്മിക പാരമ്പര്യത്തിന്റെ ഉദാത്തഭാവമാണ്.

ആഗ്രഹമാണ് ജീവയെ കർമ്മബന്ധത്തിലേക്ക് കൊണ്ടുവരുന്നത് എന്നതിനാൽ ആഗ്രഹത്തെ നിരോധിക്കേണ്ടത് ഏറ്റവും ആവശ്യമാണ്. അജ്ഞാനമാണ് ആഗ്രഹത്തിന്റെ കാരണമെന്നതിനാലാണ് യഥാർത്ഥ ജ്ഞാനത്തിന്റെ ആവശ്യം ജൈനദർശനം ഊന്നിപറയുന്നത്. ജ്ഞാനപ്രാപ്തിയ്ക്കുള്ള ഉപാധി തീർത്ഥങ്കരന്മാരുടെ ജീവിതമാർഗ്ഗത്തെ വിശ്വാസത്തോടെ അനുകരിക്കലാണ്. അതിനാൽ യഥാർത്ഥവിശ്വാസവും ജീവിതത്തിൽ ആവശ്യമാണെന്ന് വരുന്നു. അതുകൊണ്ടാണ് സമ്യക്ക്ദർശന (യഥാർത്ഥവിശ്വാസം), സമ്യക്ക്ജ്ഞാന (യഥാർത്ഥ അറിവ്), ചാരിത്ര്യ (യഥാർത്ഥ ജീവിത പെരുമാറ്റം) എന്നിവയെ ചേർത്ത് മോക്ഷപ്രാപ്തിയ്ക്കുള്ള ത്രി-രത്നങ്ങളായി പരിഗണിക്കുന്നത്.

ഇത് പ്രാപിക്കുന്നതിനായി അഞ്ച് അടിസ്ഥാന പ്രമാണങ്ങൾ (Five fold fundamental spiritual discipline) ജൈനമതം പഠിപ്പിക്കുന്നു. ജൈനമത സന്യാസികളായ ശ്രാവണന്മാർക്കും കുടുംബസ്ഥർക്കും ഇവ ബാധകമാണ്. എന്നാൽ കുടുംബസ്ഥർക്ക് മാതൃകയാകത്തക്കനിലയിൽ പൂർണതയോടെ ഇവ പാലിക്കുവാൻ സന്യാസികൾക്ക് സാധിക്കണം എന്നു പ്രത്യേകം പഠിപ്പിക്കുന്നു.

**അഞ്ച് അടിസ്ഥാന പ്രമാണങ്ങൾ**

1. അഹിംസ:- ചിന്തയിലോ വാക്കിലോ പ്രവൃത്തിയിലോ ഹിംസ പാടില്ല. യാതൊന്നിനെയും ഉപദ്രവിക്കരുത്. ഉപദ്രവം കൊലയും സ്വാതന്ത്ര്യത്തിന്റെ

ലംഘനമാകയാൽ അവ അജ്ഞാനമാണ്. 2. സത്യ:- ചിന്തയിലും വാക്കിലും പ്രവൃത്തിയിലും സത്യത്തെ മുറുകെ പിടിക്കണം. 3. ആസ്തേയ:- മോഷ്ടിക്കരുത്. ആശയങ്ങളോ വസ്തുക്കളോ തുടങ്ങി ആരുടെയും യാതൊന്നും മോഷ്ടിക്കരുത്.

4. ബ്രഹ്മചര്യ:- ചിന്തയിലും വാക്കിലും പ്രവൃത്തിയിലും മിതത്വം പാലിക്കണം. എല്ലാ തിന്മയിൽ നിന്നും സ്വാർത്ഥതയിൽ നിന്നും മാറി നില്ക്കണം. 5. അപരിഗ്രഹ:- പൂർണമായ ജീവിതവിശുദ്ധിയും ഏകാഗ്രതയും ഉണ്ടാകണം.

ജൈനമതത്തിൽ ദൈവചിന്തയില്ല. വേദദർശനങ്ങളിലും മറ്റും ഉള്ളതുപോലുള്ള ആത്മചിന്തയും ഇല്ല. എന്നാൽ ജീവയുടെ ശുദ്ധബോധതലത്തെ - കൈവല്യാവസ്ഥയെ - ആത്മാവ് എന്ന് വിളിക്കുന്നുണ്ട്. ദൈവചിന്ത ഇല്ല എന്നതുകൊണ്ട് ജൈനദർശനം ചാർവാകദർശനം പോലെ ഭൗതികവാദമാകുന്നില്ല. കാരണം അത് ഉയർന്ന ആദ്ധ്യാത്മികതയും ധാർമ്മികമൂല്യങ്ങളും, പഠിപ്പിക്കുന്ന തത്വസംഹിതയാണ്. അതുകൊണ്ടു തന്നെ ജൈനമതത്തിലെ നിരീശ്വരത്വം മതപരമായ ആഭാസമല്ല, മറിച്ച് സത്യത്തോടുള്ള ക്രിയാത്മകമായ പ്രതികരണമാണ്. സത്യം ദൈവമാണെങ്കിൽ ആ ദൈവത്തെ ഏറ്റവും വ്യക്തമായി മനസ്സിലാക്കി വിധേയപ്പെടുന്ന ജീവിതദർശനമാണ് ജൈനമതത്തിന്റേത് എന്ന് ഉറപ്പിച്ച് പറയാം.

ശ്വേതംബരന്മാർ (വെള്ളവസ്ത്രധാരികൾ) എന്നും ദിഗംബരന്മാർ (ആകാശധാരികൾ - ആകാശത്തെതന്നെ വസ്ത്രമാക്കിയിരിക്കുന്നതിനാൽ പ്രത്യേക വസ്ത്രങ്ങൾ ധരിക്കാത്തവർ) എന്നും രണ്ട് പ്രധാന വിഭാഗങ്ങളായി ജൈനമതസ്ഥരെ കാണുന്നുണ്ട്. അടിസ്ഥാന പ്രമാണങ്ങളിൽ മാറ്റമില്ലാതെ അനുഷ്ഠാന - ആചാരങ്ങളിൽ മാത്രം മാറ്റം കാണുന്നുവെന്നതിനാൽ ഇവയുടെ ചിന്തകൾ പ്രത്യേകം പ്രത്യേകം പഠിക്കേണ്ടതില്ല. ശ്വേതംബരന്മാർ മിതവാദികളും ദിഗംബരന്മാർ കുറെക്കൂടെ തീക്ഷ്ണതയുള്ള പാരമ്പര്യവാദികളും ആയി കാണപ്പെടുന്നു. ഈ വ്യത്യാസങ്ങൾ സന്യാസപ്രസ്ഥാനത്തിൽ മാത്രമേ കാര്യമായി കാണപ്പെടുന്നുള്ളു താനും.

### ഉപസംഹാരം

ജൈനമതത്തിന്റെ ജീവിതദർശനത്തിന് അടിസ്ഥാനമായി നില്ക്കുന്ന ജ്ഞാനസമ്പാദന പ്രക്രിയയും അനേകാന്തവാദം, സ്യത്വാദം, പദാർത്ഥവാദം തുടങ്ങിയ അടിസ്ഥാനങ്ങളും അവയുടെ പശ്ചാത്തലത്തിൽ ആവിഷ്കരിച്ചിരിക്കുന്ന ജീവിതശൈലിയുമാണല്ലോ പ്രധാനമായും ഈ പാഠത്തിൽ പ്രതിപാദിക്കപ്പെട്ടത്. മഹാവീരന്റെ ജീവചരിത്രം തുടങ്ങി ജൈനമതത്തിന്റെ ചരിത്രപരമായ തലം ബോധപൂർവ്വം ഈ പാഠത്തിൽ നിന്നും മാറ്റി നിർത്തിയിരിക്കുകയാണ് (ഇവ *ധർമ്മധീപ്തി* യൂണിറ്റ് 2, പാഠം 4-ൽ ഉൾപ്പെട്ടിട്ടുണ്ട്).

ഭാരതീയ തത്വചിന്താപദ്ധതിയ്ക്കും ദർശനത്തിനും മതജീവിതത്തിനും ജൈനമതം നൽകിയിരിക്കുന്ന സംഭാവനകൾ വളരെ വലുതാണെന്ന് ഈ പഠനത്തിലൂടെ മനസ്സിലായിരിക്കുമല്ലോ. അനേകാന്തവാദം, സ്യത്വാദം തുടങ്ങിയവ നല്കുന്ന ഉൾക്കാഴ്ചയും അംഹിസാ തുടങ്ങിയ അടിസ്ഥാന പ്രമാണങ്ങൾ നൽകുന്ന സമഗ്ര ജീവിത ദർശനവും എത്ര ആദരിക്കപ്പെട്ടാലും അധികമാകുകയില്ല.

ജൈനമതം നൽകുന്ന സാംസ്കാരികതയിലേക്ക് മാനസികമായെങ്കിലും ഉയരുവാനുള്ള ഒരു ഉത്തരവാദിത്വം മതഭേദമെന്യേ ഭാരതീയരായ എല്ലാവർക്കും ഉണ്ട്. ജാതിചിന്തയേയും വർഗ്ഗീയവാദത്തേയും താത്വികമായും പ്രായോഗികമായും എതിർത്ത് തോല്പിക്കുന്ന ഒരു മഹാപ്രസ്ഥാനമായിരുന്നു ജൈനമതം എന്നത് ഭാരതത്തിന്റെ മതനിരപേക്ഷ പാരമ്പര്യമാണ് എടുത്തു കാണിക്കുന്നത്. ഭാരതമനസ്സിനെ അതിലേക്ക് പുനർ ഉപാസിക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ ഇന്നത്തെ പല പ്രശ്നങ്ങൾക്കും പരിഹാരമായേനേ. ഇതിന് വിശ്വാസത്തിന്റെ ത്യാഗം ആവശ്യമില്ല. മറിച്ച് അഹങ്കാരത്തിന്റെയും ആർഭാടത്തിന്റെയും ത്യാഗവും നീതിപൂർവ്വകമായ ഒരു ജീവിതശൈലിയുമാണ് ആവശ്യം. അവ വളർത്തിയെടുക്കുവാൻ ഈ പഠനം ഒരു മുഖാന്തിരമായി തീരണം.

## പാഠം 3

# ബുദ്ധമത ദർശനം

❑ ശ്രീബുദ്ധന്റെ പഠിപ്പിക്കലുകൾ ❑ ബുദ്ധമത സമ്മേളനങ്ങളും പ്രധാന വിഭാഗങ്ങളും ❑ ശൂന്യവാദം ❑ വിജ്ഞാനവാദം ❑ ഉപസംഹാരം

ബി. സി. ആറാം നൂറ്റാണ്ടിൽ ഭാരതത്തിൽ ആരംഭിച്ച് ഏഷ്യാ ഭൂഖണ്ഡത്തിനു മുഴുവൻ അറിവിന്റെയും, ത്യാഗത്തിന്റെയും സന്ദേശം നല്കിയ മറ്റൊരു മതപ്രസ്ഥാനമാണ് ബുദ്ധമതം. രാജകീയ അധികാരങ്ങളോടും ലോകസുഖത്തോടും വിടപറഞ്ഞ് ഇരുപത്തിഒൻപതാം വയസ്സിൽ സത്യാന്വേഷണത്തിന് ഇറങ്ങിത്തിരിച്ച ഗൗതമനാണ് (സിദ്ധാർത്ഥൻ) ബുദ്ധമതത്തിന്റെ സ്ഥാപകനായി അറിയപ്പെടുന്നത് (*ധർമ്മദീപ്തി*, യൂണിറ്റ് 2. പാഠം 5 കാണുക). വർണവർഗ്ഗവിവേചനം കൊണ്ടും പൗരോഹിത്യ മേധാവിത്വം കൊണ്ടും ഇരുളടഞ്ഞുകിടന്നിരുന്ന ഭാരതത്തിന്റെ മതാത്മകതയെ തന്റെ ദർശനം കൊണ്ട് തൊട്ടുണർത്തുകയും ജീവിതവിശുദ്ധി കൊണ്ട് ശുദ്ധീകരിക്കുകയും ചെയ്ത ഗൗതമ ബുദ്ധന്റെ മതദർശനം ഹിമാലയം മുതൽ കന്യാ

കുമാരി വരെയും സിലോൺ, ബർമ്മ, മലയ, സുമാർത്ത, നേപ്പാൾ, റ്റിബറ്റ്, മംഗോളിയ, കൊറിയ, ചൈന, ജപ്പാൻ തുടങ്ങി അനേക രാഷ്ട്രങ്ങൾക്ക് ആത്മീയ വെളിച്ചം പകർന്നുകൊടുത്ത ഒരു ധാർമ്മിക പ്രസ്ഥാനമായിരുന്നു.

ധർമ്മഗുരുവായിരുന്ന അദ്ദേഹത്തിന്റെ പഠിപ്പിക്കലുകൾ മിക്കവാറും വാമൊഴിയിലായിരുന്നു. മനുഷ്യജീവിതം ദുഃഖവും വേദനയും നിറഞ്ഞതാകയാൽ അതിൽനിന്നും എങ്ങനെ മോചനം പ്രാപിക്കാമെന്നതായിരുന്നു അദ്ദേഹത്തിന്റെ അടിസ്ഥാന ചിന്ത.

## 1. ശ്രീബുദ്ധന്റെ പഠിപ്പിക്കലുകൾ

നാല് അടിസ്ഥാനസത്യങ്ങൾ (The Four Noble Truths - ആര്യസത്യ), അഷ്ടാംഗമാർഗം (The Noble Eight fold Path), പ്രതിധ്യാസമുദ്പാത സിദ്ധാന്തം (The Doctrine of Dependent Origination) ഇവയാണ് ശ്രീബുദ്ധന്റെ പ്രധാന പഠിപ്പിക്കലുകൾ.

**A. ആര്യസത്യ:–** 1. ദുഃഖ: ജീവിതം കഷ്ടതയും വേദനയും നിറഞ്ഞതാണ്. സുഖങ്ങൾ ശാശ്വതമല്ല. ദാരിദ്ര്യം, രോഗം, വാർദ്ധക്യം, മരണം, സ്വാർത്ഥത, അത്യാഗ്രഹം, കോപം, വിദ്വേഷം, ചൂഷണം തുടങ്ങിയവ കഷ്ടതയുടെ ബഹുമുഖങ്ങളാണ്. അഥവാ കഷ്ടത ലോകജീവിതത്തിന്റെ നിത്യസ്വഭാവമാണ്. 2. ദുഃഖസമുദയ: ദുഃഖത്തിന് എപ്പോഴും ഒരു കാരണമുണ്ടായിരിക്കും. കാരണം എല്ലാ കാര്യത്തിനും ഒരു കാരണം കൂടിയേ തീരു. ആകയാൽ ദുഃഖകാരണം കണ്ടെത്തണം. 3. ദുഃഖനിരോധ: കാരണത്തെ കണ്ടെത്തി ആയതിനെ ഇല്ലായ്മ ചെയ്യുന്നതിലൂടെ ദുഃഖത്തെ നിരോധിക്കുവാൻ സാധിക്കും. ആപേക്ഷികവും വ്യവസ്ഥാപിതവുമായ എല്ലാം തന്നെ നൈമിഷികവും മാറ്റത്തിന് വിധേയവും ആയിരിക്കും എന്നതിനാൽ ദുഃഖകാരണത്തെ നിരോധിക്കുവാൻ സാധിക്കും. 4. ദുഃഖനിരോധഗാമിനി പ്രതിപത്ത്: ദുഃഖത്തെ നിരോധിക്കുവാൻ ഒരു മാർഗം ഉണ്ട്. ദുഃഖം നിരോധിച്ച് മോചനം പ്രാപിക്കുവാനുള്ള ധാർമ്മികവും ആത്മീകവുമായ മാർഗം അഷ്ടാംഗമാർഗമാണ്.

**B. അഷ്ടാംഗമാർഗ:–** എട്ട് ഘട്ടങ്ങളിലൂടെ ദുഃഖത്തെ പൂർണമായി നീക്കിക്കളയുവാൻ കഴിയും 1. സമ്യക്ക് ദൃഷ്ടി (right faith). 2. സങ്കല്പ (right resolve). 3. വാക്ക് (right speech). 4. കർമ്മാന്ദ (right action). 5. ആജീവ (right living). 6. വ്യായാമ (right effort). 7. സ്മൃതി (right thought). 8. സമാധി (right concentration) എന്നിവയാണ് അഷ്ടാംഗ മാർഗങ്ങൾ (സാംഖ്യ സിദ്ധാന്തത്തിലെ അഷ്ടാംഗയോഗത്തോടുള്ള സാമ്യം ശ്രദ്ധിക്കുക: സാംഖ്യയിലെ ആസ്തിക ജീവിതശൈലിയ്ക്കു പകരം ഒരു നാസ്തികദർശനം എന്ന ആശയം അവതരിപ്പിച്ചിരിക്കുന്നു). ചാർവാകരുടെ ഭൗതീകവാദത്തേയും വേദാന്തികളുടെ ആത്മീകവാദത്തെയും ഒരുപോലെ നിരാ

കരിക്കുന്ന ശ്രീബുദ്ധൻ, ധാർമ്മികതയാണ് ദുഃഖത്തെ അകറ്റി മോചനം ലഭിക്കുന്നതിനുള്ള ഏക മാർഗം എന്ന് അഷ്ടാംഗദർശനത്തിലൂടെ പഠിപ്പിക്കുന്നു. "അഷ്ടാംഗമാർഗം കണ്ണുകളെ തുറക്കുന്നു; മനസ്സിനെ പ്രകാശിപ്പിക്കുന്നു; ശാന്തിയിലേക്കും, ജ്ഞാനത്തിലേക്കും, പ്രകാശനത്തിലേക്കും നിർവാണത്തിലേക്കും അത് വഴിയൊരുക്കുന്നു."

**C. പ്രതിധ്യാസമുദ്പാത:-** ശ്രീബുദ്ധന്റെ പഠിപ്പിക്കലുകളുടെ താത്വിക അടിത്തറ ഈ തത്വത്തിലാണ്. ലോകത്തുള്ള എല്ലാം തന്നെ വ്യവസ്ഥാപിതവും ആപേക്ഷികവും പരിമിതവും ആണെന്നതിനാൽ മാറ്റങ്ങൾക്ക് വിധേയമാണ്. ദുഃഖം നിത്യമല്ലെന്നും ജീവിതവിശുദ്ധി കൊണ്ട് അതിനെ മാറ്റുവാൻ സാധിക്കുമെന്നുമുള്ള സന്ദേശമാണ് ഇവിടെ കാണുന്നത്. ദുഃഖം ഉണ്ടെങ്കിൽ അതിനെ അതിജീവിക്കുന്നതിനുള്ള മാർഗവും (നിർവ്വാണം) ഉണ്ട്. ആപേക്ഷികതയിൽ സംസാരമായി (ദുഃഖമായി) രിക്കുന്നതു തന്നെയാണ് കൈവല്യതയിൽ നിർവാണമായി (ദുഃഖനിരോധമായി) നിലനില്ക്കുന്നത് എന്ന് ഈ വാദം പഠിപ്പിക്കുന്നു (ന്യായസിദ്ധാന്തത്തിലെ കാര്യ - കാരണ വാദത്തോടും അദ്വൈത ചിന്തയിലെ മായാവാദത്തോടുമുള്ള സാധർമ്യം ശ്രദ്ധിക്കുക).

ആര്യസത്യം, അഷ്ടാംഗമാർഗം, പ്രതിധ്യാസമുദ്പാത ദർശനം എന്നീ ത്രിമാന ജീവിതശൈലിയാണ് 'ധർമ്മം' എന്നതുകൊണ്ട് ശ്രീബുദ്ധൻ വിവക്ഷിക്കുന്നത്. ഇതിലൂടെ മാത്രമെ ദുഃഖത്തിന്റെ അടിസ്ഥാനകാരണമായ അജ്ഞാനത്തെ നീക്കുവാൻ സാധിക്കൂ. ദുഃഖകാരണമായ സംസാരചക്രത്തിന് പരസ്പരബന്ധിതമായി പന്ത്രണ്ട് ആരങ്ങൾ ഉണ്ട്. 1. അജ്ഞാനം. 2. കർമ്മീക അനുഷ്ടാനങ്ങൾ (സംസ്കാരങ്ങൾ). 3. വിജ്ഞാനം 4. നാമരൂപം (Psycho - physical organism). 5. മനസ്സുൾപ്പെടെയുള്ള ആറ് ഇന്ദ്രിയങ്ങൾ. 6. സ്പർശനം. 7. വേദന. 8. തൃഷ്ണ. 9. സുഖത്തിലുള്ള ആനന്ദം. 10. ഭാവം. 11. പുനർജനനം. 12. ജരാമരണം എന്നിവയാണിവ. സംസാരത്തെ നിർവ്വാണമാക്കണമെങ്കിൽ (മോചനം പ്രാപിക്കണമെങ്കിൽ) ഈ ഓരോ ആരങ്ങളെയും ദുഃഖനിരോധ ഉപാധിയായ അഷ്ടാംഗമാർഗം കൊണ്ട് ജയിക്കുവാൻ കഴിയണം.

യാതൊന്നിനും നിത്യതയില്ല. കർമ്മ സിദ്ധാന്തത്തിന്റെ ഫലമായി സകലവും മാറ്റത്തിനും മരണത്തിനും വിധേയമാണ്. മരണത്തിനും നിത്യതയില്ലാത്തതിനാൽ പുനർജനനവും വീണ്ടും മരണവും സാദ്ധ്യമാണ്. ഈ വാദത്തെ കൃഷ്ണ - ഭംഗ - വാദം എന്ന് വിളിക്കുന്നു. എല്ലാം മാറ്റത്തിന് വിധേയമാണെന്ന അടിസ്ഥാനതത്വത്തിൽ നിന്നാണ് നിത്യമായ ആത്മാവ് ഇല്ല എന്ന വാദവും (നൈര്യാത്മ്യവാദം) ഉണ്ടാകുന്നത്. നിത്യമായ ഭൗതിക വസ്തുവും ഇല്ലാ എന്ന വാദവും (സംഗതവാദം) പ്രതിധ്യാ സമുദ്പാത വാദത്തിൽ നിന്നും ഉത്ഭവിക്കുന്നതാണ്.

ശ്രീബുദ്ധന്റെ പഠിപ്പിക്കലുകളുടെ വ്യാഖ്യാനങ്ങളായി മറ്റനേകം പഠിപ്പിക്കലുകളും അവയുടെ പശ്ചാത്തലത്തിൽ ബുദ്ധമതത്തിൽ അനേകം അവാന്തരവിഭാഗങ്ങളും പിൽക്കാലത്ത് ഉണ്ടായിട്ടുണ്ട്.

## 2. ബുദ്ധമത സമ്മേളനങ്ങളും പ്രധാന വിഭാഗങ്ങളും

ശ്രീബുദ്ധന്റെ മരണത്തോടനുബന്ധിച്ച് (ഏകദേശം ബി. സി. 483–ൽ) ബുദ്ധമതത്തിന്റെ ആദ്യസമ്മേളനം രാജഗ്രഹയിൽ വച്ച് നടന്നു. ബുദ്ധമതാനുയായികൾക്കുള്ള ജീവിതനിയമം (വിനയ) ഈ സമ്മേളനം അംഗീകരിച്ചു. ഒരു നൂറ്റാണ്ടു കഴിഞ്ഞപ്പോൾ 'വിനയ'ത്തിലെ ചില തത്വങ്ങളെച്ചൊല്ലി രണ്ട് അഭിപ്രായങ്ങൾ ഉണ്ടായ പശ്ചാത്തലത്തിൽ 'സ്ഥാവിരവാദികൾ' എന്നും 'മഹാസൻഗ്ഗികൾ' എന്നും രണ്ട് വിഭാഗങ്ങൾ ഉണ്ടായി. വൈശാലിയിൽ വച്ച് നടന്ന രണ്ടാമത്തെ സമ്മേളനത്തിലാണ് ഈ പിരിവ് ഉണ്ടായത്. ബി. സി. 249 ൽ ബുദ്ധമതത്തെ ശക്തിപ്പെടുത്തുന്നതിനായി അശോക ചക്രവർത്തി പാടലീപുത്രത്തിൽ വിളിച്ചുചേർത്തതാണ് മൂന്നാം സമ്മേളനം. ആയിരത്തോളം ബുദ്ധസന്യാസികൾ പങ്കെടുത്ത ഈ സമ്മേളനത്തിൽ വച്ചാണ് 'ത്രിപീഠക' (Three Baskets) എന്നറിയപ്പെടുന്ന ബുദ്ധമതഗ്രന്ഥങ്ങൾക്ക് രൂപം നൽകിയത്. സ്ഥാവിരവാദികൾ എന്നറിയപ്പെട്ട പാരമ്പര്യവാദികൾ ഈ സമ്മേളനശേഷം പതിനൊന്ന് വിഭാഗങ്ങളായി പിരിഞ്ഞു. മഹാസൻഗ്ഗികൾ പില്ക്കാലത്ത് ഒൻപതു വിഭാഗങ്ങളും ആയതോടെ ഇരുപത് അറിയപ്പെടുന്ന വിഭാഗങ്ങൾ ബുദ്ധമതത്തിൽ ഉണ്ടായി. ഇവയിൽ പ്രബലമായിരുന്ന സ്ഥാവരവാദികളുടെ (പിന്നീട് ഹീനയാനികൾ എന്ന് അറിയപ്പെട്ടു) ഒരു സമ്മേളനം എ. ഡി. രണ്ടാം നൂറ്റാണ്ടിൽ കനിഷ്ക മഹാരാജാവ് വിളിച്ചുകൂട്ടി അവരുടെ പഠിപ്പിക്കലുകൾ അംഗീകരിച്ചുവെന്ന് കാണുന്നുണ്ട്.

ആദ്യം ഉണ്ടായിരുന്ന വിനയ പീഠകയും (ശ്രീബുദ്ധന്റെ പഠിപ്പിക്കലുകൾ) അതിനെ അവലംബിച്ച് പിന്നീട് ഉണ്ടായ ശുദ്ധ പീഠകയും (അനുഷ്ഠാനങ്ങൾ) അഭിധർമ്മ പീഠകയും (താത്വിക ചിന്തകൾ) ചേർന്നാണ് പാലി ഭാഷയിലുള്ള ത്രിപീഠക രൂപംകൊണ്ടത്. ബുദ്ധമതത്തിന്റെ ആധികാരികമായ മതഗ്രന്ഥമായി മിക്കവാറും എല്ലാ വിഭാഗങ്ങളും എ. ഡി. രണ്ടാം നൂറ്റാണ്ടു വരെ ത്രിപീഠകത്തെ എടുത്തിരുന്നു. എന്നാൽ ഓരോ വിഭാഗത്തിന്റെയും ചിന്താപദ്ധതി അനുസരിച്ച് ത്രിപീഠകത്തിന് അനേകം വ്യാഖ്യാനങ്ങൾ ഉണ്ടായിട്ടുണ്ട്.

ഹൈന്ദവ മതവുമായുള്ള സമ്പർക്കത്തിന്റെ പശ്ചാത്തലത്തിൽ ബുദ്ധമത തത്വങ്ങൾക്ക് വീണ്ടും രൂപഭേദങ്ങൾ സംഭവിച്ചുകൊണ്ടിരുന്നു. ഇതിന്റെ ഫലമായി ഒരു വിഭാഗം ശ്രീബുദ്ധനെ ദൈവമായി സങ്കല്പിക്കുവാനും മറ്റനേകം ഹൈന്ദവിക മതഭാവങ്ങളെ ഉൾക്കൊള്ളുവാനും തുടങ്ങി. സ്വാഭാവികമായും ഇതിനെതിരെ ഒരു ശക്തി ഉണ്ടാവുകയും അവർ കൂടുതൽ വൈരാ

ഗ്യത്തോടും നിഷ്ഠയോടും കൂടെ ബുദ്ധമതത്തിന്റെ ആദ്യകാല ദർശന ങ്ങൾക്കു വേണ്ടി നിലകൊള്ളുകയും ചെയ്തു. സ്ഥാവിരവാദികളാണ് യാഥാ സ്ഥിതിക  വിഭാഗത്തിന് നേതൃത്വം നൽകിയത്. ഇവർ പിന്നീട് 'ഹീനയാനി കൾ' എന്നും മറുഭാഗം 'മഹായാനികൾ' എന്നും അറിയപ്പെട്ടു.

ഹീനയാനത്തിൽ ദൈവം ഇല്ല. 'സ്വയം പ്രകാശിക്കുക' (ആത്മദീപോ ഭവ) എന്ന ബുദ്ധവാക്യ പ്രകാരം കർമ്മം തന്നെയാണ് ഹീനയാനത്തിലെ ദൈവം. നിഷ്ഠയുള്ള ജീവിതംകൊണ്ട് ഓരോരുത്തരും സ്വയരക്ഷ ആർജി ക്കണം. താരതമ്യേന പ്രയാസകരമായ മാർഗമായതിനാൽ ഇത് ഹീനയാനം (difficult path of self-help, small vehicle)  എന്ന്  അറിയപ്പെട്ടു.

മഹായാനം കുറെക്കൂടെ പ്രയാസരഹിതമായ മാർഗം പഠിപ്പിക്കുന്നു (മഹായാനം – Great Vehicle, Big Ship). അനുഗ്രഹത്തിന്റെ അവസ്ഥയാണ് നിർവാണം എന്നും ഇതിന് ദൈവകടാക്ഷമാണ് ആവശ്യമെന്നും ബുദ്ധ ആരാധനയിലൂടെ ഇത് ലഭിക്കുമെന്നും, ഭൗതീകതയോട് പൂർണമായി വിരാ മമിടേണ്ട ആവശ്യമില്ലെന്നുമെല്ലാം ഇവർ പഠിപ്പിച്ചു. ബുദ്ധമതത്തെ ഹിന്ദു മതത്തിലേക്ക് ആനയിക്കുന്നതിന് മഹായാനം വലിയ വഴിയൊരുക്കി എന്ന് ഇതിൽ നിന്നും നിഷ്പ്രയാസം മനസ്സിലാക്കാമല്ലോ.

ഹീനയാനത്തിന്റെ അത്യന്തം പ്രയാസകരമായിരുന്ന സന്യാസജീവിത ത്തിനു പകരം ഒരു വലിയ പങ്ക് ഭൗതീക ജീവിത സൗകര്യങ്ങൾ അനുവദി ച്ചുകൊടുത്തതിനാലും ദൈവമില്ലായ്മയ്ക്കു പകരം ശ്രീബുദ്ധനെ തന്നെ ദൈവമാക്കി ആരാധനയ്ക്ക് അനുമതി നൽകിയതിനാലും ഹീനയാനികളെ ക്കാൾ സമൂഹജീവിതത്തിനു അതിലൂടെ ജീവകാരുണ്യപ്രവർത്തനങ്ങൾക്കും മഹായാനികൾക്ക് കൂടുതൽ അവസരം ലഭിച്ചതിനാലും മഹായാനബുദ്ധമ തമാണ് കൂടുതൽ വളർന്നത്. എന്നാൽ ശ്രീബുദ്ധന്റെ ദർശനത്തിൽ നിന്നും ഇവർ അടിസ്ഥാനപരമായി വ്യതിചലിച്ചതിനാൽ ഇവർക്ക് ബുദ്ധമതത്തിന്റെ സന്ദേശം എത്രമാത്രം പ്രചരിപ്പിക്കുവാൻ സാധിച്ചു എന്ന് സംശയമുണ്ട്. മാത്രവുമല്ല ഹിന്ദുമതത്തിലേക്കുള്ള ഒരു നല്ല വാതിലായി അത് പിന്നീട് പരിണമിക്കുകയും ചെയ്തു.

### 3. ശൂന്യവാദം (Shunya Vada)

ബുദ്ധമത ദർശനങ്ങളിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു ചിന്തയാണ് ശൂന്യ വാദം. 'മഹായാനശ്രദ്ധോല്പാദശാസ്ത്രം' (The awakening of faith in the mahayana) എന്ന ഗ്രന്ഥത്തിൽ അശ്വഘോഷനാണ് ഈ വാദം ആരംഭിക്കു ന്നതെങ്കിലും ശൂന്യവാദത്തെ ശാസ്ത്രീയതത്വചിന്തയായി അവതരിപ്പിക്കു ന്നത് നാഗാർജ്ജുനനാണ് (Ca. A.D 150-250). ശൂന്യവാദം പഠിപ്പിച്ച ബുദ്ധ മതവിഭാഗത്തെ മദ്ധ്യമീകർ (Middle Path) എന്ന് വിളിക്കുന്നുണ്ട്. ഹീനയാ നത്തിനും മഹായാനത്തിനും മദ്ധ്യേയുള്ള ഒരു മാർഗം എന്ന ധ്വനി ഇതിൽ

ഉണ്ട്. ഇരുവിഭാഗങ്ങളെയും ഒന്നിപ്പിക്കുവാനുള്ള ഒരു ശ്രമമായി നാഗാർജുന സിദ്ധാന്തത്തെ പണ്ഡിതർ വിലയിരുത്തുന്നു. ബുദ്ധമതത്തിൽ എന്നു മാത്ര മല്ല ഭാരതീയ ദാർശനിക ചരിത്രത്തിൽ മുഴുവനായും നാഗാർജുനാചാര്യന് വളരെ വലിയ സ്ഥാനം നൽകപ്പെട്ടിട്ടുണ്ടെന്നത് അദ്ദേഹത്തിന്റെ ദർശന ത്തിന്റെ സ്വീകാര്യതയെ വ്യക്തമാക്കുന്നുണ്ട്.

യാഥാർത്ഥ്യം അവാച്യമാണ് (The absolute is indescribable) എന്ന താണ് ശൂന്യവാദത്തിന്റെ അടിസ്ഥാനതത്വം. ശൂന്യം എന്നതിന് 'ഒന്നുമി ല്ലായ്മ' എന്നല്ല (ഒന്നുമില്ല എന്ന് പറയുവാൻ കഴിയുകയില്ല); മറിച്ച് 'അവാച്യം', 'അനദിലപ്യം' എന്നാണ് നാഗാർജുനൻ അർത്ഥം നൽകിയിരി ക്കുന്നത് (The Sunya is not 'nothing' or an 'empty void' or a 'negative abyss' but it essentially means indescribable). യാഥാർത്ഥ്യത്തെ 'നില നിൽക്കുന്നതെന്നോ', 'നിലനിൽക്കാത്തതെന്നോ ഇവ രണ്ടും ചേർന്ന തെന്നോ', 'ഇവ രണ്ടും അല്ലാത്തതെന്നോ' പറയുവാൻ കഴിയുകയില്ല. യാഥാർത്ഥ്യം സ്ഥിരീകരണമോ, നിഷേധമോ ഇവ രണ്ടും ചേർന്നതൊ, രണ്ടും ചേരാത്തതൊ അല്ല (The reality is neither affirmation nor negation nor both nor neither). പ്രത്യക്ഷത്തിൽ അത് ആപേക്ഷികവും അതു കൊണ്ടു തന്നെ സംസാരമെന്ന പ്രതിഭാസവുമായിരിക്കുമെങ്കിലും കേവല ത്വത്തിൽ അത് യാഥാർത്ഥ്യവും (Reality - tattva) അതിന്റെ ഭാവം നിർവാ ണവും ആയിരിക്കും. അതിനാൽ ഒന്നിനെയും ഒരു നിർവചനത്തിലും ഒതു ക്കുവാനോ ആവിഷ്ക്കരിക്കുവാനോ കഴിയുകയില്ലെന്ന് പഠിപ്പിക്കുന്നതി നാൽ ഈ സിദ്ധാന്തം ശൂന്യവാദം എന്ന് അറിയപ്പെടുന്നു. എന്നാൽ ശൂന്യ വാദം ഒന്നുമില്ലായ്മവാദമോ (Nihilism) അസ്ഥിരതാവാദമോ (Scepticism) അല്ല (പല പാശ്ചാത്യ ചിന്തകരും ശൂന്യവാദത്തെ ഇവ്വണ്ണം തെറ്റിദ്ധരിക്കു കയും അതുപോലെ അവതരിപ്പിച്ച് വിമർശിക്കുകയും ചെയ്തിട്ടുണ്ട്). ശൂന്യ വാദം യാഥാർത്ഥ്യത്തെ നിർവചനങ്ങളിൽ ഒതുക്കാതെ അനന്തവിജ്ഞാന ചക്രവാളത്തിന്റെ ആഴത്തിലേക്ക് – നിർവചനാതീതമായ ശൂന്യതയിലേക്ക് എത്തിക്കുന്നു. അതുകൊണ്ടാണ് യാഥാർത്ഥ്യത്തെ അവാച്യവും അനദില പ്യവും ആയി കാണുന്നത്.

'ശൂന്യം' ആപേക്ഷികവും ഒപ്പം തന്നെ യാഥാർത്ഥ്യവുമാണ്. കാഴ്ചകൾ യാഥാർത്ഥ്യത്തിൽ നിന്നും അകലത്തായിരിക്കാമെന്നതിനാൽ 'സ്വഭാവശൂ ന്യതയും' യാഥാർത്ഥ്യം ബഹുത്വത്തിൽ നിന്നും അകലത്തായിരിക്കാമെ ന്നതിനാൽ 'പ്രപഞ്ച ശൂന്യതയും' ഉണ്ടെന്നും ഇവ രണ്ടും ശൂന്യവാദത്തെ ബലപ്പെടുത്തുന്നുവെന്നും നാഗാർജുനൻ വാദിക്കുന്നു. ഇതുകൊണ്ടു തന്നെ ഒന്നിനേയും കേവല യാഥാർത്ഥ്യം എന്ന് വിളിക്കുവാൻ കഴിയുകയില്ലെന്ന താണ് ശൂന്യവാദത്തിന്റെ സന്ദേശം. ബുദ്ധമതത്തിന്റെ അനാത്മവാദം (ആത്മാവ് ഉണ്ടെന്ന് പറയുവാൻ സാധിക്കുകയില്ലെന്ന വാദം) ശൂന്യ വാദ

ത്തിന്റെ അടിസ്ഥാനത്തിലാണ് തെളിയിക്കുന്നത്. യാതൊന്നിനെയും ആത്യന്തിക സത്യം എന്ന് വിശേഷിപ്പിക്കുവാൻ സാധിക്കുകയില്ല (ജൈനമതത്തിന്റെ അനേകാന്തവാദത്തോടുള്ള സാമ്യം ശ്രദ്ധിക്കുക).

ലോകത്തിലുള്ള സകലതും ആപേക്ഷികവും വ്യവസ്ഥാപിതവും ആകയാൽ അവ ഒന്നിനേയും അവയുടെ സംയോജനമായ ലോകത്തെതന്നെയും യാഥാർത്ഥ്യം എന്ന് വിളിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ട് നിത്യത എന്ന ആശയത്തെ തന്നെ ശൂന്യവാദം ഖണ്ഡിക്കുന്നു. അതുപോലെ തന്നെ ഏതെങ്കിലും ഒന്നിനെ അയഥാർത്ഥ്യം എന്ന് മുദ്രകുത്തുവാൻ സാധിക്കുകയില്ല എന്നതിനാൽ അനിത്യതയെയും ശൂന്യവാദം നിരാകരിക്കുന്നു. ഇവയുടെ സംയോജനം വിഘടനം എന്നീ ആശയങ്ങൾക്കും മേല്പറഞ്ഞ കാരണങ്ങളാൽ താത്വിക നിലനില്പില്ല.

ആസ്തിക ദർശനങ്ങളിലെ എല്ലാ പ്രമാണങ്ങളെയും താർക്കിക ബുദ്ധിയോടെ തോല്പിക്കുന്ന ചിത്രം ശൂന്യവാദത്തിൽ വളരെ സ്പഷ്ടമാണ്. ഒന്നിനെയും നിത്യം, അനിത്യം, ഇവയുടെ സംയോഗം, വിഘടനം എന്നിങ്ങനെ ഒരു വിശേഷണത്തിലും ഉൾപ്പെടുത്താനാവാത്തതിനാൽ ദൈവം, ആത്മാവ്, വേദപ്രമാണങ്ങൾ തുടങ്ങിയവയ്ക്ക് എല്ലാം ബൗദ്ധമതത്തിന്റെ ശൂന്യവാദത്തിനു മുമ്പിൽ താർക്കികമായി നിലനിൽപ്പ് ഇല്ലാതെ വരുന്നു (ഇതിനുള്ള ഉത്തരമാണ് വേദാന്തദർശനത്തിൽ കാണുന്നത്. അടുത്ത പാഠം കാണുക).

ശൂന്യവാദം ഭാരതീയ തർക്കശാസ്ത്രത്തിന്റെ മനോഹരമായ ഭാവമാണ്. വസ്തുതകളെ ആഴത്തിൽ വിശകലനം നടത്തി താത്വികമായ അടിത്തറയിലേക്ക് ചിന്തകളെ ഉയർത്തുവാൻ ശൂന്യവാദസിദ്ധാന്തങ്ങൾക്ക് ഏറെ സാധിച്ചിട്ടുണ്ട്.

### 4. വിജ്ഞാനവാദം (Vignana Vada)

ശൂന്യവാദം അംഗീകരിച്ചിരുന്നവർ ശൂന്യവാദികൾ എന്നും മാധ്യമീകർ എന്നും അറിയപ്പെട്ടിരുന്നതുപോലെ വിജ്ഞാനവാദം അംഗീകരിച്ചിരുന്നവർ വിജ്ഞാനവാദികൾ എന്നും യോഗാചാരികൾ എന്നും അറിയപ്പെട്ടിരുന്നു. ശുദ്ധ അറിവ് (ബോധി – വിജ്ഞാനം) പ്രാപിച്ച് ബുദ്ധനായിത്തീരുക എന്നതാണ് ഇവരുടെ ലക്ഷ്യം. ബോധിസത്വാവസ്ഥ പ്രാപിക്കുന്നതിന് പത്ത് ഘട്ടങ്ങൾ ഉണ്ടെന്ന് വിജ്ഞാനവാദത്തിന്റെ സ്ഥാപകനായ ആസഗ്ഗൻ (Asaga) ഉപദേശിക്കുന്നു. ഗുരുവായ മൈത്രേയാനന്ദനിൽ നിന്നും ലഭിച്ച ദർശനം ശാസ്ത്രീയ താർക്കിക പദ്ധതിയായി ആവിഷ്കരിച്ച് ഒരു ദർശന പാരമ്പര്യം ഉണ്ടാക്കുവാൻ ആസഗ്ഗന് സാധിച്ചു. അദ്ദേഹത്തിന്റെ സഹോദരനും ശിഷ്യനുമായിരുന്ന വാസുബന്ധുവും (Vasubandhu) വിജ്ഞാനവാദത്തിന്റെ ശക്തനായ വക്താവായിരുന്നു. രണ്ടാം ബുദ്ധൻ (Second Buddha) എന്നും ഇദ്ദേഹം അറിയപ്പെട്ടിരുന്നു. ശൂന്യവാദം പോലെ തന്നെ വിജ്ഞാനവാദവും

മഹായാന ബുദ്ധമതത്തിന്റെ ഭാഗമായിരുന്നു.

മഹായാനബുദ്ധമതത്തിന്റെ ഏഴ് അടിസ്ഥാന സ്വാഭാവങ്ങളുടെ പശ്ചാത്തലത്തിൽ ആ സർഗാചാര്യൻ വിജ്ഞാന വാദത്തിന്റെ പത്ത് താത്വിക വാദമുഖങ്ങളെ അവതരിപ്പിക്കുന്നു.

**A. മഹായാനത്തിന്റെ അടിസ്ഥാന സ്വഭാവങ്ങൾ**

ആസഗ്ഗന്റെ വീക്ഷണത്തിൽ: 1. മഹായാനം സമ്പൂർണ്ണസ്വഭാവമുള്ളതാണ്. 2. എല്ലാ ജീവജാലങ്ങളോടും അത് സാർവത്രിക സ്നേഹം പുലർത്തുന്നു. 3. വസ്തുവിലെ ആത്യന്തിക യാഥാർത്ഥ്യത്തെ നിഷേധിക്കുകയും ശുദ്ധബോധാവസ്ഥയിലെ യാഥാർത്ഥ്യത്തെ മാത്രം അംഗീകരിക്കുകയും ചെയ്യുകവഴി അത് താത്വികമായ ഉയർന്നമാനം സ്വീകരിച്ചിരിക്കുന്നു. 4. അതിന്റെ മാതൃകാപുരുഷൻ ബോധിസത്വം ആണ്. സർവസൃഷ്ടങ്ങളുടെയും രക്ഷയ്ക്കു വേണ്ടി പ്രർത്തിക്കുവാനുള്ള ഊർജം അതിനുണ്ട്. 5. ഈ ബോധിസത്വം തന്റെ ഉപായകൗശലം കൊണ്ട് പഠിപ്പിച്ചു തന്നത് ശ്രീബുദ്ധനാണ്. 6. ബോധിസത്വമാർഗത്തിലൂടെ ബൗദ്ധത്വത്തിലേക്ക് എത്തിച്ചേരുകയാണ് പരമലക്ഷ്യം. 7. എല്ലാ സൃഷ്ടങ്ങളുടെയും ആത്മീക ആവശ്യങ്ങൾ നിർവ്വഹിച്ചുകൊടുക്കുവാൻ ബുദ്ധന് (ബോധിസത്വത്തിന്) സാധിക്കും.

**B. വിജ്ഞാനവാദത്തിന്റെ താർക്കിക വാദമുഖങ്ങൾ**

1. എല്ലാ ജീവജാലങ്ങൾക്കും ആലയവിജ്ഞാനം (Universal Consciousness) ഉണ്ട്. 2. മൂന്നു തരം അറിവുകൾ ഉണ്ട് – സംശയകരം അഥവാ മായ (illusory), ആപേക്ഷികം (relative), കേവലം (absolute). 3. വസ്തുനിഷ്ഠമായ ലോകവും ആത്മനിഷ്ഠമായ ജീവനും (The Objective World and the Subjective ego) വിശ്വബോധത്തിന്റെ (Universal Consciousness - Alaya) രൂപഭാവങ്ങൾ മാത്രമാണ്. 4. ആറ് പൂർണതകൾ അത്യന്താപേക്ഷിതമാണ്. 5. ബൗദ്ധാവസ്ഥ പ്രാപിക്കണമെങ്കിൽ ബോധിസത്വായുടെ പത്ത് ഘട്ടങ്ങൾ ആവശ്യമാണ്. 6. ബുദ്ധന്റെ പഠിപ്പിക്കലുകളെ തെറ്റിദ്ധരിച്ച് മനസ്സിലാക്കി സ്വാർത്ഥതയും സങ്കുചിതത്വവും പഠിപ്പിക്കുന്ന ഹീനയാനത്തേക്കാൾ വളരെ ഉയർന്ന ചിന്താധാരയാണ് മഹായാനത്തിന്റേത് (ഇത് മഹായാനികളുടെ ഒരു അവകാശവാദമാണ്). 7. ശുദ്ധ അസ്തിത്വമായ 'ധർമ്മകായ' (ധർമ്മത്തിന്റെ ശരീരം – The body of Budha) യുമായി ബോധിയിലൂടെ ഒന്നിക്കുക എന്നതാണ് ജീവിതലക്ഷ്യം.

8. ആത്മം – വസ്തു എന്ന ദ്വിതീയത മാറി ശുദ്ധബോധത്തിൽ ഏകത്വം ഉണ്ടാകും. 9. ആത്യന്തിക വീക്ഷണത്തിൽ നോക്കുമ്പോൾ 'സംസാരവും' നിർവാണവും തമ്മിൽ വ്യതിരിക്തതയില്ല. ഇവ സമത്വത്തിലെ നാനാത്വമാണ്. 10. ശുദ്ധ അസ്തിത്വമായ ധർമ്മകായ മാത്രമാണ് (Buddha's = body)

യാഥാർത്ഥ്യം. ഇത് ശുദ്ധബോധമാണ്. സംസാരികമായ നിലയിൽ ഇത് പൂർണതയിലേക്ക് വളരുന്നതും (നിർമ്മാണകായ) എന്നാൽ കേവലനില യിൽ അഥവാ നിർവാണനിലയിൽ ഇത് പൂർണ ആനന്ദവും (സംഭോഗകാ യ) ആണ്.

ശുദ്ധബോധം ഒഴികെ മറ്റെല്ലാം അയഥാർത്ഥ്യങ്ങളാണ്. കാമ - Matter, രൂപ - Form, അരൂപ - No form എന്നിവയെല്ലാം വികല്പത്തിന്റെ ഭാഗമായി (discrimination) ഉണ്ടാകുന്നവയായതിനാൽ അവയ്ക്കൊന്നും ആത്യന്തിക നിലനില്പില്ല. കാണപ്പെടുന്ന യാതൊന്നും യഥാർത്ഥമല്ല എന്ന് വിജ്ഞാന വാദം പഠിപ്പിക്കുന്നു.

ബോധത്തെ വ്യക്തിപരമെന്നും (പ്രവൃത്തി – വിജ്ഞാനം) കേവലമെന്നും (ആലയ – വിജ്ഞാനം) എന്നും തിരിക്കാം. പ്രവൃത്തി വിജ്ഞാനത്തെ വീണ്ടും ഏഴായി തിരിച്ചിരിക്കുന്നു: അഞ്ച് ഇന്ദ്രിയ വിജ്ഞാനങ്ങളും മനോ വിജ്ഞാനവും (ചിന്ത), മനസ്സും (ഉയർന്നതലം) ആണിവ. ഇവയെല്ലാം ചേർന്ന് ഏകത്വദർശനമാകുന്ന ആലയവിജ്ഞാനത്തിലേക്ക് (ചിത്തം) എത്തുന്നു. ശുദ്ധബോധത്തിന്റെ അനാദിയായ ഒഴുക്കാണ് ആലയവി ജ്ഞാനം. ഇതിൽ നിന്നും സൃഷ്ടി നടക്കുന്നു. ആകയാൽ എല്ലാ വസ്തു ക്കളുടെയും രൂപഭാവങ്ങൾ ആലയവിജ്ഞാനത്തിൽ പരിണാമങ്ങൾ തന്നെ യാണ് – ഒരു മൺകലം മണ്ണിൽ നിന്നും ഒരേസമയം വ്യത്യാസപ്പെട്ടിരിക്കു കയും അതേസമയം ഒന്നായിരിക്കുകയും ചെയ്യുന്നതുപോലെ ആലയവി ജ്ഞാനത്തെ സമുദ്രമെന്ന് വിശേഷിപ്പിക്കാമെങ്കിൽ പ്രവൃത്തിവിജ്ഞാനം അതിലെ അസംഖ്യമായ തിരമാലകളാണ്. തിരകൾ ഒരേസമയം സമുദ്രമല്ല; എന്നാൽ സമുദ്രത്തിന്റെ ഭാഗമാണ്. ഇതുപോലെ തന്നെ പ്രവൃത്തി വിജ്ഞാ നങ്ങൾ ഒരേ സമയം ആലയവിജ്ഞാനമല്ല; എന്നാൽ അവ ആലയവിജ്ഞാ നമാണ്. തിരകളുടെ ബഹുലത സമുദ്രത്തിന്റെ ഭാവമാണ് എന്നതുപോലെ പ്രവൃത്തിവിജ്ഞാനത്തിന്റെ അനന്തഭാവങ്ങൾ ആലയത്തിന്റെ സ്വഭാവം തന്നെയാണ്. പ്രവൃത്തിവിജ്ഞാനവും ആലയവിജ്ഞാനവും തമ്മിൽ ആത്യ ന്തികമായി വ്യത്യാസം ഇല്ല.

വിജ്ഞാനവാദത്തിലെ ആലയവിജ്ഞാനം ആസ്തികപാരമ്പര്യത്തിലെ ബ്രഹ്മചിന്തയുമായി വളരെ അടുത്തുവരുന്നത് പ്രത്യേകം ശ്രദ്ധിക്കേണ്ട താണ്. വേദാന്തചിന്തയുടെ അനേകം ഭാവങ്ങൾ വിജ്ഞാനവാദത്തിൽ പരോക്ഷമായി കാണപ്പെടുന്നുണ്ട്. ആസ്തിക – നാസ്തിക വാദങ്ങൾ തമ്മിൽ നിരന്തരമായി നടന്നിരുന്ന സംവാദങ്ങളുടെ ഫലമായി ഇവ രണ്ടിലും ആശാവഹങ്ങളായ പുനർവിചിന്തനങ്ങളും രൂപഭേദങ്ങളും സംഭവിച്ചുകൊ ണ്ടിരുന്നുവെന്നതിന് ഇത് തെളിവാണ്.

ആസ്സഗ്ഗാചാര്യന്റെ ദർശനങ്ങൾക്ക് കൂടുതൽ താർക്കികമാനം നൽകിയ

വാസുബന്ധു എന്ന വിജ്ഞാനവാദത്തിന്റെ ആചാര്യൻ തന്റെ ദർശനവുമായി അനേകം ദിഗ്‌വിജയങ്ങൾ നടത്തിയതായി (മറ്റ് ആശയങ്ങളോട് സംവാദം നടത്തി വിജയിക്കുക) കാണുന്നുണ്ട്. ശുദ്ധബോധത്തിന്റെ കേവലത്വത്തിൽ ശക്തമായി ഊന്നുന്നതായിരുന്നു വാസുബന്ധുവിന്റെ താർക്കികരീതി. അതുകൊണ്ട് ഇദ്ദേഹത്തിന്റെ വിജ്ഞാനവാദത്തെ പൂർണതാവാദം എന്നും വിളിച്ചിരുന്നു. ചിന്തയുടെ അപ്പുറത്ത് ലോകമില്ലായെന്ന് അദ്ദേഹം പഠിപ്പിച്ചു. ലോകമല്ല; ചിത്തമാണ് യാഥാർത്ഥ്യം എന്ന വിജ്ഞാനവാദത്തിന്റെ അടിസ്ഥാനദർശനം അദ്ദേഹം ഊന്നൽ നല്കി പഠിപ്പിച്ചിരുന്നു. വിശ്വചിത്തത്തിന്റെ രൂപഭാവം മാത്രമാണ് പ്രപഞ്ചം. ചിത്തശക്തിയാണ് ഈ രൂപഭാവത്തിന്റെ കാരണമായി വർത്തിക്കുന്നത്.

പ്രപഞ്ചത്തിന്റെ അസ്തിത്വത്തെ നൈമിഷികവും ചലനാത്മകവുമായ ഭാവം മാത്രമായി കണ്ടു എന്നുള്ളതാണ് വിജ്ഞാനവാദത്തിന്റെ വിമർശനമായി പ്രധാനമായും വരുന്നത്. ലോകസത്യത്തോട് ക്രിയാത്മകമായി ഇടപെടുക എന്ന ബുദ്ധമതത്തിന്റെ ആദ്യകാല ദർശനങ്ങളിൽ നിന്നും പൂർണമായി വ്യതിചലിച്ച് വ്യക്തിജീവിതവുമായി നേരിട്ട് ബന്ധമില്ലാത്ത തത്വചിന്താപദ്ധതികളിലേക്ക് മാറിപ്പോയി എന്നത് ഇതിന്റെ കുറവായി വിലയിരുത്തുന്നു.

ദൈവമില്ലെന്ന് പറയുകയും എന്നാൽ ദൈവത്തിന്റെ മിക്കവാറും വിശേഷങ്ങൾ കേവലവിജ്ഞാനത്തിന് നൽകുകയും ചെയ്തിരിക്കുന്നു. ഈ കേവലവിജ്ഞാനം അനാദിയിൽ ഉത്ഭവിക്കുന്നുവെന്ന് പറയുമ്പോൾ അനാദിയുടെ കാരണം എന്ത് എന്ന് ചോദ്യം ഉണ്ടാകും. ആയതിന് ഉത്തരം നൽകുവാൻ കഴിയാതെ വന്നപ്പോൾ അനാദി ദൈവം - ബ്രഹ്മം തന്നെയെന്ന് സിദ്ധാന്തിച്ച് വേദാന്തികൾ ബുദ്ധദർശനത്തെ വിഴുങ്ങികളയുന്ന ചിത്രം ചരിത്രത്തിൽ കാണുന്നുണ്ട്. മനുഷ്യജീവിതത്തിൽ നിന്നും അകന്ന് താർക്കികതയുടെ അനന്തതയിലെത്തിയപ്പോൾ മറ്റ് പല ചിന്താപദ്ധതികൾക്കും സംഭവിച്ചതുപോലെ വിജ്ഞാനവാദത്തിനും സാധാരണക്കാരുമായുള്ള ബന്ധം മിക്കവാറും നഷ്ടപ്പെട്ടു. അങ്ങനെ ഇത് ഒരു പൂർണ ആശയവാദം മാത്രമായി പരിണമിച്ചു.

വിജ്ഞാനവാദത്തിന്റെ കുറവുകൾ പരിഹരിക്കുവാനായി സ്വതന്ത്രവിജ്ഞാനവാദം എന്ന ഒരു ചിന്താപദ്ധതി രൂപമെടുത്തുവെങ്കിലും അത് കാര്യങ്ങളെ ലളിതമാക്കുന്നതിനു പകരം കൂടുതൽ സങ്കീർണമാക്കുവാനേ ഉപകരിച്ചുള്ളൂ. വാസുബന്ധുവിന്റെ ശിഷ്യനായ ദിനാഗ്ഗനാണ് ഇതിന്റെ പ്രണേതാവ്. ബുദ്ധമതത്തിന്റെ തർക്കശാസ്ത്രത്തിൽ സ്വതന്ത്രവിജ്ഞാനവാദത്തിന് ഉയർന്ന സ്ഥാനമുണ്ടെങ്കിലും മതജീവിതദർശനത്തിൽ ആയതിന് എടുത്തു പറയത്തക്ക സംഭാവനകളൊ അനുയായികളോ ഇല്ലായിരുന്നുവെന്നതിനാലും ഇതിന്റെ സിദ്ധാന്തങ്ങൾ കൂടുതൽ സങ്കീർണമായതിനാലും ഇവിടെ

ചർച്ചയ്ക്ക് എടുക്കുന്നില്ല.

**ഉപസംഹാരം**

ബുദ്ധമതത്തിന്റ മതാത്മക വശത്തേക്കാൾ അതിന്റെ അടിസ്ഥാനമായി പ്രവർത്തിച്ച സൈദ്ധാന്തിക വശങ്ങൾക്കാണ് ഈ പഠനത്തിൽ പ്രാധാന്യം നൽകിയത്. അവയുടെ പശ്ചാത്തലത്തിൽ മതജീവിതത്തെ ചുരുക്കത്തിൽ പ്രതിപാദിക്കുകയും ചെയ്തിരിക്കുന്നു.

ആസ്തികദർശനവും മതജീവിതവും പല കാരണങ്ങളാലും സാധാരണക്കാരനിൽ നിന്നും അകലുകയും സാധാരണക്കാരനെ ചൂഷണം ചെയ്യുകയും ചെയ്തപ്പോൾ അതിനെതിരെയുള്ള ശക്തമായ ഒരു പ്രതികരണമായാണ് ബുദ്ധമതം ആരംഭിച്ചത്. മനോഹരമായ ഒരു ജീവിതദർശനത്തിനും അതിന്റെ അടിസ്ഥാനമായി നിലകൊള്ളുന്ന ഒരു ചിന്താപദ്ധതിക്കും രൂപം നൽകുവാൻ ബുദ്ധമതത്തിന് സാധിച്ചിട്ടുണ്ട്. ജൈനമതത്തെപ്പോലെ തന്നെ, ഒരുപക്ഷേ അതിലുപരി ഭാരതത്തിനും ഏഷ്യയിലെ മറ്റു പല രാജ്യങ്ങൾക്കും അതിലൂടെ ലോകത്തിന് മുഴുവനും സമ്യക്കായ ഒരു ജീവിതദർശനം നൽകുവാൻ ബുദ്ധമതത്തിന് വളരെയധികം സാധിച്ചിട്ടുണ്ട്. അതുകൊണ്ടു തന്നെ ബുദ്ധ ജൈന ദർശനങ്ങളെ ഒന്നാം നവോത്ഥാനം (First Renaissance) എന്ന് വിളിക്കുന്നതിൽ തെറ്റില്ല.

ദൈവത്തിന്റെ പേരിൽ ബ്രാഹ്മണമതത്തിൽ നടമാടിയിരുന്ന അന്ധവിശ്വാസങ്ങൾക്കെതിരെ പ്രതികരിച്ചതിന്റെ ഭാഗമായി പൂർണമായും ദൈവനിഷേധം നടത്തുവാൻ ഒരുങ്ങിയതാണ് ബുദ്ധമതത്തിന്റെ ഒരു പ്രധാന പരാജയകാരണം. ഈ കുറവ് മുതലെടുത്തുകൊണ്ടാണ് ബ്രാഹ്മണമതം പിന്നീട് ബുദ്ധമതത്തെ അതിജീവിച്ചതും.

## പാഠം 4

# വേദാന്ത ദർശനങ്ങൾ

❑ അദ്വൈതദർശനം ❑ ആത്മൻ അഥവാ ബ്രഹ്മൻ ❑ ജീവ ❑ മായ അഥവാ അവിദ്യ ❑ മതദർശനം ❑ വിശിഷ്ടാദ്വൈതം ❑ ജ്ഞാനസമ്പാദന പ്രക്രിയ ❑ ബ്രഹ്മം ❑ മായാനിഷേധം ❑ മുക്തി ❑ ദ്വൈതം ❑ ദ്വൈതാദ്വൈതം ❑ ശുദ്ധാദ്വൈതം ❑ അചിന്ത്യഭേദാഭേദം ❑ ഉപസംഹാരം

വേദങ്ങളെ പ്രമാണങ്ങളായി എടുത്തും ബ്രാഹ്മണ്യപൗരോഹിത്യത്തെയും ജാതിവ്യവസ്ഥയെയും ന്യായീകരിച്ചുകൊണ്ട് നിലനിന്നിരുന്ന

ആസ്തികദർശനങ്ങളോടുള്ള വെല്ലുവിളിയായിട്ടാണ് നാസ്തികദർശനങ്ങൾ പ്രധാനമായും ഉടലെടുത്തതെന്ന് കണ്ടുവല്ലോ. നാസ്തിക ദർശനങ്ങൾ തത്വചിന്താപരമായ പല പ്രശ്നങ്ങളും താർക്കികസംവാദ സ്വഭാവത്തിൽ ഉന്നയിച്ചപ്പോൾ അതിന് മറുപടി പറയുക എന്ന കർത്തവ്യം ആസ്തികരുടെ നിലനില്പിനു തന്നെ ആവശ്യമായിത്തീർന്നു. വേദവെളിച്ചത്തിൽ നാസ്തികദർശനങ്ങൾക്ക് ഉത്തരം നൽകുവാൻ ആസ്തികപണ്ഡിതന്മാർ ശ്രമിച്ചതിന്റെ ഫലമാണ് വേദാന്തദർശനങ്ങൾ.

വേദാന്തങ്ങൾ (ഉപനിഷത്തുകൾക്ക് ഊന്നൽ നൽകി കൊണ്ട്) ഭഗവദ്ഗീത, ബ്രഹ്മസൂത്രം എന്നീ ഗ്രന്ഥങ്ങളുടെ ('പ്രസ്ഥാനത്രയം' എന്ന് അറിയപ്പെടുന്നു) ദാർശനിക അടിസ്ഥാനത്തിൽ ആരംഭിച്ചിട്ടുള്ള ചിന്താപദ്ധതിയാണിത്. വേദത്തിന്റെ അവസാനഭാഗമായ ഉപനിഷത്തുക്കളെ ആധാരമാക്കി ഉടലെടുത്ത ഉത്തരമീമാംസ (വേദാന്ത) ശാസ്ത്രത്തിന്റെ വ്യാഖ്യാനരൂപങ്ങളായാണ് വേദാന്തദർശനങ്ങൾ ഉണ്ടായിട്ടുള്ളത്.

പ്രസ്ഥാനത്രയത്തിന്റെ വ്യാഖ്യാനങ്ങളുടെ വെളിച്ചത്തിൽ ആറ് ദാർശനിക നിലപാടുകളെങ്കിലും ഉരുത്തിരിഞ്ഞിട്ടുണ്ട്. ഇവയെല്ലാം തന്നെ വേദാന്തദർശനങ്ങൾ എന്ന പൊതുനാമത്തിൽ അറിയപ്പെടുന്നുവെങ്കിലും ആശയങ്ങളിൽ പ്രകടമായ വ്യത്യാസങ്ങൾ കാണുന്നുണ്ട്. ഭാരത തത്വചിന്തയുടെ വളരുന്ന മുഖമെന്നതിനാൽ ഇവയെല്ലാം തന്നെ പ്രത്യേകം പഠനം അർഹിക്കുന്നവയാണ്. ഇവ ഓരോന്നിന്റെയും പ്രധാന ആശയങ്ങളും അവ തമ്മിലുള്ള പരസ്പര സാമ്യങ്ങളും വൈജാത്യങ്ങളും ഭാരതീയ മതജീവിതത്തിന് അവ നൽകിയ സംഭാവനകളും ഈ പാഠത്തിൽ വിലയിരുത്താം.

### 1. അദ്വൈതദർശനം (കേവലാദ്വൈതം – Monism)

എ. ഡി. എട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ (C.A. 788) കേരളത്തിലെ കാലടിയിൽ ജനിച്ച ശങ്കരാചാര്യരാണ് കേവലാദ്വൈതത്തിന്റെ പ്രമുഖ ആചാര്യനായി അറിയപ്പെടുന്നത്. അനേക ദിഗ്വിജയങ്ങളിലൂടെയും ശിഷ്യഗണങ്ങളിലൂടെയും തന്റെ ദർശനം ലോകം മുഴുവൻ പഠിപ്പിച്ചു എന്ന അർത്ഥത്തിൽ ഇദ്ദേഹത്തെ 'ജഗത്ഗുരു ആദിശങ്കരൻ' എന്ന് വിളിക്കാറുണ്ട്.

ഉപനിഷത്തുക്കളുടെ സന്ദേശം സൂത്രരൂപത്തിൽ ചമച്ചിട്ടുള്ളതാണ് 'ബ്രഹ്മസൂത്രം' എന്ന ഗ്രന്ഥം. ബദരായണൻ എന്ന പ്രസിദ്ധ തത്വചിന്തകനാണ് വേദാന്തത്തിന്റെ അടിസ്ഥാനം എന്ന് ഗ്രഹിക്കാവുന്ന ഈ ഗ്രന്ഥം രചിച്ചത്. 'ഗൗഡപാദൻ' ഈ ഗ്രന്ഥത്തിന് എഴുതിയ വ്യാഖ്യാനത്തിലും അദ്ദേഹത്തിന്റെ തന്നെ പേരിൽ അറിയപ്പെടുന്ന 'മാണ്ഡൂക്യകാരിക' എന്ന ഗ്രന്ഥത്തിലും (മാണ്ഡൂക്യ ഉപനിഷത്തിന്റെ വ്യാഖ്യാനം) അദ്ദേഹം അദ്വൈതദർശനത്തിന്റെ ആരംഭം കുറിക്കുന്നു. അദ്ദേഹത്തിന്റെ ശിഷ്യനായ ഗോവിന്ദാപാദനിലൂടെ (ഗോവിന്ദാചാര്യ – ശ്രീശങ്കരന്റെ ഗുരു) ഈ ദർശനം ശങ്കര

നിൽ എത്തുന്നു. തർക്കശാസ്ത്രത്തിന്റെയും സംവാദ വിജ്ഞാനീയത്തിന്റെയും പിൻബലത്തോടെ ശ്രീ ശങ്കരൻ അദ്വൈതദർശനത്തെ ശാസ്ത്രീയമായി അവതരിപ്പിച്ചു. വേദാന്ത പാരമ്പര്യത്തിലെ ആദ്യത്തെ ചിന്താപദ്ധതിയാണിത്. ഇതിനോടുള്ള വിമർശനങ്ങളും തിരുത്തലുകളുമായിട്ടാണ് വിശിഷ്ടാദ്വൈതം മുതൽ അചിന്ത്യാഭേദാഭേദം വരെയുള്ള ദർശനങ്ങൾ രൂപം കൊണ്ടിട്ടുള്ളത്.

അജാതിവാദം (ajativada) എന്നാണ് ഗൗഡപാദരുടെ ദർശനം അറിയപ്പെടുന്നത്. സൃഷ്ടിക്കപ്പെട്ടതായി ഒന്നുമില്ല എന്നതാണ് പ്രധാനതത്വം. യാഥാർത്ഥ്യത്തിന് ആരംഭമോ അന്ത്യമോ ഇല്ല. സൃഷ്ടിയില്ല, സ്രഷ്ടാവുമില്ല. രണ്ടല്ലാത്ത ഏക യാഥാർത്ഥ്യം മാത്രം. ഗൗഡപാദരുടെ അജാതിവാദത്തിലെ ഈ ആശയം ശാസ്ത്രീയമായി വികസിപ്പിച്ചെടുത്തതാണ് ശങ്കരാചാര്യരുടെ കേവലാദ്വൈതം.

ബാല്യത്തിലെ സന്യാസവ്രതം സ്വീകരിച്ച ശങ്കരൻ ഭാരതം മുഴുവൻ തീർത്ഥയാത്ര നടത്തിയെന്നും ഈ സത്യാന്വേഷണയാത്രയ്ക്കിടയിൽ ഉത്തരഭാരതത്തിൽ വെച്ച് ഗോവിന്ദാചാര്യനെ ഗുരുവായി സ്വീകരിച്ചെന്നും പറയപ്പെടുന്നു. A. D. 820-ൽ ഹിമാലയത്തിലെ കേദരീനാഥിൽ വച്ച് ശ്രീശങ്കരൻ മഹാസമാധിയടഞ്ഞതായി കരുതപ്പെടുന്നു. അങ്ങനെയെങ്കിൽ മുപ്പത്തിരണ്ടു വയസ്സു വരെ മാത്രമെ അദ്ദേഹം ജീവിച്ചിരുന്നുള്ളൂ. എന്നാൽ ഇതിനോടകം പ്രസ്ഥാനത്രയത്തിന്റെ വ്യാഖ്യാനത്തിലൂടെയും (ഏതൊരു ആസ്തികദർശനവും സ്വീകാര്യമാകണമെങ്കിൽ ആ ദർശനത്തിന്റെ കാഴ്ചപ്പാടിൽ ഉപനിഷത്തുകൾക്കും ഭഗവത്ഗീതയ്ക്കും ബ്രഹ്മസൂത്രത്തിനും വ്യാഖ്യാനം എഴുതണം) 'ഉപദേശസഹസ്രി' എന്ന ദാർശനികഗ്രന്ഥങ്ങളിലൂടെയും അദ്ദേഹം തന്റെ അദ്വൈതവാദം ലോകത്തിന് സമർപ്പിച്ചു. ഭാരതത്തിന്റെ നാലു ദിക്കുകളിലായി നാലു മഠങ്ങൾ അദ്ദേഹം സ്ഥാപിച്ചു. ശൃംഗേരി (തെക്ക്), ബഥരി (വടക്ക്), ദ്വാരക(പടിഞ്ഞാറ്) പുരി (കിഴക്ക്) എന്നിവയാണ് ഈ നാലു മഠങ്ങൾ.

### A. ആത്മൻ അഥവാ ബ്രഹ്മൻ

ശങ്കരദർശനപ്രകാരം ആത്യന്തിക യാഥാർത്ഥ്യം ഏകമാണ്. ശുദ്ധബോധമായ (Pure - Conciousness – ജ്ഞാനസ്വരൂപ) ഈ യാഥാർത്ഥ്യത്തെ ആത്മൻ അഥവാ ബ്രഹ്മൻ എന്ന് വിളിക്കാം. ആത്മനും ബ്രഹ്മനും രണ്ട് യാഥാർത്ഥ്യങ്ങളല്ല, മറിച്ച് ഏകവും അവാച്യവും അനിർവചനീയവുമാകയാൽ അത് 'നിർഗുണവും' (devoid of all attributes) 'നിർവിശേഷവും' (devoid of all categories of the intellect) ആയ അദ്വൈത (രണ്ടല്ലാത്തത്) മാകുന്നു. ബ്രഹ്മൻ അതിന്റെ ക്രിയാത്മക ശക്തിയിൽ ('മായ' അഥവാ 'മൂലവിദ്യ') പ്രത്യക്ഷപ്പെടുമ്പോൾ 'സഗുണവും' 'സവിശേഷവും' (ഗുണമുള്ളതും വിശേഷമുള്ളതും) ആയ ഈശ്വരൻ ആയി തീരുന്നു. ഈ ഈശ്വരനാണ്

സ്രഷ്ടാവും, സംരക്ഷകനും, സംഹാരകനുമെല്ലാമായി കാണപ്പെടുന്നത്.

### B. ജീവ

വ്യക്തിഗതമായ ആത്മാവ് ബ്രഹ്മന്റെ മായാശക്തി കൊണ്ടുണ്ടാകുന്ന പ്രതിഭാസമാണ്. ശുദ്ധബോധത്തിന്റെ സാന്നിദ്ധ്യം അവിടെയുമുണ്ട്. അതിനെ 'സാക്ഷിൻ' എന്ന് വിളിക്കുന്നു. സാക്ഷിൻ പ്രവർത്തിക്കുന്ന ഭൗതിക മാധ്യമത്തെ 'അന്തകരണം' എന്ന് വിളിക്കാം. പഞ്ചഭൂത നിർമ്മിതമാണ് (ആകാശം, ഭൂമി, അഗ്നി, വായു, വെള്ളം എന്നിവയുടെ സംഗമം). അന്തകരണത്തിലാണ് 'അവിദ്യ' മുഖാന്തിരം വ്യക്തിത്വം രൂപപ്പെടുന്നത്. തുടർന്ന് രൂപം ഉണ്ടാകുന്നു. ഈ രൂപത്തിൽ സാക്ഷിൻ പ്രവർത്തിക്കുന്നു. ഇവിടെ ലോകപ്രകാരമുള്ള ജ്ഞാനവും അതിൻപ്രകാരമുള്ള ജീവിതവും ഉണ്ടാകുന്നു. ജ്ഞാനത്തിലൂടെ അവിദ്യ മാറ്റപ്പെടുമ്പോൾ 'സാക്ഷിൻ' ബ്രഹ്മൻ തന്നെയാണെന്ന് അറിയുന്നു. ചുരുക്കത്തിൽ ജീവൻ ബ്രഹ്മൻ തന്നെയാണ്. മായശക്തി കൊണ്ടുള്ള രൂപത്തിൽ അത് വ്യത്യസ്തമായി കാണപ്പെടുന്നുവെന്ന് മാത്രം. 'അഹം ബ്രഹ്മാസ്മി', 'തത്വം അസി' തുടങ്ങിയ ഉപനിഷത്ത് ഭാഗങ്ങളുടെ വ്യാഖ്യാനങ്ങളിലൂടെ ശങ്കരൻ ഈ ന്യായം സ്ഥാപിക്കുന്നു.

### C. മായ അഥവാ അവിദ്യ

'മായ' അഥവാ 'അവിദ്യ' പൂർണ അജ്ഞതയോ, 'യാഥാർത്ഥ്യമല്ലാത്തത്' എന്ന് അർത്ഥം ലഭിക്കുന്ന പദമോ അല്ല. മറിച്ച് അത് അറിവിന്റെ അസാന്നിദ്ധ്യം മാത്രമാണ്. അഥവാ അത് ക്രിയാത്മകമായ അസത്യമാണ് (അജ്ഞതയാണ്). അതുകൊണ്ടുതന്നെ മായ അവാച്യമാണ് (Indescribale). അത് നിലനില്ക്കുന്നതോ, നിലനില്ക്കാത്തതോ, ഇവ രണ്ടും ചേർന്നതോ, രണ്ടും ചേരാത്തതോ ആണെന്ന് പറയുവാൻ സാധിക്കുകയില്ല. ബ്രഹ്മനെ ലോകമായി കാണുന്നതിനുള്ള മുഖാന്തിരമാണ് 'മായ.' അത് ക്രിയാത്മകവും ശക്തവുമാണ്. യാഥാർത്ഥ ജ്ഞാനത്തിൽ മായ ഇല്ലാതാകുമ്പോൾ ബ്രഹ്മൻ വെളിപ്പെടുന്നു. ചുരുക്കത്തിൽ പ്രപഞ്ചത്തെ ബ്രഹ്മനിൽ നിന്നും വ്യതിരിക്തമായി കാണുന്ന അവസ്ഥയാണ് മായ. അതിനാൽ മായ അതുല്യമായ അഭേദാവസ്ഥ (താതാത്മ്യ) കൂടെയാണ്.

മേല്പറഞ്ഞ മൂന്ന് അടിസ്ഥാനതത്വങ്ങളുടെ വെളിച്ചത്തിൽ ശ്രീ ശങ്കരൻ അദ്വൈതചിന്തയുടെ സൂത്രശ്ലോകം ചമച്ചിരിക്കുന്നു.

"ബ്രഹ്മസത്യം ജഗത് മിഥ്യാ, ജീവോബ്രഹ്മൈവനാപരഃ (ബ്രഹ്മൻ സത്യവും ജഗത് മിഥ്യയുമാണ്. ജീവനാകട്ടെ ബ്രഹ്മനല്ലാതെ മറ്റൊന്നല്ല - ബ്രഹ്മ ഏവ അപര:). ജഗത്ത് മിഥ്യാ എന്നതുകൊണ്ട് ലോകം മിഥ്യയാണെന്നും അതുകൊണ്ട് ശങ്കരദർശനം ലോകമെന്ന ജീവിതയാഥാർത്ഥ്യത്തി

നുനേരെ കണ്ണടയ്ക്കുന്ന മിഥ്യാവാദമെന്ന നിഗമനത്തിൽ എത്തുന്നവർ ഉണ്ട്. എന്നാൽ അദ്വൈതസൂത്രം ശരിക്കും പഠിച്ചാൽ ഈ തെറ്റ് തിരുത്തപ്പെടും. ജീവന്റെ സംഗമമാണ് ജഗത്ത്. ജീവനാകട്ടെ ബ്രഹ്മൻ തന്നെയാണ്. അതിനാൽ ജഗത്ത് ബ്രഹ്മൻ തന്നെയാണ്; എന്നാൽ മായശക്തി കൊണ്ട് അത് ബ്രഹ്മനിൽ നിന്നും വ്യതിരിക്തമായി കാണപ്പെടുന്നുവെന്ന് മാത്രം. ആകയാൽ ബ്രഹ്മനിൽ നിന്നും വേറിട്ട് ജഗത്തിനെ ചിന്തിക്കുകയും ജഗത്ത് അതിൽതന്നെ മറ്റൊരു യാഥാർത്ഥ്യമാണെന്ന് കരുതുകയും ചെയ്യുന്നത് തെറ്റാണ്, മിഥ്യയാണ്; കാരണം ജഗത്ത് ബ്രഹ്മൻ തന്നെയാണ് എന്ന് ശങ്കരൻ പഠിപ്പിക്കുന്നു. ആപേക്ഷികതയിൽ ഇവ രണ്ടായി അനുഭവപ്പെടാമെങ്കിലും കേവലത്വത്തിൽ ഇവ രണ്ടല്ലാത്ത ഏക യാഥാർത്ഥ്യമാണ് (ഏകമേവം അദ്വിതീയം).

കേവലതലത്തെ 'പരമാർത്ഥികം' എന്നും ആപേക്ഷികതലത്തെ വ്യവഹാരികം അഥവാ 'പ്രതിഭാസികം' എന്നും വിളിക്കാം. പരമാർത്ഥികവും വ്യവഹാരികവും രണ്ടല്ല; ഏകത്വത്തിന്റെ രണ്ട് ഭാവങ്ങൾ മാത്രമാണ്. പരമാർത്ഥികതലത്തിൽ നിർഗുണത്വമുള്ള ബ്രഹ്മൻ വ്യവഹാരികതലത്തിൽ സഗുണത്വത്തിൽ ഈശ്വരൻ എന്ന് അറിയപ്പെടുന്നുവെന്ന് മാത്രം. പരമാർത്ഥിക തലത്തിൽ ബ്രഹ്മനെക്കുറിച്ച് 'നേതി, നേതി' – ഇതല്ല ഇതല്ല എന്ന നിഷേധാത്മക വിശേഷ്യങ്ങളേ സാധ്യമാകൂ; എന്നാൽ വ്യവഹാരിക തലത്തിൽ ബ്രഹ്മനെ 'സച്ചിദാനന്ദം ബ്രഹ്മം' (സത്ത് – ചിത് – ആനന്ദം) എന്നും മറ്റ് ഗുണപരമായ വിശേഷ്യങ്ങൾ കൊണ്ടും വിശേഷിപ്പിക്കാം. സത് എന്നാൽ യഥാർത്ഥ അസ്തിത്വം എന്നും ചിത് എന്നാൽ ശുദ്ധ ബോധമെന്നും ആനന്ദം എന്നാൽ നിർവികാരകത്വപരമായ സന്തോഷം എന്നും അർത്ഥം നൽകാം. ഒരേ സമയം ബ്രഹ്മൻ നിർഗുണനും (പരമാർത്ഥികതലത്തിൽ) അതേസമയം തന്നെ സഗുണനും (വ്യവഹാരികതലത്തിൽ) ആകുന്നു. സഗുണബ്രഹ്മനാണ് മതങ്ങളിൽ ഈശ്വരനായി ആരാധിക്കപ്പെടുന്നത്. സഗുണബ്രഹ്മത്തിന് ആളത്വസ്വഭാവങ്ങൾ സാദ്ധ്യമാണ്. അതിലൂടെ സർവ്വവും ബ്രഹ്മമായ ഏക യാഥാർത്ഥ്യമാകുന്നുവെന്ന് വെളിപ്പെടും. അന്തര്യാമിയായ ഈ ബ്രഹ്മൻ (ഈശ്വരൻ) സകലസദ്ഗുണങ്ങളുടെയും പ്രചോദകനും കൂടെയാണ്.

**D. മതദർശനം–:** മേല്പറഞ്ഞ സിദ്ധാന്തങ്ങളിൽ ഊന്നിക്കൊണ്ടുള്ള ഒരു മതജീവിതമാണ് അദ്വൈതികൾ അവലംബിക്കുന്നത്. മായയിൽ അഥവാ അവിദ്യയിൽ ബ്രഹ്മം പ്രതിഫലിക്കുന്നതാണ് ജീവൻ എന്ന് കണ്ടുവല്ലോ. അതിനാൽ ജീവനിൽ നിന്നും അവിദ്യ മാറ്റി പൂർണ ബ്രഹ്മത്തെ അറിയുക (ബ്രഹ്മസാക്ഷാത്കാരം അഥവാ ആത്മസാക്ഷാത്കാരം പ്രാപിക്കുക) എന്നതാണ് ജീവിതലക്ഷ്യം. അവിദ്യ മാറ്റപ്പെടാത്തിടത്തോളം വ്യക്തിഗതമായ ആത്മാവ് പുനർജന്മത്തിന് വിധേയപ്പെട്ടിരിക്കും.

ജീവിച്ചിരിക്കുമ്പോൾ തന്നെ ബ്രഹ്മസാക്ഷാത്കാരം പ്രാപിക്കുന്നതിനെ 'ജീവൻമുക്തി' എന്നും മരണത്തോടു കൂടെ പ്രാപിക്കുന്നതിന് 'വിദേഹമുക്തി' എന്നും പറയും. മുക്തി നേടാത്ത ആത്മാക്കൾ കർമ്മഫലമായി പുനർജന്മം പ്രാപിക്കുകയും ചെയ്യും. ആത്മാവിന്റെ പ്രകാശനമാണ് അവിദ്യയെ മാറ്റി ബ്രഹ്മസാക്ഷാത്കാരം സാദ്ധ്യമാക്കുന്നത്. അതിലേക്ക് നയിക്കപ്പെടുവാനുള്ള മാർഗവും അദ്വൈതദർശനം പഠിപ്പിക്കുന്നു. 1. ഭേദാഭേദചിന്ത:– ഭേദത്തേയും അഭേദത്തേയും (അനിത്യത്തേയും നിത്യത്തേയും) തിരിച്ചറിയുക. 2. നിർവികാരത:– സുഖദുഃഖങ്ങളായ ഇന്ദ്രിയ അനുഭവങ്ങളെ ആസ്വദിക്കണമെന്ന ചിന്തയിൽനിന്നും അകലുക. 3. സ്വഭാവ:– ശാന്തത, തൃപ്തി, പരിവർജനം, ധൈര്യം, ഏകാഗ്രത, വിശ്വാസം എന്നീ ഷഡ്സ്വഭാവങ്ങൾ വളർത്തുക. 4. ശ്രവണ:– ഗുരുവിന്റെ കീഴിൽ വേദപഠനം നടത്തി 'തത്വമസി' തുടങ്ങിയ മഹാവാക്യങ്ങൾ പഠിക്കുക. 5. മനനം:– സത്യത്തെ മനസ്സിൽ ചിന്തിച്ചുറപ്പിക്കുക. പ്രമാണങ്ങൾ, അനുഭവങ്ങൾ, ഉപമാനങ്ങൾ, പ്രത്യക്ഷസംഭവങ്ങൾ തുടങ്ങിയ മാധ്യമങ്ങൾ ഇതിന് ഉപയുക്തമാണ്. 6. ധ്യാനം:– ചിന്തയ്ക്കും അപ്പുറത്തേക്ക് കടന്ന് ബ്രഹ്മസാക്ഷാത്കാരത്തിൽ എത്തുക. 'അഹംബ്രഹ്മാസ്മി' എന്ന ആത്മപ്രകാശനത്തിൽ ആയിത്തീരുക.

ഭാരതീയ തത്വചിന്തയുടെ ആധുനിക അടിത്തറ എന്ന് അദ്വൈതവാദത്തെ വിളിക്കുന്നതിൽ തെറ്റില്ല. ശ്രീശങ്കരനു ശേഷം ഭാരതത്തിൽ വളർന്ന എല്ലാ ദർശനങ്ങളും അദ്വൈതത്തിന്റെ വിമർശനങ്ങളൊ, അനുകരണങ്ങളൊ, വ്യാഖ്യാനങ്ങളൊ ആണെന്ന് കാണാം. അദ്വൈത ദർശനം ഭാരതമത ജീവിതത്തിന് നൽകിയ ഏറ്റവും വലിയ സംഭാവന അതിന്റെ ഏകത്വവാദമാണ്. വേദശാസ്ത്രതലത്തിൽ മാത്രമല്ല ജീവിതത്തിന്റെ വിവിധ തലങ്ങളിലെല്ലാം ഏകത്വദർശനം നല്കുന്നതിന് അദ്വൈതസിദ്ധാന്തത്തിന് ഒരു വലിയ പരിധി വരെ സാധിച്ചിട്ടുണ്ട്. ഭാരതീയ ദർശന ചരിത്രത്തിന്റെ ഗതിനാസ്തികത്വത്തിൽ നിന്നും വീണ്ടും ആസ്തികത്വത്തിലേക്ക് തിരിച്ചുവിടുവാൻ അദ്വൈതചിന്തയ്ക്ക് സാധിച്ചിട്ടുണ്ട്.

## 2. വിശിഷ്ടാദ്വൈതം (Qualified Monism)

എ. ഡി. പതിനൊന്നാം നൂറ്റാണ്ടിന്റെ രണ്ടാം ദശകത്തിൽ തമിഴ്നാട്ടിലെ ശ്രീപെരുമ്പത്തൂരിൽ (മദ്രാസിന് അടുത്ത്) ജനിച്ച രാമാനുജനാണ് വിശിഷ്ടാദ്വൈതവാദത്തിന്റെ ആദ്യ ആചാര്യൻ. രാമായണ പണ്ഡിതനായ ശൈലപൂർണനിൽ നിന്നും അദ്വൈത ചിന്തകനായ യാദവ പ്രകാശനിൽ നിന്നും ശിഷ്യത്വം സ്വീകരിച്ചശേഷം വൈഷ്ണവ ഭക്തി കേന്ദ്രമായ ശ്രീരംഗപട്ടണത്തിലെത്തി അളവാണ്ടരുടെ ശിഷ്യനായി തീർന്നു. പിന്നീട് ശ്രീരംഗത്തെ പ്രധാന വൈഷ്ണവ ആചാര്യനായി തീർന്ന രാമാനുജൻ പുരാണങ്ങളിലും ഇതിഹാസങ്ങളിലും അധിഷ്ഠിതമായ വൈഷ്ണവ ഭക്തിപ്രസ്ഥാനത്തിന്

വേദാന്തത്തിന്റെ താത്വിക അടിത്തറ നൽകുക വഴി ഭാരതത്തിലെ ആധുനിക ഭക്തിപ്രസ്ഥാനത്തിന്റെ സ്ഥാപകൻ എന്ന് അറിയപ്പെട്ടു.

വൈഷ്ണവ ഭക്തിയെ ആധാരമാക്കി അദ്ദേഹം പ്രസ്ഥാനത്രയത്തിന് ഭാഷ്യം എഴുതി. ഇദ്ദേഹത്തിന്റെ ബ്രഹ്മസൂത്രഭാഷ്യമായ ശ്രീഭാഷ്ഠം, വേദാന്തസാരം, വേദാന്തസംഗ്രഹം, വേദാന്തദീപിക തുടങ്ങിയ ഗ്രന്ഥങ്ങൾ പ്രസിദ്ധങ്ങളാണ്. വേദാന്തദർശനവും വൈഷ്ണവഭക്തിപ്രസ്ഥാനവും ഒന്നിപ്പിച്ചുകൊണ്ടുള്ള ഒരു ജീവിതദർശനമായിരുന്നു രാമാനുജാചാര്യന്റെ ലക്ഷ്യം.

കേവലാദ്വൈതത്തിന്റെ താത്വികവശങ്ങൾ സാധാരണക്കാരന് സുഗ്രാഹ്യമല്ലെന്നുള്ള വിമർശനത്തിൽ നിന്നുമാണ് വിശിഷ്ടാദ്വൈതം ആരംഭിച്ചിരിക്കുന്നത്. അതുകൊണ്ടുതന്നെ വിശിഷ്ടാദ്വൈതം കേവലാദ്വൈതത്തിന്റെ വിമർശനമായി വിലയിരുത്താവുന്നതാണ്.

**A. ജ്ഞാനസമ്പാദന പ്രക്രിയ:-** പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നീ മൂന്നു മാർഗങ്ങളേ രാമാനുജൻ അംഗീകരിക്കുന്നുള്ളു. ശബ്ദത്തിൽ (പ്രമാണം) ശങ്കരൻ ഉപനിഷത്തുകൾക്ക് മാത്രം പ്രാധാന്യം നല്കിയപ്പോൾ രാമാനുജൻ ബ്രാഹ്മണർക്കും കൂടെ പ്രാധാന്യം നൽകി കർമ്മകാണ്ഡത്തെ ഒരു പരിധിവരെ അംഗീകരിച്ചു. കാർമ്മിക മാദ്ധ്യമില്ലാത്തതായ ആരാധന ധ്യാനാത്മകമല്ല എന്നതായിരുന്നു രാമാനുജവാദം. മുക്തിമാർഗത്തിൽ ഭക്തിപ്രദമായ കർമ്മങ്ങൾക്ക് സ്ഥാനമുണ്ടെന്ന് അദ്ദേഹം പഠിപ്പിച്ചു. ജ്ഞാനസമ്പാദനം ഈശ്വരകൃപ കൊണ്ടു ലഭിക്കുന്നതാണ്. ബുദ്ധിപരമായ ചിന്താപദ്ധതികൾകൊണ്ട് മാത്രം അത് പ്രാപിക്കുവാൻ സാധിക്കുകയില്ലാ എന്നതിനാൽ ഈശ്വരകൃപയ്ക്കായി യാചിക്കണം. ഒന്നിനെയും തെറ്റെന്ന് പറഞ്ഞ് ഉപേക്ഷിച്ചു കൂടാ; മറിച്ച് അറിഞ്ഞിടത്തോളം ശരിയെന്ന് ക്രിയാത്മകമായി ചിന്തിക്കണം. ഒരു വസ്തുവിനും അതിന്റെ ഗുണത്തിനും തമ്മിൽ വേർപിരിക്കപ്പെടുവാൻ സാധിക്കാത്ത ബന്ധമുണ്ട് എന്നതിനാൽ ഒരു വസ്തുവിന്റെ തത്വത്തെയും അതിന്റെ ഗുണത്തേയും തമ്മിൽ തിരിച്ച് ചിന്തിക്കരുത് എന്നും രാമാനുജൻ വാദിക്കുന്നു.

**B. ബ്രഹ്മം:-** ബ്രഹ്മം അദ്വൈതമാണെന്ന് 'ഏകമേവം അദ്വിതീയം' എന്ന മഹാകാവ്യപ്രകാരം രാമാനുജൻ അംഗീകരിക്കുന്നു. എന്നാൽ ഗുണത്തെ കർമ്മത്തിൽ നിന്ന് വേർതിരിച്ച് കാണുവാൻ സാധിക്കുകയില്ല എന്ന വാദത്തിൽ നിന്നുകൊണ്ട് ബ്രഹ്മൻ പൂർണമായും സഗുണനാണെന്ന് അദ്ദേഹം തെളിയിക്കുന്നു. കാരണം സ്നേഹം, ആർദ്രത, ദയ തുടങ്ങി അനേക ഗുണങ്ങളിലൂടെ നാം മനസ്സിലാക്കുന്ന ബ്രഹ്മനെ 'നിർഗുണൻ' എന്നും 'നിർവ്വിശേഷൻ' എന്നും വിളിക്കുവാൻ സാധിക്കുകയില്ല (കേവലാദ്വൈതത്തിന്റെ പരമാർത്ഥിക തലത്തെ രാമാനുജൻ അംഗീകരിക്കുന്നില്ല). ബ്രഹ്മൻ കേവല ഏകത്വമല്ല; സഗുണ ഏകത്വമാണ്. ആകയാൽ നാരായണൻ, വിഷ്ണു, ഹരി

എന്നിങ്ങനെ ഏത് നാമവും ബ്രഹ്മന് ചേരുന്നതാണ്. ബ്രഹ്മന് അവതാരവും സാദ്ധ്യമാണ്. വൈഷ്ണവ മതത്തിലെ അവതാരങ്ങൾ ബ്രഹ്മന്റെ സഗുണ രൂപങ്ങളാണ്. നിത്യവും പരമോന്നതമായ ആത്മാവാകുന്ന ബ്രഹ്മത്തിന് ആത്മാവ്, പ്രകൃതി എന്നീ രണ്ട് നിത്യവിശേഷണങ്ങൾ സാദ്ധ്യമാണ്. വിശേഷണങ്ങൾ കൂടാതെ ബ്രഹ്മചിന്ത സാധ്യമല്ല. എല്ലാറ്റിന്റെയും അടിസ്ഥാന തത്വമായി ബ്രഹ്മം സ്ഥിതി ചെയ്യുന്നു. സത്യം, ജ്ഞാനം, ആനന്ദം എന്നിവ ബ്രഹ്മത്തിന്റെ സ്വഭാവങ്ങളാണ്. ഭക്തരുമായി ആളത്വബന്ധത്തിൽ സദാ വ്യാപരിക്കുവാൻ ബ്രഹ്മത്തിന് സാധിക്കും. അത് ബ്രഹ്മത്തിന്റെ അടിസ്ഥാന സ്വഭാവവുമാണ് (ക്രൈസ്തവ ചിന്തയുമായുള്ള സാമ്യം ശ്രദ്ധിക്കുക). ബ്രഹ്മം ഭക്തരിൽ സ്നേഹവും കരുണയും ചൊരിയുന്നു. ദൈവകൃപ കൂടാതെ മുക്തി സാദ്ധ്യമല്ല.

**C. മായാനിഷേധം:–** ശങ്കരദർശനത്തിലെ മായാവാദത്തെ രാമാനുജൻ പൂർണമായും നിഷേധിച്ചു. സഗുണബ്രഹ്മനിൽ അവ്യക്തതയ്ക്കോ, അജ്ഞതയ്ക്കോ, അവിദ്യയ്ക്കോ സ്ഥാനമില്ല. പരമാർത്ഥിക തലത്തിൽ 'മായ' അപ്രത്യക്ഷമാകുന്നുവെന്ന വാദത്തിന് നിലനില്പില്ലെന്ന് രാമാനുജൻ വാദിച്ചു. ബ്രഹ്മത്തിന്റെ ശരീരമായ പ്രപഞ്ചത്തെ ('ബ്രഹ്മസ്യ ശരീരം ലോകം') കേവലാദ്വൈതത്തിന്റെ ചിന്താപദ്ധതിയിൽ ഉൾപ്പെടുത്തുവാൻ സാധിക്കാതെ വന്നതിനാൽ അതിനെ 'മായ' എന്ന് നാമകരണം ചെയ്ത് ശങ്കരൻ മാറ്റി നിർത്തിയതായി രാമാനുജൻ വാദിക്കുന്നു. കേവലാദ്വൈതത്തിൽ അദ്വൈതം എന്ന് പറയുന്നുവെങ്കിലും അദ്വൈതവും പ്രപഞ്ചവും ഒന്നാണെന്ന് അംഗീകരിക്കുവാൻ അതിന് കഴിയാത്തതിനാൽ മായാവാദം ഉണ്ടാക്കി എന്ന് രാമാനുജൻ ആരോപിക്കുന്നു. വിശിഷ്ടാദ്വൈതപ്രകാരം പ്രപഞ്ചം ബ്രഹ്മന്റെ ശരീരം തന്നെയാണ്. അത് പൂർണവും നിത്യവുമായ യാഥാർത്ഥ്യമാണ്; അത് ബ്രഹ്മൻ തന്നെയാകയാൽ ബ്രഹ്മനാൽ നയിക്കപ്പെടുന്നതുമാണ്.

**D. മുക്തി:–** ബ്രഹ്മത്തിലുള്ള ആശ്രയത്തിനു പകരം ആത്മാക്കൾ സ്വയാശ്രയത്വത്തിന് മുതിരുമ്പോഴാണ് പാപം ഉണ്ടാകുന്നത്. അങ്ങനെ ബന്ധനത്തിൽ അകപ്പെടുന്ന ആത്മാക്കളുടെ രക്ഷക്കായി രണ്ട് മാർഗങ്ങൾ രാമാനുജൻ ഉപദേശിക്കുന്നു. ഇവയെ 'പ്രപത്തി' എന്ന് വിളിക്കുന്നു. പ്രപത്തി എന്നാൽ പരിപൂർണ അർപ്പണം (a complete self surrender) എന്ന് അർത്ഥം.

ഒന്നാം മാർഗം:– ഏതു മനുഷ്യനും ദൈവ ഭക്തിയിൽ കൂടി പൂർണമായും മുക്തി നേടാം. പൂർണആശ്രയത്വത്തിൽ ലഭ്യമാകുന്ന കൃപ കൊണ്ട് മോചനം പ്രാപിക്കാവുന്നതാണ്. രണ്ടാം മാർഗം:– ഉപനിഷത്ത് ചിന്താപദ്ധതിയിലൂടെയും മോക്ഷം പ്രാപ്യമാണ് (ഇതിന് സാധാരണക്കാർക്ക് കഴിയാത്തതിനാൽ ഒന്നാം മാർഗം നിർദ്ദേശിച്ചിരിക്കുന്നു). നിഷ്കാമകർമ്മം, ധ്യാനം, ഭക്തി

എന്നിവയിലൂടെ മോചനം പ്രാപിക്കാം.

ഈ രണ്ട് മാർഗവും സാധിക്കാതെ വരുന്നവർ പുനർജന്മങ്ങളിലേക്ക് ആനയിക്കപ്പെടുന്നു.

ശങ്കരനിൽ തത്വപ്രധാനമായതും ആളത്വസ്വഭാവം കാര്യമായി ദർശിക്കുവാൻ സാധിക്കാത്തതുമായ ഒരു ദൈവചിന്ത (Monism) യാണ് കാണുന്നതെങ്കിൽ രാമാനുജൻ ദൈവത്തിന്റെ ആളത്ത്വഭാവത്തിനാണ് പ്രാധാന്യം നൽകുന്നത് (Personal God - qualified Monism). ദൈവകൃപ, വിശ്വാസം, ആശ്രയം തുടങ്ങിയ ഭക്തിചിന്തകൾക്ക് രാമാനുജൻ പ്രഥമസ്ഥാനം നൽകിയിരിക്കുന്നു. ഭക്തിയിൽ നിന്ന് ജ്ഞാനവും ജ്ഞാനത്തിൽനിന്ന് സദ്കർമ്മവും സദ്കർമ്മത്തിൽ നിന്ന് മുക്തിയും സാദ്ധ്യമായി തീരുന്നുവെന്നാണ് രാമാനുജദർശനം. ഭാരതദർശനത്തെ ഭക്തിപ്രധാനമാക്കിയതിൽ രാമാനുജൻ വഹിച്ച പങ്ക് വളരെ വലുതാണ്. പരസ്പരം ശത്രുതാമനോഭാവം വളർത്തിയിരുന്ന കർമ്മ – ജ്ഞാന – ഭക്തി മാർഗങ്ങളെ രാമാനുജദർശനം ഒന്നിപ്പിക്കുന്നു. ആധുനിക ഭക്തിപ്രസ്ഥാനത്തിന്റെ പരമാചാര്യനായി അദ്ദേഹം അറിയപ്പെടുന്നതും അതുകൊണ്ടു തന്നെയാണ്.

### 3. ദ്വൈതം (Dualism)

മാധ്വാചാര്യൻ (മാധവാചാര്യൻ) പതിമൂന്നാം നൂറ്റാണ്ടിൽ (1199–1279) ആരംഭിച്ച വേദാന്തവാദം ദ്വൈതദർശനം എന്ന പേരിൽ അറിയപ്പെടുന്നു. ആത്മനും ബ്രഹ്മനും രണ്ട് പൂർണ വ്യത്യസ്ത യാഥാർത്ഥ്യങ്ങളാണെന്ന് – ദ്വൈതം (രണ്ട്) അദ്ദേഹം പഠിപ്പിച്ചു. മാധ്വഭാഷ്യം എന്ന അദ്ദേഹത്തിന്റെ ബ്രഹ്മസൂത്രവ്യാഖ്യാനവും, ഗീതാഭാഷ്യം, വിഷ്ണുതത്വനിർണയം, താത്പര്യനിർണയം എന്നീ ഗ്രന്ഥങ്ങളും ദ്വൈതവാദത്തിന് ശാസ്ത്രീയ അടിത്തറ ഒരുക്കുന്നു.

ശ്രുതിയിലെ കർമ്മകാണ്ഡത്തിനും ജ്ഞാനകാണ്ഡത്തിനും അദ്ദേഹം തുല്യപ്രാധാന്യം നൽകുന്നുണ്ട്. ദ്വൈതവാദത്തിന്റെ അടിസ്ഥാനമായി അഞ്ച് ഭേദാവസ്ഥകളെ അദ്ദേഹം എടുത്തു കാണിക്കുന്നു. ശ്രുതിയുടെ വ്യാഖ്യാനത്തിലൂടെ അവ ആധികാരികമായി തെളിയിക്കുകയും ചെയ്യുന്നു.

1. ദൈവവും ആത്മാക്കളും നിത്യമായി വ്യത്യസ്തങ്ങളാണ്. ഇവയ്ക്ക് ഒരേ സത്ത ആയിരിപ്പാൻ കഴിയുകയില്ല. 2. ഒരാത്മാവും മറ്റൊരാത്മാവും തമ്മിൽ നിത്യമായി വ്യത്യസ്തമാണ്. 3. ദൈവവും വസ്തുവും നിത്യമായി വ്യത്യസ്തമാണ്. 4. ആത്മാവും വസ്തുവും നിത്യമായി വ്യത്യസ്തമാണ്. 5. വസ്തുവിന്റെ പരമാണുക്കൾ തമ്മിലും നിത്യമായ വ്യത്യസ്തത ഉണ്ട്. ഈ വ്യത്യാസങ്ങൾ എല്ലാം പരമമായ സത്യങ്ങളാണ്. താല്ക്കാലിക തോന്നലുകൾ മാത്രമല്ല.

ദ്വൈതവാദത്തിന്റെ അടിസ്ഥാനത്തിൽ അദ്ദേഹം അവതാരസിദ്ധാന്തവും മറ്റ് വൈഷ്ണവ ഭക്തി സിദ്ധാന്തങ്ങളും അംഗീകരിക്കുന്നുണ്ട്. ദൈവം സകലത്തിന്റെയും കാരണഭൂതനാണ്. അവൻ സകലത്തിന്റെയും അന്തർയാമി (അടിസ്ഥാനതത്വം) യായി സ്ഥിതിചെയ്യുന്നുവെങ്കിലും അവയ്ക്കെല്ലാം അതീതനാണ്. പ്രകൃതി അഥവാ ആത്മാവും നിത്യമായ സ്വയംഭൂവാണ്. അത് ഇല്ലായ്മയോ തോന്നലോ അല്ല; യാഥാർത്ഥ്യമാണ്. എന്നാൽ ആത്മാവിന് ദൈവത്തിൽ ആശ്രയിക്കുകയും അതിലൂടെ പൂർണതയിലേക്ക് വളരുകയും ചെയ്യുവാനുള്ള പൂർണസ്വാതന്ത്ര്യം ഉണ്ട്. കർമ്മബന്ധത്തിൽപ്പെടാതെ പൂർണതയിൽ ആയിത്തീരുന്നതാണ് മുക്തി. ഇതിന് മതജീവിതവും ഭക്തിയും ആവശ്യമാണ്. മുക്തി പ്രാപിക്കുമ്പോൾ ഒരിക്കലും വ്യക്തിത്വം നഷ്ടപ്പെടുകയോ ദൈവത്വം പ്രാപിക്കുകയോ ചെയ്യുന്നില്ല; മറിച്ച് ദൈവദർശനത്തിൽ നിത്യമായ സ്വാതന്ത്ര്യത്തിൽ വസിക്കുന്നു. സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നീ ഘട്ടങ്ങളിലൂടെയാണ് മുക്തി സാധ്യമായി തീരുന്നത്. ഈ ആത്മദൈവദർശനം (കൂടിക്കാഴ്ച) വിഗ്രഹദർശനമോ, മാനസികപരിജ്ഞാനമോ, ഭൗതികദർശനമോ അല്ല; മറിച്ച് ധാർമ്മിക ജീവിതം, ആഗ്രഹനിഗ്രഹം, വേദപഠനം, ധ്യാനം, ദൈവാശ്രയം, ഗുരുപാദം തുടങ്ങിയവയിലൂടെയുള്ള കണ്ടെത്തലാണ് - ദർശനമാണ്. ദൈവകൃപ കൊണ്ട് ലഭ്യമാകുന്ന ദൈവദർശനത്തിൽ ഭക്തന്റെ സമർപ്പണം പൂർണമാകുന്നു. അപ്പോൾ അഹങ്കാരം നീങ്ങി മുക്തി ലഭിക്കുന്നു.

### 4. ദ്വൈതാദ്വൈതം (Dualistic Monism)

ദ്വൈതവാദവും അദ്വൈതവാദവും ചേർന്നുവരുന്ന ഒരു വേദാന്തദർശനം നിംബാർക്കാചാര്യൻ ആവിഷ്കരിച്ചിരിക്കുന്നു. ബ്രഹ്മം, ആത്മാവ്, പ്രകൃതി തുടങ്ങിയവ ഒരേസമയം വ്യത്യസ്തവും അതേസമയം ഏകവുമായ യാഥാർത്ഥ്യമാകുന്നുവെന്ന് നിംബാർക്കദർശനം പഠിപ്പിക്കുന്നു. ആത്മാവും പ്രകൃതിയും ബ്രഹ്മത്തിൽ ആശ്രയിച്ചുകൊണ്ട് (ഈ അവസ്ഥയ്ക്ക് 'സ്വാഭാവിക ഭേദാഭേദം' എന്ന് പറയാം) സ്വതന്ത്രമായ അസ്തിത്വം കാണിക്കുന്നു. സത്താപരമായി ഒന്നാണെങ്കിലും സ്വഭാവത്തിൽ ബ്രഹ്മവും, ആത്മാവും പ്രകൃതിയുമെല്ലാം വ്യത്യസ്തങ്ങളാണ്.

മുക്തിമാർഗ്ഗം വിശിഷ്ടാദ്വൈതത്തിന്റേതു തന്നെയാണ് ഇവിടെയും ഉപയോഗിച്ചിരിക്കുന്നത്. ദൈവവുമായുള്ള സ്വഭാവത്തിലുള്ള സാമ്യതയാണ് മുക്തിയിൽ ആത്മാക്കൾക്ക് ലഭിക്കുന്നത്. ദ്വൈതവാദത്തെ വിശിഷ്ടാദ്വൈതവാദത്തിലേക്ക് ആനയിക്കുവാനുള്ള ഒരു ശ്രമമാണ് തെലുങ്ക് ബ്രാഹ്മണനായ നിംബാർക്കാചാര്യനിൽ കാണുന്നത്.

### 5. ശുദ്ധാദ്വൈതം (Pure - Monism)

കൃഷ്ണഭക്തനായ വല്ലഭാചാര്യനാണ് (1479-1531) ശുദ്ധാദ്വൈതവാദ

ത്തിന്റെ പ്രണേതാവ്. കേവല അദ്വൈതത്തിന്റെ താത്വിക അടിത്തറയിൽ നിന്നുകൊണ്ട് കൃഷ്ണഭക്തിയെ ന്യായീകരിക്കുവാനുള്ള ശ്രമമാണിത്. ആത്മാവും പ്രകൃതിയും ബ്രഹ്മനിൽ നിന്നും ഭിന്നമല്ല എന്നതാണ് പ്രധാന പഠിപ്പിക്കൽ. 'ആണുഭാഷ്യം' എന്നറിയപ്പെടുന്ന ബ്രഹ്മസൂത്രഭാഷ്യമാണ് മൂല കൃതി. കേവലാദ്വൈതത്തിലെ തെറ്റുകൾ തിരുത്തപ്പെട്ടത് എന്ന അർത്ഥ ത്തിലാണ് 'ശുദ്ധാദ്വൈതം' എന്ന് വിളിച്ചിരിക്കുന്നത്. മായാവാദം വല്ലഭാ ചാര്യർ നിരസിക്കുന്നു.

സത് – ചിത് – ആനന്ദം ബ്രഹ്മം കൃഷ്ണൻ തന്നെയാണ്. ബ്രഹ്മത്തെ 'ബ്രഹ്മ – കൃഷ്ണം' എന്ന് ഉപയോഗിക്കുന്നു. ആദിയിൽ ബ്രഹ്മ – കൃഷ്ണം മാത്രമുണ്ടായിരുന്നു. അതിൽനിന്നും സകലവും ഉണ്ടായി. പ്രപഞ്ചം ബ്രഹ്മ – കൃഷ്ണത്തിന്റെ സ്വരൂപപരിണാമമാണ്. ജഗത്സ്വപ്നമോ, വിഭ്രാന്തിയോ, ജാലവിദ്യയോ അല്ല, അത് ബ്രഹ്മത്തിന്റെ യഥാർത്ഥ പരിണാമഭാവഭേദം മാത്രമാണ്.

ബ്രഹ്മാംശമായതും അണുസ്വഭാവത്തോടു കൂടിയതുമായ നിത്യ ആത്മാക്കൾ ശരീരത്തിൽ നിറഞ്ഞിരിക്കുന്നു. സത് – ചിത് ഗുണങ്ങളുള്ള ആത്മാക്കൾ ആനന്ദസ്വഭാവം കൂടെ കൈവരിക്കുമ്പോൾ മുക്തി പ്രാപിക്കുന്നു. ആത്മാക്കൾ മൂന്നു തരം ഉണ്ട്. 1. പ്രവാഹം:– സംസാരത്തിൽ ഒഴുകിക്കൊണ്ടിരിക്കുന്നവ. 2. മര്യാദ:– പ്രമാണവിധിതമായ മുക്തിമാർഗത്തിൽ ചലിക്കുന്നവ. 3. പുഷ്ടി:– ദൈവഭക്തി മുഖാന്തിരം കൃപ പ്രാപിക്കുന്നവ. ഇവയിൽ പുഷ്ടിയാണ് ശ്രേഷ്ഠമാർഗ്ഗം. ഭാഗവതത്തിലെ ഗോപികമാരെപ്പോലെ ക്യഷ്ണാനന്ദത്തിൽ ആത്മാവ് പ്രവേശിക്കുന്നതാണ് യഥാർത്ഥ മുക്തി. പുഷ്ടി കൊണ്ട് ഇത് സാധ്യമാകുന്നു.

ഭക്തിപ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് വേദാന്തദർശനങ്ങളെ ഉപയോഗപ്പെടുത്തിയെന്നതാണ് വല്ലഭാചാര്യന്റെ നേട്ടം.

### 6. അചിന്ത്യഭേദാഭേദം (Identity in difference)

ബംഗാൾ വൈഷ്ണവിസത്തിന്റെ ആചാര്യനായ മഹാപ്രഭു ചൈതന്യയാണ് (1485–1533) ഈ സിദ്ധാന്തം കൊണ്ടുവന്നത്. ബ്രഹ്മം ആത്യന്തികമായി അവാച്യവും (indescribable) അചിന്ത്യവും (unthinkable) ആകുന്നു. ബ്രഹ്മആനന്ദം അനുഭവിക്കുക എന്നല്ലാതെ ബ്രഹ്മതത്വത്തെക്കുറിച്ച് അധികം ചിന്തിക്കുന്നത് തന്നെ മൗഢ്യമാകുന്നു. കാരണം ബ്രഹ്മം അചിന്ത്യമായ ഭേദാഭേദമാണ്. പ്രസ്ഥാനത്രയവും ഭാഗവതവുമാണ് ഈ ദർശനത്തിന്റെ അടിസ്ഥാനം. ബംഗാളിലെ ക്യഷ്ണഭക്തിപ്രസ്ഥാനത്തിന്റെ (ചൈതന്യമാർഗ്ഗം) അടിസ്ഥാന ആശയം എന്നതിനാൽ ഈ ചിന്തയ്ക്കും ഭാരതീയ ദർശന ചരിത്രത്തിൽ കുറവല്ലാത്ത സ്ഥാനം ലഭിച്ചിട്ടുണ്ട്. ബ്രഹ്മനെ കൃഷ്ണനായി മനസ്സിലാക്കി കൃഷ്ണഭക്തിയിൽ മുഴുകുന്നതാണ് മുക്തിമാർഗ്ഗം. ഭക്തി

മാത്രമാണ് മുക്തിമാർഗ്ഗം. കർമ്മത്തെയും ജ്ഞാനത്തേയും പൂർണ്ണമായും നിഷേധിക്കുന്നു. ഭക്തി ദൈവത്തോടുള്ള പൂർണ അശ്രയവും മനുഷ്യനോടു (ദൈവത്തിനുള്ള) പൂർണസ്നേഹവും ആകുന്നു. ഭക്തി ജീവിതത്തിൽ വളരുന്നതോടെ മുക്തി കരഗതമാകുന്നു.

**ഉപസംഹാരം**

വേദാന്തചിന്തയുടെ വ്യാഖ്യാനങ്ങളിൽ നിന്നും ഉടലെടുത്ത ദർശനങ്ങളെക്കുറിച്ച് പഠിക്കുവാൻ ശ്രമിക്കുകയാണ് ഈ പാഠത്തിൽ ചെയ്തത്. ശ്രീ. അരബിന്ദോ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി, ഡോ. എസ്. രാധാകൃഷ്ണൻ തുടങ്ങിയവരും തങ്ങളുടേതായ വേദാന്തചിന്തകളും പ്രസ്ഥാനങ്ങളും ഉണ്ടാക്കിയിട്ടുണ്ടെങ്കിലും അവ ഇവിടെ ചർച്ചയ്ക്ക് എടുക്കുന്നില്ല (*ധർമ്മദീപ്തി,* യൂണിറ്റ് 1, പാഠം 4, 5, 6 കാണുക).

പ്രസ്ഥാനത്രയങ്ങളുടെ അടിസ്ഥാനത്തിൽ ഭാരതീയ തത്വചിന്തയ്ക്ക് വ്യാഖ്യാനങ്ങൾ നൽകിയെന്നതാണ് മേല്പറഞ്ഞ വേദാന്തദർശനങ്ങളുടെ പ്രധാന നേട്ടമായി കണക്കാക്കപ്പെടുന്നത്. ഭാരതത്തിന് ദാർശനികലോകത്ത് അഭിമാനിക്കാവുന്ന ഒരു ദർശനം കാഴ്ചവയ്ക്കുവാൻ ശ്രീശങ്കരന് കഴിഞ്ഞുവെങ്കിൽ ഭാരതത്തിന്റെ മതജീവിതത്തിലേയ്ക്ക് തത്വചിന്തയെ കൈപിടിച്ച് നടത്തുവാൻ രാമാനുജന് സാധിച്ചു. വേദാന്ദത്തിൽ ബഹുതത്വവാദത്തിനും സ്ഥാനമുണ്ടെന്ന് മാധാവാചാര്യൻ സ്ഥാപിച്ചപ്പോൾ സമന്വയത്തിനുള്ള ശ്രമമാണ് നിംബാർക്കനിൽ കാണുന്നത്. വല്ലഭനും, ചൈതന്യമഹർഷിയും വേദാന്തത്തെ ഭക്തിപ്രസ്ഥാനത്തിലൂടെ ജനകീയവല്ക്കരിക്കുകയാണ് ചെയ്തത്.

ബി. സി. ആറാം നൂറ്റാണ്ടു മുതൽ ശക്തി പ്രാപിച്ചിരുന്ന നാസ്തികവാദങ്ങളോടുള്ള പ്രതിവാദമായി മാറിയ വേദാന്തപ്രസ്ഥാനം ഭാരതീയഭക്തി പ്രസ്ഥാനത്തിന് നൽകിയ സംഭാവനകൾ വളരെ വലുതാണ്.

## പാഠം 5

# ശൈവ – വൈഷ്ണവ – ശാക്ത മതദർശനങ്ങൾ

❑ ശൈവമതം ❑ ശൈവസിദ്ധാന്തികൾ ❑ പാശുപതർ ❑ കാപാലികന്മാർ ❑ മഹാവ്രതന്മാർ ❑ വീരശൈവമതം (ലിംഗായതന്മാർ) ❑ കാശ്മീരശൈവമതം ❑ വൈഷ്ണവമതം ❑ ദക്ഷിണേന്ത്യയിലെ വൈഷ്ണവപ്രസ്ഥാനങ്ങൾ ❑ ഉത്തരേന്ത്യയിലെ വൈഷ്ണവഭക്തർ ❑ പടിഞ്ഞാറെ ഇന്ത്യയിലെ വൈഷ്ണവമതം ❑ കിഴക്കേ ഇന്ത്യയിലെ വൈഷ്ണവമതം ❑ ശാക്തമതം ❑ കുണ്ഡലിനി യോഗം ❑ ഉപസംഹാരം

ഭക്തിയിൽ അധിഷ്ഠിതമായ മൂന്ന് ഹൈന്ദവമത പ്രസ്ഥാനങ്ങളാണ് ഈ പഠനത്തിൽ ഉൾപ്പെടുത്തുന്നത്. വേദകാലത്തിനു മുമ്പുതന്നെ ഭാരതമത ജീവിതത്തിൽ ശിവ ആരാധന (ലിംഗയോനി ആരാധന) ഉണ്ടായിരുന്നുവെന്ന് കാണുന്നുണ്ട്. എന്നാൽ ആര്യാഗമനത്തോടെ വേദദൈവങ്ങളും, വേദത്തിൽ അടിസ്ഥാനപ്പെടുത്തിയ കർമ്മമാർഗ്ഗവും ശക്തിപ്പെട്ടതിനാൽ ഭക്തിപ്രധാനങ്ങളായ ആരാധനസമ്പ്രദായം പിൻതള്ളപ്പെട്ടതായി ചരിത്രത്തിൽ കാണുന്നു. ബി. സി. മൂന്നാം നൂറ്റാണ്ടോടു കൂടെ ഭഗവത്ഗീത, പുരാണങ്ങൾ, ഇതിഹാസങ്ങൾ എന്നിവയുടെ പിൻബലത്തോടെ ഭക്തിമതം വീണ്ടും ശക്തിപ്പെടുകയും കർമ്മമാർഗ്ഗത്തെയും ജ്ഞാനമാർഗ്ഗത്തെയും അതിജീവിച്ച് അത് വളരുകയും ചെയ്തുവെന്ന് മനസ്സിലാക്കാം. കർമ്മമാർഗ്ഗവും ജ്ഞാനമാർഗ്ഗവും അചിരേണ ഭക്തിമാർഗ്ഗത്തിലേക്ക് ചേർക്കപ്പെട്ട് ഒന്നിച്ച് വളരുന്ന ചിത്രമാണ് ഭക്തിപ്രസ്ഥാനങ്ങൾ എന്ന പേരിൽ അറിയപ്പെടുന്ന ശൈവമതത്തിലും വൈഷ്ണവമതത്തിലും ശാക്തമതത്തിലും പിന്നീട് കാണുന്നത്. കർമ്മത്തേയും ജ്ഞാനത്തേയും ഭക്തിയിൽ സമന്വയിപ്പിച്ച് താത്വിക അടിസ്ഥാനത്തിൽ പടുത്തുയർത്തിയ ഒരു പ്രസ്ഥാനമായി ഭക്തിമതപ്രസ്ഥാനങ്ങളെ മനസ്സിലാക്കാം. ഭക്തിമതത്തിന്റെ ഭാഗമായി ഉയർന്നുവന്ന വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളുമാണ് ഇന്നത്തെ ഹൈന്ദവ വിശ്വാസത്തിന്റെ കേന്ദ്രബിന്ദു. ഭാരതത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളുടെയും മതവിശ്വാസത്തിന്റെ ഉറവിടം എന്ന നിലയിൽ ഭക്തിമതങ്ങളുടെ വിവിധ ഭാവങ്ങൾ പ്രത്യേക പഠനം അർഹിക്കുന്നവയാണ്.

### 1. ശൈവമതം (Shaivism)

വേദകാലത്തിനു മുമ്പേ കാണപ്പെടുന്ന ഭാരതീയ വിശ്വാസമാണ് ശിവ ആരാധന എന്ന് കണ്ടുവല്ലോ. വേദങ്ങളിൽ ശിവൻ, രുദ്രൻ എന്ന പേരിൽ അറിയപ്പെടുന്നുണ്ട്. ഇടിമിന്നലിന്റെ ദൈവം എന്ന് രുദ്രനെക്കുറിച്ച് വേദങ്ങളിൽ കാണുന്നു. രോഗങ്ങളിൽനിന്നും പ്രകൃതിക്ഷോഭങ്ങളിൽ നിന്നും മാനവകുലത്തെ രക്ഷിക്കുന്നവനാണ് രുദ്രൻ. പശുപതി (കന്നുകാലികളെ പരി

പാലിക്കുന്നവൻ), ശംഭു, ശങ്കരൻ തുടങ്ങിയ പര്യായങ്ങളും രുദ്ര – ശിവ സങ്കല്പത്തിന് വേദകാലം മുതൽ നല്കുന്നുണ്ട്. അഥർവ്വവേദത്തിൽ ശിവനെ മഹാദേവൻ എന്നും ഭൂതപതി (Lord of Souls) എന്നും വർണ്ണിക്കുന്നു. ഗൃഹ്യസൂത്രങ്ങളിൽ ശിവൻ ശക്തിയുടെയും നന്മയുടെയും സംഹാരത്തിന്റെയും മൂർത്തിയായി ആരാധിക്കപ്പെടുന്നുമുണ്ട്.

ശ്വേതാശ്വതരോപനിഷത്തിൽ ശിവനെ ഏകദൈവമായി ചിത്രീകരിക്കുകയും സൃഷ്ടി – സ്ഥിതി – സംഹാരം എന്നീ ഗുണങ്ങളുടെ കർത്താവായി മനസ്സിലാക്കുകയും ചെയ്യുന്നതു കാണാം. മഹാഭാരതത്തിലാണ് ശിവ ആരാധനയ്ക്കുള്ള ശക്തമായ തെളിവുകൾ കാണുന്നത്. അർജ്ജുനനനും കൃഷ്ണനും കൂടെ ഹിമാലയത്തിൽ ചെന്ന് ശിവനെ (ശങ്കരനെ) ആരാധിച്ചുവെന്നും അർജ്ജുനൻ ശിവനിൽ നിന്നും പാശുപതാസ്ത്രം സ്വീകരിച്ചുവെന്നും വായിക്കുന്നു. അനുശാസനപർവത്തിൽ കൃഷ്ണൻ ശിവന്റെ അപദാനങ്ങളെ പ്രകീർത്തിക്കുന്നുണ്ട്. ശിവൻ മഹാമേരുപർവ്വതത്തിൽ (ഹിമാലയത്തിൽ) വസിച്ച് ലോകപരിപാലനം നടത്തുന്നുവെന്നും തന്റെ ഭാര്യ പാർവ്വതി (ഉമ, കാരാളി, കാളി, ദുർഗ എന്നീ പേരുകളിലും അറിയപ്പെടുന്നു) ശിവശക്തിയായി ലോകത്ത് പരിവർത്തിക്കുന്നുവെന്നും മഹാഭാരതം പഠിപ്പിക്കുന്നു. പരമോന്നത ദൈവമാണ് ശിവൻ. അവൻ നിത്യയോഗിയായി ധ്യാനത്തിലിരിക്കുന്നു. അവന്റെ വാഹനം കാളയാണ്. ആയുധം ത്രിശൂലമാണ്. തന്റെ നെറ്റിയിലെ മൂന്നാം കണ്ണിൽ നിന്നും പുറപ്പെടുന്ന ദഹനാഗ്നി കൊണ്ട് അവന് സകലത്തെയും ദഹിപ്പിക്കാൻ കഴിയും. ശിവനടനമാണ് പ്രപഞ്ച താളത്തിന്റെ അടിസ്ഥാനം തുടങ്ങി അനേകം ശിവസങ്കല്പങ്ങൾ കാണുന്നുണ്ട്. അഭിമന്യു ലിംഗ – യോനി വിഗ്രഹം വച്ചുകൊണ്ട് ശിവ ആരാധന നടത്തുന്നതായും അനുശാസന പർവത്തിൽ രേഖപ്പെടുത്തുന്നുണ്ട്.

ചുരുക്കത്തിൽ വേദകാലത്തിനു മുമ്പേയുള്ള പ്രാചീന ഭാരതീയ കാർഷിക മതങ്ങളിൽ നിന്നും (Fertility cult) ആരംഭിച്ച ശിവആരാധന വേദകാലത്ത് ഒളിഞ്ഞും ഇതിഹാസകാലങ്ങളിൽ കൂടുതൽ തെളിഞ്ഞും കാണുന്നു. ഭക്തിപ്രസ്ഥാനകാലമാകുമ്പോഴേക്കും ശിവനെ പരമേശ്വരൻ, മഹാദേവൻ എന്ന സ്ഥാനങ്ങളിൽ കണ്ട് ആരാധിക്കുവാൻ തുടങ്ങുന്നു.

സ്വയം പ്രകാശിക്കുന്നത്, ചൈതന്യവത്തായത് കൃപ നിറഞ്ഞത്, ശുഭമായത് എന്നല്ലാമാണ് 'ശിവ' ശബ്ദത്തിന്റെ അർത്ഥങ്ങൾ. നൂറ്റാണ്ടുകളിലൂടെ കൈമറിഞ്ഞുവന്ന ഒരു പ്രാചീന വിശ്വാസം എന്നതുകൊണ്ടു തന്നെ ശൈവമതത്തിന് ഒരു ഏകഭാവമോ നിയതനിയമങ്ങളോ ഇല്ല. 'സർവം ശിവമയം, ശിവശക്തിമയം' എന്ന് വിശ്വസിക്കുന്നവരെല്ലാം ശിവ ആരാധനക്കാരാണ്. വിവിധ പാരമ്പര്യങ്ങളിലുള്ള ശൈവാരാധന കാണപ്പെടുന്നുണ്ടെങ്കിലും അവയിൽ പ്രധാനപ്പെട്ട ചിലതു മാത്രമേ ഇവിടെ പഠന വിഷയമാക്കുന്നുള്ളു.

### A. ശൈവസിദ്ധാന്തികൾ

എ. ഡി. പതിനൊന്നാം നൂറ്റാണ്ടോടെ തമിഴകത്ത് (ഇന്നത്തെ കേരളവും തമിഴ്നാടും കർണ്ണാടകത്തിന്റെ ചില ഭാഗങ്ങളും ചേർന്നത്) ശക്തി പ്രാപിച്ചിരുന്ന ശൈവമതമാണ് 'ശൈവസിദ്ധാന്തം' എന്ന് അറിയപ്പെടുന്നത്. തിരുജ്ഞാനസംബന്ധർ, അപ്പർ, സുന്ദര തുടങ്ങിയ ശിവഭക്തകവികളുടെ പാട്ടുകൾ ചേർന്ന 'തേവാരം' എന്ന ഗ്രന്ഥവും (ഇതിന് വേദങ്ങളുടെ സ്ഥാനം കല്പിച്ചിരിക്കുന്നു) മണിക്കവാചികർ രചിച്ച 'തിരവാചകം' എന്ന ഗ്രന്ഥവും (ഉപനിഷത്തിന്റെ സ്ഥാനം നൽകുന്നു) ഉൾപ്പെടെ പതിനൊന്ന് ഗ്രന്ഥശേഖരങ്ങൾ ക്രോഡീകരിക്കപ്പെട്ട 'തിരുമറ്റെ' എന്ന ഗ്രന്ഥസമുച്ചയമാണ് അടിസ്ഥാനപ്രമാണമായി ഇവർ എടുക്കുന്നത് (പതിനൊന്നാം നൂറ്റാണ്ടിൽ ആണ്ടാർ നമ്പി എന്ന ശൈവ സിദ്ധാന്തി ഇത് ക്രോഡീകരിച്ചുവെന്ന് അനുമാനിക്കുന്നു). കൂടാതെ മെയ്കണ്ടരുടെ 'ശിവജ്ഞാനബോധം' (13-ാം നൂറ്റാണ്ട്), അരുളാനദിയുടെ ശിവജ്ഞാന സിദ്ധിയാർ; ഉമാപതിയുടെ 'ശിവപ്രകാശം' തുടങ്ങിയ തത്വചിന്താഗ്രന്ഥങ്ങളും ശൈവസിദ്ധാന്തികൾക്ക് പ്രധാനപ്പെട്ടവയായി എണ്ണുന്നു.

ശിവൻ മാത്രമാണ് അടിസ്ഥാന യാഥാർത്ഥ്യം എന്നതാണ് ശൈവസിദ്ധാന്തത്തിന്റെ മൂലതത്വം. ജ്ഞാനം എന്നാൽ ശിവനെ അറിയുന്നതാണ്. ശിവജ്ഞാനത്തിന്റെ സാക്ഷാത്കാരമാണ് ബോധം. ജ്ഞാനത്തിലൂടെ ശിവഭക്തി സമ്പാദിക്കണം. ഇതിനുള്ള ഉപാധി ശൈവമതഗ്രന്ഥങ്ങളുടെ പാരായണവും അതിൻപ്രകാരമുള്ള ജീവിതവുമാണ്. ശിവൻ നേരിട്ട് വെളിപ്പെടുത്തുന്ന ശിവജ്ഞാനം ശൈവഭക്തരായ ഗുരുക്കന്മാരുടെ സഹായത്തോടെ പ്രാപിക്കുന്നവനാണ് ശിവഭക്തൻ. ശിവഭക്തരായ ഗുരുക്കന്മാർ 'അടിയാർ' എന്ന് അറിയപ്പെടുന്നു.

ആത്യന്തികവും നിത്യവും പരമവുമായ യാഥാർത്ഥ്യം ശിവൻ മാത്രമാണ്. എന്നാൽ ജീവാത്മാവ്, ലോകം (പ്രപഞ്ചം) എന്നിവയും ശിവബന്ധത്തിൽ നിലനില്ക്കുന്ന യാഥാർത്ഥ്യങ്ങളാണ്. ഇവ മൂന്നിനെയും യഥാക്രമം 'പതി', 'പശു', 'പാശം' എന്നിങ്ങനെ വിളിക്കുന്നു.

1. പതി (പരമാത്മാവ്):- അനന്തം, സച്ചിദാനന്ദം, ഏകം, അഖണ്ഡം എന്നെല്ലാം വിശേഷിപ്പിക്കാവുന്ന ശിവനാണ് 'പതി' (പിതാവ്, ഭർത്താവ്, സ്രഷ്ടാവ് എന്നീ അർത്ഥങ്ങൾ 'പതി'ക്ക് നൽകാം). മറ്റു ദേവന്മാരും ദേവികളുമെല്ലാം ശിവന്റെ ആജ്ഞാനുവർത്തികളായി സൃഷ്ടി സ്ഥിതി സംഹാരപ്രക്രിയയിൽ ശിവനെ സഹായിക്കുന്നു. എല്ലാറ്റിന്റെയും അടിസ്ഥാനശക്തിയും (അന്തര്യാമി) അതേസമയം എല്ലാറ്റിനും അതീതനുമാകുന്നു എന്നതിനാൽ ശിവനെ മഹേശ്വരനെന്നു വിളിക്കാം. ആളത്വം, സ്വയംബോധം, ബുദ്ധി തുടങ്ങിയ വ്യക്തിത്വഭാവങ്ങൾ ശിവന് ഉണ്ട്.

2. പശു (ജീവാത്മാവ്):- ശിവനെപ്പോലെ ആത്മാക്കളും നിത്യവും സ്വത ന്ത്രവും സർവജ്ഞത്വം ഉള്ളവയുമാകുന്നു. ആത്മാക്കൾ അനന്തവും അനേ കവുമാണ്. ആത്മാക്കൾ ശിവനല്ല; ശിവനിൽ നിന്നും വ്യത്യസ്തമാണ്. ശിവ ജ്ഞാനത്തിലൂടെ അവയ്ക്ക് ശിവഭാവം പ്രാപിക്കാമെന്നു മാത്രം.

മൂന്നു വിധത്തിലുള്ള ബന്ധനങ്ങൾക്ക് ആത്മാക്കൾ വിധേയമാകുന്നു. ഈ ബന്ധനങ്ങളെ 'മലങ്ങൾ' (Impurities) എന്ന് പറയുന്നു. ബന്ധനങ്ങൾ നിമിത്തം ആത്മാക്കൾക്ക് അവയുടെ അനന്തശക്തിയെക്കുറിച്ചുള്ള ജ്ഞാനം നഷ്ടപ്പെടുന്നതിനാൽ ബന്ധനങ്ങളിൽ നിന്നും അവ രക്ഷപ്പെടണം. ആണവ, കർമം, മായ എന്നിവയാണ് മൂന്നു ലക്ഷണങ്ങൾ: 1. ആണവ: സർവ്വവും നിറഞ്ഞുനിൽക്കുന്ന ആത്മാവിന് ആയത് അറിയുവാൻ സാധി ക്കാതെ താൻ ഒരു അണു മാത്രമാകുന്നുവെന്ന തോന്നൽ ഉണ്ടാകുന്ന ബന്ധനമാണിത്. 2. കർമ്മം: ആണവ ഭാവത്തിൽ നിന്ന് ഉണ്ടാകുന്ന നന്മയോ, തിന്മയോ ആയ പ്രവർത്തികളുടെ ഫലമായി കർമ്മബന്ധനമുണ്ടാകുന്നു. 3. മായ: കർമ്മഫലമായി പഞ്ചേന്ദ്രിയ – ജ്ഞാനേന്ദ്രിയ ബന്ധിതമായ ശരീരം ഉണ്ടാകുന്നു. ഇതാണ് മായ. ഈ മൂന്നു ബന്ധനങ്ങളാൽ ആത്മാക്കൾ ശിവ ഭാവത്തിൽ നിന്നും അകന്നുപോകുന്നു. മൂന്നു ബന്ധനങ്ങളിൽ നിൽക്കുന്ന ആത്മാക്കളെ സകാല ആത്മാക്കൾ എന്നും, മായയിൽ നിന്നും കർമ്മത്തിൽ നിന്നും രക്ഷപ്പെട്ടവയെ വിജ്ഞാനകാല ആത്മാക്കൾ എന്നും പറയുന്നു.

ദൈവകൃപ നിമിത്തം ശിവൻ സ്വയം ആത്മാവിന് വെളിപ്പെടും. അപ്പോൾ ആത്മാവ് ജ്ഞാനത്തിൽ പ്രകാശിക്കും. ശിവൻ ആത്മാവിനെ ശുദ്ധീകരിച്ച് അതിന്റെ പൂർവ്വാവസ്ഥയായ ശിവഭാവത്തിൽ എത്തിക്കുന്നു. അപ്പോൾ ആത്മാവ് തന്റെ ലോകഭാവത്തോട് (സംസാര ചക്രത്തോട് വിരക്തി നേടു കയും ശിവ ഭാവത്തിൽ ആനന്ദിക്കുകയും ചെയ്യുന്നു. ആത്മാവ് ശിവനായി ത്തീരുന്നില്ല; മറിച്ച് ഇതുവരെയും വസ്തുവിൽ കൂടി സ്വയത്തെ അറിഞ്ഞി രുന്ന ആത്മാവ് ശിവജ്ഞാനത്താൽ നിറയുമ്പോൾ ശിവനിലൂടെ തന്റെ യഥാർത്ഥഭാവത്തെ ഗ്രഹിക്കുന്നു. ശിവജ്ഞാനം പ്രാപിക്കുന്നതിനു വേണ്ടി നൽകുന്ന കൃപയുടെ ഭാഗമാണ് ബന്ധവും അതിൽ നിന്നുള്ള മോചനവും എന്നതിനാൽ ശിവകൃപയാണ് ആത്മാവിന്റെ അടിസ്ഥാനം.

മുക്തിക്ക് നാല് ഘട്ടങ്ങൾ ഉണ്ട്: 1. കാര്യ: ദൈവവസന്നിധിയിൽ പൂർണ ഒരുക്കത്തോടെ ആരാധനയ്ക്കായി സമർപ്പിക്കുന്നതാണ് ആദ്യ ഘട്ടം. 'ദാസ മാർഗം' എന്നും ഇതിനെ പറയുന്നുണ്ട്. ദാസമാർഗത്തിലൂടെ ആത്മാവ് ദൈവ സന്നിധിയിൽ എത്തുന്നുവെന്നതിനാൽ 'സാന്നിദ്ധ്യം' അഥവാ 'സാലോക്യം' എന്ന് ഈ അവസ്ഥയ്ക്ക് പറയുന്നു. 2 ക്രിയ: ആരാധനയുടെ ഭാഗമായി പൂജകളും ക്രിയകളും അനുഷ്ഠിക്കുന്നു. ശിവനെ പിതൃതുല്യം ശുശ്രൂഷി ക്കുക എന്ന ആശയത്തിൽ നിന്നും ഈ ഘട്ടത്തെ 'സത്പുത്രമാർഗ്ഗം' എന്ന് വിശേഷിപ്പിക്കുന്നു. ഇവിടെ ആത്മാവ് 'സാമീപ്യ' അനുഭവത്തിൽ എത്തുന്നു.

3. യോഗ: ധ്യാനത്തിലൂടെ ശിവനെ ആരാധിക്കുന്ന ഘട്ടമാണിത്. ശിവസഖ്യത്തിലേക്ക് എത്തുന്നതിനാൽ ഇതിനെ 'സഖ്യമാർഗ്ഗം' എന്നും ഇതിലൂടെ ഉണ്ടാകുന്ന അനുഭവത്തെ 'സാരൂപ്യം' എന്നും പറയുന്നു. 4. ജ്ഞാന: ഈ ഘട്ടത്തിൽ ആത്മസാക്ഷാത്കാരം കൈവരിക്കുന്നു. ശിവഭാവം പൂർണ്ണമാകുന്നതിനാൽ ഈ ഘട്ടത്തെ 'സന്മാർഗ്ഗം' എന്നും അനുഭവത്തെ 'സായൂജ്യം' എന്നും പറയുന്നു. ആത്മാവ് ഇവിടെ ശിവജ്ഞാനത്തിൽ സായൂജ്യം പ്രാപിക്കുന്നു.ആത്മാവിന്റെ പരമലക്ഷ്യം ഇതാണ്. ഈ അവസ്ഥയ്ക്ക് അദ്വൈതം എന്ന് ശൈവസിദ്ധാന്തികൾ പറയാറുണ്ട്. കാര്യ, ക്രിയ, യോഗ, ജ്ഞാന ഘട്ടങ്ങളിലൂടെ ദാസമാർഗം, സത്പുത്രമാർഗം, സഖ്യമാർഗം, സന്മാർഗം എന്നിവ അവലംബിച്ച് സാലോക്യ, സാമീപ്യ, സാരൂപ്യ, സായൂജ്യ അനുഭവങ്ങളിലൂടെ അദ്വൈതാവസ്ഥ പ്രാപിക്കുന്നതാണ് ശൈവസിദ്ധാന്തികളുടെ മുക്തി. ശിവകൃപ മാത്രമാണ് മുക്തിയ്ക്ക് നിദാനം. അനുതാപത്തേക്കാളും ശിവജ്ഞാനത്തിനുള്ള തൃഷ്ണയിലാണ് ശിവകൃപ ലഭ്യമാക്കുന്നത്. ഭക്തിപൂർവകമായ ആരാധനാജീവിതമാണ് ശിവസിദ്ധാന്തം പഠിപ്പിക്കുന്നത് എന്ന് ഒറ്റ വാക്കിൽ സംഗ്രഹിക്കാം.

3. പാശം (വസ്തു പ്രപഞ്ചം):- ശിവൻ, ആത്മാക്കൾ എന്നിവ പോലെ തന്നെ പ്രകൃതിയ്ക്കും ശൈശവ സിദ്ധാന്തികൾ നിത്യത കല്പിക്കുന്നുണ്ട്. പാശത്തെ മായ, പ്രകൃതി എന്നീ പദങ്ങൾ കൊണ്ടും വിശേഷിപ്പിക്കുന്നു. ശിവതത്വം, സദാശിവതത്വം, ഈശ്വരതത്വം, ശുദ്ധവിദ്യാതത്വം എന്നിങ്ങനെ അഞ്ച് തത്വങ്ങളും (ശുദ്ധമായ) മുപ്പത്തിയൊന്ന് ഇതര തത്വങ്ങളും (അശുദ്ധമായ) ചേർന്ന് മുപ്പത്തിയാറ് തത്വങ്ങളാലാണ് പാശം ഉണ്ടായിരിക്കുന്നത്. പഞ്ചഭൂതങ്ങൾ, പഞ്ചസ്വഭാവങ്ങൾ, ദശേന്ദ്രിയങ്ങൾ, നാല് ആന്തരിക അവയവങ്ങൾ എന്നിവ ചേർന്നാണ് 'അശുദ്ധമായ' ഉണ്ടാകുന്നത്. 'പാശ'വും ശിവ ബന്ധത്തിലാണ് വസിക്കുന്നത്.

### B. പാശുപതർ

എ. ഡി. പത്താം നൂറ്റാണ്ടോടെ അപ്രത്യക്ഷമായി എന്ന് കരുതപ്പെടുന്ന ഒരു വിഭാഗം ശൈവ ആരാധകരാണിവർ. പാശുപത വിഭാഗത്തിൽ ഉൾപ്പെടുന്ന ഒരു ശൈവവിശ്വാസിയായിരുന്നു ശ്രീശങ്കരൻ എന്ന് അഭിപ്രായപ്പെടുന്നുണ്ട്. അദ്ദേഹത്തിന്റെ എഴുത്തുകളിൽ പാശുപതശൈവ തത്വങ്ങളെ പ്രകീർത്തിക്കുന്നുണ്ട്.

കാരണം, കാര്യം, യോഗം, വിധി, ദുഃഖാന്ത എന്നീ പഞ്ചസിദ്ധാന്തമാണ് പാശുപതമാർഗത്തിന്റെ പ്രധാന പഠിപ്പിക്കലുകൾ. 1. കാരണം (Cause): സർവത്തിന്റെ അടിസ്ഥാനകാരണം ശിവനാകുന്നു. 2. കാര്യം (effect): ജ്ഞാനം, ഇന്ദ്രിയങ്ങൾ, ആത്മാവ്, പ്രകൃതി എന്നിവ ശിവനിൽ നിന്നും ഉത്ഭവിക്കുകയും ശിവ ആശ്രയത്തിൽ നിലനില്ക്കുകയും ചെയ്യുന്നു. 3. യോഗം: ശിവ

ആരാധന നിർബന്ധമാണ്. 'ഓം'കാരത്തിന് പ്രാധാന്യം നൽകിയിരിക്കുന്നു. 4. വിധി: ജീവിതചര്യയാണിത്. ഭസ്മം പൂശുക, ശിവലിംഗ ആരാധന നടത്തുക തുടങ്ങിയവ. 5. ദുഃഖാന്ത: ദുഃഖത്തിന്റെ അന്തം എന്നർത്ഥം. ശിവ ജ്ഞാനത്തിലൂടെ മോചനം പ്രാപിക്കുന്നതിലൂടെ സകല ദുഃഖവും അവസാനിപ്പിച്ച് ആനന്ദം അനുഭവവേദ്യമാക്കുന്നു.

**C. കാപാലികന്മാർ**

ശിവന്റെ കാപാലികഭാവത്തെ (സംഹാരഭാവത്തെ) പ്രത്യേകം ധ്യാനിക്കുന്ന വിഭാഗമാണിവർ. രുദ്രാക്ഷമാല, പൂണൂൽ, കൈവള, കടുക്കൻ, നെറ്റിപ്പട്ടം എന്നിവ ധരിക്കുകയും ശരീരമാസകലം ഭസ്മം പൂശുകയും ചെയ്തുകൊണ്ട് ശിവധ്യാനത്തിൽ താണ്ഡവനൃത്തം നടത്തുന്നതാണ് ഇവരുടെ ആരാധന. തലയോട്ടിയാണ് ഭിക്ഷാപാത്രം. ത്രിശൂലം ആയുധമാണ്. അസ്ഥികൾ കൊണ്ട് മാലയും തലയോട്ടി കൊണ്ട് തൊപ്പിയും ഉണ്ടാക്കി ധരിക്കാറുണ്ട്. കാപാലികഭാവത്തെ ധ്യാനിക്കുന്നതു മാത്രമാണ് മുക്തി മാർഗം എന്ന് പഠിപ്പിക്കുന്നു

**D. മഹാവ്രതന്മാർ**

ശിവന്റെ രുദ്രഭാവത്തെ ധ്യാനിക്കുകയും അതാണ് മഹാവ്രതം എന്ന് വിശ്വസിക്കുകയും ചെയ്യുന്ന ഇവർ കാപാലികരുമായി വ്യത്യാസമില്ലാത്ത ആരാധനാ - അനുഷ്ഠാനങ്ങൾ നടത്തിവരുന്നവരാണ്. കാലമുഖർ (കാലന്റെ - ശിവന്റെ ഭാവം ധരിക്കുന്നവർ) എന്നും ഇവർ അറിയപ്പെടുന്നുണ്ട്. ശിവന്റെ താണ്ഡവഭാവത്തെയാണ് പാർവ്വതി ധ്യാനിക്കുന്നത് എന്നതിനാൽ ശിവകൃപ ലഭിക്കുന്നതിന് ഇതാണ് ഏറ്റവും നല്ല മാർഗ്ഗമെന്ന് ഇവർ പഠിപ്പിക്കുന്നു.

ഭീകരവും പൈശാചികവുമായ ഭാവമായിരുന്നു കാപാലികർക്കും കാലമുഖന്മാർക്കും ഉണ്ടായിരുന്നത് എന്നതിനാലും ശൈവ - വൈഷ്ണവ മതങ്ങളിലെ മറ്റു വിഭാഗങ്ങൾ ഇവരെ ശക്തമായി എതിർത്തു എന്നതിനാലും ഇവർ ക്രമേണ ഇല്ലാതായി എന്ന് കരുതപ്പെടുന്നു.

**B. വീരശൈവമതം (ലിംഗായതന്മാർ)**

ശൈവസിദ്ധാന്തം പോലെ തന്നെ മനോഹരമായ ഒരു ചിന്താപദ്ധതിയും മതജീവിതവും വളർത്തിയെടുത്ത മറ്റൊരു വിഭാഗമാണ് വീരശൈവർ അഥവാ ലിംഗായതർ. എ. ഡി. 12-ാം നൂറ്റാണ്ടിൽ 'വാസവൻ' എന്ന ശിവഭക്തനാണ് ലിംഗായതമാർഗ്ഗത്തിന്റെ ശക്തനായ ആചാര്യനായി അറിയപ്പെട്ടു തുടങ്ങിയത്. തമിഴകം, തെലുങ്കാന, കലിംഗ (കർണാടക) എന്നിവിടങ്ങളിൽ 12-ാം നൂറ്റാണ്ടു മുതൽ വീരശൈവമതം ശക്തി പ്രാപിച്ചു. ധീരതയുള്ള ശിവഭക്തർ എന്നതിനാൽ 'വീരശൈവർ' എന്നും ലിംഗവിഗ്രഹം ധരിച്ചിരുന്നതിനാൽ ലിംഗായതർ എന്നും അറിയപ്പെട്ടു. വേദങ്ങൾ, ആഗമങ്ങൾ, പുരാ

ണങ്ങൾ, ശിവഭക്തിഗാനങ്ങൾ എന്നിവയാണ് ആധികാരിക ഗ്രന്ഥങ്ങൾ. 'ശക്തി വിശിഷ്ടാദ്വൈതം' എന്ന് ഇവർ പില്ക്കാലത്ത് അറിയപ്പെട്ടിരുന്നു.

ശിവനാണ് എല്ലാറ്റിന്റെയും കാരണം. ശിവപൊരുളിനെ 'ശിവതാണു' അഥവാ 'സ്ഥല' എന്ന് വിളിക്കുന്നു. 'ലിംഗസ്ഥല' – ശിവൻ, 'അംഗസ്ഥലല' – ആത്മാവ് എന്നിങ്ങനെ ശിവതാണുവിന് രണ്ട് ഭാവങ്ങൾ ഉണ്ട്. ഭക്തി കൊണ്ട് ആത്മാവ് ശിവനെ ആരാധിക്കുമ്പോൾ ആത്മാവിന് ശിവജ്ഞാനം ലഭിക്കുന്നു. ലിംഗസ്ഥലയെ 'ഭാവലിംഗം' (സ്ഥലകാലാതീതനായി പ്രവർത്തിക്കുന്ന ശിവഭാവം), 'പ്രാണലിംഗം' (ലോകത്തിൽ പ്രാണനായി വർത്തിക്കുന്ന ഭാവം), 'ഇഷ്ടലിംഗം' (ഭക്തന്മാർക്ക് അഭയമാകുന്ന ശിവലിംഗവിഗ്രഹം. ശിവന്റെ സ്ഥൂലവസ്തുഭാവം) എന്നിങ്ങനെ മൂന്നായി മനസ്സിലാക്കാം

ആത്മാവിന്റെ സ്വഭാവം ഭക്തിയാണ്. ഇതിനും മൂന്നു ഘട്ടങ്ങൾ ഉണ്ട്: യോഗജ്ഞ: ശിവയോജനത്തിന്റെ അനുഭവം. 2. ഭോഗജ്ഞ: ശിവ സന്തോഷത്തിൽ ആനന്ദിക്കുന്ന അനുഭവം. 3. ത്യാഗജ്ഞ: ശിവലിംഗ ആരാധനക്കായി സകലവും ത്യജിക്കുന്ന അനുഭവം.

ഭിക്ഷാടനം പവിത്രകർമ്മമായി കരുതുന്നു. സ്വകാര്യസ്വത്ത് അനുവദിച്ചിട്ടില്ല. ബ്രാഹ്മണമതത്തിലെ പൂണൂലിനു പകരം ലിംഗവിഗ്രഹം കഴുത്തിൽ ധരിക്കുകയും ഗായത്രീമന്ത്രത്തിനു പകരം 'ഓം നമഃശിവായ' എന്ന പഞ്ചാക്ഷരീമന്ത്രം (അഞ്ച് അക്ഷരങ്ങൾ ഉള്ളത് (ന, മ, ശി, വാ, യ) ജപിക്കുകയും ചെയ്യുന്നു. ശിവരാത്രി മഹോത്സവം പ്രാധാന്യത്തോടെ നടത്തുന്നുവെങ്കിലും ക്ഷേത്ര ആരാധനയ്ക്ക് വലിയ പ്രാധാന്യം കൊടുക്കുന്നില്ല.

മുക്തിമാർഗത്തിനായി എട്ട് നിബന്ധനകൾ കല്പിച്ചിട്ടുണ്ട്. 1. ഗുരുവിനെ അനുസരിക്കുക. 2. ലിംഗ ആരാധന. 3. 'ഫംഗമയെ (പൂർവ്വിക ശിവഭക്തർ) ബഹുമാനിക്കുക. 4. വിഭൂതി (ഭസ്മം) ശരീരത്തിൽ പൂശുക. 5. രുദ്രാക്ഷമാല ധരിക്കുക. 6. പാദോദകം (ഗുരുപാദം കഴുകിയ വെള്ളം) കുടിക്കുക. 7. ഗുരു, ഫംഗമ, ലിംഗം എന്നിവയ്ക്ക് വഴിപാടുകളർപ്പിക്കുക. 8. പഞ്ചാക്ഷരീമന്ത്രം ജപിക്കുക. ഇവയിലൂടെ ശിവകൃപ പ്രാപിക്കുന്ന ഭക്തൻ ലിംഗസ്ഥലമായ ശിവതാണുവിൽ പ്രവേശിക്കുന്നു.

ജീവിതനിഷ്ഠയ്ക്ക് ഉയർന്നുവന്ന പ്രാധാന്യം ലിംഗായതർ കൊടുക്കുന്നുണ്ട് എന്നതും ശൂദ്രരെയും അധഃകൃതരെയും ബഹുമാനത്തോടെ സ്വീകരിച്ചിട്ടുണ്ടെന്നതും വീരശൈവമതത്തിന്റെ നല്ല വശങ്ങളാണ്.

### C. കാശ്മീര ശൈവമതം

എ. ഡി. ഒമ്പതാം നൂറ്റാണ്ടിൽ കാശ്മീരിൽ ജനിച്ച വാസുഗുപ്തനെന്ന ശിവഭക്തന് ശിവൻ വെളിപ്പെടുത്തി കൊടുത്തുവെന്നു വിശ്വസിക്കപ്പെടുന്ന 'ശിവസൂത്ര' ഗ്രന്ഥമാണ് കാശ്മീരശൈവമതത്തിന്റെ അടിസ്ഥാനം. 'സ്പന്ദ

സർവ്വസ്വം' (കല്പത്യാചാര്യൻ), 'ശിവദൃഷ്ടി' (സോമനന്ദൻ), പരമാർത്ഥ സാരം (അഭിനവഗുപ്തൻ) എന്നീ ഗ്രന്ഥങ്ങളും പ്രാധാന്യം അർഹിക്കുന്നവയാണ്.

എല്ലാറ്റിന്റെയും അടിസ്ഥാനവും ജീവതത്വവും ശിവനാണ്. ശിവനെ 'ശംഭു' എന്നും 'അനുത്തര' എന്നും 'ചൈതന്യം' എന്നുമെല്ലാം വിളിക്കാം.

ആത്മാവും പ്രപഞ്ചവും ശിവന്റെ സ്വയപ്രത്യക്ഷങ്ങളാകുന്നു. ആത്യന്തികമായി അവ ശിവനിൽ ഒന്നാകുന്നു. ഈ പ്രത്യക്ഷത ആറ് പടികളിലൂടെ പരിണമിക്കപ്പെടുന്നു. 1. പരമശിവൻ: ഇത് എല്ലാറ്റിന്റെയും അടിസ്ഥാനമായ നിശ്ചലതത്വമാണ്. 2. ശക്തിതത്വം: ശിവശക്തിയാണിത്. 3. സദാശിവതത്വം: ശിവനിൽ നിന്നും ആത്മാവും വസ്തുവും ശിവശക്തിയാൽ പരിണമിച്ച് 'ഞാൻ' – 'നീ' എന്നീ ഭാവങ്ങൾ ഉണ്ടാകുന്നു. 4. ഈശ്വരതത്വം 'അഹം' എന്ന ജ്ഞാനമാണിത്. 5. സദ് വിദ്യതത്വം: പ്രവർത്തനശക്തികൾ (വിദ്യകൾ) വെളിപ്പെടുന്നു. 6. മായതത്വം: സ്ഥൂലവസ്തുക്കൾ രൂപം കൊള്ളുന്നു. ശിവശക്തിയെ വിച്ഛക്തി (Intelligence), ആനന്ദശക്തി (Blissfulness), ഇച്ഛാശക്തി (self), പരിജ്ഞാനശക്തി (knowledge), ക്രീയാശക്തി (power) എന്നിങ്ങനെ തിരിക്കുന്നുണ്ട്.

ആത്മാവും പ്രപഞ്ചവും ആത്യന്തികമായി ശിവൻ തന്നെയാണെന്ന് പഠിപ്പിക്കുന്നു (മറ്റ് ശൈവമതസ്ഥർ ഇതിനെ മൂന്ന് വ്യത്യസ്ത യാഥാർത്ഥ്യങ്ങളായി മനസ്സിലാക്കുന്നു). സംസാര ദുഃഖത്തിൽ അകപ്പെടുന്നതുകൊണ്ടാണ് ആത്മാവിന് സാക്ഷാത്കാരം ലഭ്യമാകാതെ പോകുന്നത്. ജീവാത്മാവ് ശുദ്ധബോധം പ്രാപിച്ച് സംപൂർണാവസ്ഥ പ്രാപിക്കുന്നതാണ് മോക്ഷം.

ഹിമാലയത്തിലെ അമർനാഥ് ഇവരുടെ ഏറ്റവും വലിയ തീർത്ഥാടന സ്ഥലമാണ്. അവിടുത്തെ ഗുഹയിലുള്ള മഞ്ഞു കൊണ്ടുള്ള ശിവലിംഗത്തെ ദർശിക്കുന്നത് മോക്ഷമാർഗ്ഗമായി കാണിക്കുന്നു.

ശ്രീശങ്കരന്റെ കേവലാദ്വൈതത്തിലെ പല ആശയങ്ങളും കാശ്മീർ ശൈവമതത്തിൽ കാണുന്നുണ്ടെന്നതും പ്രത്യേകം പ്രസ്താവ്യമാണ്. കാശ്മീരശൈവിസം ഇന്ന് ശക്തമായ മതമാണ്.

### 2. വൈഷ്ണവമതം (Vaisnavism)

വേദങ്ങളിൽ വിഷ്ണുവിനെക്കുറിച്ച് ചില സൂചനകൾ മാത്രമേ ഉള്ളൂ എന്നും എന്നാൽ ഭഗവത്ഗീതയിലും ഇതിഹാസങ്ങളിലും വിഷ്ണു ആരാധന ശക്തമായി കാണുന്നുണ്ടെന്നും നേരത്തെ കണ്ടുവല്ലോ. എ. ഡി. 7–ാം നൂറ്റാണ്ടോടെ തെക്കെ ഇൻഡ്യയിലും പിന്നീട് ഭാരതത്തിന്റെ മിക്കവാറും എല്ലാ ഭാഗങ്ങളിലും വിഷ്ണു ആരാധന നിലവിൽ വന്നുവെന്ന് കരുതപ്പെടുന്നു.

പുരാണങ്ങൾ, ഇതിഹാസങ്ങൾ, 'പഞ്ചരാത്രസംഹിത' (സൃഷ്ടി, മുക്തി, ഭക്തി, യോഗം, പ്രകൃതിശാസ്ത്രം എന്നീ അഞ്ചു വിഷയങ്ങൾ പ്രതിപാദിക്കുന്ന 101 കൃതികളുടെ പ്രാചീനസമാഹാരം) എന്നീ ഗ്രന്ഥങ്ങളാണ് വിഷ്ണു ആരാധനയുടെ അടിസ്ഥാനം. വിഷ്ണുവിനെയോ, തന്റെ അവതാരങ്ങളെയോ ആരാധിക്കുന്നവരാണ് വൈഷ്ണവർ എന്ന് അറിയപ്പെടുന്നത്. വിഷ്ണു മാത്രമാണ് ആരാധനാമൂർത്തിയെങ്കിലും വിഷ്ണുവിന്റെ ഭാര്യയായ ലക്ഷ്മി, വാഹനമായ ഗരുഡൻ എന്നിവയും ആരാധിക്കപ്പെടുന്നു. നാരായണൻ, വാസുദേവൻ, ഹരി തുടങ്ങി ആയിരം പേരുകളിൽ വിഷ്ണു സ്തുതിക്കപ്പെടുന്നു (വിഷ്ണു സഹസ്രനാമസ്തോത്രം). വിഷ്ണുഭക്തിയാണ് മോക്ഷമാർഗ്ഗം എന്ന് വൈഷ്ണവമതം പഠിപ്പിക്കുന്നു.

നൂറ്റാണ്ടുകളായി ഭാരതത്തിൽ നിലനിൽക്കുന്നതും ഇന്നും ഭാരതത്തിൽ ഏറ്റവും അധികം പേർ വിശ്വസിക്കുന്നതുമായ വിഷ്ണു ആരാധനാ സമ്പ്രദായങ്ങൾ മുഴുവൻ പ്രതിപാദിക്കുവാൻ സാധിക്കാത്തതിനാൽ ഭൂപ്രകൃതിയുടെ അടിസ്ഥാനത്തിൽ നാലായി തിരിച്ച് ചുരുക്കത്തിൽ അപഗ്രഥിക്കാം.

**A. ദക്ഷിണേന്ത്യയിലെ വൈഷ്ണവ പ്രസ്ഥാനങ്ങൾ**

'ആൾവാർ' എന്നറിയപ്പെടുന്ന പന്ത്രണ്ട് വിഷ്ണുഭക്തന്മാർ (നാമാൾവാർ, പെരിയാൾവാർ, കുലശേഖര പെരുമാൾ തുടങ്ങിയവർ) എ. ഡി. ആറു മുതൽ പതിനൊന്നു വരെയുള്ള നൂറ്റാണ്ടുകളിൽ രചിച്ചതും പിന്നീട് നാദമുനി എന്ന വിഷ്ണുഭക്തൻ ക്രോഡീകരിച്ചതുമായ 'നാലായിരം ദിവ്യപ്രബന്ധം' ആണ് തെന്നിന്ത്യൻ വൈഷ്ണവ മതത്തിന്റെ പ്രധാന ഗ്രന്ഥം. വിഷ്ണു ഭക്തിയും വിഷ്ണുവിന്റെ കൃപാകടാക്ഷവും നിറഞ്ഞുകവിയുന്ന ഗീതങ്ങളാണിവയെല്ലാം. നാദമുനി, യമുനാചാര്യൻ (കേവലാദ്വൈതത്തിനെതിരെ ആദ്യം രംഗത്തുവന്ന വൈഷ്ണവ ഭക്തകവി), രാമാനുജൻ, മാധവൻ, നിംബാർക്കൻ, വല്ലഭൻ (ഇവരുടെ സിദ്ധാന്തങ്ങൾ നേരത്തെ പഠിച്ചുവല്ലോ) എന്നിവർ വൈഷ്ണവ മതത്തിന് വ്യത്യസ്തങ്ങളായ ശാസ്ത്രീയ അടിത്തറ നൽകി.

ദൈവകൃപയാണ് ('പ്രാപത്തി') വൈഷ്ണവ വിശ്വാസത്തിന്റെ അടിസ്ഥാനം. കൃപയെക്കുറിച്ചുള്ള പഠിപ്പിക്കലിന്റെ ഭാഗമായി രണ്ട് പ്രധാന വിഭാഗങ്ങൾ ഇവരിൽ ഉണ്ടായിരുന്നു. ഇവരിൽ ഒരു വിഭാഗമായ തെൻകലക്കാർ 'മാർജ്ജാരന്യായത്തിലും' മറുവിഭാഗമായ വടകലക്കാർ 'മർക്കടന്യായത്തിലും' വിശ്വസിച്ചു. പൂച്ച തന്റെ കുഞ്ഞിനെ കടിച്ചെടുക്കുന്നതുപോലെ വിഷ്ണു തന്റെ ഭക്തരെ രക്ഷിക്കുന്നുവെന്ന് മാർജ്ജാരന്യായം പഠിപ്പിക്കുമ്പോൾ, കുട്ടിക്കുരങ്ങ് തള്ളകുരങ്ങിൽ അള്ളി പിടിക്കുന്നതുപോലെ ഭക്തർ തന്റെ കർമ്മം കൊണ്ട് വിഷ്ണുവിൽ അള്ളിപ്പിടിക്കണം എന്ന് മർക്കടന്യായം പഠിപ്പിക്കുന്നു.

### B. ഉത്തരേന്ത്യയിലെ വൈഷ്ണവഭക്തർ

രാമാനുജന്റെ വിശിഷ്ടാദ്വൈതദർശനത്തിൽ ഊന്നിയതാണ് ഉത്തരേന്ത്യൻ വൈഷ്ണവിസം. ജാതിവ്യത്യാസം കൂടാതെ എല്ലാ മനുഷ്യരും ദൈവസ്നേഹത്തിൽ സഹോദരരും പൂർണരുമാണെന്ന് ഇവർ പഠിപ്പിച്ചു. രാമാനന്ദൻ (C. 1300), കബീർ (C. 1400), തുളസീദാസ് (C. 1500), സൂർദാസ് (C. 1600) എന്നിവരാണ് ഉത്തരേന്ത്യൻ വൈഷ്ണവമതത്തിലെ പ്രമുഖ ആചാര്യന്മാരായി അറിയപ്പെടുന്നത്.

വിഷ്ണുവിന്റെ രാമാവതാരവും ഭാര്യ സീതാദേവിയുമാണ് പ്രധാന ആരാധനാമൂർത്തികൾ. ജാതിചിന്തയെ പാടെ ഉപേക്ഷിക്കുകയും ധാർമ്മികമായി വളരെ ഉയർന്നു നില്ക്കുകയും ചെയ്ത ഒരു പ്രസ്ഥാനമാണിത്. രാമാനന്ദന്റെ പതിമൂന്ന് ശിഷ്യന്മാരിൽ അഞ്ചു പേർ അവർണ വിഭാഗത്തിൽപ്പെട്ടവരായിരുന്നുവെന്നും കബീർ അദ്ദേഹത്തിന്റെ പ്രധാന ശിഷ്യനായിരുന്നുവെന്നും കാണുന്നു. കബീർ ഇസ്ലാമിക ദർശനത്തിൽ വളർന്നവനും വൈഷ്ണവ – ഇസ്ലാമിക ദർശനങ്ങളെ ഏകോപിപ്പിച്ച പണ്ഡിതനും ആയിരുന്നു. വിഗ്രഹാരാധന, ജാതിചിന്ത, ബഹുദൈവവിശ്വാസം എന്നിവയെ കബീർ ശക്തമായി എതിർത്തു. 'രാമചരിതമാനസം' എന്ന ഹിന്ദി ഭാഷയിൽ എഴുതപ്പെട്ട രാമായണത്തിലൂടെ ഉത്തരേന്ത്യൻ മനസ്സിനെ ഭക്തിയിൽ ആറാടിച്ച വിഷ്ണു ഭക്തനാണ് തുളസീദാസ്. കൃഷ്ണഭക്തനായിരുന്ന സൂർദാസ് ഉത്തരേന്ത്യയിലെ ഏറ്റവും പ്രസിദ്ധനായ ഭക്തകവിയാണ്.

### C. പടിഞ്ഞാറെ ഇന്ത്യയിലെ (മറാത്തദേശം) വൈഷ്ണവമതം

വിഷ്ണുവിന്റെ അവതാരമായ കൃഷ്ണന്റെ ആരാധനയിൽ അധിഷ്ഠിതമായതാണ് മറാത്ത വൈഷ്ണവിസം. പന്ഥർപൂരിലെ 'വിത്തോബ' ക്ഷേത്രമാണ് പ്രധാന ആരാധനാകേന്ദ്രം. വിഷ്ണുവിന് ഉപയോഗിക്കുന്ന പ്രത്യേക പേരാണ് 'വിത്തോബ്.' അഥവാ 'വിത്താൾ' എന്നത്. കൃഷ്ണൻ അദൃശ്യ ദൈവത്തിന്റെ ദൃശ്യഭാവമായതിനാൽ സർവ്വദാ ആരാധിക്കപ്പെടണം എന്നും കൃഷ്ണഭക്തിയാണ് മുക്തിക്ക് നിദാനം എന്നും ഇവർ പഠിപ്പിക്കുന്നു.

ജ്ഞാനേശ്വർ (C. 1300), രാമദാസ് (C. 1600), നാമദേവ് (C. 1300), തൂക്കാറാം (C. 1700) എന്നീ ഭക്തകവികളാണ് മറാത്താ വൈഷ്ണവമതത്തിന്റെ ആചാര്യന്മാരായി അറിയപ്പെടുന്നത്. ജാതീയത, ബഹുദൈവവിശ്വാസം, അനാചാരങ്ങൾ എന്നിവയെ ഇവർ ശക്തമായി എതിർത്തു. രാമദാസ്, ശിവജിയുടെ ഉപദേഷ്ടാവായിരുന്നുവെന്നും തൂക്കാറാം പ്രസിദ്ധനായ ഭക്തകവി ആയിരുന്നുവെന്നും ചരിത്രത്തിൽ കാണുന്നു. ധാർമ്മികത, നീതിബോധം, സദാചാരം എന്നിവയ്ക്ക് ഇവർ സമുന്നതസ്ഥാനം നൽകിയിരുന്നു.

### D. കിഴക്കേ ഇന്ത്യയിലെ (ബംഗാൾ) വൈഷ്ണവ മതം

ചൈതന്യാചാര്യന്റെ അചിന്ത്യഭേതാഭേത സിദ്ധാന്തമാണ് ബംഗാൾ വൈഷ്ണവമതത്തിന്റെ താത്വിക അടിത്തറ. ആചാരങ്ങളെ നിഷേധിക്കുകയും ഭക്തി മാത്രമാണ് മുക്തിക്ക് അടിസ്ഥാനം എന്ന് പഠിപ്പിക്കുകയും ചെയ്തു. പുരിയിലെ ക്ഷേത്രമാണ് പ്രധാന ആരാധനാസ്ഥലം. ഹരിനാമകീർത്തനം പാടിക്കൊണ്ടുള്ള നൃത്തമാണ് ആരാധനാരീതി. സദാ സമയവും കൃഷ്ണഭക്തിയിൽ നിലനില്ക്കുന്നതാണ് (ഗോകുലത്തിലെ ഗോപസ്ത്രീകളുടെ അനുഭവം) മുക്തിക്കുള്ള മാർഗം. സ്നേഹശക്തിയിലൂടെ ഭക്തൻ രാധാ ഭാവം (കൃഷ്ണന്റെ ഇഷ്ട ഭാര്യ) കൈവരിക്കുമ്പോൾ (മഹാഭാവം) മുക്തി സാധ്യമാകുന്നു.

ചൈതന്യനാമം സ്വീകരിച്ച അദ്ദേഹത്തിന്റെ ശിഷ്യരായ കൃഷ്ണചൈതന്യൻ, നിത്യാനന്ദ ചൈതന്യൻ, അദ്വൈത ചൈതന്യൻ എന്നിവരിലൂടെ ബംഗാൾ വൈഷ്ണവമതം (ചൈതന്യമതം എന്നറിയപ്പെടുന്നു) ശക്തി പ്രാപിച്ചു. ബംഗാളി സാഹിത്യത്തിനും നൃത്തകലയ്ക്കും മതജീവിതത്തിനും വൈഷ്ണവമതം നൽകിയ സംഭാവനകൾ വളരെ വലുതാണ്.

### 3. ശാക്തമതം (Shakthism)

ദൈവത്തിന്റെ 'ശക്തി'യായ ദേവിയെ ആരാധിക്കുന്ന രീതിയും വേദകാലത്തിനു മുമ്പു മുതലെ ഭാരതത്തിൽ നിലനിന്നിരുന്നു. എന്നാൽ വേദങ്ങളിൽ ദേവതാ (ദേവി) സങ്കല്പം കാണുന്നില്ല. മഹാഭാരതത്തിൽ (ഭീഷ്മപർവ്വം) അർജ്ജുനൻ കൃഷ്ണന്റെ നിർദേശാനുസരണം ദുർഗ്ഗാദേവിയെ സ്തുതിക്കുന്നതായി കാണുന്നു. അമ്മയുടെ സ്ഥാനത്ത് നിന്ന് ഭക്തന്മാരുടെ ആഗ്രഹങ്ങളെ നിവർത്തിച്ചു കൊടുക്കുന്നതിന് ദേവിക്ക് കഴിവുണ്ടെന്ന വിശ്വാസം പിന്നീട് ശക്തി പ്രാപിച്ചു. കുമാരി, കാളി (കറുത്തവൾ), കാപാലി (തലയോട്ടി ധരിക്കുന്നവൾ), മഹാകാളി (ഉഗ്രനാശിനി), ചണ്ഡി (കോപിഷ്ഠ), കാർത്യായനി, കരാളവിജയ, കൗസികി, കാന്താരവാസിനി, ഉമ, മഹിഷാസുരനാശിനി എന്നീ പേരുകളിലും ദേവിആരാധന നടക്കുന്നുണ്ട്. അനീതിയെയും രാക്ഷസശക്തികളെയും നിഗ്രഹിക്കുന്നതിനായി ദൈവികശക്തി രുദ്രഭാവത്തോടെ പ്രത്യക്ഷപ്പെടുന്നതാണ് ദേവീസങ്കല്പം എന്ന് പൊതുവെ വിശ്വസിക്കപ്പെടുന്നു.

പാർവതി തന്നെയാണ് ദുർഗാദേവിയായി പ്രത്യക്ഷപ്പെടുന്നതെന്ന് മാർക്കണ്ഡേയപുരാണത്തിൽ (82-ാം അദ്ധ്യായം) കാണുന്നു. പാർവതിയിൽ ബ്രാഹ്മി, മഹേശരി, കൗമാരി, വൈഷ്ണവി, വരാഹി, നരസിംഹി, ഐന്ദ്രി എന്നിങ്ങനെ ഏഴു ശക്തികൾ (വിഭൂതികൾ) ഉണ്ടെന്ന് ഈ പുരാണം വിവരിക്കുന്നു. വിവിധ ദേവിസങ്കല്പങ്ങളെ പാർവതിയാകുന്ന ദുർഗയിൽ ഏകോപിപ്പിച്ചിരിക്കാമെന്ന് പണ്ഡിതർ അഭിപ്രായപ്പെടുന്നുണ്ട്.

ദേവിആരാധന ശക്തിയുടെ ആരാധനയാണ്. ഇച്ഛാശക്തി, ക്രിയാശക്തി, സൃഷ്ടിശക്തി എന്നിവ പ്രത്യേകം ആരാധിക്കപ്പെടുന്നു. ശക്തിയുടെ ആരാധകർ എന്ന അർത്ഥത്തിലാണ് 'ശാക്തമതം' എന്നും അവരുടെ സിദ്ധാന്തങ്ങൾക്ക് 'ശക്തി – ദർശനം' എന്നും ആചാരാനുഷ്ഠാനങ്ങളെ 'തന്ത്രം' എന്നും അറിയപ്പെടുന്നത് (പലപ്പോഴും ശൈവമതങ്ങളുടെയൊ വൈഷ്ണവ മതങ്ങളുടെയോ ഭാഗമായി തന്നെയാണ് ശാക്തമതങ്ങൾ നിലനിന്നിരുന്നത്).

സാംഖ്യദർശനത്തിലെ 'പ്രകൃതി'യാണ് 'ശക്തി'യിൽ ആരാധിക്കപ്പെടുന്നതെന്നും 'ശക്തി' ഭൂമി തന്നെയാണെന്നും, 'ശക്തിയിൽ' സ്ത്രീത്വം തന്നെയാണ് ആരാധിക്കപ്പെടുന്നതെന്നും, പൗരാണിക കാലത്ത് നിലനിന്നിരുന്ന 'യോനി' ആരാധനയുടെ പുതുഭാവമാണിതെന്നും അഭിപ്രായങ്ങൾ ഉണ്ട്. ഏതായിരുന്നാലും 'ശക്തി' ഒരു ദേവീസങ്കല്പത്തിന്റെ അഥവാ ശക്തമായ ഒരു സ്ത്രീ സങ്കല്പത്തിന്റെ മൂർത്തിഭാവമാണ്. സൃഷ്ടി, സ്ഥിതി, സംഹാരാദികളിൽ സ്ത്രീത്വഭാവത്തിനും സ്ഥാനമുണ്ടെന്ന് ദേവീസങ്കല്പം ഓർമ്മിപ്പിക്കുന്നു. സ്ത്രീസ്വാതന്ത്ര്യം, സമത്വം, മാതാവിനുള്ള പ്രത്യേക ബഹുമാനം തുടങ്ങിയ വിഷയങ്ങൾക്ക് ദേവീആരാധനയിൽ പ്രത്യേക സ്ഥാനം നൽകപ്പെട്ടിട്ടുണ്ട്. വേദാന്ത ദർശനത്തിന് സമാന്തരമായ ഒരു ചിന്താപദ്ധതി ശാക്തദർശനത്തിലും വളർത്തിയെടുത്തിട്ടുണ്ട്.

ഗുരുശിഷ്യബന്ധത്തിനും, ജീവിതനിഷ്ഠയ്ക്കും ('ദീക്ഷ') ധാർമ്മികതയ്ക്കും സ്ഥാനം നൽകുന്ന ഒരു ജീവിതരീതി ശാക്ത ദർശനത്തിൽ കാണുന്നുണ്ട്. ദേവീപ്രീതിക്കു വേണ്ടി നരബലി, മദ്യസേവ തുടങ്ങിയവ ഉണ്ടായിരുന്നുവെങ്കിലും പില്ക്കാലത്ത് ഇവ നിർത്തലാക്കി. കുണ്ഡലിനി യോഗമാണ് ശാക്ത – മതത്തിന്റെ ഏറ്റവും വലിയ സംഭാവന.

**A. കുണ്ഡലിനി യോഗം**

മനുഷ്യനിൽ അന്തർലീനമായിരിക്കുന്നതും എന്നാൽ ഉപയോഗിക്കപ്പെടാത്തതുമായ വലിയ ശക്തിയെ തൊട്ടുണർത്തി പ്രവർത്തിപ്പിക്കുക എന്നതാണല്ലോ 'യോഗ'യുടെ പ്രധാന ലക്ഷ്യം. പതഞ്ജലി മഹർഷിയുടെ അഷ്ടാംഗയോഗവും (രാജയോഗം) ശിവശക്തിയുമായുള്ള ബന്ധത്തിൽ ഉരുത്തിരിഞ്ഞുവന്ന ഹഠയോഗവും (സംഹാരഭാവധ്യാനം – ഭസ്മം പൂശുക, തലയോട്ടി ധരിക്കുക തുടങ്ങിയവ) കുണ്ഡലിനി യോഗവുമാണ് ഹൈന്ദവ മതങ്ങളിലെ പ്രധാന യോഗാമാർഗ്ഗങ്ങൾ.

ദേവീശക്തി, 'കുണ്ഡലിനി' (മറഞ്ഞിരിക്കുന്നവൾ) എന്ന പേരിൽ മനുഷ്യശരീരത്തിൽ സൂക്ഷ്മഭാവത്തോടെ വസിക്കുന്നു. അതിനെ ഉണർത്തുന്നതിലൂടെ ആത്മസാക്ഷാത്കാരം ലഭിക്കുമെന്നും ശക്തി പ്രാപിക്കാമെന്നും ശാക്തമതം പഠിപ്പിക്കുന്നു.

നട്ടെല്ലിന്റെ അടിയറ്റമായ മൂലാധാരത്തിലാണ് ശിവശക്തി വസിക്കുന്നത്. ഇതിനെ ധ്യാനത്തിലൂടെ ഉണർത്തി 'അന്നമയ' (ഭക്ഷണം), 'പ്രാണമയ' (ജീവൻ), 'മനോമയ' (മനസ്സ്), 'വിജ്ഞാനമയ' (ജ്ഞാനം) എന്നീ തലങ്ങളി ലൂടെ 'ആനന്ദമയ' (ആനന്ദം – സാക്ഷാത്കാരം) ത്തിൽ എത്തിക്കുമ്പോൾ ഓംകാരരൂപിയായ ശിവത്വം, തെളിഞ്ഞുവരുന്നുവെന്നതാണ് സിദ്ധാന്തം.

നാഡീവ്യൂഹം, തലച്ചോറ്, സുഷുമ്ന, പിംഗലഇഡ തുടങ്ങി മനുഷ്യശ രീരത്തിന്റെ മനോഹരമായ ഒരു ശാസ്ത്രീയപഠനം കുണ്ഡലിനിയോഗത്തിൽ കാണുന്നുണ്ട്. ഭാരതീയ ശരീരശാസ്ത്രത്തിന് ശാക്തമതത്തിന്റെ സംഭാവ നയായി ഇതിനെ മനസ്സിലാക്കാം. 'കുലമാർഗം' എന്നും 'ലയ' യോഗമെന്നും കുണ്ഡലിനിയോഗം അറിയപ്പെടാറുണ്ട്.

### ഉപസംഹാരം

എ. ഡി. പത്താം നൂറ്റാണ്ടു മുതലെങ്കിലും ഭാരതത്തിലെ ഏറ്റവും വലിയ മതപ്രസ്ഥാനങ്ങളായി വളർന്നുവന്ന മൂന്നു ഭക്തിമതപ്രസ്ഥാനങ്ങളാണ് ഈ പാഠത്തിൽ അല്പമായി പ്രതിപാദിക്കപ്പെട്ടത് (കൂടുതൽ പഠനങ്ങൾ ആവ ശ്യമാണ്). കർമ്മ – ജ്ഞാന മാർഗങ്ങൾക്കു പകരമായി ഉരുത്തിരിഞ്ഞ ജീവി തരീതി എന്നതിനാലും സാധാരണക്കാർക്ക് താരതമ്യേന എളുപ്പത്തിലും കുറഞ്ഞ ചെലവിലും പ്രയാസകരമായ ജീവിത സാഹചര്യങ്ങളിലും അനു ഷ്ഠിക്കാമെന്നതിനാലും ഇവയ്ക്ക് പ്രചുരപ്രചാരം കൈവന്നു.

## പാഠം 6
# ഇസ്ലാമിക് മതവിശ്വാസങ്ങൾ

❑ ഇസ്ലാമിക ദർശനം ❑ ഇസ്ലാം വിശ്വാസത്തിന്റെ നാല് അടിസ്ഥാനങ്ങൾ ❑ അടിസ്ഥാന വിശ്വാസങ്ങൾ ❑ പുനരുത്ഥാനവും അന്ത്യന്യായവിധിയും ❑ മതാനുഷ്ഠാനങ്ങൾ ❑ മുസ്ലീംപെരുന്നാളുകൾ ❑ സൂഫികൾ ❑ ഉപസം ഹാരം

ഹൈന്ദവം എന്ന പൊതു ധാരണയിൽപെടുന്ന മതപ്രസ്ഥാനങ്ങളെക്കു റിച്ചാണല്ലോ ഇതുവരെയും പ്രതിപാദിച്ചത്. ഈ പാഠത്തിൽ ഭാരതത്തിൽ ശക്തമായി വേരൂന്നി വളർന്നതും എന്നാൽ ഹൈന്ദവം എന്ന വിശേഷണ ത്തിൽ ഉൾപ്പെടാത്തതുമായ ഇസ്ലാമിക പ്രസ്ഥാനത്തെക്കുറിച്ച് ചുരുക്ക മായി ഉൾപ്പെടുത്തുന്നു. ഇസ്ലാം ഭാരതത്തിനു പുറത്ത് ഉണ്ടായതും എന്നാൽ

ഭാരതത്തിൽ ഭാരതീയമായ ഭാവത്തിൽ വളർന്ന് ഭാരതസംസ്കാരത്തിന് സംഭാവനകൾ നല്കിയതുമായ ഒരു മതദർശനമാണ്.

### 1. ഇസ്ലാമിക ദർശനം

ജനസംഖ്യ അടിസ്ഥാനത്തിൽ ക്രൈസ്തവർ കഴിഞ്ഞാൽ ലോകത്തിലെ രണ്ടാമത്തെ മതപ്രസ്ഥാനമാണ് ഇസ്ലാം. ഏഷ്യ, ആഫ്രിക്കാ വൻകരകളിലെ അനേകം രാഷ്ട്രങ്ങൾ തന്നെ ഇസ്ലാം മതത്തെ രാഷ്ട്രമതമായി അംഗീകരിച്ചിട്ടുണ്ട്. ഇന്ന് അൻപത് കോടിയിലധികം ഇസ്ലാം മതവിശ്വാസികൾ ഉള്ളതായി കണക്കാക്കപ്പെടുന്നു. 620 ലക്ഷത്തോളം മുസ്ലീം മതവിശ്വാസികൾ (11.2%) ഭാരതത്തിൽ ഉണ്ട്.

പരസ്പരം മല്ലടിക്കുന്ന അനേകം ഗോത്രങ്ങൾ ഒന്നിച്ചുവസിക്കുന്ന ഒരു മരുഭൂപ്രദേശമായിരുന്നു എ. ഡി. 6-ാം നൂറ്റാണ്ടിലെ അറേബ്യ. പ്രപഞ്ചസ്രഷ്ടാവായ അള്ളാ എന്ന ഏക ദൈവസങ്കല്പം അവർക്ക് തത്വത്തിൽ ഉണ്ടായിരുന്നുവെങ്കിലും ഓരോ ഗോത്രങ്ങൾക്കും അവരവരുടെ ദൈവ - ദേവി സങ്കല്പങ്ങളും ആരാധനാരീതികളും ഉണ്ടായിരുന്നു. ഏക രാഷ്ട്രമോ ഏക ഭരണക്രമമോ ഉണ്ടായിരുന്നില്ല. എന്നാൽ ഇബ്രാഹിം നബി (ഏബ്രഹാം) യുടെ സന്താനമായ ഇസ്മായേലിന്റെ സന്തതിപരമ്പരകളാണ് തങ്ങൾ എന്ന് മിക്കവാറും ഗോത്രങ്ങൾ വിശ്വസിച്ചിരുന്നു. സ്വർഗ്ഗത്തിൽ നിന്നും നിപതിച്ചതും ഇബ്രാഹിം ഇസ്മായേലിനെ ബലികഴിക്കാൻ വേണ്ടി തെരഞ്ഞെടുത്തതുമെന്ന് വിശ്വസിക്കപ്പെടുന്ന ഒരു കറുത്തകല്ല് പൗരാണിക കാലം മുതലേ അറേബ്യൻ ഗോത്രവംശജരുടെ പ്രത്യേക ആരാധനാവസ്തുവായി ഗണിക്കപ്പെട്ടിരുന്നു. ഈ കല്ല് സ്ഥിതിചെയ്യുന്ന 'മെക്ക' അറേബ്യയിലെ മുഖ്യ മതവാണിജ്യകേന്ദ്രമായി വളർന്നിരുന്നു. 'ക അബ' എന്ന ഈ കല്ലിന് ദിവ്യത്വം കല്പിച്ചുകൊണ്ടുള്ള ഒരു തീർത്ഥാടന പാരമ്പര്യം മുഹമ്മദിനു മുമ്പും അറേബ്യയിൽ ഉണ്ടായിരുന്നു.

എ. ഡി. 570 ൽ അക്കാലത്തെ പ്രബല അറേബ്യൻ ഗോത്രമായ ഖുറെഷ് ഗോത്രത്തിലെ ഹാഷിമൈറ്റ് കുലത്തിൽ അബ്ദുള്ളയുടെയും ആമീനയുടെയും മകനായി മുഹമ്മദ് ജനിച്ചു. ബാല്യത്തിലെ മാതാപിതാക്കൾ നഷ്ടപ്പെട്ടതിനാലും ദരിദ്രമായ കുടുംബസാഹചര്യം ഉണ്ടായതിനാലും മുഹമ്മദിന് വിദ്യാഭ്യാസം തീരെ ലഭിച്ചില്ല. വ്യാപാരസംഘത്തിൽ ചേർന്ന് പന്ത്രണ്ടാം വയസ്സിൽ അദ്ദേഹം സിറിയ സന്ദർശിച്ച കാലം മുതൽ പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യങ്ങൾ കാണുന്നതിനും പഠിക്കുന്നതിനും അദ്ദേഹത്തിന് കഴിഞ്ഞു. പില്ക്കാലത്ത് അദ്ദേഹത്തിന്റെ മതചിന്തയെ ഇത് ശക്തമായി സ്വാധീനിച്ചിട്ടുമുണ്ട്.

പതിനഞ്ചു വയസ്സ് അധികമുള്ള ഖദീജ എന്ന ധനിക സ്ത്രീയെ തന്റെ ഇരുപത്തിയഞ്ചാം വയസ്സിൽ മുഹമ്മദ് വിവാഹം ചെയ്തു. ചിന്തയ്ക്കും

ധ്യാനത്തിനും സമയം കണ്ടെത്തിയിരുന്ന മുഹമ്മദിന് തന്റെ നാല്പതാം വയസ്സിൽ ഹിറാ മലയിലെ ഗുഹയിൽ വച്ച് അള്ളാഹുവിന്റെ അരുളപ്പാട് ഗബ്രിയേൽ ദൂതനിലൂടെ ഉണ്ടായി എന്ന് വിശ്വസിക്കപ്പെടുന്നു. 'സകലവും സൃഷ്ടിച്ച ദൈവത്തിന്റെ നാമത്തിൽ വായിക്കുക' (ഖുറാൻ 96:1-3) എന്ന ആഹ്വാനത്തോടെ ദൂതൻ വി. ഖുറാൻ അദ്ദേഹത്തിന് വെളിപ്പെടുത്തി കൊടുത്തു. താൻ അള്ളാഹുവിന്റെ പ്രവാചകനും (നബി) അപ്പോസ്തലനും (റസുൾ - അയക്കപ്പെട്ടവൻ) ആണെന്ന് മുഹമ്മദ് പഠിപ്പിച്ചു.

അള്ളാ എന്ന ഏക ദൈവത്തിലുള്ള വിശ്വാസം മുഹമ്മദ് ശക്തിയായി പഠിപ്പിച്ചു. മെക്കയിൽ ഈ വിശ്വാസം സ്വീകരിക്കപ്പെടാതെ വരുകയും അദ്ദേഹത്തെ പീഡിപ്പിക്കുകയും ചെയ്തപ്പോൾ അദ്ദേഹം 300 മൈൽ ദൂരമുള്ള യത്രീബിലേക്ക് ('മദീന' - പ്രവാചകന്റെ നഗരം എന്ന് പിന്നീട് പേരായി) പലായനം ചെയ്തു. എ. ഡി. 622-ൽ നടന്ന ഈ ചരിത്രസംഭവം ഇസ്ലാമിന്റെ ശക്തമായ വിജയചരിത്രമായിരുന്നു. കാരണം യത്രീബിലെ ജനങ്ങൾ (അൻസാറുകൾ) മുഹമ്മദിന്റെ ഉപദേശത്തെ പൂർണ്ണമായി അംഗീകരിക്കുകയും മുഹമ്മദിൽ ഒരു പുതുയുഗത്തിന്റെ ആരംഭത്തെ കാണുകയും ചെയ്തു (അവിടം മുതൽ 'ഹിജ്റ' വർഷം കണക്കാക്കുന്നു). ആദ്യം മദീനയുടെയും പിന്നീട് മെക്കയുടെയും ഭരണാധികാരിയും മതനേതാവുമായി മുഹമ്മദ് ഉയർത്തപ്പെട്ടു. സത്യത്തിന്റെ സംരക്ഷണത്തിനു വേണ്ടി വിശുദ്ധയുദ്ധം (ജിഹാദ്) നടത്താമെന്നും അദ്ദേഹം പഠിപ്പിച്ചു. മെക്കയിൽ പ്രവേശിച്ച മുഹമ്മദ് "കഅബയെ" വണങ്ങി അവിടുത്തെ വിഗ്രഹങ്ങളെ നശിപ്പിച്ചശേഷം അത് ഇസ്ലാമിന്റെ രക്ഷയുടെ അടയാളമായി ഗണിക്കുകയും അവിടേക്ക് വാർഷിക തീർത്ഥാടനം നടത്തേണ്ടത് (ഹജ്ജ്) ആവശ്യമെന്ന് പഠിപ്പിക്കുകയും ചെയ്തു.

എ. ഡി. 632-ൽ മുഹമ്മദ് മദീനയിൽ വച്ച് ദേഹവിയോഗം ചെയ്യുമ്പോഴേക്കും അറേബ്യയെ മതപരമായും രാഷ്ട്രീയപരമായും ഇസ്ലാമിന്റെ കൊടിക്കീഴിൽ കൊണ്ടുവരുവാൻ അദ്ദേഹത്തിന് സാധിച്ചിരുന്നു. ഈ പാരമ്പര്യം പിൻതുടർന്ന പിൻഗാമികൾ (കാലീഫമാർ) അറേബ്യയെ ഒരു അജയ്യശക്തിയായി വളർത്തുകയും അതോടൊപ്പം ഇസ്ലാമെന്ന രാഷ്ട്രീയമതം ലോകമതങ്ങളിൽ അറിയപ്പെടുന്ന ഒന്നാക്കി ഉയർത്തുകയും ചെയ്തു.

## A. ഇസ്ലാം വിശ്വാസത്തിന്റെ നാല് അടിസ്ഥാനങ്ങൾ

ഇസ്ലാം മതവിശ്വാസികളുടെ അനുദിന ജീവിതത്തിൽ ഉണ്ടാകുന്ന പ്രശ്നങ്ങൾക്ക് ഉത്തരം ലഭിക്കുന്നതിനായി അവർ ആശ്രയിക്കുന്ന നിയമമാർഗങ്ങളും ഉപദേശങ്ങളും ഉൾക്കൊള്ളുന്ന പ്രമാണങ്ങളാണിവ. മൂലങ്ങൾ എന്നർത്ഥമുള്ള 'ഉസ്ഊൽ' എന്ന് ഇവ അറിയപ്പെടുന്നു.

**1. ഖുറാൻ:** ഖുറാൻ ദൈവത്തിന്റെ നിത്യമായ വചനമാണ്. സ്വർഗത്തിൽ ദൈവസിംഹാസനത്തിനടുത്ത് നിത്യതയിൽ 'ലൗഹ്ഉൽമഹ്ഫൂസ്' എന്ന

ഫലകത്തിൽ ആലേഖനം ചെയ്ത് സൂക്ഷിച്ചിട്ടുള്ള ഖുറാൻ ലോകരക്ഷയ്ക്കുവേണ്ടി റംസാൻ മാസത്തിൽ ദുനിയാവിലേക്ക് (ലോകം) ജിബ്രായേൽ ദൂതൻ (ഗബ്രിയേൽ മാലാഖ) മുഖാന്തിരം ഇറങ്ങിവന്നു. ദൂതൻ മുഹമ്മദിന്റെ കരങ്ങളിലൂടെ അവ എഴുതി (95:16–19). അതിനാൽ ഖുറാൻ അതുല്യവും അക്ഷയവുമാണെന്ന് വിശ്വസിക്കപ്പെടുന്നു. എന്നാൽ മുഹമ്മദ് വാമൊഴിയായി പഠിപ്പിച്ച അനേകം കാര്യങ്ങൾ ശിഷ്യന്മാർ ക്രോഡീകരിച്ചതാണ് ഖുറാന്റെ ആരംഭമെന്ന് ചരിത്രഗവേഷകർ അഭിപ്രായപ്പെടുന്നു. നൂറ്റിപതിനാല് സൂറാകൾ (അദ്ധ്യായങ്ങൾ) ഖുറാനിൽ ഉണ്ട്. ഒമ്പതാമദ്ധ്യായമൊഴികെ ബാക്കി എല്ലാ അദ്ധ്യായങ്ങളും 'ബിസ്മില്ലാഹിർറഹ്മാനിർറഹീം' (കരുണാനിധിയും പരമകാരുണ്യവാനുമായ അല്ലാഹു നാമത്തിൽ) എന്ന മുഖവുരയോടെയാണ് ആരംഭിക്കുന്നത്. എല്ലാ അദ്ധ്യായങ്ങൾക്കും അവയുടെ പ്രതിപാദ്യവിഷയത്തോടു ബന്ധമുള്ള ഒരു പേര് നൽകിയിട്ടുണ്ട്. ആദ്യ അദ്ധ്യായമായ 'അൽഫാത്തിഹ' നിത്യപ്രാർത്ഥനയുടെ ഭാഗമായി ഉപയോഗിക്കുന്നുണ്ട്.

**2. ഹദീസ്:** ഖുറാനിൽ കാണാത്തതും എന്നാൽ മുഹമ്മദിന്റെ ജീവിതത്തിൽ അനുവർത്തിച്ചതുമായ കാര്യങ്ങൾ മുഹമ്മദിനുശേഷം ക്രോഡീകരിക്കപ്പെട്ടു. ഈ പാരമ്പര്യങ്ങൾ (സുന്ന) പിൻതുടർന്ന് ആവശ്യമായ സന്ദർഭങ്ങളിൽ തീരുമാനങ്ങൾ എടുക്കേണ്ടിയും വന്നു. മുഹമ്മദിനോടു ചേർന്നുള്ള ഈ പാരമ്പര്യങ്ങളുടെ ക്രോഡീകരണങ്ങൾ (ആറെണ്ണം) ഹദീസുകൾ എന്നറിയപ്പെടുന്നു. ഖുറാനിൽ ഉത്തരം ലഭ്യമല്ലാത്ത പ്രശ്നങ്ങൾക്ക് ഹദീസുകളിൽ ഉത്തരം കണ്ടെത്തുവാൻ ശ്രമിച്ചുവെന്നതിനാൽ ഹദീസുകൾ രണ്ടാമത്തെ പ്രമാണമായി അംഗീകരിക്കപ്പെട്ടു.

**3. ഖിയാസ്:** ഖുറാനിലും ഹദീസിലും ഉത്തരം കണ്ടെത്തുവാൻ കഴിയാത്ത പ്രശ്നങ്ങൾക്ക് യുക്തിസഹമായതും എന്നാൽ പ്രമാണങ്ങൾക്ക് എതിരാകാത്തതുമായ ഉത്തരങ്ങൾ കണ്ടെത്തി. വളർന്നുവന്ന ഇസ്ലാമിക സമൂഹത്തിന് ഇത് ആവശ്യമായിരുന്നു പ്രമാണാധിഷ്ഠിതവും യുക്തിസഹവുമായ ഈ നിയമങ്ങൾ ഖിയാസ് എന്ന് അറിയപ്പെടുന്നു. യുക്തിസഹമായി പ്രശ്നങ്ങൾക്ക് ഉത്തരം നൽകുന്ന പാരമ്പര്യം മുഹമ്മദ് തന്നെ ആരംഭിച്ചതാണ് (5:90, 17:23 etc).

**4. ഇജ്മ:** ഏതെങ്കിലുമൊരു വിഷയത്തിൽ ഇസ്ലാമിക നിയമ പണ്ഡിതരുടെ ഇടയിൽ അഭിപ്രായവ്യത്യാസം ഉണ്ടാവുകയാണെങ്കിൽ ചർച്ചയിലൂടെ പൊതുവായ അഭിപ്രായ സമന്വയത്തിൽ (ഇജ്മാ – Common Consensus) എത്തിച്ചേരാമെന്ന പ്രമാണമാണ് 'ഇജ്മ.'

മേല്പറഞ്ഞ നാല് പ്രമാണങ്ങളുടെ അടിസ്ഥാനത്തിലാണ് ഇസ്ലാമിക മതവിശ്വാസവും ജീവിതക്രമവും ക്രമീകരിച്ചിരിക്കുന്നത്. ഇവയെ ആസ്പദ

മാക്കി നിയമജ്ഞർ വിവിധ നിയമസംഹിതകൾ (മദ്ഹബുകൾ) ഉണ്ടാക്കിയിരിക്കുന്നു.

## B. അടിസ്ഥാന വിശ്വാസങ്ങൾ

ദൈവത്തിന്റെ ഏകത്വവും മുഹമ്മദിന്റെ പ്രവാചകത്വവുമാണ് ഇസ്ലാമിക വിശ്വാസത്തിന്റെ അടിത്തറ. 'കലിമ' എന്നറിയപ്പെടുന്ന ലളിതമായ വിശ്വാസപ്രമാണത്തിലൂടെ (ല ഇലാഹ ഇല്ലല്ലാഹ മുഹമ്മദ് റസൂലള്ളാഹ്) ഈ വിശ്വാസം പ്രഖ്യാപിക്കുന്നു. വിശ്വസിച്ച് ഈ പ്രഖ്യാപനം നടത്തുന്ന ഏതൊരു വ്യക്തിയും മുസ്ലീമാണെന്ന് വിശ്വസിക്കപ്പെടുന്നു. ഈ വിശ്വാസപ്രമാണത്തിന്റെ അടിസ്ഥാനത്തിൽ അഞ്ച് വിശ്വാസതത്വങ്ങൾ (2:177; 4:136) ഇസ്ലാമിക വേദശാസ്ത്രത്തിന്റെ അടിസ്ഥാനങ്ങളായി കാണുന്നുണ്ട്. ഇവയെ വിശ്വാസത്തിന്റെ അഞ്ച് തൂണുകൾ എന്നും വിശേഷിപ്പിക്കുന്നു.

**1. അള്ളാ:** അത്യുന്നതനായ ഏക ദൈവത്തിലുള്ള വിശ്വാസം (ദൈവം എന്നതിനുള്ള അറബിപദം 'ഇല്ലാഹ്') ഇസ്ലാമിന്റെ പ്രഥമ അടിസ്ഥാനമാണ്. ഖുറാനിൽ ആദിയോടന്തം ഈ വസ്തുത ആവർത്തിച്ച് പറഞ്ഞിട്ടുണ്ട്. ഏക ദൈവവിശ്വാസത്തിന്റെ യുക്തിപൂർവകമായ വാദങ്ങൾ നിരത്തിയിട്ടുണ്ട് (21:22; 37:4, 158, 112:1–4). ബഹുദൈവവിശ്വാസം ഏറ്റവും വലിയ പാപമാണ് (4:48). സർവ്വശക്തനും സർവ്വാധിപതിയും സർവ്വജ്ഞാനിയും ആയ അല്ലാഹുവിനെ ഭയപ്പെട്ട്, അവന്റെ കല്പനകളെ അനുസരിച്ച് ജീവിക്കുന്നവനാണ് ഇസ്ലാം (ഇസ്ലാം – അനുസരിക്കുന്നവൻ).

അല്ലാഹു ജനിച്ചവനോ, ജനിപ്പിക്കുന്നവനോ അല്ല (112:3) എന്നതിനാലും അവൻ ഏകനാണെന്നതിനാലും ക്രിസ്തീയ വിശ്വാസത്തിലെ ത്രിത്വസങ്കല്പത്തേയും 'ദൈവപുത്രൻ' എന്ന സങ്കല്പത്തേയും ഇസ്ലാം പാപമായി മനസ്സിലാക്കുന്നു. ക്രിസ്തു (ഈശാ നബി) ബഹുമാനിതനായ പ്രവാചകനും ലോകാന്ത്യത്തിൽ വീണ്ടും വന്ന് ന്യായവിധി നടത്തുന്നവനുമാണെന്ന് (4:159) ഇസ്ലാം വിശ്വസിക്കുന്നുണ്ടെങ്കിലും ക്രിസ്തുവിനെ ദൈവമായി ഉൾക്കൊള്ളുവാൻ ഇസ്ലാമിന് സാധിക്കുകയില്ല.

**2. മലക്കുകൾ** (മാലാഖമാർ): മനോഹരമായ ഒരു മാലാഖാവിജ്ഞാനീയം (Angelology) ഖുറാനിൽ കാണുന്നു. മാലാഖമാർ ദൈവത്തിന്റെ സൃഷ്ടികളും സദാസമയവും ദൈവത്തെ മഹത്വപ്പെടുത്തുന്നവരുമാണ് (21:20; 42:5). അവർ മനുഷ്യർക്കു വേണ്ടി ദൈവസന്നിധിയിൽ മാദ്ധ്യസ്ഥം വഹിക്കുന്നു (45:2). സ്വർഗനരകങ്ങളുടെ മേൽനോട്ടക്കാരും (69:12; 74:30) മനുഷ്യരുടെ കാവൽഭടന്മാരും (50:17) അവരാണ്. ഗബ്രിയേൽ, മീഖായേൽ, ഇസ്രാഈൽ, ഇസ്രാഫീൽ എന്നിവരാണ് പ്രധാന മാലാഖകൾ. അനുസരണക്കേടു നിമിത്തം ദൈവസന്നിധിയിൽ നിന്നും തള്ളപ്പെട്ട മാലാഖവൃന്ദമാണ് ഷൈത്താന്മാർ (സാത്താൻ) എന്നുള്ള വിശ്വാസവും ഉണ്ട്. ഇവർ

മനുഷ്യനെ ദൈവസന്നിധിയിൽ നിന്നും അകറ്റുവാൻ നിരന്തരം പരിശ്രമി ക്കുന്നു.

**3. വേദഗ്രന്ഥങ്ങൾ:** ഗബ്രിയേൽ മുഖാന്തിരം ദൈവം പ്രവാചകന്മാരി ലൂടെ വെളിപ്പാടുകൾ നടത്തുന്നു. ഇവയെല്ലാം വേദഗ്രന്ഥങ്ങളാണ്. നൂറ്റി നാലാമത്തേതും അവസാനത്തേതുമായ വേദഗ്രന്ഥമാണ് മുഹമ്മദിന് വെളി പ്പെട്ട ഖുറാൻ. മൂശയ്ക്ക് ലഭിച്ച ന്യായപ്രമാണവും ദാവീദിന് ലഭിച്ച സങ്കീർത്ത നങ്ങളും ഈശാ നബിക്ക് ലഭിച്ച സുവിശേഷവും (ഇൻജീൽ) വേദഗ്രന്ഥ ങ്ങളാണ്. എന്നാൽ ഖുറാൻ ലഭ്യമായതോടെ മറ്റെല്ലാ വേദഗ്രന്ഥങ്ങളും അപ്ര സക്തങ്ങളായി.

**4. പ്രവാചകന്മാർ:** ദൈവിക വെളിപാട് ലഭിച്ചവരാണ് പ്രവാചകന്മാർ അഥവാ നബികൾ. ലഭിച്ച വെളിപാട് ലോകത്തോട് അറിയിക്കുവാൻ പ്രത്യേകം വിളിക്കപ്പെട്ടിട്ടുള്ള പ്രവാചകന്മാരെ 'റസൂൽ' എന്ന് വിളിക്കുന്നു ആദം മുതൽ നോഹ, അബ്രഹാം, മോശെ, യേശു തുടങ്ങി മുഹമ്മദ് വരെ ഇരുപത്തിയെട്ടു പ്രവാചന്മാരുടെ പേരുകൾ ഖുറാനിൽ ഉൾപ്പെടുത്തിയിരി ക്കുന്നു. എന്നാൽ അവസാനത്തെ പ്രവാചകനായ മുഹമ്മദ് മാത്രമേ 'റസൂൽ' – അയക്കപ്പെട്ടവൻ – എന്ന നിലയിലുള്ളൂ എന്ന് ഇസ്ലാം വിശ്വസിക്കുന്നു. അവൻ സകല പ്രവാചകന്മാരിലും വലിയവനും പ്രപഞ്ചത്തിനു മുഴുവനും വേണ്ടി അയക്കപ്പെട്ടവനുമാകുന്നു. അന്ത്യനാളിൽ ആദം മുലുള്ള സകല പ്രവാചകന്മാരും മുഹമ്മദിന്റെ കൊടിക്കീഴിൽ അണിനിരക്കുമെന്നും ഈശാ നബി സർവ പ്രപഞ്ചത്തെയും ന്യായപാലനം ചെയ്യുമെന്നും വിശ്വസിക്കു ന്നു. എല്ലാ പ്രവാചകന്മാരും മരിച്ചു എങ്കിലും ഈശാ നബി മരിച്ചിട്ടില്ലെന്നും ക്രൂശീകരണ സമയത്ത് ദൈവം അവനെ തന്റെ അടുക്കലേക്ക് ജീവനോടെ ഉയർത്തി എന്നും അവനിൽ പാപം ഇല്ലെന്നും അവൻ ദൈവസന്നിധിയിൽ ഇരിക്കുന്നുവെന്നും പഠിപ്പിക്കുന്നു.

### 5. പുനരുത്ഥാനവും അന്ത്യന്യായവിധിയും

ഒരു നാളിൽ ലോകം അവസാനിക്കും. അതിനുമുമ്പ് അന്തിക്രിസ്തു വരും. അന്തിക്രിസ്തുവിനെ നശിപ്പിക്കാൻ ഈശാനബി എഴുന്നള്ളും. അവൻ ഇസ്ലാം പുനഃസ്ഥാപിക്കുകയും തിന്മയെ നശിപ്പിക്കുകയും ചെയ്യും (4:159). ക്രൈസ്ത വവിശ്വാസത്തോട് ഏറെ സാമ്യം പുലർത്തുന്ന ഒരു വിവരണമാണ് അന്ത്യ ന്യായവിധിയെക്കുറിച്ച് ഖുറാനിലും കാണുന്നത്. നന്മ ചെയ്തവൻ സ്വർഗ ത്തിലേക്കും തിന്മ ചെയ്തവൻ നരകത്തിലേക്കും പ്രവേശിക്കും. സ്വർഗം, സർവസുഖങ്ങളുടെയും കേളീരംഗമായിട്ടും നരകം, സർവ ദുഃഖങ്ങളുടേയും അനുഭവമായിട്ടും വിവക്ഷിച്ചിരിക്കുന്നു. ഇസ്ലാമിൽ വിശ്വസിക്കുന്ന പാപി കൾക്കുവേണ്ടി മുഹമ്മദ് മദ്ധ്യസ്ഥം വഹിക്കുമെന്ന് പാരമ്പര്യത്തിൽ (ഹ ദീസ്) കാണുന്നുണ്ട്.

## C. മതാനുഷ്ഠാനങ്ങൾ

മുസ്ലീങ്ങൾ നിർബന്ധമായും അനുഷ്ഠിക്കേണ്ട അഞ്ച് മതകർമ്മങ്ങൾ (പഞ്ചസ്തൂപങ്ങൾ – Five Pillars) ഉണ്ട്.

1. 'കലിമ' എന്ന അടിസ്ഥാനവിശ്വാസപ്രമാണം ചൊല്ലുകയും വിശ്വസിക്കുകയും ചെയ്യുക.

2. ദിവസവും അഞ്ചു സമയങ്ങളിൽ നമസ്ക്കാരം (സലാത്ത്) നടത്തുക. ഉദയത്തിനു തൊട്ടുമുമ്പ്, മദ്ധ്യാഹ്നത്തിൽ, മദ്ധ്യാഹ്നത്തിന് മൂന്നു മണിക്കൂർ കഴിയുമ്പോൾ, അസ്തമനം കഴിഞ്ഞ ഉടനെ, അസ്തമനത്തിന് രണ്ട് മണിക്കൂർ കഴിയുമ്പോൾ എന്നിവയാണ് സമയങ്ങൾ. നമസ്ക്കാരത്തിനു മുമ്പ് നിർബന്ധമായും ദേഹശുദ്ധി വരുത്തിയിരിക്കണം (5:6). നമസ്കാരത്തിൽ സാഷ്ടാംഗപ്രണാമം നിർബന്ധമാണ്. ഈ സമയത്ത് അല്ലാഹു അത്യുന്നതൻ എന്നർത്ഥമുള്ള 'അല്ലാഹു അക്ബർ' എന്ന പ്രാർത്ഥന ചൊല്ലണം. നമസ്കാരത്തിന്റെ അവസാനത്തിൽ 'അല്ലാഹുവിന്റെ കരുണ നിന്നോടുകൂടെ ഇരിക്കട്ടെ' എന്നു സഹവിശ്വാസികളോട് ആശംസിക്കണം (സലാം അലൈയ്ക്കും). നമസ്കാരസമയത്തിനു മുമ്പ് നമസ്കാരത്തിനുള്ള ആഹ്വാനം പള്ളികളിൽ മുഴങ്ങും. അല്ലാഹു അത്യുന്നതനാകുന്നു എന്നും 'കലിമ'യും ഉറക്കെ ചൊല്ലിയാണ് ജനങ്ങളെ നമസ്കാരത്തിന് ക്ഷണിക്കുന്നത്. പ്രഭാതനമസ്കാരത്തിനുള്ള ആഹ്വാനത്തിൽ 'നിദ്രയേക്കാൾ പ്രാർത്ഥന നല്ലത്' എന്നും ഓർമ്മിപ്പിക്കും. മെക്കയിലേക്ക് ദർശനം വച്ചുകൊണ്ടാണ് നമസ്കരിക്കേണ്ടത്. ഇതിനെ സൂചിപ്പിക്കുവാനായി അർദ്ധവൃത്താകൃതിയിലുള്ള മിഹ്റാബ് എല്ലാ പള്ളികളിലും കാണാം. വെള്ളിയാഴ്ച മദ്ധ്യാഹ്നപ്രാർത്ഥന (ജൂമഅ) ഏറ്റവും പ്രധാനപ്പെട്ടതാണ്. പുരുഷന്മാരെല്ലാം ഈ നമസ്കാരത്തിന് പള്ളിയിൽ എത്തണം. എന്നാൽ പള്ളിയിലെ നമസ്കാരങ്ങളിൽ സ്ത്രീകളെ പങ്കെടുപ്പിക്കുന്നില്ല.

3. റംസാൻ മാസം മുഴുവനും നോമ്പു നോക്കണം (2:183–188). ഇത് മനുഷ്യരക്ഷയ്ക്ക് നിദാനമായ വി. ഖുറാൻ നൽകപ്പെട്ട മാസമാണ്. ഉദയം മുതൽ അസ്തമനം വരെ ജലപാനം പോലും കൂടാതെ ഉപവസിക്കുന്നതാണ് നോമ്പിലെ പ്രധാന ഘടകം. ഖുറാൻ പാരായണവും ധ്യാനചിന്തകളും ഈ സമയത്ത് അനുകരണീയമാണ്. വാർദ്ധക്യത്തിലും രോഗത്തിലും ഇരിക്കുന്നവർക്കും ഗർഭിണികൾക്കും മുലയൂട്ടുന്നവർക്കും ഇളവുകൾ അനുവദിച്ചിട്ടുണ്ട്.

4. 'സക്കാത്ത' അഥവാ ദാനം: ദരിദ്രന്മാർക്ക് നൽകിയിരിക്കണം (9:60).

5. 'ഹജ്ജ്' എന്ന തീർത്ഥാടനം നടത്തണം: മെക്കയിലേയ്ക്കുള്ള തീർത്ഥയാത്രയാണ് ഹജ്ജ്. കഴിവുള്ളവരെല്ലാം ജീവിതത്തിൽ ഒരിക്കലെങ്കിലും

ഹജ്ജ് നടത്തണം (3:97). പന്ത്രണ്ടാം മാസമായ ദുൽ - ഹിജ്ജാ മാസത്തിലെ 7 മുതൽ 10 വരെയുള്ള ദിവസങ്ങളിലാണ് ഈ തീർത്ഥാടനം നടത്തേണ്ടത്. കഅബയെ ഏഴു തവണ വലംവയ്ക്കുകയാണ് പ്രധാന കർമ്മം. ഹജ്ജിനു ശേഷം മദീനയിലെത്തി മുഹമ്മദിന്റെ കബറിടം മുത്തുന്നു. ഹജ്ജ് പങ്കു കൊണ്ടവരെ ബഹുമാനസൂചകമായി 'ഹാജി' എന്ന് വിളിക്കാറുണ്ട്. ഏതു സമയത്ത് മെക്കാ സന്ദർശിക്കുന്നതും അനുഗ്രഹപ്രദമാണ്.

## D. മുസ്ലീംപെരുന്നാളുകൾ

1. ബക്രീഡ്: ഹജ്ജിനോടനുബന്ധിച്ച് ദുൽഹിജ്ജ മാസം 10-ാം തീയതി നടക്കുന്ന ബലിയാണിത് (22:33-38). അബ്രഹാം ഇസ്മായേലിനെ (ഇസഹാക്കിനു പകരം ഇസ്മായേലിനെ എന്നാണ് മുസ്ലീമുകൾ വിശ്വസിക്കുന്നത്) യാഗം കഴിക്കുവാൻ തയ്യാറായതിന്റെ അനുസ്മരണമാണിത്. ഏറ്റവും പ്രധാനപ്പെട്ട പെരുന്നാൾ എന്നതിനാൽ ഇതിനെ വലിയ പെരുന്നാൾ എന്ന് വിളിക്കുന്നു.

**2. ഈദുൽഫിത്തർ:** റംസാൻ മാസാചരണത്തിന്റെ അവസാനത്തിൽ പുതുചന്ദ്രൻ ഉദിക്കുന്ന ദിവസം ഐശ്വര്യത്തിന്റെയും ദാനധർമ്മത്തിന്റെയും വിളവെടുപ്പിന്റെയും ഉത്സവമായി ആചരിക്കുന്നു. ചെറിയ പെരുന്നാൾ എന്ന് ഇത് അറിയപ്പെടുന്നു. **3. മിലാഡി ഷറീഫ്:** മുഹമ്മദിന്റെ ജന്മദിനമാണിത്. മൂന്നാം മാസം (റബീ ഉൾ - അവ് വാൾ) പന്ത്രണ്ടാം തീയതി ഇത് ആഘോഷിക്കുന്നു. പ്രത്യേക പ്രാർത്ഥനകളും പ്രഭാഷണങ്ങളും നടത്തുന്നു. **4. മുഹറം:** ആണ്ടാരംഭമാണ് മുഹറം. ഒന്നാം മാസത്തിന്റെ പേരും ഇതാണ്. ഇസ്ലാമിക രക്തസാക്ഷികളെ പ്രത്യേകം ഓർക്കുന്നു. ഈ മാസത്തിലാണ് അല്ലാഹു സൃഷ്ടി നടത്തിയത് എന്ന് വിശ്വസിക്കുന്നു.

## E. ഇസ്ലാമിലെ പ്രധാന വിഭാഗങ്ങൾ

മുസ്ലീം സമൂഹം പലതായി ഭിന്നിക്കപ്പെടുമെന്ന് പ്രവാചകൻ ഓർമ്മിപ്പിച്ചിരുന്നുവെന്ന് പാരമ്പര്യങ്ങളിൽ കാണുന്നു. പ്രവാചകന്റെ മരണം മുതലെ ഈ പ്രതിഭാസം ഉണ്ടായി. എന്നാൽ മേല്പറഞ്ഞ വിശ്വാസങ്ങളും ആചാരാനുഷ്ഠാനങ്ങളും വലിയ വ്യത്യാസം കൂടാതെ എല്ലാവിഭാഗത്തിനും ഉണ്ട്.

**1. സുന്നികൾ:** ഇസ്ലാമിലെ ഏറ്റവും വലിയ വിഭാഗവും യാഥാസ്ഥിതിക വിഭാഗവും ഇതാണ്. പാരമ്പര്യ (സുന്ന) വാദികൾ എന്ന അർത്ഥത്തിലാണ് സുന്നികൾ എന്ന് അറിയപ്പെടുന്നത്.

**2. ഷിയാക്കൾ:** അംഗസംഖ്യയിലും സ്വാധീനത്തിലും രണ്ടാം സ്ഥാനം ഇവർക്കാണ്. ഇറാൻ, പാക്കിസ്ഥാൻ, ഉത്തരേന്ത്യ തുടങ്ങിയ സ്ഥലങ്ങളിൽ ബഹുഭൂരിപക്ഷവും ഇവരാണ്. ഇറാൻ ഔദ്യോഗികമതമായി 'ഷീയീസം' അംഗീകരിച്ചിരിക്കുന്നു (ഇറാക്കിന്റെ ആധിപത്യം സുന്നികളിലാണ്. ഇവർ

തമ്മിലുള്ള വംശീയമായ വിദ്വേഷമാണ് മദ്ധ്യ – പൗരസ്ത്യ ദേശത്ത് ഇന്നും നിലനില്ക്കുന്ന സംഘർഷങ്ങളുടെ അടിസ്ഥാനകാരണം). ഷിയാ എന്നതിന് 'അനുയായി' എന്നർത്ഥം.

മുഹമ്മദിനു ശേഷമുള്ള അധികാര വടംവലിയാണ് ഷിയാ – സുന്നി സംഘട്ടനങ്ങളുടെ അടിസ്ഥാനം. മുഹമ്മദിനു ശേഷം അദ്ദേഹത്തിന്റെ മരുമകനായ അലിക്ക് സ്ഥാനം നൽകണം എന്ന് ഒരു വിഭാഗം ചിന്തിച്ചു. എന്നാൽ പൊതു തെരഞ്ഞെടുപ്പിലൂടെ സ്ഥാനാരോഹണം വേണമെന്ന് മറുഭാഗം ശഠിച്ചു. ഇതോടനുബന്ധിച്ചുണ്ടായ യുദ്ധത്തിൽ ഗോത്രങ്ങൾ തിരിഞ്ഞ് പങ്കെടുത്തതോടെ ഇതൊരു വംശീയ പ്രശ്നമായി മാറി. അലിയുടെ പക്ഷത്ത് നിന്നവർ ഷിയാക്കൾ എന്ന് അറിയപ്പെട്ടു. 'കലിമ'യിൽ അവർ അലി മുഹമ്മദിന്റെ അടുത്ത സുഹൃത്താണെന്ന് കൂട്ടിച്ചേർത്തു. ആറ് ഹദീസുകൾക്കു പകരം അലിയ്ക്കും കുടുംബപരമ്പരയ്ക്കും പ്രാധാന്യം കല്പിക്കുന്ന മറ്റ് അഞ്ച് പാരമ്പര്യങ്ങൾ (അഖ്ബാർ) അവർ ഉണ്ടാക്കി. ഇതിനെ എതിർക്കുകയും  ഹദീസുകളുടെ (സുന്നകളുടെ) പാരമ്പര്യത്തിൽ ഉറച്ചു നിൽക്കുകയും ചെയ്തവർ 'സുന്നികൾ' എന്നറിയപ്പെട്ടു.

**3. മുഅത്സിലകൾ:** ഇസ്ലാമിനെ കാലികവും യുക്തിഭദ്രവുമാക്കണമെന്ന് വാദിച്ച വിഭാഗമാണിത്. ഖുറാനിലെ എല്ലാ കാര്യങ്ങളെയും ആക്ഷരീകമായി എടുക്കരുതെന്ന് ഇവർ പഠിപ്പിച്ചു. ഖുറാന് അല്ലാഹുവിനോടൊപ്പം നിത്യതയില്ല; അത് എഴുതപ്പെട്ട വചനമാണ് എന്നും അല്ലാഹുവിനെ മാനുഷികമായി ഉപമിക്കുന്നത് തെറ്റാണെന്നും മുഹമ്മദിന് അപ്രമാദിത്വം നൽകുന്നത് ശരിയല്ലെന്നും ഈ പുരോഗമനവിഭാഗം സയുക്തം തെളിയിച്ചു. ഇത് ഇസ്ലാമിന്റെ മനോഹരമായ ഒരു രൂപമായിരുന്നുവെങ്കിലും യാഥാസ്ഥിതിക വിഭാഗത്തിന്റെ പീഢനം നിമിത്തം 10 –ാം നൂറ്റാണ്ടോടെ തന്നെ ഈ വിഭാഗം മിക്കവാറും ഇല്ലാതായി. ഈ വിഭാഗങ്ങൾക്കു പുറമേ 'ഖവാരിജികൾ' എന്ന അപ്രധാനമായ ഒരു വിഭാഗം കുറച്ചുനാൾ ഉണ്ടായിരുന്നു. കൂടാതെ ഈ ഓരോ പ്രധാന വിഭാഗത്തിലും ഒട്ടനവധി അവാന്തര വിഭാഗങ്ങളും ഉണ്ട്. കൂടാതെ ഇസ്ലാമിക ചിന്തയുടെ പശ്ചാത്തലത്തിൽ മറ്റ് സിദ്ധാന്തങ്ങൾ ആവിഷ്കരിച്ചിട്ടുള്ള വിഭാഗങ്ങളും ഇന്ന് കാണപ്പെടുന്നുണ്ട്.

## F. സൂഫികൾ (Sufism)

മതങ്ങൾക്ക് രാഷ്ട്രീയ അധികാരം ലഭിക്കുന്ന അവസരങ്ങളിലെല്ലാം അവ അതിന്റെ അടിസ്ഥാന ലക്ഷ്യങ്ങളെയും സ്ഥാപകനേതാവിന്റെ സന്ദേശങ്ങളെയും മറന്ന് രാജകീയ ആഡംബരങ്ങളിൽ മുഴുകുന്നത് ചരിത്രത്തിൽ ആവർത്തിച്ച് കാണുന്ന ഒരു യാഥാർത്ഥ്യമാണ്. ഈ അവസരങ്ങളിൽ ലാളിത്യത്തിന്റെയും ധാർമ്മികതയുടെയും സന്ദേശവുമായി രംഗപ്രവേശം ചെയ്യുന്ന സന്യാസപ്രസ്ഥാനങ്ങൾ ഉണ്ടായിട്ടുണ്ട്. യഹൂദമതത്തിലെ കുംറാൻ സന്യാ

സസമൂഹം, എ. ഡി. 4, 5 നൂറ്റാണ്ടുകളിൽ ആരംഭിച്ച ക്രൈസ്തവ സന്യാസപ്രസ്ഥാനങ്ങൾ, ബ്രാഹ്മണമേധാവിത്വത്തിനെതിരെ ആരണ്യകങ്ങളിൽ ആരംഭിച്ച ഭാരതീയ സന്യാസപ്രസ്ഥാനങ്ങൾ എന്നിവ നല്ല ഉദാഹരണങ്ങൾ ആണ്. ഇസ്ലാം രാഷ്ട്രീയ അധികാരത്തിൽ എത്തിയതോടെ അതിന്റെ അടിസ്ഥാന പ്രമാണങ്ങളിൽ നിന്നും മാറിപ്പോകുന്നതായി കണ്ട വിശ്വാസികൾ വിശ്വാസസ്ഥിരത, ദാരിദ്ര്യം, ലളിതജീവിതം, സദാചാരം തുടങ്ങിയ കാര്യങ്ങൾക്ക് സ്ഥാനം നൽകിക്കൊണ്ട് ഒറ്റപ്പെട്ട രീതിയിൽ ആരംഭിച്ച ശ്രമങ്ങളാണ് ഇസ്ലാമിക – സൂഫിപ്രസ്ഥാനത്തിനും ആരംഭം കുറിച്ചത്. ത്യാഗവും ലളിതജീവിതവും ദൈവത്തോടുള്ള സമ്പൂർണ്ണ വിധേയത്വവുമാണ് സൂഫികളുടെ അടിസ്ഥാനപ്രമാണം. ഭൗതീകതയോടുള്ള വിരക്തിയുടെ അടയാളമായി ഇവർ പരുക്കൻ കമ്പിളി വസ്ത്രങ്ങൾ (സൂഫുകൾ) ധരിച്ചിരുന്നതിൽ നിന്നുമാണ് സൂഫികൾ എന്ന പേരിന് അർഹരായത് (ഒട്ടകത്തോൽ ധരിച്ച് ലളിതജീവിതം നയിച്ച യോഹന്നാൻ മാംദാനയെയും അദ്ദേഹത്തിന്റെ സന്ദേശവും ഓർക്കുക). വ്യക്തിജീവിതത്തിൽ പൂർണ ദാരിദ്ര്യം നിലനിർത്തിയിരുന്നതിനാൽ 'ഫക്കീർ' (ദരിദ്രൻ) എന്നും ഇവർ അറിയപ്പെടുന്നു.

എട്ടാം നൂറ്റാണ്ടിൽ തന്നെ ഇസ്ലാമിൽ സൂഫിസം ആരംഭിച്ചിരുന്നു. മുഹമ്മദിന്റെയും ആദ്യത്തെ നാല് ഖലീഫമാരുടെയും ജീവിതത്തിൽ കാണുന്ന ലളിതജീവിതം അനുകരിക്കുക എന്നതായിരുന്നു ലക്ഷ്യം. ബാഹ്യമായ കർമ്മങ്ങളിലൂടെ മാത്രം തൃപ്തിയടയുന്ന ഒരു മതജീവിതത്തിനെതിരെ (ritualism) സൂഫികൾ ശാന്തമായും എന്നാൽ ശക്തമായും പ്രതികരിച്ചു. ആന്തരീകമായ ആത്മിക അനുഭവത്തിന് അവർ പരമപ്രാധാന്യം കൊടുത്തു. ദൈവവുമായുള്ള ആഴമായ ബന്ധത്തിന് അവർ ശ്രമിച്ചു. ഇതിന്റെ ഫലമായി ഭക്തിസാന്ദ്രമായ അനേകം സാഹിത്യരചനകൾ ഉണ്ടായി. പ്രാർത്ഥനയിലും ധ്യാനത്തിലും വിശുദ്ധജീവിതത്തിലും അധിഷ്ഠിതമായ ഒരു പാരമ്പര്യം ഇസ്ലാമിൽ ശക്തിപ്പെട്ടു. ദൈവത്തിൽ നിന്നുള്ള ദാനങ്ങളേക്കാൾ ദൈവവുമായുള്ള ഒരു സായൂജ്യമായിരുന്നു അവരുടെ ലക്ഷ്യം; റബിഅ എന്ന സൂഫി സന്യാസിനിയുടെയും അബൂയസീദ്, അൽഹല്ലാജ്, ജലാലുദിൻ റൂമി എന്നീ സൂഫി മിസ്റ്റിക്കുകളുടെയും കൃതികളിൽ ദൈവവുമായുള്ള ഈ തീവ്രബന്ധത്തിന്റെ ആഴം കാണാവുന്നതാണ്.

ഭാരതത്തിൽ വൈഷ്ണവ ഭക്തിപ്രസ്ഥാനം വളർച്ച പ്രാപിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് സൂഫിസത്തിന്റെ സന്ദേശം ഭാരതത്തിൽ എത്തുന്നത്. രൂപത്തിലും ഭാവത്തിലും ചിന്തയിലും ഈ പ്രസ്ഥാനങ്ങൾ സമാനത പുലർത്തിയിരുന്നുവെന്നതിനാൽ ഇവയ്ക്ക് ഭാരതത്തിൽ ഒരുമിച്ച് പ്രവർത്തിക്കുവാൻ സാധിച്ചു. ഇതിന്റെ ഫലമായി കബീർദാസിൽ ആരംഭിച്ച് മുഹമ്മദ് ഇക്ബാൽ തുടങ്ങിയ ആധുനിക ഇസ്ലാമിക കവികളിൽ വരെ എത്തിനിൽക്കുന്ന ഒരു ഭാരതീയ സൂഫി പാരമ്പര്യവും ശക്തിപ്പെട്ടു. വൈഷ്ണവ

ഭക്തിപ്രസ്ഥാനവും ഇസ്ലാമിക ഭക്തിപ്രസ്ഥാനമായ സൂഫിസവും കൈകോർത്ത് വളർന്ന കാലഘട്ടം (എ. ഡി. 13 മുതൽ 18 വരെയുള്ള നൂറ്റാണ്ടുകളിൽ) ഭാരതീയ മതരംഗത്തും മതസാഹിത്യ രംഗത്തും ഏറെ സംഭാവനകൾ ഉണ്ടായ കാലഘട്ടമാണ്. സിക്ക് മതത്തിന്റെ ആരംഭവും അതിന്റെ സന്ദേശവും ഇവയോട് ഏറെ ബന്ധപ്പെട്ടു കിടക്കുന്നു (സിക്ക് മതപഠനം വിസ്തരഭയത്താൽ ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിട്ടില്ല).

യാഥാസ്ഥിതിക മുസ്ലീം വിഭാഗങ്ങൾ സൂഫികളെ വേദവിപരീതികളായി കണ്ട് നിഷ്കരുണം പീഡിപ്പിച്ചിട്ടുള്ള സംഭവങ്ങൾ അനവധിയാണ്. എന്നാൽ സൂഫിസം ഒരു അജയ്യ ശക്തിയായി വളർന്നതോടെ പതിനൊന്നാം നൂറ്റാണ്ടോടുകൂടി വിവിധ മുസ്ലീം വിഭാഗങ്ങൾ സൂഫിസത്തെ അംഗീകരിക്കുവാനും പ്രോത്സാഹിപ്പിക്കുവാനും തുടങ്ങി.

ഒരു പ്രസ്ഥാനമായി മാറിക്കഴിഞ്ഞതോടെ മറ്റ് പല സന്യാസപ്രസ്ഥാനങ്ങൾക്കും സംഭവിച്ചതുപോലെ ആദ്യകാല ദർശനങ്ങളിൽ നിന്നുള്ള മാറ്റം സൂഫിസത്തിലും സംഭവിച്ചു. 'സൂഫി' എന്നും 'ഫക്കീർ' എന്നുമുള്ള സങ്കല്പത്തിൽ നിന്നും വ്യതിചലിച്ചുപോയിട്ടുണ്ടെങ്കിലും ഇസ്ലാമിന്റെ തത്വങ്ങളെ നിലനിർത്തുന്ന കർത്തവ്യത്തിൽ സൂഫിസം ഉയർന്ന പങ്ക് വഹിച്ചിട്ടുണ്ട്.

## ഉപസംഹാരം

എട്ടാം നൂറ്റാണ്ടിലെങ്കിലും ഇസ്ലാംമതം ഭാരതമണ്ണിൽ എത്തിയിട്ടുണ്ട്. അറേബ്യൻ വ്യാപാരികളിലൂടെ തെക്കെ ഇന്ത്യയിൽ എത്തിയ ഇസ്ലാം ഇന്ത്യയിൽ വളർന്നത് വളരെ വേഗത്തിൽ ആയിരുന്നു. മുഹമ്മദ് ഇബ്നു ഖാസിമിന്റെ നേതൃത്വത്തിൽ നടന്ന സിന്ധ് ആക്രമണം (8–ാം നൂറ്റാണ്ട്), മുഹമ്മദ് ഗസ്നിയുടെ ആക്രമണം (11–ാം നൂറ്റാണ്ട്), സൂഫിസത്തിന്റെ കീഴിൽ നടന്ന മിഷനറി പ്രവർത്തനങ്ങൾ (12 മുതൽ 15 വരെയുള്ള നൂറ്റാണ്ടുകൾ) മുഗൾ സാമ്രാജ്യത്തിന്റെ പ്രവർത്തനങ്ങൾ (16 മുതൽ 18 വരെയുള്ള നൂറ്റാണ്ടുകൾ) തുടങ്ങിയവ ഭാരതത്തിലെ മുസ്ലീം മതസമൂഹത്തിന്റെ വളർച്ചയെ ഗണ്യമായി സ്വാധീനിച്ച ഘടകങ്ങളാണ്.

ഭാരതീയമായ ഒരു മതജീവിതധാര ഉണ്ടാക്കിയെടുക്കുവാൻ ഭാരതീയ കലാസാഹിത്യ – വാസ്തുശില്പകലാ രംഗങ്ങളിലെല്ലാം തന്നെ ഇസ്ലാം വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഭാരതസ്വാതന്ത്ര്യത്തിനോടനുബന്ധിച്ചുണ്ടായ ചില പ്രത്യേക രാഷ്ട്രീയകാരണങ്ങളാൽ ഇന്ത്യാ – പാക് വിഭജനം നടന്നുവെന്നതും വർഗ്ഗീയവാദികളുടെ പ്രവർത്തനഫലമായി ചില ഒറ്റപ്പെട്ട ആക്രമണങ്ങൾ ഉണ്ടാകുന്നതും ഒഴിച്ചാൽ മതനിരപേക്ഷ ഭാരതത്തിൽ ഇസ്ലാം മതം നയതന്ത്രമായി നിലനിൽക്കുകയും മറ്റ് ഭാരതീയ മതസമൂഹങ്ങളോട് ആരോഗ്യകരമായ വിധത്തിൽ സഹജീവിക്കുകയും ചെയ്യുന്ന സാഹചര്യമാണ് ഇന്നുള്ളത്.

# യൂണിറ്റ് 4

# മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനം

## പാഠം 1

## മതസംവാദം – വേദപുസ്തക വെളിച്ചത്തിൽ

❑ മതസംവാദത്തിന് ഒരാമുഖം ❑ മതസംവാദം: വേദപുസ്തകാടിസ്ഥാനത്തിൽ ❑ ഏക ദൈവവും ഏക ജനവും ❑ ഉപസംഹാരം

മതബഹുലതയുള്ള സമൂഹത്തിൽ മതങ്ങൾ തമ്മിലുള്ള സംവാദങ്ങൾ അനിവാര്യമാണ്. സംവാദം എന്നാൽ ആശയസംഘട്ടനമെന്നോ, ആശയങ്ങളെ പരസ്പരം അടിച്ചേല്പിക്കലെന്നോ അർത്ഥമില്ല. മറിച്ച് ഒന്നിച്ച് ജീവിക്കുന്ന മതസമൂഹങ്ങൾ പരസ്പരം അറിയുവാനും പങ്കുവയ്ക്കുവാനും നടത്തുന്ന ആരോഗ്യകരമായ ശ്രമമാണ് മതസംവാദം.

### 1. മതസംവാദത്തിന് ഒരാമുഖം

ഇതര മതവിശ്വാസത്തിൽ ജീവിക്കുന്ന സമൂഹങ്ങളോട് ആരോഗ്യകരമായ ഒരു ബന്ധം എങ്ങനെ സാധിക്കും എന്ന ചോദ്യം പലപ്പോഴും ഉയരാറുണ്ട്. മറ്റു മതവിശ്വാസികളുടെ മുന്നിൽ ഒരു ക്രൈസ്തവന്റെ സാക്ഷ്യം എന്തായിരിക്കണം? സ്വന്തം വിശ്വാസത്തെ നിഷേധിക്കാതെയും ഒളിച്ചുവയ്ക്കാതെയുമുള്ള ഒരു ക്രൈസ്തവസാക്ഷ്യവും സമീപനവും സാധ്യമാണോ? അഥവാ ക്രിസ്തുവെന്ന 'ഏകവഴി'യുള്ളപ്പോൾ പിന്നെ എന്തിനാണ് മതസംവാദം? ക്രിസ്തുവിനെ പ്രസംഗിച്ചാൽ മാത്രം പോരേ?

വിശ്വാസവുമായി നേരിട്ട് ബന്ധമുള്ള ഒരു പ്രശ്നം എന്നതിനാൽ അത്യന്തം ശ്രദ്ധാപൂർവ്വം പഠിക്കേണ്ട വിഷയങ്ങളാണിവ. സർവ്വപ്രപഞ്ചത്തിന്റെയും സ്രഷ്ടാവായ ദൈവം; സർവ്വ പ്രപഞ്ചത്തിന്റെയും രക്ഷക്കായി സ്വയം യാഗമായിത്തീർന്ന ക്രിസ്തു; സർവപ്രപഞ്ചത്തേയും സത്യത്തിൽ നിലനിർത്തുന്ന പ. ആത്മാവ് എന്നിങ്ങനെയുള്ള അടിസ്ഥാന വിശ്വാസപ്രകാരം എല്ലാ സമൂഹത്തേയും ദൈവിക രക്ഷാപദ്ധതിയിലേക്ക് വഴി നടത്തുക എന്ന കർത്തവ്യം ക്രൈസ്തവർക്കുണ്ട്. അതാണല്ലോ ക്രൈസ്തവ സുവിശേഷത്തിന്റെ അടിസ്ഥാനം. സകലത്തേയും പ്രകാശിപ്പിക്കുന്ന ക്രിസ്തുവിനെ, സകലസത്യത്തിലും സകലത്തെയും വഴി നടത്തുന്ന പ. ആത്മാവിലൂടെ ലോകത്തിന് പരിചയപ്പെടുത്തണമെങ്കിൽ ആരോഗ്യകരമായ ഒരു മതസംവാദം കൂടിയേ തീരൂ.

'മറ്റൊരുത്തനിലും രക്ഷയില്ല; നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴെ ഭൂമിയ്ക്കു മീതെ നൽകപ്പെട്ട വേറൊരു നാമവുമില്ല' (അപ്ര: 4:12) എന്ന പത്രോസിന്റെ പ്രസ്താവനയും 'എന്നിൽ കൂടിയല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല' (യോഹ. 14:6) എന്നുള്ള ക്രിസ്തുവിന്റെ പ്രഖ്യാപനവും മേല്പറഞ്ഞ ലോകരക്ഷ എന്ന ലക്ഷ്യത്തിലേക്ക് എങ്ങനെ പ്രയോജനപ്പെടുത്തുവാൻ സാധിക്കും എന്നതിന് ഒറ്റ വാക്കിൽ ഉത്തരം കണ്ടെത്തുവാൻ പ്രയാസമാണ്.

പ്രപഞ്ചരക്ഷ എന്ന ലക്ഷ്യമാണ് വേദപുസ്തകത്തിലും പ്രത്യേകിച്ച് യേശുക്രിസ്തുവിന്റെ സന്ദേശത്തിലും കാണുന്നത് എന്നതിനാൽ ലോകജനതയെ അത് പഠിപ്പിക്കേണ്ടത് ആവശ്യമാണ്. മത സമൂഹങ്ങളുടെ ആശയങ്ങളോടും പ്രത്യയശാസ്ത്രങ്ങളോടും ആരോഗ്യകരമായ സംവാദം നടത്തുകയും ഈ ഉന്നതലക്ഷ്യത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഒരു സഹവർത്തിത്വം വിശ്വാസത്തിലും ആരാധനയിലും ജീവിതത്തിലും രൂപപ്പെടുത്തുകയും ചെയ്യുന്നതിലൂടെ മാത്രമേ ഈ ലക്ഷ്യം കൈവരിക്കാനാകൂ. മതസംവാദത്തിന് ക്രൈസ്തവർ നൽകുന്ന പ്രാധാന്യത്തിന്റെ കാരണം ഇതാണ്.

എല്ലാ മതങ്ങളും ഒന്നാണെന്ന് പറയുകയോ, ഒരു വിശ്വാസത്തെ മറ്റൊരു വിശ്വാസം കൊണ്ട് നേരിടുകയോ, വിശ്വാസങ്ങൾ തമ്മിൽ പരസ്പരം ഏറ്റുമുട്ടുകയോ ചെയ്യുക എന്നതല്ല മതസംവാദത്തിന്റെ ലക്ഷ്യം. മറിച്ച് മനുഷ്യനന്മയെ ലാക്കാക്കിയുള്ള മതങ്ങളുടെ പ്രവർത്തനങ്ങളെ ഏകോപിപ്പിക്കുകയും അങ്ങനെ ഒരു വിശ്വസാഹോദര്യം കെട്ടിപ്പടുക്കുകയും ചെയ്യുക എന്നതാണെന്ന് മതസംവാദരംഗത്ത് പ്രവർത്തിക്കുന്നവർ ഓർത്തിരിക്കണം.

ക്രിസ്തുവിലൂടെയുള്ള പ്രപഞ്ചരക്ഷ എന്ന ലക്ഷ്യത്തിന് ക്രൈസ്തവ വേദശാസ്ത്രത്തിൽ ഉന്നതസ്ഥാനം നൽകിയിട്ടുണ്ട്. വേദപുസ്തകത്തിലും വി. സഭയുടെ പാരമ്പര്യത്തിലും ഇത് ശക്തമായി കാണുന്നു. എന്നാൽ വിവിധങ്ങളായ കാരണങ്ങളാൽ ക്രൈസ്തവവിശ്വാസത്തിലേക്ക് വന്നിട്ടില്ലാത്ത സമൂഹങ്ങളെ എങ്ങനെ ഈ രക്ഷാപദ്ധതിയിൽ ഉൾപ്പെടുത്തുവാൻ സാധിക്കും? മതസംവാദത്തിന് വേദപുസ്തകത്തിലും ക്രിസ്തുവിന്റെ പഠിപ്പിക്കലുകളിൽ പ്രത്യേകിച്ചും; സഭയുടെ പാരമ്പര്യത്തിലും അടിസ്ഥാനങ്ങൾ കണ്ടെത്തേണ്ടുന്നതിന്റെ ആവശ്യകത ഇവിടെയാണ്.

## 2. മതസംവാദം: വേദപുസ്തകാടിസ്ഥാനത്തിൽ

വേദപുസ്തക സമീപനത്തിൽ ഓർത്തിരിക്കേണ്ട ഒന്നുരണ്ടു കാര്യങ്ങൾ ആദ്യമേ ചൂണ്ടിക്കാണിക്കട്ടെ. വേദപുസ്തകം മതസംവാദത്തിന്റെ ശാസ്ത്രീയ അടിത്തറ എന്ന ലക്ഷ്യത്തോടെ എഴുതപ്പെട്ട ഗ്രന്ഥമല്ല. യഹൂദന്മാരുടെ മതത്തേയും ജീവിതത്തേയും പ്രതിപാദിക്കുന്നതിനാണ് പഴയനിയമം ശ്രമിച്ചിട്ടുള്ളത്. അതുപോലെ യേശുക്രിസ്തുവിനെ വെളിപ്പെടുത്തുന്നതിനും

അവനിൽ വിശ്വസിക്കുന്നവരുടെ (വി. സഭ) വിശ്വാസജീവിതം വെളിപ്പെടുത്തുന്നതിനുമാണ് പുതിയനിയമം പ്രാധാന്യം നൽകിയിരിക്കുന്നത്. അതുകൊണ്ടുതന്നെ വേദപുസ്തകത്തിലെ പ്രധാന പ്രതിപാദ്യം യഹൂദ -ക്രൈസ്തവ മതാത്മകതയും മതജീവിതവുമാണ്. ഇതിന്റെ ഭാഗമായി ഈ മതവിഭാഗങ്ങൾക്ക് കേന്ദ്രസ്ഥാനം നൽകുന്ന സംഭവങ്ങളും പ്രസ്താവനകളും വേദപുസ്തകത്തിൽ ധാരാളം ഉണ്ടാകാം. അവയിൽ ഏതെങ്കിലുമൊരുഭാഗം അടർത്തിയെടുത്ത് ഉദ്ധരിച്ച് വേദപുസ്തകം മതസംവാദത്തിനും മറ്റു മതങ്ങളോടുള്ള ആരോഗ്യകരമായ സമീപനത്തിനും സ്ഥാനം നൽകുന്നില്ലായെന്ന നിഗമനത്തിൽ എത്തിച്ചേരുവാൻ സാധിക്കുകയില്ല. എന്നാൽ യഹൂദ – ക്രൈസ്തവ മതചരിത്രത്തോടൊപ്പം ദൈവത്തിന്റെ സാർവത്രികത, സൃഷ്ടിയുടെ മുഴുവൻ രക്ഷ, പൂർണത തുടങ്ങിയ അനേകം അടിസ്ഥാന പ്രശ്നങ്ങൾ വേദപുസ്തകത്തിന്റെ സ്ഥായിയായ ആശയങ്ങളായി നിലനില്ക്കുന്നുണ്ട്. ഇവ നൽകുന്ന സന്ദേശം എന്ത് എന്ന് പഠിക്കുവാൻ സാധിക്കണം. ഈ വീക്ഷണത്തിൽ നോക്കുമ്പോൾ പ്രപഞ്ചരക്ഷ എന്ന അടിസ്ഥാന ലക്ഷ്യത്തിനു വേണ്ടി നിൽക്കുന്ന വി. വേദപുസ്തകത്തെ മതസംവാദത്തിന്റെ തുറന്ന വേദിയായി മനസ്സിലാക്കുവാൻ സാധിക്കും. സർവസൃഷ്ടിയുടെയും മോചനത്തിന് നേതൃത്വം നൽകുക എന്ന ലക്ഷ്യത്തോടെയാണ് സൃഷ്ടിയിൽ നിന്ന് മനുഷ്യനേയും മനുഷ്യകുലത്തിൽ നിന്ന് ഇസ്രായേലിനെയും പിന്നീട് പുതിയ ഇസ്രായേലാകുന്ന സഭയേയും ദൈവം തെരഞ്ഞെടുത്തത് എന്ന് മനസ്സിലാക്കുമ്പോൾ മതസംവാദത്തെക്കുറിച്ചുള്ള വേദപുസ്തകത്തിന്റെ സമഗ്രമായ കാഴ്ചപ്പാട് വ്യക്തമാകും.

ചുരുക്കത്തിൽ, ഒറ്റപ്പെട്ട സംഭവങ്ങളെയൊ, പ്രസ്താവനകളെയോ തെറ്റായി ഉദ്ധരിച്ച് വേദപുസ്തകത്തിന്റെ അടിസ്ഥാന സന്ദേശത്തെ വികലമാക്കുന്ന പ്രവണതയിൽ നിന്നും മാറി, വേദപുസ്തക സന്ദേശത്തെ സമഗ്രമായി ഉൾക്കൊണ്ട് അതിന്റെ പശ്ചാത്തലത്തിൽ നിന്നുകൊണ്ടുള്ള ഒരു സമീപനം മതസംവാദപ്രക്രിയയിൽ ഉണ്ടാകണം.

വേദപുസ്തകത്തിലെ എല്ലാ ഗ്രന്ഥങ്ങളും ഒന്നിച്ച് ഒരു കാലഘട്ടത്തിൽ എഴുതപ്പെട്ടതോ, ഒരേ ആശയഗതിക്കാരായ ആളുകളാൽ എഴുതപ്പെട്ടതോ അല്ല. അതുകൊണ്ടു തന്നെ പരസ്പര വിരുദ്ധങ്ങളായ അഭിപ്രായങ്ങളും സമീപനങ്ങളും വേദപുസ്തകത്തിൽ ചിലപ്പോഴെങ്കിലും കാണുന്നുണ്ട്. "ലോകരക്ഷകനായ ക്രിസ്തു" എന്ന അടിസ്ഥാന ആശയം നൽകുന്ന പുതിയനിയമത്തിൽ തന്നെ 'ഇസ്രായേലിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കല്ലാതെ ഞാൻ അയക്കപ്പെട്ടിട്ടില്ലാ' എന്നുള്ള ക്രിസ്തുവിന്റെ തന്നെ പ്രഖ്യാപനവും നാം കാണുന്നു. ഇതിനെ എങ്ങനെ മനസ്സിലാക്കാം. ആയതിനാൽ ക്രിയാത്മകമായ ഒരു വിമർശന പഠനവും വ്യാഖ്യാനരീതിയും വേദപുസ്തകത്തിന്റെ കാര്യത്തിലും ആവശ്യമാണ്.

മതസംവാദത്തിന് ശക്തമായ അടിസ്ഥാനം നൽകുന്ന ചില വേദപുസ്തക സത്യങ്ങൾ പ്രത്യേക പഠനം അർഹിക്കുന്നവയാണ്.

### A. ഏക ദൈവവും ഏക ജനവും

ഏകദൈവ വിശ്വാസമാണല്ലോ വേദപുസ്തകത്തിന്റെ അടിസ്ഥാന സന്ദേശം. മറ്റ് ദേവന്മാരുണ്ടെന്നും അവർ യാഥാർത്ഥ്യമാണെന്ന് വിശ്വസിക്കുന്നതും അവരെ ആരാധിക്കുന്നതുമാണ് വിശ്വാസത്യാഗം. ഏകദൈവം എല്ലാ ജനതകളുടെയും സർവലോകത്തിന്റെയും അഥവാ സൃഷ്ടിയുടെ മുഴുവൻ ഏക സ്രഷ്ടാവാണ്; സംരക്ഷകനാണ്.

ക്രിസ്ത്യാനികളുടെയൊ ഇസ്രായേലിന്റേയൊ സൃഷ്ടികഥയിലല്ല; പ്രപഞ്ചത്തിന്റെ സൃഷ്ടികഥയിലാണ് വി. വേദപുസ്തകം ആരംഭിക്കുന്നത്. 'ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു.' ഉല്പത്തി മുതൽ വെളിപ്പാടു വരെയുള്ള മുഴുവൻ പുസ്തകങ്ങളിലും ഈ സന്ദേശം വ്യക്തമാണ്. ഭൂമിയും അതിലുള്ള സകലവും കർത്താവിന്റേതാകുന്നു (സങ്കീ. 24). അവൻ സർവസൃഷ്ടിയേയും പരിപാലിക്കുന്നു (സങ്കീ. 104). എന്നിങ്ങനെ ഒട്ടനവധി ആശയങ്ങൾ വേദപുസ്തകത്തിൽ ഉടനീളം ഉണ്ട്. വേദപുസ്തകത്തിലെ ദൈവം ഇസ്രായേലിന്റേയും ക്രിസ്ത്യാനിയുടെയും മാത്രം ദൈവമല്ല; സർവലോകത്തിന്റെയും ദൈവമാണ്; സർവരാലും ആരാധിക്കപ്പെടുന്നവനാണ്; സർവരേയും പരിപാലിക്കുന്നവനുമാണ്.

ആദമും ഹവ്വയും ഏതെങ്കിലുമൊരു ജാതിയുടെ മാത്രം പ്രതിനിധികളല്ല; മനുഷ്യവർഗത്തിന്റെ ആദ്യരൂപമാണ്. ഭൂമിയുടെ സംരക്ഷണചുമതല ദൈവം മനുഷ്യനെ മുഴുവനായും ഭരമേല്പിക്കുന്ന ചിത്രം ഏദനിൽ കാണുന്നു. ആദാമിന്റെ വീഴ്ച മനുഷ്യകുലത്തിന്റെ മുഴുവൻ വീഴ്ചയാണ്. ഈ പൊതു മാനവികതയിൽ ഊന്നിക്കൊണ്ടാണ് വേദപുസ്തകം ആരംഭിക്കുന്നത്. ഇത് ആദ്യപുസ്തകത്തിലെ ആദ്യ അദ്ധ്യായങ്ങളാണെന്നത് പ്രത്യേകം പ്രാധാന്യം അർഹിക്കുന്നു. ആദാമിലൂടെ സൃഷ്ടി മുഴുവന്റെയും ഉത്തരവാദിത്വവും ആദാമിന്റെ വീഴ്ചയിലൂടെ സൃഷ്ടി മുഴുവന്റെയും ആത്മീക അധഃപതനവും കാണുന്നുവെങ്കിൽ ക്രിസ്തുവാകുന്ന രണ്ടാമത്തെ ആദാമിൽ സൃഷ്ടി മുഴുവന്റെയും വീണ്ടെടുപ്പും (ക്രിസ്ത്യാനിയുടെ മാത്രമല്ല) ദൈവത്വത്തിലേയ്ക്കുള്ള പുനഃപ്രവേശനവും വ്യക്തമായി കാണുന്നു. തുറന്ന മനസ്സോടെ ഈ ആശയം ഉൾക്കൊള്ളുവാൻ ക്രിസ്ത്യാനിക്ക് കഴിയണം.

നോഹയിലൂടെ ഉണ്ടാക്കിയ കരാറിലും ദൈവത്തിന്റെ സാർവത്രികമായ മനോഭാവം സ്പഷ്ടമാണല്ലോ. മനുഷ്യസമൂഹത്തെ മാത്രമല്ല; സർവ ജീവജാലങ്ങളെയും ഉൾക്കൊള്ളുന്ന, അവയോട് സഹാനുഭൂതിയും അനുകമ്പയും തോന്നുന്ന ഒരു ദൈവമാണവിടുന്ന്. 'വർദ്ധിച്ചു പെരുകി ഭൂമിയിൽ നിറയുവിൻ' എന്ന് ദൈവം അവയെ അനുഗ്രഹിക്കുന്നു (ഉല്പ. 9).

ഉല്പത്തി പുസ്തകത്തിന്റെ പതിനൊന്ന് വരെയുള്ള അദ്ധ്യായങ്ങളിൽ സാർവത്രികമായ ഒരു പ്രപഞ്ചവീക്ഷണവും വിശ്വമാനവികതയും വ്യക്തമായി കാണുന്നു. ഇതിന്റെ പശ്ചാത്തലത്തിലാണ് ഇസ്രായേലിന്റെ പ്രത്യേക ചരിത്രം പന്ത്രണ്ടാം അദ്ധ്യായം മുതൽ ആരംഭിക്കുന്നത്. പ്രപഞ്ചരക്ഷ എന്ന ലക്ഷ്യത്തിനുവേണ്ടിയാണ് അബ്രഹാമിലൂടെ ഇസ്രായേലിനെ തെരഞ്ഞെടുത്തത് എന്ന് ഇത് വ്യക്തമാക്കുന്നു. അല്ലെങ്കിൽ ആദ്യത്തെ പതിനൊന്ന് അദ്ധ്യായങ്ങൾക്ക് പ്രസക്തിയില്ല. മറ്റെല്ലാ സമൂഹങ്ങൾക്കും മാതൃകയാകുവാനും അവരെ നന്മയിലേക്ക് നയിക്കുവാനുമുള്ള വലിയ ഉത്തരവാദിത്തമാണ് ഇസ്രായേലിന്റെ തെരഞ്ഞെടുപ്പിൽ ഉള്ളത്. അബ്രഹാമിലൂടെ ഇസ്രായേലിന് കൊടുക്കുന്നതും മോശയിലൂടെ ആവർത്തിക്കുന്നതുമായ ഉടമ്പടി ലോകത്തിന്റെ മുഴുവൻ നന്മയെ ലക്ഷ്യമാക്കിയിട്ടുള്ളതാണ് എന്ന് അവയുടെ വിശകലനത്തിൽ നിന്നും മനസ്സിലാക്കാം.

എന്നാൽ ഈ സന്ദേശം വേണ്ടതുപോലെ ഉൾക്കൊള്ളുവാനോ ഉടമ്പടി പ്രകാരം പ്രവർത്തിക്കുവാനോ ഇസ്രായേലിന് സാധിച്ചില്ല. ഇസ്രായേലിന്റെ തെരഞ്ഞെടുപ്പിനെ അവരുടെ പ്രത്യേക അവകാശമായി മനസ്സിലാക്കുകയും അവ്വണ്ണം വ്യാഖ്യാനിക്കുകയും അതിന്റെ മറവിൽ മറ്റു സമൂഹങ്ങളെയെല്ലാം ജാതികൾ എന്ന് വിളിക്കുകയും അവയെ നിഷ്കരുണം പീഡിപ്പിക്കുകയും വധിക്കുകയും അസന്മാർഗ്ഗികമായി അവരോട് പെരുമാറുകയും ചെയ്യുന്ന ഇസ്രായേലിനെയാണ് പിന്നീട് കാണുന്നത്. യഹോവയുടെ ന്യായപ്രമാണത്തെ ഇവ്വണ്ണം ദുർവിനിയോഗം ചെയ്ത ഇസ്രായേലിന്റെ ചിത്രം നിഷ്പക്ഷമായി വേദപുസ്തകപഠനം നടത്തുന്ന ആർക്കും വ്യക്തമായി കാണാം. ഉല്പത്തി പതിനൊന്നാം അദ്ധ്യായം വരെ കണ്ടതും പിന്നീട് മങ്ങലേറ്റതും ഒടുവിൽ മോശയുടെ ന്യായപ്രമാണത്തിന്റെ കാലമായപ്പോഴേക്കും മറഞ്ഞുപോയതുമായ വിശ്വമാനവികത എന്ന ഭാവം ഇതാണ് സൂചിപ്പിക്കുന്നത്.

നാടോടികളായി ജീവിച്ചിരുന്ന ഇസ്രായേല്യർക്ക് മോശയിലൂടെയും യോശുവായിലൂടെയും പില്ക്കാലത്തെ ന്യായാധിപന്മാരിലൂടെയും രാജാക്കന്മാരിലൂടെയും യഹോവയായ ദൈവം നന്മകൾ നൽകി അവരെ ഒരു രാഷ്ട്രമാക്കി മാറ്റിയപ്പോൾ അവർ മറന്നുപോയതും ഈ വിശ്വമാനവികത എന്ന ആദ്യ ലക്ഷ്യമായിരുന്നു. ഇസ്രായേലിന്റെ സ്ഥാപനവൽക്കരണത്തിനും ലൗകിക ഉന്നതിക്കുംവേണ്ടി അവർ മറ്റു സമൂഹങ്ങളെ നിർദ്ദയം കൊന്നൊടുക്കി, അവരുടെമേൽ ആധിപത്യം സ്ഥാപിച്ചു. അവരുടെ അനീതികളെയെല്ലാം യഹോവയുടെ കല്പനപ്രകാരം എന്ന വ്യാഖ്യാനത്താൽ അവർ ന്യായീകരിച്ചു. മറ്റുള്ളവരെ നന്മയിലേക്ക് കൊണ്ടുവരിക എന്ന ദൈവിക ലക്ഷ്യത്തിനു പകരം മറ്റുള്ളവരെ ഉന്മൂലനം ചെയ്യുക എന്ന പൈശാചിക ഭാവം അവരിൽ പലപ്പോഴും ഉണ്ടായി. യെശയ്യാ പ്രവാചകന്റെ വാക്കുകളിൽ പറഞ്ഞാൽ 'യഹോവയുടെ മുന്തിരിത്തോട്ടമായ ഇസ്രായേൽ ലോക

ത്തിന് മധുരം പകരുക' എന്ന ലക്ഷ്യം മറന്ന് കാട്ടുമുന്തിരിങ്ങാ കായ്ച്ചു.

ഇസ്രായേലിനെ ഈ തെറ്റിൽ നിന്നും പിൻതിരിപ്പിക്കുവാനുള്ള ദൈവത്തിന്റെ ശ്രമം വേദപുസ്തകത്തിൽ ഉടനീളം കാണുന്നു. യോനാ പ്രവാചകന്റെ പുസ്തകം ഇതിന് ഉത്തമ ദൃഷ്ടാന്തമാണ്. ഇസ്രായേല്യരല്ലാത്തവരുടെ രക്ഷ ദൈവത്തിന്റെ ചിന്താപദ്ധതിയിൽ ഉണ്ടെന്നതാണ് നിനുവ നൽകുന്ന ഒന്നാമത്തെ സന്ദേശം. എന്നാൽ ഇസ്രായേലിനു പുറത്ത് രക്ഷ എന്നത് ചിന്തിക്കുവാൻ പോലും ഇസ്രായേലിന്റെ പ്രതിനിധിയും പ്രവാചകനുമായ യോനയ്ക്ക് സാധിക്കുന്നില്ല. നിനുവ രക്ഷപ്പെടരുതെന്ന ശാഠ്യം യോനയിൽ ഉടനീളം കാണുന്നു. നിനുവയിൽ എത്തിയ യോന "ഇനി നാല്പതു ദിവസത്തിനു ശേഷം നിനുവ നശിക്കും" എന്ന് പ്രസംഗിക്കുന്നു. അനുതപിച്ച നിനുവയോട് ദൈവം മനസ്സലിഞ്ഞ് അവരിൽനിന്നും ശിക്ഷ നീക്കിയപ്പോൾ യോന നിരാശനായി, "മരിക്കുന്നത് നല്ലതെന്ന്" ആത്മഗതം ചെയ്യുന്നു.

അസീറിയയുടെ തലസ്ഥാനമായ നിനുവെയിലെ ജനങ്ങൾ ഇസ്രായേല്യരെ സംബന്ധിച്ചിടത്തോളം വെറും ജാതികളും (പുറജാതികൾ) രാഷ്ട്രീയമായും വംശീയമായും ഇസ്രായേലിന്റെ ശത്രുക്കളുമാണ്. അതുകൊണ്ടു തന്നെ അവർ നാശയോഗ്യരാണെന്ന് ഇസ്രായേല്യർ പൊതുവെ ചിന്തിച്ചിരുന്നു. അവർക്ക് അനുതപിക്കുവാൻ സാധിക്കുകയില്ലെന്നും ദൈവം അവരെ വേരോടെ നീക്കികളയുമെന്നുമുള്ള പാരമ്പര്യവിശ്വാസം ഇസ്രായേലിൽ നിലനിന്നു. ഈ മതപരമായ അജ്ഞത മാറ്റി ഇസ്രായേലിന് പുറത്തുള്ളവർക്കും രക്ഷയുണ്ടെന്ന് ഇസ്രായേലിനെ പഠിപ്പിക്കുന്ന ഒന്നാണ് യോനാ പ്രവാചകന്റെ പുസ്തകം. അബദ്ധജടിലമായ തന്റെ അന്ധവിശ്വാസങ്ങളിൽ നിന്നും പൂർണമായും മാറി ദൈവത്തിന്റെ രക്ഷണ്യപ്രവർത്തനത്തിന്റെ ആഴവും പരപ്പും കണ്ടശേഷം യോനാ പ്രവാചകൻ തന്നെ സ്വയം എഴുതിയതായിരിക്കാം ഈ പുസ്തകം.

തന്റെ അജ്ഞതയെ സ്വയം പരിഹസിക്കുന്ന വിധത്തിലാണല്ലോ പുസ്തകത്തിന്റെ ഉള്ളടക്കം. ചുരുക്കത്തിൽ ഇസ്രായേലിന്റെ മതപരമായ സ്വാർത്ഥതയേയും ആത്മിക അഹങ്കാരത്തേയും ഈ പുസ്തകം കണക്കിന് പരിഹസിക്കുന്നു. ഒപ്പം "അനുതപിക്കുന്ന പാപിയ്ക്ക് രക്ഷയുണ്ടെന്ന" ദൈവനീതി നിനുവയിരിലൂടെ അതിമനോഹരമായി ആവിഷ്കരിക്കുകയും ചെയ്യുന്നു. അനുതപിക്കുന്ന ആർക്കും ജാതി – മത – വർഗ – വർണഭേദമില്ലാതെ ദൈവരാജ്യത്തിലേക്ക് – രക്ഷയിലേക്ക് – പ്രവേശിക്കാമെന്ന് യോനാ പ്രവചനത്തിലൂടെ വേദപുസ്തകം ഉദ്ഘോഷിക്കുന്നു. അന്യദൈവ വിശ്വാസത്തിൽ നിന്നും സത്യദൈവമായ യഹോവയിലേക്കുള്ള മനംതിരിവാണ് "മാനസ്സാന്തര"മായി മനസ്സിലാക്കുന്നത്. അങ്ങനെ വരുമ്പോൾ ബഹുദൈവവിശ്വാസികൾക്കും നിരീശ്വരന്മാർക്കും മാനസ്സാന്തരപ്പെടാതെ ഈ മാർഗത്തിൽ

പ്രവേശിക്കാനാവില്ല.

സർവസൃഷ്ടിയുടെയും മേൽ ദൈവത്തിന് പരമാധിപത്യം ഉണ്ടെന്നും നശിപ്പിക്കുന്നതല്ല ക്ഷമിക്കുന്നതാണ് അവന്റെ സ്വഭാവം എന്നും ദൈവത്തിന്റെ ഈ സ്നേഹവും കരുണയും ഏതെങ്കിലുമൊരു ജനതയ്ക്കു മാത്രമായി പരിമിതപ്പെടുത്തിയിട്ടില്ലെന്നും വേദപുസ്തകം സാക്ഷ്യപ്പെടുത്തുന്നു. ജറുസലേമും ഇസ്രായേല്യരും പോലെതന്നെ ദൈവത്തിന് പ്രിയപ്പെട്ടവരാണ് നിനുവയും നിനുവയരും; ഭാരതവും ഭാരതീയരും, എന്നു വേണ്ട സർവലോകവും സർവ്വജനതയും അവന്റെ രാജ്യവും അവന്റെ മക്കളും ആണ്. അവർ എല്ലാ അർത്ഥത്തിലും അവന്റെ മുന്നിൽ തുല്യരാണ്. ഈ വസ്തുത അംഗീകരിക്കുന്നവരുടെയെല്ലാം പ്രാർത്ഥന അവന്റെ മുന്നിൽ സ്വീകാര്യവുമാണ്.

വേദപുസ്തകത്തിൽ ഇസ്രായേലിന്റെ ചരിത്രം സവിസ്തരം രേഖപ്പെടുത്തുന്നുവെന്നതിനാൽ ആ വിഭാഗത്തിലെ ചില എഴുത്തുകാരുടെ വംശീയമായ ചില ചിന്തകളും കാഴ്ചപ്പാടുകളും തെളിഞ്ഞുകാണുന്നുവെന്നതൊഴിച്ചാൽ രക്ഷയുടെ സാർവ്വത്രികത എന്ന സുപ്രധാന വിഷയം തന്നെയാണ് അതിലെ പ്രധാന ഇതിവൃത്തം.

പുതിയനിയമ ഭാഗത്തും ഇത്തരം സംഭവങ്ങളും അതിൽനിന്നുള്ള സന്ദേശവും വ്യക്തമായി കാണാവുന്നതാണ്. ഉദാ: അപ്പോ. പ്ര. പത്താം അദ്ധ്യായം. റോമൻ പട്ടാളത്തിന്റെ സേനാനായകനായ കൊർന്നേലിയോസ് പത്രോസ് ശ്ലീഹായെ സമീപിക്കുന്നു. പുറജാതികളായവരെ സഭയിൽ ഉൾക്കൊള്ളുവാൻ മടികാണിച്ചിരുന്ന പത്രോസിന് അവരെ ചേർത്തുകൊള്ളുവാൻ തക്കവണ്ണം ദർശനം ലഭിക്കുന്നു (അപ്പോ. പ്ര. 10:11–16). “ദൈവം ശുദ്ധമാക്കിയതിനെ നീ മലിനമെന്ന് വിളിക്കരു”തെന്ന് പത്രോസിന് വെളിപ്പാട് ഉണ്ടാകുന്നു.

ക്രിസ്തുവിന്റെ പ്രധാന ശിഷ്യനായിരുന്നിട്ടു പോലും ക്രൈസ്തവീയതയേക്കാൾ തന്റെ യഹൂദമതവ്യക്തിത്വം പത്രോസിലും മറ്റ് പല ശ്ലീഹന്മാരിലും ഉയർന്നുവന്നിരുന്നു. ജാതികൾ ക്രിസ്ത്യാനികൾ ആകണമെങ്കിൽ അവർ ആദ്യം യഹൂദന്മാരാകണം. പിന്നീട് ക്രൈസ്തവവിശ്വാസം സ്വീകരിക്കണം എന്ന വാദം അക്കാലത്ത് ശക്തമായി നിലനിന്നിരുന്നു. എന്നാൽ ദൈവിക വെളിപ്പാടിനാൽ പത്രോസിന് സത്യം കാണുവാൻ സാധിക്കുന്നു. “ഒരു മനുഷ്യനെയും അശുദ്ധനെന്നൊ മലിനനെന്നൊ വിളിക്കരുതെന്ന് ദൈവം എനിക്ക് വെളിപ്പെടുത്തിയിരിക്കുന്നുവെന്നും” (അപ്പോ. പ്ര. 10:28), “ദൈവം ആരോടും പക്ഷപാതം കാട്ടുന്നില്ലെന്നും ഏതു ജനതയിൽ പെട്ടവനായാലും അവനെ ഭയപ്പെട്ട് പ്രവർത്തിക്കുന്നവനെ അവൻ സ്വീകരിക്കുന്നുവെന്നും” (അപ്പോ. പ്ര. 10:34–35) പത്രോസ് പ്രഖ്യാപിക്കുന്നു.

വിജാതീയരുടെ അപ്പോസ്തോലൻ എന്നറിയപ്പെടുന്ന പൗലോസ് ശ്ലീഹാ

മതജാതീയതക്കെതിരെ ഏറ്റവും ശക്തമായി സംസാരിച്ചിട്ടുള്ള വ്യക്തിയാണല്ലോ. 'ക്രിസ്തുവിൽ യഹൂദനെന്നൊ, യവനനെന്നൊ, സ്ത്രീയെന്നൊ, പുരുഷനെന്നോ ഭേദമില്ലെന്നും, എല്ലാവരും ഒരുപോലെ സ്വീകരിക്കപ്പെട്ടവരാണെന്നും' അദ്ദേഹം സയുക്തം വാദിക്കുന്നു. ക്രിസ്തുവാകുന്ന വഴിയിലൂടെ സത്യത്തിലേക്ക് വളരുക എന്ന ലക്ഷ്യത്തിലേക്ക് അദ്ദേഹം സകല മനുഷ്യനെയും; മാത്രമല്ല പ്രപഞ്ചത്തെതന്നെയും ആഹ്വാനം ചെയ്യുന്നു.

### ഉപസംഹാരം

മറ്റു മതങ്ങളെ അനാദരിക്കുവാനോ അവയിൽ വിശ്വസിക്കുന്നവരെ അപ്പാടെ തള്ളിക്കളയുന്നതിനോ വേദപുസ്തകം അനുമതി നൽകുന്നില്ലെന്ന് മാത്രമല്ല; അങ്ങനെ ചെയ്യുന്നത് തെറ്റാണെന്ന് അത് പഠിപ്പിക്കുകയും ചെയ്യുന്നു. 'നാമമാത്ര ക്രിസ്ത്യാനിക്കു' മാത്രം രക്ഷ നൽകുന്ന ഒരു സങ്കുചിത ചിന്ത വേദപുസ്തകത്തിൽ ഇല്ല; മറിച്ച് ക്രിസ്തുവിനെ സത്യത്തിൽ അറിയുകയും ആരാധിക്കുകയും അനുകരിക്കുകയും ചെയ്യുന്നവനാണ് രക്ഷ ലഭ്യമാകുന്നതെന്ന് വേദപുസ്തകം അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുന്നു.

## പാഠം 2

# ക്രിസ്തുവും മതങ്ങളും

❑ യേശു ആര്? ❑ ക്രിസ്തുവും സൃഷ്ടിയും ❑ ക്രിസ്തുവിന്റെ മനുഷ്യാവതാരം ❑ ക്രിസ്തുവിലുള്ള ഏകീകരണം ❑ സഭ ക്രിസ്തുവിന്റെ ശരീരം ❑ ക്രിസ്തുവിന്റെ സമീപനം ❑ ഉപസംഹാരം

മറ്റു മതങ്ങളോടുള്ള ക്രൈസ്തവരുടെ മനോഭാവവും സംവാദവും ചർച്ച ചെയ്യപ്പെടുന്നതിനു മുമ്പായി യേശുക്രിസ്തു മറ്റ് മതസമൂഹങ്ങളോട് എങ്ങനെ ഇടപെട്ടു എന്നും ഈ വിഷയത്തിൽ അദ്ദേഹം പഠിപ്പിക്കുന്നത് എന്താണെന്നും ചിന്തിക്കുന്നത് നല്ലതായിരിക്കും.

### 1. യേശു ആര്?

യേശു ആര് എന്ന ചോദ്യത്തിന് ഉത്തരം നൽകുവാനുള്ള ശ്രമമാണല്ലോ പുതിയനിയമം. 'ജനങ്ങൾ മനുഷ്യപുത്രനെ ആർ എന്ന് പറയുന്നുവെന്ന്' യേശു തന്നെ ശിഷ്യന്മാരോട് ചോദിക്കുകയും ശിഷ്യന്മാരുടെ പ്രതിനിധിയായി നിന്നുകൊണ്ട് ശീമോൻ പത്രോസ്, 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്ന് ഉത്തരം നൽകുകയും ചെയ്യുന്നു (മത്താ. 16:13-16). ഉത്ഥാനം ചെയ്ത യേശുവിനെ 'എന്റെ കർത്താവും എന്റെ ദൈവ

വുമേ' എന്ന് വിളിച്ചുകൊണ്ട് (യോഹ. 20:28) തോമ്മാ ശ്ലീഹാ സഭയുടെ വിശ്വാസം പ്രഖ്യാപിക്കുന്നു. ഇത്തരം അനേക സംഭവങ്ങൾ പുതിയനിയമത്തിൽ ഉണ്ട്. ആദ്യകാല ക്രൈസ്തവ വിശ്വാസത്തിന്റെ കണ്ണാടിയായി കാണാവുന്ന പുതിയനിയമത്തിൽ യേശു 'ക്രിസ്തു' (മ്ശീഹാ - അഭിഷിക്തൻ) ആകുന്നു എന്ന വിശ്വാസം രൂപപ്പെടുന്ന ചിത്രം വ്യക്തമാണ്.

നസ്രേത്ത് പ്രഖ്യാപനത്തിൽ (ലൂക്കോ. 4:18-19) യേശു തന്നെ ഇക്കാര്യം വ്യക്തമാക്കുന്നു. പ്രവാചകന്മാരിലൂടെ ദൈവം നൽകിയ 'മശിഹാ' എന്ന വിമോചകനെക്കുറിച്ചുള്ള വാഗ്ദാനം യേശുവിൽ പൂർത്തീകരിക്കുന്നതായി ആദിമവിശ്വാസികൾ അംഗീകരിച്ചതോടെ യേശുവിനെ 'ക്രിസ്തു' എന്ന് അവർ വിളിക്കുന്നു. പഴയനിയമ വെളിപ്പാടുകളുടെ പ്രവചന പൂർത്തീകരണം അവർ യേശുവിൽ കണ്ടെത്തുന്നു. അവൻ ദൈവത്തിന്റെ വചനമാകുന്നു (ലോഗോസ്) എന്ന് യോഹന്നാൻ സാക്ഷിക്കുന്നു. ഈ പശ്ചാത്തലത്തിലാണ് പുതിയനിയമത്തിലെ ക്രിസ്തുവിജ്ഞാനീയം രൂപമെടുക്കുന്നത്.

ഇസ്രായേലിന്റെ രക്ഷകൻ എന്നതിലുപരി സർവ്വസമൂഹങ്ങളുടെയും ഉദ്ധാരകൻ എന്ന സ്ഥാനം ക്രിസ്തുവിൽ കാണുവാൻ സാധിക്കുന്നുണ്ടോ എന്ന് വിശകലനം ചെയ്യേണ്ടതുണ്ട്. കാരണം ഇസ്രായേലിന്റെ മാത്രം വിമോചകനെങ്കിൽ മതസംവാദപ്രക്രിയയിൽ ക്രിസ്തുവിന് സ്ഥാനം ഒന്നുമില്ല. പുതിയനിയമ വേദശാസ്ത്രത്തെ മതസംവാദത്തിന്റെ പശ്ചാത്തലത്തിൽ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതിന്റെ സാംഗത്യം ഇതാണ്.

## 2. ക്രിസ്തുവും സൃഷ്ടിയും

ക്രിസ്തുവിൽ സൃഷ്ടി നടക്കുന്നുവെന്ന് പുതിയനിയമം ആവർത്തിച്ച് പ്രഖ്യാപിക്കുന്നുണ്ട്. 'ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടു കൂടെ ആയിരുന്നു; വചനം ദൈവമായിരുന്നു. അവൻ ആദിയിൽ ദൈവത്തോടു കൂടെയായിരുന്നു. സകലതും അവൻ മുഖാന്തിരം ഉളവായി; ഉളവായതൊന്നും അവനെ കൂടാതെ ഉളവായതല്ല' (യോഹ. 1:1-3) എന്ന് സാക്ഷിച്ചുകൊണ്ടാണ് യോഹന്നാൻ ക്രിസ്തുവിനെ പരിചയപ്പെടുത്തുന്നത്. സർവ്വത്തേയും പ്രകാശിപ്പിക്കുന്ന സത്യപ്രകാശമായ അവൻ ലോകത്തിൽ ഉണ്ടായിരുന്നുവെന്നും ലോകം അവൻ മുഖാന്തിരം ഉളവായി എന്നും (1:10) യോഹന്നാൻ ആവർത്തിക്കുന്നു.

കൊലൊസ്സ്യർക്ക് എഴുതിയ ലേഖനത്തിൽ പൗലൂസ് ശ്ലീഹായും സർവ്വസൃഷ്ടിയ്ക്കും ആധാരമായ ക്രിസ്തുവിനെ സാക്ഷിക്കുന്നുണ്ട്. 'അവൻ അദൃശ്യനായ ദൈവത്തിന്റെ പ്രതിമയും സർവ്വസൃഷ്ടിയ്ക്കും ആദ്യജാതനും ആകുന്നു. സ്വർഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും ദൃശ്യമായതും അദൃശ്യമായതും സിംഹാസനങ്ങൾ ആകട്ടെ കർത്തൃത്വങ്ങൾ ആകട്ടെ വാഴ്ചകൾ ആകട്ടെ അധികാരങ്ങൾ ആകട്ടെ സകലവും അവൻ മുഖാന്തിരം സൃഷ്ടി

ക്കപ്പെട്ടു; അവൻ മുഖാന്തിരവും അവനായിട്ടും സകലവും സൃഷ്ടിക്കപ്പെട്ടിരിക്കുന്നു' (1:15–17). അവൻ സർവ്വത്തിനും മുമ്പെ ഉള്ളവൻ എന്നും സർവ്വത്തിനും ആധാരം എന്നും സകല സമ്പൂർണതയും അവനിൽ വസിക്കുന്നുവെന്നും അവൻ സഭ എന്ന ശരീരത്തിന്റെ തലയുമാകുന്നുവെന്നും ശ്ലീഹാ തുടർന്നു പറയുന്നു (1:17–20). സകലവും അവൻ മുഖാന്തിരം നിരപ്പിപ്പാൻ ദൈവത്തിന് പ്രസാദം തോന്നി.

സൃഷ്ടിയുടെ സമഗ്രമായ രക്ഷ യേശുക്രിസ്തുവിൽ ആണെന്ന് പുതിയനിയമം സാക്ഷിക്കുന്നു. സൃഷ്ടി ക്രിസ്തുവിൽ ഒന്നായി തീരുമ്പോഴാണ് ദൈവരാജ്യത്തിന്റെ മഹത്വം പൂർണ്ണമാകുന്നത്. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളത് എല്ലാം പിന്നെയും ക്രിസ്തുവിൽ ചേർക്കപ്പെടുന്നതാണ് കാലസമ്പൂർണതയിലെ വ്യവസ്ഥ (എഫേസ്യ 1:10). അവൻ സർവ്വസൃഷ്ടിയേയും വീണ്ടെടുക്കുന്നവനാണ്. ഇതിനായി അവൻ ലോകാരംഭം മുതൽ നിത്യയാഗത്തിൽ പ്രവേശിച്ചിരിക്കുന്നുവെന്ന് പത്മോസ്സിൽ വച്ച് യോഹന്നാൻ ആത്മീയ ദർശനത്തിൽ കാണുന്നു (13:8).

ക്രിസ്തുവിലാണ് സൃഷ്ടി നടക്കുന്നത് എന്നതിനാൽ ക്രിസ്തുവിനെ കൂടാതെ സൃഷ്ടിയെയോ സ്രഷ്ടാവിനെയോ മനസ്സിലാക്കുവാൻ ക്രൈസ്തവ വേദശാസ്ത്രത്തിന് കഴിയുകയില്ല. ഒപ്പം ക്രിസ്തുവിൽ ഏതെങ്കിലും ഒരു വിഭാഗം മനുഷ്യർ മാത്രമോ, മനുഷ്യകുലം മാത്രമോ അല്ല പ്രപഞ്ചം മുഴുവനും ആണ് സൃഷ്ടിക്കപ്പെടുകയും വീണ്ടെടുക്കപ്പെടുകയും ചെയ്യുന്നത് എന്നും പ്രത്യേകം ശ്രദ്ധിക്കണം. ഇതിൽനിന്നും ക്രിസ്ത്യാനി എന്ന് അവകാശപ്പെടുന്നവരുടെ സ്വകാര്യ സ്വത്തല്ല; മറിച്ച് സർവ്വ പ്രപഞ്ചത്തിന്റെയും ആധാരമാണ് ക്രിസ്തു എന്നു വരുന്നു. ഈ അടിസ്ഥാന വസ്തുത മറന്നുകൊണ്ട് മതസംവാദത്തിൽ പ്രവേശിക്കുമ്പോൾ മതസംവാദം വിലകുറഞ്ഞ മതപരിവർത്തനത്തിനുള്ള ശ്രമമായി മാറ്റപ്പെടും.

ക്രിസ്തുവിന്റെ മനുഷ്യാവതാരം, ക്രിസ്തുവിലുള്ള ഏകീകരണം, ക്രിസ്തുവിന്റെ ശരീരമായ വി. സഭയ്ക്ക് പ്രപഞ്ചരക്ഷയിലുള്ള പങ്ക് എന്നീ കാര്യങ്ങളും ചുരുക്കമായി ഇവിടെ വിശകലനം ചെയ്യപ്പെടണം.

## 3. ക്രിസ്തുവിന്റെ മനുഷ്യാവതാരം

സകലവും അവൻ മുഖാന്തിരം ഉളവായി എന്നും ആ വചനം ജഡമെടുത്തു കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ വസിച്ചു എന്നും അവന്റെ മഹത്വം പിതാവിന്റെ ഏകജാതനായ പുത്രന്റെ മഹത്വമായി നമുക്ക് വെളിപ്പെട്ടുവെന്നും (യോഹ. 1:1–4, 9, 14) യോഹന്നാൻ ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെക്കുറിച്ച് വെളിപ്പെടുത്തുന്നു.

"ആദിയിൽ" എന്ന ഉല്പത്തി പുസ്തകത്തിലെ ആദ്യ വാക്കിൽ തന്നെ

യോഹന്നാനും ആരംഭിച്ച് സൃഷ്ടിയെക്കുറിച്ച് സമഗ്രമായ ഒരു വീക്ഷണം നൽകുകയും (ഉല്പത്തി പുസ്തകത്തിലും ഇത് കാണാം) തുടർന്ന് സൃഷ്ടിയുടെ നായകനായി മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെ അവതരിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യാവതാരലക്ഷ്യം സർവ്വ പ്രപഞ്ചത്തിന്റെയും മോചനമാണെന്ന് ഇക്കാര്യങ്ങൾ വ്യക്തമാക്കുന്നു.

ഏതൊരു വചനത്താൽ സകലവും സൃഷ്ടിക്കപ്പെട്ടുവോ, അതേ വചനം മനുഷ്യരുടെ നിത്യപ്രകാശമായിരുന്നുവെന്നും അതേ വചനം ജഡമെടുത്തു – ക്രിസ്തു – നമ്മോടുകൂടി പാർത്തു എന്നും പറയുമ്പോൾ മനുഷ്യാവതാരത്തിലൂടെ സർവമനുഷ്യനും ദൈവത്തോട് ബന്ധപ്പെട്ടിരിക്കുന്നുവെന്ന് യോഹന്നാൻ തെളിയിക്കുന്നു. മനുഷ്യാവതാരം സർവസൃഷ്ടിക്കും ദൈവസന്നിധിയിൽ പുത്രസ്ഥാനം നൽകുന്നു (1:13). ചുരുക്കത്തിൽ സർവ്വസൃഷ്ടിയോടുമുള്ള ദൈവത്തിന്റെ നിരപ്പിന്റെ പൂർത്തീകരണമാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരം.

ആദാമിന്റെ വീഴ്ചയിൽ അവനു നഷ്ടപ്പെട്ട ദൈവികചൈതന്യവും ഭാവവും ക്രിസ്തുവിലൂടെ മനുഷ്യനും പ്രപഞ്ചത്തിനും തിരികെ ലഭിക്കുന്നു. അഥവാ മനുഷ്യാവതാരം മുഴുപ്രപഞ്ചത്തേയും ദൈവത്തോട് നിരപ്പാക്കുന്നു. “അബ്ബാ പിതാവെ” എന്ന് വിളിക്കുവാനുള്ള പുത്രത്വത്തിന്റെ അധികാരം മനുഷ്യാവതാരത്തിലൂടെ സർവ്വപ്രപഞ്ചത്തിനും ലഭ്യമാകുന്നു. ദൈവികരഹസ്യം സൃഷ്ടിയ്ക്ക് വെളിപ്പെടുത്തുന്നു. മോശ മുഖാന്തിരം “ഞാൻ ആകുന്നവൻ ഞാനാകുന്നു” എന്ന് ഇസ്രായേലിന് ലഭിച്ച രഹസ്യാത്മക വെളിപ്പാടിനുപകരം ഞാൻ വെളിച്ചമാകുന്നു; ഞാൻ വഴിയും സത്യവും ജീവനുമാകുന്നു; ഞാൻ പുനരുത്ഥാനവും ജീവനുമാകുന്നു എന്നിങ്ങനെ ലോകത്തിന് അവൻ തന്നെത്തന്നെ വെളിപ്പെടുത്തുന്നു. അനേകർക്ക് തന്നെ കാണുവാനും, തൊടുവാനും, തന്നോട് സംസാരിക്കുവാനും, തന്റെ കൂടെ പാർക്കുവാനും അവൻ അവസരം നൽകി. ഒടുവിൽ തന്റെ ശരീരമായി സഭയെ സ്ഥാപിച്ചു. തന്റെ ശരീരം തന്നെ അതിന് ഭക്ഷിപ്പാൻ നൽകുകയും ചെയ്തു.

തന്റെ മനുഷ്യാവതാരത്തിന്റെ നിത്യമായ തുടർച്ചയായി താൻ സഭയെ സ്ഥാപിച്ചു (Church is the extension of the Incarnation) എന്നതിൽ നിന്നും സൃഷ്ടിയുടെ സമ്പൂർണ മോചനം എന്ന തന്റെ മനുഷ്യാവതാര ലക്ഷ്യത്തിൽ സഭയ്ക്ക് എത്രമാത്രം പ്രവർത്തിക്കുവാനുണ്ടെന്ന് സ്പഷ്ടമാണല്ലോ.

### 4. ക്രിസ്തുവിലുള്ള ഏകീകരണം

സർവസൃഷ്ടിയേയും ക്രിസ്തുവിൽ ഒന്നാക്കി തീർക്കുക എന്നതാണ് മനുഷ്യാവതാരലക്ഷ്യം എന്ന് പൗലൂസ്ശ്ലീഹാ സാക്ഷിക്കുന്നു. അതാണ് കാലസമ്പൂർണതയിലെ വ്യവസ്ഥ (എഫേ. 1:10). സൃഷ്ടിയുടെ കേന്ദ്രം ക്രിസ്തുവാണ്. കാരണം തന്റെ സൃഷ്ടിയിൽ നിന്നും അകന്നിരിക്കുവാൻ

ദൈവം ആഗ്രഹിക്കുന്നില്ല; മറിച്ച് തന്റെ സ്നേഹത്താൽ അവൻ സൃഷ്ടിയോട് ചേർന്നിരിക്കുകയും അതിനുവേണ്ടി തന്നെത്തന്നെ അവൻ നൽകുകയും ചെയ്യുന്ന അനുഭവമാണ് ക്രിസ്തുവിൽ കാണുന്നത് (യോഹ. 3:16).

അനാദിയിൽ പിതാവിനോടൊപ്പം വസിക്കുന്ന പുത്രൻ പ്രപഞ്ചത്തിന്റെ ആരംഭവും അവസാനവുമാണ്. അവനിലാണ് സൃഷ്ടിയുടെ അർത്ഥവും മൂല്യവും കണ്ടെത്തുവാൻ കഴിയുന്നത്. അവൻ എല്ലാറ്റിന്റെയും തലകേന്ദ്രം ആയതിനാൽ സകലവും അവനിൽ ഏകീഭവിക്കപ്പെടണം എന്ന് പൗലോസ് ശ്ലീഹാ രേഖപ്പെടുത്തുന്നു (കൊലൊ. 1:15–20).

ക്രിസ്തുവിൽ ദൈവം പ്രപഞ്ചത്തോട് നിരപ്പാകുന്നു. ക്രിസ്തുവിന്റെ ശരീരം എന്ന നിലയിൽ ഈ നിരപ്പിന്റെ ശുശ്രൂഷയാണ് സഭയ്ക്ക് നിർവ്വഹിക്കാനുള്ളത് എന്ന സന്ദേശം പൗലൂസ്സിൽ ആവർത്തിച്ച് കാണുന്നു. “പലരായ നാം ക്രിസ്തുവിൽ ഒരു ശരീരമാകുന്നു” (റോമ. 12:5); “സർവ്വവും അവന്റെ കാല്ക്കീഴാക്കി വച്ചു അവനെ സർവ്വത്തിനും മീതെ തലയാക്കി എല്ലാറ്റിനും എല്ലാം നിറയ്ക്കുന്നവന്റെ നിറവായിരിക്കുന്ന അവന്റെ ശരീരമായ സഭയ്ക്കു കൊടുക്കുകയും ചെയ്തിരിക്കുന്നു” (എഫെ. 1:22–23); “നിങ്ങൾ എല്ലാവരും ക്രിസ്തുവിൽ ഒന്നത്രേ” (ഗലാ. 3:28). പ്രപഞ്ചത്തെ ക്രിസ്തുവിൽ ഒന്നിപ്പിക്കുക അഥവാ ഒരു തലയിലേക്ക് (‘recapitulating’, ‘Summing up’, ‘Uniting’) യോജിപ്പിക്കുക എന്നതാണ് സഭയുടെ ദൗത്യം.

### 5. സഭ ക്രിസ്തുവിന്റെ ശരീരം

ക്രിസ്തുവിന്റെ പൂർണ്ണത തന്റെ ശരീരമായ സഭയിലും നിലനില്ക്കുകയും സഭയിലൂടെ വെളിപ്പെടുകയും ചെയ്യുന്നു എന്നും എഫേ. 1:22–23 ൽ കാണുന്നു. സഭ ക്രിസ്തുവിന്റെ പൂർണ്ണതയുടെ പ്രകാശനമാണ്. സർവ്വ പ്രപഞ്ചത്തേയും സർവ്വസമൂഹങ്ങളെയും ഉൾക്കൊള്ളുവാൻ കഴിയണം. ക്രിസ്തുവിന്റെ പൂർണ്ണതയിൽ നിന്നും അകലുമ്പോൾ സഭ പ്രപഞ്ചത്തിൽ നിന്നും ലോകയാഥാർത്ഥ്യങ്ങളിൽ നിന്നും അകലപ്പെടും എന്നത് ശ്രദ്ധേയമാണ്.

ക്രിസ്തുവിന്റെ വ്യക്തിത്വം സഭയുടെ സാക്ഷ്യത്തോടും സഭയുടെ വ്യക്തിത്വം ക്രിസ്തുവിനോടും നേരിട്ട് ബന്ധപ്പെട്ടു കിടക്കുന്നു. “ആദാമിൽ എല്ലാവരും മരിക്കുന്നതുപോലെ ക്രിസ്തുവിൽ എല്ലാവരും ജീവിക്കപ്പെടും” (1 കൊരിന്ത്യർ 15:22). ഈ ജീവന്റെ അനുഭവം ലോകത്തിന് മുഴുവൻ നൽകുക എന്ന ദൗത്യത്തിൽനിന്നും സഭയ്ക്ക് മാറിനിൽക്കുവാൻ സാധിക്കുകയില്ല എന്ന് റോമർ 5:15, 19 തുടങ്ങിയ ഭാഗങ്ങളിൽ കാണുന്നു. മനുഷ്യകുലത്തെ മുഴുവനായും പാപത്തിൽ നിന്നും ഉദ്ധരിക്കുവാനുള്ള ദൗത്യം ക്രിസ്തു തന്റെ ശരീരമായ സഭയെ ഏല്പിച്ചിരിക്കുന്നു. ചിതറിയിരിക്കുന്ന സകല ദൈവമക്കളെയും ഒന്നായി ചേർക്കേണ്ടത് (യോഹന്നാൻ 11) സഭയുടെ ആത്യന്തിക ദൗത്യമാണ്.

ഈ ദൗത്യത്തിനായി കൃപ ലഭിച്ച സമൂഹമാണ് സഭ എന്നതിനാൽ ജാതി – മത – ഭേദമെന്യേ സകലരെയും ഈ ദൗത്യത്തിലേക്ക് ആനയിക്കുവാൻ സഭയ്ക്ക് കഴിയണം. അതിനാണ് സുവിശേഷം നൽകപ്പെട്ടിരിക്കുന്നത് (എഫേസ്യർ 3:4–6). ക്രിസ്ത്യാനിയുടെ മാത്രം സ്വത്തോ, അവന്റെ നില നിൽപ്പിനു വേണ്ടി അവനു തോന്നുന്നതു പോലെ വ്യാഖ്യാനിക്കുവാൻ ഉപ യോഗിക്കാവുന്ന ഗ്രന്ഥമോ അല്ല ക്രിസ്തുവിന്റെ സുവിശേഷം. മറിച്ച് അത് സർവ്വജനതയേയും പ്രകാശത്തിലേക്ക് നയിക്കുവാനുള്ള ദൈവികമായ ഉപാധിയാണ്; ദൈവശക്തിയാണ്, ഈ ബോധത്തോടെ വേണം 'സുവിശേഷം' ഉപയോഗിക്കപ്പെടേണ്ടത്.

## ക്രിസ്തുവിന്റെ സമീപനം

മറ്റു മതങ്ങളോടുള്ള യേശുവിന്റെ സമീപനത്തെക്കുറിച്ചുള്ള പഠനത്തിന് ഉപയുക്തമാകുമെന്നതിനാലാണ് ആരാണ് യേശു എന്ന് വേദപുസ്തക ത്തിന്റെ രക്ഷാചരിത്രത്തിന്റെ പശ്ചാത്തലത്തിൽ ഒരു പഠനം നടത്തിയത്. ഇനിയും തന്റെ ചരിത്രത്തിൽ കാണുന്ന വ്യക്തിത്വത്തിൽ യേശുക്രിസ്തു മറ്റു മതസ്ഥരോടും മതങ്ങളോടും എങ്ങനെ പ്രതികരിച്ചു എന്ന് ചിന്തിക്കു ന്നതു നന്നായിരിക്കും. ഇത് ക്രൈസ്തവ വിശ്വാസികളുടെ വ്യക്തിപരമായ സംവാദങ്ങൾക്ക് ഏറെ പ്രയോജനം ചെയ്യും.

മതപരമായ വിഭാഗീയതയിൽ യേശു ഒരിക്കലും ജനങ്ങളെ കണ്ടിരുന്നില്ല; ദൈവത്തിന്റെ സൃഷ്ടിയായ ഏക ജനത, അവർ ഒരുപോലെ പരിജ്ഞാന മില്ലാതെ വലയുന്നു. ഈ ദുരവസ്ഥയിൽ നിന്നും അവരെ കര കയറ്റുക എന്നതായിരുന്നു അവന്റെ ലക്ഷ്യം. 'ദരിദ്രന്മാരോട് സുവിശേഷം അറിയി പ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ബദ്ധന്മാർക്ക് വിടു തലും കുരുടന്മാർക്ക് കാഴ്ചയും നൽകുവാനും പീഡിതന്മാരെ വിടുവിച്ചയ പ്പാനും യഹോവയുടെ പ്രസാദവർഷം സർവ്വ ജനതകളോടും പ്രസംഗിപ്പാ നുമാണ് അവൻ വന്നത്' (ലൂക്കോസ് 4:18–19). ജനത്തെ ദേശത്തിന്റെയോ, ഭാഷയുടെയോ, അടിസ്ഥാനത്തിൽ തിരിച്ചുകൊണ്ട് കാണുവാൻ ക്രിസ്തു ശ്രമിക്കുന്നില്ല. ജനങ്ങളിലെ ആത്മാവിന്റെ നൊമ്പരമാണ് യേശുക്രിസ്തു ശ്രദ്ധിച്ചിരുന്നത്. അവിടെയാണ് അദ്ദേഹം ചികിത്സ നടത്തിയത് എന്ന് നിഷ്പക്ഷമായി പുതിയനിയമം പഠിക്കുന്നവർക്ക് മനസ്സിലാകും.

എന്നാൽ യേശുവിനെ ഇസ്രായേലിന്റെ മാത്രം രക്ഷകനായി ചിത്രീകരി ക്കുന്നതിനുള്ള ശ്രമം ചില പുതിയനിയമ ഗ്രന്ഥങ്ങളിൽ കാണുന്നുണ്ടെന്നു ള്ളത് മറച്ചുവെക്കേണ്ടതില്ല. "ഇസ്രായേലിലെ കാണാതെപോയ ആടുക ളുടെ അടുക്കലേക്കല്ലാതെ ഞാൻ അയയ്ക്കപ്പെട്ടില്ലെന്നും" (മത്താ. 15:24), "മക്കളുടെ അപ്പം എടുത്തു നായ്ക്കുട്ടികൾക്ക് ഇട്ടുകൊടുക്കുന്നത് ഉചിതമ ല്ലെന്നും" (മത്താ. 15:26, മർ. 7:27), "ജാതികളുടെ അടുക്കൽ പോകാതെയും

ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും ഇസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലുവിൻ" (മത്താ. 10:5–6) തുടങ്ങിയ യേശുക്രിസ്തുവിന്റെ മൊഴികൾ ഇതിന് ഉദാഹരണങ്ങളാണ്.

ഒന്നാമതായി പുതിയനിയമത്തിന്റെ പൊതുസന്ദേശവുമായി ഒറ്റപ്പെട്ട ഈ വാകൃങ്ങൾ എങ്ങനെ പൊരുത്തപ്പെടുന്നുവെന്ന് നോക്കണം. ശമര്യക്കാരോടും മറ്റു പുറജാതികളോടും വളരെ ആദരപൂർവം പെരുമാറുകയും അവരുടെ വിശ്വാസത്തേയും പ്രവൃത്തിയേയും യഹൂദന്മാരുടേതിൽ നിന്നും ഉയർത്തികാണിക്കുകയും ചെയ്യുന്ന അനവധി സംഭവങ്ങൾ ക്രിസ്തുവിന്റെ പരസ്യശുശ്രൂഷയിൽ കാണുന്നുണ്ട്. ശമര്യാക്കാരിയോട് കർത്താവ് വെള്ളം ചോദിക്കുകയും (യഹൂദന്മാർ ശമര്യാക്കാരോട് ഇടപെടാറില്ല) അവളുടെ മാനസാന്തരത്തിനായി കർത്താവ് സമയം കണ്ടെത്തുകയും, അങ്ങനെ ചെയ്യുന്നതിലൂടെ താൻ ദൈവഇഷ്ടം ചെയ്യുകയാണ് എന്ന് അദ്ദേഹം ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്യുന്നുണ്ടല്ലോ (യോഹ. 4). ശമര്യാക്കാരിയോട് സുവിശേഷം അറിയിച്ച് അവളെ മാനസാന്തരത്തിലേക്ക് നയിക്കുന്നതു തന്നെയാണ് തന്റെ ഭക്ഷണം (4:32, 34) എന്ന് ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്യുന്ന കർത്താവിനെയാണ് അവിടെ കാണുന്നത്.

നല്ല ശമര്യാക്കാരന്റെ ഉപമയിൽ യഹൂദമതത്തിന്റെ കപടഭാവത്തെ യേശു കണക്കിന് കളിയാക്കുകയും ശമര്യാക്കാരന്റെ പ്രവർത്തനത്തെ പുകഴ്ത്തുകയും ചെയ്യുന്നു. വലത്തുഭാഗത്തെ കള്ളൻ ഉൾപ്പെടെ തന്നിൽ വിശ്വസിച്ച അനേകം യഹൂദരല്ലാത്തവർക്ക് അവൻ സ്വർഗ്ഗരാജ്യത്തിന്റെ അവകാശം നൽകുന്നതായും വായിക്കുന്നു. കപടഭക്തി ദൈവത്തിന് വെറുപ്പാകുന്നുവെന്ന് പഠിപ്പിച്ച ക്രിസ്തു പരീശന്മാരെയും സാദൂക്യരേയും അതിശക്തമായി വിമർശിക്കുന്നു (മത്താ. 23). യരുശലേമിൽ നടന്ന വീര്യപ്രവർത്തികൾ സോരിലും സൈദോനിലും (പുറജാതി പട്ടണങ്ങൾ) നടന്നിരുന്നുവെങ്കിൽ അവ പണ്ടേ അനുതപിക്കുമായിരുന്നുവെന്ന് കർത്താവ് പ്രഖ്യാപിക്കുന്നു.

മത്തായി, മർക്കോസ് തുടങ്ങിയ യഹൂദന്മാരായ എഴുത്തുകാർ ക്രിസ്തുവിനെ അവതരിപ്പിച്ചപ്പോൾ മതപരമായ അവരുടെ സ്വാർത്ഥത – ഇസ്രായേലിന് മാത്രം രക്ഷ എന്ന ചിന്ത – ചില അവസരങ്ങളിൽ തെളിഞ്ഞുവന്നു എന്നതല്ലാതെ ക്രിസ്തു മറ്റ് മതസമൂഹങ്ങളോട് അവജ്ഞ കാണിച്ചു എന്ന് പുതിയനിയമ പശ്ചാത്തലത്തിൽ ചിന്തിക്കുവാൻ പ്രയാസമാണ്.

മത്തായി ശ്ലീഹായുടെ സുവിശേഷം പതിനഞ്ചാം അദ്ധ്യായത്തിലും മർക്കോസിന്റെ സുവിശേഷം ഏഴാം അദ്ധ്യായത്തിലും പ്രതിപാദിക്കുന്ന കനാന്യസ്ത്രീ (യവനസ്ത്രീ) യുടെ സംഭവത്തിൽ നിന്നും ആദ്യവായനയിൽ ലഭിക്കുന്നതിനു നേരെ വിപരീതമായ ഒരു അർത്ഥം അന്നത്തെ സാഹചര്യത്തിൽ നിന്ന് ചിന്തിക്കുമ്പോൾ ലഭിക്കുന്നുണ്ട്.

കനാന്യസ്ത്രീയോട് കർത്താവ് ആദ്യം പരുഷമായും ആക്ഷേപകര മായും സംസാരിച്ചു. എന്നാൽ അവളെ ആട്ടിയോടിക്കുകയില്ല; മറിച്ച് അവ ളുടെ ആഴമായ വിശ്വാസത്തെ കർത്താവ് പ്രകീർത്തിക്കുകയും അവളുടെ ആഗ്രഹം സാധിച്ചുകൊടുക്കുകയും അവളെ സമാധാനത്തോടെ അയക്കു കയും ചെയ്യുന്നു.

യഹൂദന്മാരെ കർത്താവ് പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോഴാണ് (15:1) കനാ ന്യസ്ത്രീ അവിടെ എത്തുന്നത്. പുറജാതികൾക്ക് മശിഹായുടെ അടുക്കൽ സ്ഥാനമില്ല എന്ന് ചിന്തിക്കുന്നവരുടെ മദ്ധ്യത്തിൽ എത്തുന്ന ആ സ്ത്രീ മുഖാന്തിരം കർത്താവ് യഹൂദന്മാരെ ചില കാര്യങ്ങൾ പഠിപ്പിക്കുവാൻ ആഗ്ര ഹിക്കുന്നു. ഇതിന്റെ ഭാഗമായി കർത്താവ് നാടകീയമായ ഒരു സംവാദം ആരംഭിക്കുകയാണ്. 'ഇസ്രായേലിലെ കാണാതെപോയ ആടുകളുടെ അടു ക്കലേക്കല്ലാതെ മശിഹാ അയയ്ക്കപ്പെട്ടിട്ടില്ലാ' എന്ന യഹൂദന്മാരുടെ വിശ്വാ സം യേശു ആവർത്തിക്കുന്നു. യഹൂദന്മാർ ഇതു കേട്ട് സന്തോഷിക്കുന്നു. കനാന്യസ്ത്രീ വീണ്ടും അപേക്ഷിക്കുമ്പോൾ കർത്താവ് മറുപടിയായി ഇസ്രായേൽ ദൈവത്തിന്റെ മക്കളും ജാതികൾ നായ്ക്കൾക്കു തുല്യവുമാ ണെന്ന് അർത്ഥം വരുന്ന മറുപടി കൊടുക്കുന്നു. ഇതും ഇസ്രായേല്യരുടെ അഹങ്കാരപരവും സ്വാർത്ഥതാപരവുമായ ആത്മഗതത്തിന്റെ ആവിഷ്കാര മാണ്. എന്നാൽ അതിനെ കവിയുന്ന വിശ്വാസം കനാന്യസ്ത്രീയിൽ ഉണ്ടെന്ന് ലോകരക്ഷകനായ ക്രിസ്തുവിന് അറിയാം. അത് അവൾ വിനയ ത്തോടെ പ്രകടിപ്പിക്കുമ്പോൾ കർത്താവ് അവളുടെ വിശ്വാസത്തെ യഹൂദ ന്മാരുടെ മുന്നിൽവച്ച് പ്രശംസിക്കുന്നു. 'നിങ്ങളുടെ മാത്രം സ്വത്തായി നിങ്ങ ളുടെ മാത്രം രക്ഷയ്ക്കുവേണ്ടി വന്നവനല്ല മശിഹാ എന്നും അനുതാപവും വിശ്വാസവുമുള്ളവരുടെ രക്ഷയ്ക്കാണ് താൻ വന്നിരിക്കുന്നതെന്നും' കർത്താവ് ഈ സംഭവത്തിലൂടെ പരീശന്മാരും ശാസ്ത്രിമാരുമായ യഹൂദ ന്മാരെ പഠിപ്പിക്കുകയാണ് ചെയ്യുന്നത്.

രക്ഷ മനസ്സിലാക്കുന്നതിൽ ഇസ്രായേൽ പരാജയപ്പെട്ടപ്പോൾ ജാതികളാണ് വിജയം വരിച്ചതെന്ന് കർത്താവ് തന്നെ പഠിപ്പിക്കുന്നത് മേല്പറഞ്ഞ വ്യാഖ്യാ നത്തെ സാധൂകരിക്കുന്നതിനുള്ള മറ്റൊരു നല്ല തെളിവാണ്. സീദോനിലെ സരഫ്തയിലെ വിധവയുടെ അടുക്കലേക്കാണ് ഏലിയാവ് അയയ്ക്കപ്പെട്ട തെന്നും ഏലിശായുടെ കാലത്ത് ഇസ്രായേലിൽ അനേകം കുഷ്ഠരോഗികൾ ഉണ്ടായിരുന്നിട്ടും സുറിയക്കാരനായ – പുറജാതി – നയമാന് മാത്രമാണ് സൗഖ്യം ലഭിച്ചതെന്നും (ലൂക്കോ. 4:25–27) കർത്താവ് പറയുന്നു. രക്ഷയെ മനസ്സിലാ ക്കുന്നതിൽ അഹങ്കാരികളായ ഇസ്രായേൽ പരാജയപ്പെടുകയും എന്നാൽ അനുതപിക്കുന്ന ജാതികൾ അതിനെ പ്രാപിക്കുകയും ചെയ്യുന്നുവെന്ന് ചൂണ്ടി ക്കാണിക്കുവാൻ മാത്രമല്ല, ഈ ചരിത്രം ആവർത്തിക്കുവാൻ പോകുന്നുവെന്ന് അദ്ദേഹം പ്രവചിക്കുകയുമാണ് ഇവിടെ ചെയ്യുന്നത്.

അനേകനാൾ പ്രസംഗിച്ചിട്ടും യഹൂദന്മാരിൽ ഒരു വലിയ പങ്കിനും ക്രിസ്തുവിനെ മനസ്സിലായില്ല. അവർ അവനെ ക്രൂശിൽ തറച്ചുകൊന്നു. എന്നാൽ ജാതികൾ അവനെ കാണാഞ്ഞിട്ടും വിശ്വസിച്ചു. വിശ്വസിച്ചവരുടെ ഈ കൂട്ടത്തെ അവൻ തന്റെ ശരീരമായ സഭയാക്കി തീർത്ത് തന്റെ ദൗത്യം അവരെ ഏല്പിച്ചു.

ശതാധിപന്റെ വിശ്വാസം കണ്ടിട്ട് യേശു അതിശയിച്ചു (മത്താ. 8:10). തുടർന്ന് പുറജാതികളെക്കുറിച്ചുള്ള കർത്താവിന്റെ യഥാർത്ഥ കാഴ്ചപ്പാട് പ്രഖ്യാപിക്കുന്നു: “ഇസ്രായേലിൽ കൂടെ ഇത്ര വലിയ വിശ്വാസം കണ്ടിട്ടില്ല എന്ന് ഞാൻ സത്യമായും നിങ്ങളോട് പറയുന്നു. കിഴക്കുനിന്നും പടിഞ്ഞാറുനിന്നും അനേകർ വന്ന് അബ്രഹാമിനോടും ഇസഹാക്കിനോടും യാക്കോബിനോടും കൂടെ പന്തിക്കിരിക്കും. രാജ്യത്തിന്റെ പുത്രന്മാരൊ – ഇസ്രായേല്യർ – പുറംതള്ളപ്പെടും” (8:10–13). യേശുവിന്റെ ഈ വാക്കുകൾ ഒരു വലിയ പ്രവചനമായിരുന്നുവെന്ന് പിന്നീട് ചരിത്രം തെളിയിച്ചുവല്ലൊ.

ഇസ്രായേലിന്റെ എല്ലാ സങ്കുചിതവാദങ്ങളും തള്ളിക്കളഞ്ഞ ക്രിസ്തു ഇസ്രായേലിനെപ്പോലെ തന്നെ എല്ലാ ജനവിഭാഗങ്ങളെയും സ്നേഹിച്ചു എന്നതിന് എണ്ണിയാൽ തീരാത്ത ഉദാഹരണങ്ങൾ ലഭ്യമാണ് (മർക്കോ. 2:15–16; ലൂക്കോ. 19:17; മർക്കോ. 7:20; മത്താ. 15:20; യോഹ. 4, etc).

ഒടുവിൽ ഇസ്രായേലിന്റെ പഴയ ന്യായപ്രമാണത്തിനു പകരം പ്രപഞ്ചത്തെ മുഴുവൻ ഉൾക്കൊള്ളുന്ന പുതിയ ന്യായപ്രമാണം ക്രിസ്തു സ്ഥാപിക്കുന്നു. “നിങ്ങൾ തമ്മിൽ സ്നേഹിക്കേണം എന്നു പുതിയൊരു കല്പന ഞാൻ നിങ്ങൾക്കു തരുന്നു; നിങ്ങൾക്ക് തമ്മിൽ സ്നേഹം ഉണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാകും” (യോഹ. 13:34–35). ഇതാണ് പുതിയ ഇസ്രായേലാകുന്ന സഭയുടെ പ്രമാണമാക്കേണ്ടത്.

**ഉപസംഹാരം**

മറ്റു മതങ്ങളോടും സമൂഹങ്ങളോടുമുള്ള ക്രിസ്തുവിന്റെ ഈ മനോഭാവത്തിൽ ഊന്നിക്കൊണ്ടായിരിക്കണം മതസംവാദത്തിന് ക്രൈസ്തവസഭ വേദിയൊരുക്കേണ്ടത്. മറ്റുള്ളവരെ തള്ളിക്കളഞ്ഞുകൊണ്ടുള്ള സ്വാർത്ഥമായ നിലപാട് ഇസ്രായേലിനെപ്പോലെ സഭ എടുക്കുന്നുവെങ്കിൽ ക്രിസ്തു അതിനെ തള്ളിക്കളയും.

## പാഠം 3

# ക്രൈസ്തവസമീപനം: ഒരു ചരിത്രാവലോകനം

❑ സഭാപിതാക്കന്മാരുടെ പ്രതികരണം ❑ മദ്ധ്യകാലഘട്ടത്തിലെ പ്രതികരണം ❑ ആധുനിക കാലത്തെ പ്രതികരണം

ഇരുപതു നൂറ്റാണ്ടുകൾ നീണ്ടുനിൽക്കുന്ന ക്രൈസ്തവ സഭാചരിത്രത്തിൽ മറ്റു മതങ്ങളോട് എങ്ങനെ പ്രതികരിച്ചുവെന്ന് പഠിക്കുവാൻ ശ്രമിക്കുന്നത് നല്ലതായിരിക്കും. വിശാലമായ ഈ വിഷയത്തെ ഏറ്റവും ചുരുക്കമായി പ്രതിപാദിക്കുവാൻ ഈ പാഠത്തിൽ ശ്രമിക്കുന്നു.

### 1. സഭാപിതാക്കന്മാരുടെ പ്രതികരണം

ചരിത്രപരമായി യഹൂദമതത്തിലെ ഒരു തിരുത്തൽശക്തിയായി ആരംഭിച്ച ക്രൈസ്തവ ദർശനം അനേകവിധത്തിലുള്ള പീഡനങ്ങളെ അതിജീവിച്ചാണ് വളർന്നുവന്നത്. തങ്ങൾക്കിടയിൽ ജീവിച്ച യേശുവിനെ ക്രിസ്തു (മശിഹാ – രക്ഷകനായ അഭിഷിക്തൻ) എന്ന് തിരിച്ചറിഞ്ഞവർ അവനിൽ വിശ്വസിക്കുകയും അവന്റെ പാത (സുവിശേഷവും ശ്ലീഹന്മാരുടെ പഠിപ്പിക്കലാകുന്ന ആദിമപാരമ്പര്യങ്ങളും) പിൻതുടർന്ന് ജീവിക്കുകയും ചെയ്ത ചിത്രം അപ്പോസ്തോല പ്രവൃത്തികളിൽ കാണുന്നു. പരിശുദ്ധാത്മാവ് അവരെ ഒന്നിപ്പിക്കുകയും സകല സത്യത്തിലും അവരെ വഴിനയിക്കുകയും ചെയ്തു. ദൈവിക മർമ്മങ്ങൾ അവർക്ക് വെളിപ്പെട്ടു. ക്രിസ്തുവിന്റെ നാമത്തിൽ അവർ സ്നാനം കഴിപ്പിക്കുകയും ജാതി – മത ഭേദമെന്യേ അനേകർ ക്രിസ്തുവിൽ വിശ്വസിച്ച് സ്നാനം സ്വീകരിക്കുകയും ചെയ്തു. ഏകാത്മാവിൽ അവർ വളരുകയും സർവവും പൊതുവക എന്ന് എണ്ണുകയും ആരാധനയ്ക്കായി ദൈവാലയത്തിൽ കൂടിവരുകയും ഒന്നിച്ച് ഭക്ഷിക്കുകയും ഒന്നിച്ച് ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്ന ഒരു പുതിയ വ്യവസ്ഥിതി ഉണ്ടായി (അപ്പോ. പ്രവൃ. 2). ഈ വ്യവസ്ഥിതി സഭ എന്ന് അറിയപ്പെടുവാൻ ഇടയായി (2:47). തുടർന്ന് ഈ വ്യവസ്ഥിതിയിലുള്ളവർ ക്രിസ്ത്യാനികൾ എന്ന പേരിൽ അറിയപ്പെടുന്നു (11:26).

യഹൂദരും റോമാസാമ്രാജ്യത്തിലെ മറ്റ് അനേകം മതവിശ്വാസങ്ങളിൽ നിലനിന്നിരുന്നവരും ക്രിസ്തുവിൽ വിശ്വസിച്ച് സഭയിൽ ചേരുവാൻ ആരംഭിച്ചതോടെ യഹൂദമതം ഉൾപ്പെടെ പാലസ്തീനിൽ അന്ന് നിലവിലിരുന്ന എല്ലാ സ്ഥാപിതമതങ്ങളും ക്രൈസ്തവമതത്തെ ശക്തമായി എതിർക്കുകയും പീഡിപ്പിക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ യേശുക്രിസ്തു തങ്ങളെ പഠിപ്പിച്ച സ്നേഹത്തിന്റെയും സഹനത്തിന്റെയും മാർഗത്തിൽ നിന്നുകൊണ്ട് തങ്ങൾക്ക് വെളിപ്പെട്ട സത്യത്തെ ആദിമസഭ സധൈര്യം പ്രഘോഷിച്ചു.

എതിർക്കുന്നതിനു പകരം സ്വയം യാഗമാകുന്നതിലൂടെ പീഡിപ്പിക്കുന്നവനെ മാനസാന്തരത്തിലേയ്ക്ക് നയിക്കുന്ന പിതാക്കന്മാർ ആദിമസഭയിൽ ഉണ്ടായി. ആരോഗ്യകരമായ സംവാദങ്ങൾ നടത്തുന്നതിന് ഇവർക്ക് സാധിച്ചു. അലക്സാണ്ട്രിയായിലെ ക്ലിമ്മീസ്, ജസ്റ്റിൻ മാർട്ടിയർ, ഐറേനിയസ്, ഓറിഗൺ തുടങ്ങിയവർ ഇക്കൂട്ടത്തിൽ പ്രത്യേകം ശ്രദ്ധേയരാണ് (ജീവചരിത്രത്തിന് *സാക്ഷികളുടെ സമൂഹം* എന്ന ഗ്രന്ഥം കാണുക).

ആദിമസഭയിലെ അറിയപ്പെടുന്ന തത്വചിന്തകൻ ആയിരുന്നു വി. ക്ലിമ്മീസ്. താൻ പഠിച്ച എല്ലാ തത്വശാസ്ത്രങ്ങളേക്കാളും തന്നെ സ്വാധീനിച്ചത് ക്രിസ്തുവിന്റെ സുവിശേഷമാണെന്ന് മനസ്സിലായ നിമിഷംമുതൽ അദ്ദേഹം മറ്റു മതതത്വങ്ങളോട് ക്രിയാത്മകമായ സംവാദം ആരംഭിക്കുന്നു. ഈ സംവാദത്തിന്റെ ഭാഗമായി രണ്ടായിരത്തിലധികം ഉദ്ധരണികൾ മറ്റു മതഗ്രന്ഥങ്ങളിൽനിന്നും അദ്ദേഹം ഉദ്ധരിച്ചിട്ടുണ്ട്. ക്രൈസ്തവ വിശ്വാസത്തിൽ ഉറച്ചുനിന്നുകൊണ്ട് മറ്റു മതങ്ങളെ വീക്ഷിക്കുകയും അവയിലെ നന്മയെ ആദരിക്കുകയും ചെയ്യുന്ന ഒരു പാരമ്പര്യം ക്ലിമ്മീസ് സ്ട്രോമാറ്റ – Stromata – എന്നറിയപ്പെടുന്ന തന്റെ ഗ്രന്ഥത്തിലൂടെ ആരംഭിച്ചു. സത്യം ഒന്നേയുള്ളു എന്നതിനാൽ ചരിത്രം ഒന്നേയുള്ളു എന്നും എഴുതുന്ന അദ്ദേഹം ഈ സത്യത്തിന്റെ നദിയിലേക്ക് അനേകം കൈത്തോടുകൾ ഉണ്ടാകാം എന്നും ചൂണ്ടിക്കാണിക്കുന്നു (Stromata book No. 1, Ch. 5). എല്ലാ കൈവഴികളേയും സത്യത്തിലേക്ക് നയിക്കുന്ന ഗുരു ക്രിസ്തുവാണ് എന്നുള്ള അദ്ദേഹത്തിന്റെ വിശ്വാസം അദ്ദേഹം എടുത്തു പറയുന്നുമുണ്ട്. "ആദ്യജാതനായ പുത്രൻ പ്രവാചകന്മാർ ദർശിച്ച 'ജ്ഞാനം' ആണ്. അദ്ദേഹം സത്യത്തെ പഠിപ്പിക്കുന്ന ജഗത് ഗുരുവാണ്. ഈജിപ്തിലുള്ളവരുടെയും ഭാരതീയരുടെയും ബാബിലോണിയരുടെയും അറബികളുടെയും എന്നുവേണ്ട എല്ലാ സൃഷ്ടിയുടെയും ഗുരു അവനാണ്. അവൻ ദൈവത്തിന്റെ കാര്യോപദേശകനാണ്. പ്രപഞ്ചാരംഭം മുതലെ വിവിധ മാർഗങ്ങളിലൂടെ അവൻ സർവജനതയെയും പഠിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു" (Book 6, Ch. 7). "ദൈവത്തിന് മുഖപക്ഷമില്ലാത്തതിനാൽ അവൻ എല്ലാ ജാതികളുടെയും വംശങ്ങളുടെയും പിതാവാണ്. അവൻ എല്ലാവരെയും നന്മയിലേക്ക് വഴിനടത്തുന്നു. അതിനായി വിവിധങ്ങളായ രൂപ-ഭാവങ്ങളിൽ വിവിധ സംസ്കാരങ്ങളിലുള്ളവർക്ക് അവൻ ഉടമ്പടി നൽകിയിരിക്കുന്നു." (Book 6, Ch. 8).

വിവിധ തത്വശാസ്ത്രങ്ങൾ എല്ലാംതന്നെ ദൈവത്തിന്റെ രക്ഷണ്യപദ്ധതിയിൽ പ്രാധാന്യം അർഹിക്കുന്നതാണ്. അവ സത്യത്തിന്റെ വ്യക്തമായ രൂപവും അതുകൊണ്ടുതന്നെ ദൈവത്തിന്റെ സമ്മാനവും ആകുന്നു. യഹൂദർക്ക് പഴയനിയമം കൊടുത്ത ദൈവം തന്നെയാണ് ക്രിസ്ത്യാനിക്ക് പുതിയനിയമവും മറ്റു മതങ്ങൾക്ക് അവരവരുടേതായ പ്രത്യയശാസ്ത്രങ്ങളും നൽകിയിരിക്കുന്നത് (book 6. Ch. 5) 'അക്രൈസ്തവ' തത്വശാസ്ത്രങ്ങ

ളെല്ലാം തന്നെ ഏക നിത്യ സത്യത്തിന്റെ അംശങ്ങളാണ് (book 6. Ch. 13) എന്നതിൽ ക്ലിമ്മീസിന് അശേഷം സംശയം ഉണ്ടായിരുന്നില്ല. ക്രിസ്തു എന്ന ലോകഗുരുവിൽ ഈ സത്യങ്ങൾ എല്ലാം സംയോജിക്കപ്പെട്ട് നിത്യതയിൽ പ്രവേശിക്കും (book 1 ch. 5) എന്ന് അദ്ദേഹം പഠിപ്പിക്കുന്നു.

അലക്സാണ്ട്രിയായിൽ തന്നെ പ്രവർത്തിച്ചിരുന്ന ഓറിഗൺ പൗരസ്ത്യ ക്രൈസ്തവ സഭയുടെ മറ്റൊരു ശക്തനായ വക്താവായിരുന്നു. ആദ്യകാല വേദശാസ്ത്രത്തിന്റെ വളർച്ചയിൽ അദ്ദേഹം വഹിച്ച പങ്ക് വളരെ വലുതാണ്. ക്ലിമ്മീസിനെപ്പോലെ ഓറിഗണും മറ്റു മതങ്ങളോട് ക്രിയാത്മകമായ സംവാദ സമീപനമാണ് സ്വീകരിച്ചിരിക്കുന്നത്. തത്വശാസ്ത്രത്തെ സത്യദൈവത്തെ ക്കുറിച്ചുള്ള അറിവ് എന്ന് അദ്ദേഹം വിശേഷിപ്പിക്കുന്നു. എല്ലാ സത്യങ്ങ ളെയും കോർത്തിണക്കി നിത്യസത്യത്തിലേക്ക് നയിക്കുക എന്ന ചുമതല ക്രൈസ്തവദർശനത്തിന് ഉണ്ടെന്ന് 'Contra Celsum' എന്ന പ്രസിദ്ധ ഗ്രന്ഥ ത്തിൽ അദ്ദേഹം സമർത്ഥിക്കുന്നു. മതങ്ങളിലും തത്വശാസ്ത്രങ്ങളിലുമുള്ള സത്യങ്ങളെ അവയുടെ പൂർണതയിൽ വെളിപ്പെടുത്തുക എന്നത് ക്രൈസ്ത വധർമ്മത്തിന്റെ അടിസ്ഥാന ഭാവമാണ് (Contra Celsum bk. 3. V. 81).

ക്രിസ്തുവിൽ സർവ്വജനതയും ഒന്നുചേരുന്നുവെന്നതിനാൽ സർവ്വജന തയേയും ക്രൈസ്തവർ തുറന്ന മനസ്സോടെ വീക്ഷിക്കണം എന്ന് പഠിപ്പി ക്കുന്ന മറ്റൊരു വിശ്വാസസംരക്ഷക പിതാവാണ് ജസ്റ്റിൻ മാർട്ടിയർ. വചന ത്തിന്റെ ചിരപുരാതനങ്ങളായ ധ്യാനത്തിൽ നിന്നാണ് എല്ലാ തത്വശാസ്ത്ര ങ്ങളും വിജ്ഞാനശാഖകളും ഉണ്ടായിട്ടുള്ളത് എന്നതിനാൽ അവയെല്ലാം ആദരിക്കപ്പെടുകയും അവയിൽനിന്ന് പഠിക്കുകയും വേണമെന്ന് (Appologia 11.10) അദ്ദേഹം രേഖപ്പെടുത്തുന്നു. അബ്രഹാമിന്റെയും ഏലിയാവിന്റെയും സ്ഥാനത്തു തന്നെ യവനതത്വചിന്തകരായ സോക്രട്ടീസിനെയും ഹിറാക്ലി റ്റസിനെയും കാണുന്നതിൽ തെറ്റില്ലെന്നും സോക്രട്ടീസിന്റെ മരണം ദൈവ ത്തിന്റെ സത്യവചനത്തിനു വേണ്ടിയുള്ള രക്തസാക്ഷിത്വമായിരുന്നുവെന്നും ജസ്റ്റിൻ തുറന്നെഴുതുന്നു (Appologia 1.46). നിത്യവചനത്തിന്റെ പൂർണ മായ വെളിപ്പെടുത്തലാണ് ക്രിസ്തു എന്ന് അദ്ദേഹം യവനതത്വചിന്തയുടെ പശ്ചാത്തലത്തിൽ തെളിയിക്കുന്നു.

വിശ്വാസസംരക്ഷക പിതാക്കന്മാരിൽ പ്രധാനിയും അപ്പോസ്തോലന്മാ രുടെ ശിഷ്യഗണത്തിലെ അവസാനകണ്ണിയും എന്ന് വിശേഷിപ്പിക്കപ്പെടുന്ന ഐറേനിയോസും മതങ്ങളോട് ആരോഗ്യകരസമീപനമാണ് സ്വീകരിച്ചിരി ക്കുന്നത്. വചനം ജഡമെടുത്ത് യേശുവിൽ മനുഷ്യനായപ്പോൾ ചരിത്ര ത്തിലെ മുഴുവൻ മനുഷ്യത്വത്തെയും അവൻ തന്നിലേക്ക് ഉൾക്കൊണ്ട് ഏക വ്യക്തിത്വമായി രൂപാന്തരപ്പെടുത്തുന്നു. ആയതിനാൽ രക്ഷാചരിത്രത്തിൽ എല്ലാ മതങ്ങൾക്കും അവയുടേതായ പങ്ക് ഉണ്ടെന്നും ആദമിൽ നഷ്ടപ്പെട്ട പ്രതാപം അവയ്ക്ക് ക്രിസ്തുവിൽ തിരിച്ചുകിട്ടുന്നു എന്നും 'Adversus

Haereses' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു (Book 3. Ch. 18. No. 1). ക്രിസ്തുവിലുള്ള ഈ കേന്ദ്രീകരണമാണ് രക്ഷ എന്നതിനാൽ പ്രപഞ്ചത്തിലെ യാതൊന്നിനേയും ഇതിൽനിന്നും മാറ്റിനിർത്തുവാൻ സാധിക്കുകയില്ല. അഥവാ സമസ്ത സൃഷ്ടിയുടെയും സമഗ്രമായ ഉയർച്ചയാണ് ക്രിസ്തുവിൽ സാധ്യമാകുന്നത് (Book 2. Ch. 22. M. 4).

മേലുദ്ധരിച്ച ആദിമകാല പിതാക്കന്മാരുടെ ഈ പാരമ്പര്യം പൗരസ്ത്യ സഭയിൽ തുടർന്നും നിലനിന്നുവെന്നതിന് തെളിവാണ് നാലാം നൂറ്റാണ്ടിലെ കപ്പദോക്യൻ പിതാക്കന്മാർ ഈ വിഷയത്തോടു കാണിക്കുന്ന സമീപനം. യവനതത്വചിന്തയുടെ ചിന്താപദ്ധതിയിലാണ് അവർ ആഴമായ ക്രൈസ്തവവേദശാസ്ത്രത്തിന് രൂപം നൽകിയത്. മറ്റു മതങ്ങളിലെയും തത്വചിന്തകളിലെയും ആശയങ്ങളുടെയും സംസ്കാരത്തിന്റെയും പശ്ചാത്തലത്തിലാണ് ഇവർ ക്രൈസ്തവ വേദശാസ്ത്രം വ്യാഖ്യാനിച്ചതും മനസ്സിലാക്കിയതും എന്ന് പ്രത്യേകം ഓർക്കുക. ആരോഗ്യകരമായ ഒരു മതസംവാദത്തിന്റെ ഉത്തമ മാതൃകയാണ് ഇത് കാണിക്കുന്നത്. യവനതത്വചിന്തയെ ക്രൈസ്തവ വേദശാസ്ത്രത്തിന്റെ നല്ല സുഹൃത്തും സഹപ്രവർത്തകനുമായി നിസ്സായിലെ ഗ്രീഗോറിയോസ് വിലയിരുത്തിയിരുന്നു.

ക്രൈസ്തവികതയും മറ്റു മതവിശ്വാസങ്ങളും തമ്മിൽ ഒരു ആശയസംഘട്ടനത്തിന് മുതിരുന്നതിന് ആദ്യകാല പിതാക്കന്മാർ ശ്രമിച്ചിട്ടില്ല. മറ്റു മതങ്ങളിലെ നന്മയെ കാണുവാനും ആദരിക്കുവാനും ക്രൈസ്തവ ദർശനത്തിന്റെ വളർച്ചയ്ക്ക് അവയെ ഉപയോഗിക്കുവാനും അവർ മടി കാണിച്ചിട്ടില്ല. എന്നാൽ മറ്റെല്ലാറ്റിൽ നിന്നും നിസ്തുലമായി നിൽക്കുകയും മറ്റെല്ലാറ്റിനെയും തന്നിൽ പൂർണമാക്കുകയും ചെയ്യുന്ന ക്രിസ്തുവിനെ പ്രഘോഷിക്കുവാനും അവനെ ലോകരക്ഷകനായി അംഗീകരിക്കുവാനും അവൻ സർവ്വജനതകളുടെയും നിത്യപ്രകാശമാകുന്നുവെന്ന് സാക്ഷ്യപ്പെടുത്തുവാനും പിതാക്കന്മാർ ശ്രമിക്കുന്നുമുണ്ട്. ഈ സന്ദേശം ഉൾക്കൊണ്ടുകൊണ്ട് മതസംവാദത്തിലേക്ക് പ്രവേശിക്കുവാൻ സാധിക്കേണ്ടതാണ്.

### 2. മദ്ധ്യകാലഘട്ടത്തിലെ പ്രതികരണം

അഞ്ചാം നൂറ്റാണ്ടോടു കൂടെ മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനത്തിൽ പൊതുവെ ശക്തമായ ഒരു മാറ്റം ഉണ്ടാകുന്നുണ്ട്. ഇതിന് കാരണങ്ങൾ പലതാണ്.

ന്യൂനപക്ഷവും അനൗദ്യോഗികവുമായിരുന്ന ക്രൈസ്തവസഭ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗികമതമായി തീർന്നതോടെ രാഷ്ട്രീയമായും സാമുദായികമായും ഉന്നതസ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നു. രാഷ്ട്രീയ അധികാരത്തിൽ പങ്കുപറ്റുവാൻ തുടങ്ങിയതോടെ സഭയുടെ ശബ്ദവും സാക്ഷ്യവും മറ്റു മതങ്ങളോടുള്ള സമീപനവും മാറുന്നു.

യെരുശലേം, അലക്സാന്ത്രിയ, റോം, അന്ത്യോഖ്യാ, കോൺസ്റ്റാന്റിനോപ്പിൾ തുടങ്ങിയ സ്ഥലങ്ങൾ കേന്ദ്രീകരിച്ചുകൊണ്ട് രാഷ്ട്രീയവും രാജകീയവുമായ അധികാരത്തിലേക്ക് ക്രൈസ്തവസഭ കടന്നുവരുന്നു. ഇതുവരെയും മറ്റു സമൂഹങ്ങളുടെ പീഡനം സഹിച്ചും, പലപ്പോഴും അവയുടെ ഔദാര്യത്തിലും കഴിഞ്ഞുകൂടിയ സഭയ്ക്ക് അവയെ ഉപദ്രവിക്കുവാൻ അവസരം ലഭിച്ചു. ആയത് വേണ്ടത്ര ഉപയോഗിക്കുന്നതിൽ 'ക്രിസ്തീയത' സഭയ്ക്ക് തടസമായില്ല എന്ന സത്യം മറച്ചു വച്ചിട്ടും കാര്യമില്ല. മുഴുവൻ ശക്തിയോടെ മറ്റു മതങ്ങളെയും അവ നിലനിർത്തിയിരുന്ന സംസ്കാരങ്ങളെയും ഉപദ്രവിക്കുന്നതിനും പിഴുതെറിയുന്നതിനും മദ്ധ്യകാലഘട്ടത്തിൽ ക്രൈസ്തവസഭ ശ്രമിച്ചിട്ടുണ്ടെന്ന് നിഷ്പക്ഷ ലോകചരിത്രം പഠിക്കുന്നവർക്ക് മനസ്സിലാക്കുന്നതിന് പ്രയാസം ഉണ്ടാവുകയില്ല.

മറ്റു മതങ്ങളിൽ രക്ഷയില്ലാത്തതുകൊണ്ടും "നിങ്ങൾ ലോകത്തെ മുഴുവൻ എന്റെ ശിഷ്യന്മാരാക്കികൊള്ളുവിൻ" എന്ന് കർത്താവ് പറഞ്ഞിട്ടുള്ളതുകൊണ്ടും എല്ലാവരേയും ക്രിസ്ത്യാനികൾ ആക്കുക എന്നതാണ് സഭയുടെ ദൗത്യം എന്ന് ഇക്കാലത്ത് അനേകർ വിശ്വസിച്ചിരുന്നു. ആത്മാവിന്റെ യഥാർത്ഥ മാനസ്സാന്തരത്തിനു പകരം ഭീഷണിയും ഉപദ്രവങ്ങളും പ്രീണനങ്ങളും നൽകി അനേകരെ ക്രൈസ്തവസഭയിലേക്ക് കൊണ്ടുവരുന്നതിനും അങ്ങനെ വരാതിരിക്കുന്നവരെ ജാതികളായി കണ്ട് അവരെ ഒറ്റപ്പെടുത്തുവാനുമുള്ള ഒരു സംഘടിതശ്രമവും ഈ കാലഘട്ടത്തിൽ നടക്കുന്നുണ്ട്.

ഏഴാം നൂറ്റാണ്ടോടെ മദ്ധ്യപൗരസ്ത്യദേശങ്ങളിൽ ശക്തിപ്രാപിച്ച ഇസ്ലാം മതവും ക്രൈസ്തവ സമീപനത്തിന്റെ മാറ്റത്തിന് ഒരു പ്രധാന കാരണമായിരുന്നു. ശക്തമായ ആശയസംവേദനം കൊണ്ടും സൈനികശക്തി കൊണ്ടും ശക്തിപ്പെട്ട ഇസ്ലാം ക്രൈസ്തവസഭയ്ക്ക് ഒരു വലിയ ഭീഷണി തന്നെയായിരുന്നു. ഇസ്ലാം ഉൾപ്പെടെ മറ്റെല്ലാ മത സമൂഹങ്ങളോടും നിഷേധാത്മകതയും വൈരാഗ്യവും ഉണ്ടാകുന്നതിന് ഇതും ഒരു മുഖാന്തിരമായി. മുസ്ലീമുകളെ വർഗ്ഗശത്രുക്കളായി കണ്ട ക്രൈസ്തവർ അവർക്കുനേരെ കുരിശുയുദ്ധങ്ങൾ നടത്തി. സ്നേഹാധിഷ്ഠിതമായ സംവാദത്തിനു പകരം ക്രിസ്തുവിന്റെ സഭയെ സംരക്ഷിക്കുവാൻ ക്രിസ്ത്യാനികൾ യുദ്ധം ചെയ്തു! ക്രൈസ്തവസഭ ബാഹ്യമായി വർദ്ധിക്കുന്നതിന് ഇത് കാരണമായെങ്കിലും ഇതോടെ സഭയുടെ സാക്ഷ്യവും ജീവിതവും നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നുവെന്നത് ആരും ചിന്തിക്കുവാൻ ശ്രമിച്ചില്ല.

മറ്റു മതങ്ങളെക്കുറിച്ചോ അവയുടെ സാംഗത്യത്തെക്കുറിച്ചോ ചിന്തിക്കുവാൻ സാധിക്കാത്തതു പോലെയുള്ള ഒരു അവസ്ഥ പതിനൊന്നാം നൂറ്റാണ്ടോടുകൂടെ യൂറോപ്പിൽ സംജാതമായി. യൂറോപ്പു മുഴുവനും ക്രിസ്തുമതം ഏകമതമായി വളർന്നുകഴിഞ്ഞതോടെ ലോകം മുഴുവനും ക്രിസ്തുമതം സ്വീകരിക്കണം എന്ന ചിന്ത അന്നത്തെ പാശ്ചാത്യ ക്രൈസ്തവ നേതൃ

ത്വത്തിനുണ്ടായി ("എല്ലാവരേയും എന്റെ ശിഷ്യരാക്കുക"). എന്നാൽ എല്ലാവരെയും നിർബന്ധമായും ക്രിസ്ത്യാനികൾ ആക്കുകയാണെന്നും അതിനുവേണ്ടി അവരുടെ മതസംസ്കാരങ്ങളെ ചവിട്ടിമെതിക്കുന്നത് പുണ്യമാണെന്നും ചിന്തിക്കുവാൻ തുടങ്ങിയതോടെ ക്രൈസ്തവസഭയുടെ സംവാദസാക്ഷ്യം മിക്കവാറും നഷ്ടപ്പെടുന്ന അവസ്ഥയിൽ എത്തി. റോമിന്റെ അധീശത്വത്തോടെ സ്പെയിനും പോർട്ടുഗലും ആരംഭിച്ച ലോക കോളനിവൽക്കരണത്തോടൊപ്പം ലോക ക്രൈസ്തവവൽക്കരണവും പാശ്ചാത്യ ക്രൈസ്തവലോകം ഉദ്ദേശിച്ചു.

### 3. ആധുനിക കാലത്തെ പ്രതികരണം

മാർട്ടിൻ ലൂഥർ തുടങ്ങിവച്ച നവീകരണപ്രസ്ഥാനത്തിലൂടെ പാശ്ചാത്യ സഭ ഏറ്റവും വലിയ വിഭജനത്തിലേക്ക് വലിച്ചിഴക്കപ്പെട്ടു. പാശ്ചാത്യ നവോത്ഥാനത്തിന്റെയും നവീകരണത്തിന്റെയും ഫലമായി കൂടുതൽ സ്വതന്ത്രമായ വേദശാസ്ത്ര സമീപനങ്ങൾ ഉണ്ടായി തുടങ്ങി. ഈ പശ്ചാത്തലത്തിൽ മറ്റു മതങ്ങളോടുള്ള സമീപനത്തെക്കുറിച്ചുള്ള പുനർവിചിന്തനങ്ങൾക്ക് അവസരം ലഭിച്ചു.

ലൂഥർ മതങ്ങളെ ക്രിയാത്മകമായി മനസ്സിലാക്കിയില്ലായെങ്കിലും കാൽവിൻ, സ്വിങ്ക്ളി തുടങ്ങിയവർ കുറെക്കൂടെ തുറന്ന മനോഭാവം മതങ്ങളോട് കാണിക്കുന്നുണ്ട്. മാനുഷികതയ്ക്ക് പ്രാധാന്യം കല്പിക്കുന്ന ഇറാസ്മസ്സിന്റെ (Erasmus) പഠിപ്പിക്കലുകൾക്ക് പ്രാധാന്യം നൽകിയ സ്വിങ്ക്ളി, സോക്രട്ടീസിനെ വിശുദ്ധനെന്നും മാർഗദർശിയെന്നും വിളിച്ചു.

സമ്മിശ്രമായ ഒരു പ്രതികരണമാണ് തുടർന്നുള്ള കാലങ്ങളിൽ മറ്റു മതങ്ങളോട് വിവിധ ക്രൈസ്തവ വിഭാഗങ്ങൾ നടത്തിയിട്ടുള്ളത്. "മറ്റു മതങ്ങൾ പിശാചിന്റെ പണിപ്പുരകൾ ആണ്" എന്നു ചിന്തിച്ച ഫ്രാൻസിസ് സേവ്യർ മുതൽ "എല്ലാ മതങ്ങളും ഒരുപോലെ ദൈവത്തിലേക്കുള്ള വഴികളായതിനാൽ അവയെല്ലാം ആദരിക്കപ്പെടണം" എന്ന് ചിന്തിക്കുന്ന ജോൺ ഹിക്ക് വരെയുള്ളവർ ഇക്കൂട്ടത്തിൽ ഉണ്ട്. കേരളത്തിലെ മാർതോമ്മാ ക്രിസ്ത്യാനികൾ മറ്റു മതവിഭാഗങ്ങളെ ബഹുമാനിക്കുകയും അവരോട് ക്രൈസ്തവ സ്നേഹത്തോടെ സഹവർത്തിക്കുകയും ചെയ്തിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്നു.

## പാഠം 4

# മതസമീപനം: ഭാരതീയ പശ്ചാത്തലത്തിൽ

❑ പാശ്ചാത്യരിൽ നിന്നു വ്യത്യസ്തമായ ഭാരത സമീപനം ❑ ഭാരത ക്രൈസ്തവ സമീപനത്തിന് രൂപരേഖ ❑ സുവിശേഷത്തിന്റെസംസ്കാരവല്ക്കരണം

### പാശ്ചാത്യരിൽ നിന്നു വ്യത്യസ്തമായ ഭാരത സമീപനം

പാശ്ചാത്യദേശങ്ങളിൽ നിന്നും മദ്ധ്യ – പൗരസ്ത്യദേശങ്ങളിൽ നിന്നും ഏറെ വ്യത്യസ്തമായ ഒരു സാഹചര്യമാണ് ഭാരതത്തിൽ ഉള്ളത്. അനേക മതവിശ്വാസങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലും വിശ്വസിക്കുന്ന സമൂഹങ്ങൾ ഒന്നിച്ചുവളരുകയും ആശയവിനിമയം നടത്തുകയും ചെയ്യുന്ന ഭാരതത്തിൽ മറ്റു മതങ്ങളെയും അവയുടെ സന്ദേശങ്ങളെയും അപ്പാടെ തിരസ്കരിക്കുവാനോ, അവയിൽ നിന്നും ആവശ്യമായ കാര്യങ്ങൾ ഉൾക്കൊള്ളാതിരിക്കുവാനോ ക്രൈസ്തവർക്ക് കഴിയുകയില്ല; മാത്രവുമല്ല ക്രിസ്തുവിനെ അവർക്ക് പരിചയപ്പെടുത്തണമെങ്കിൽ അത് അത്യാവശ്യവുമാണ്.

ഒന്നാം നൂറ്റാണ്ടു മുതലെ ഭാരതത്തിൽ ക്രൈസ്തവപാരമ്പര്യം ആരംഭിച്ചു എന്ന് വിശ്വസിക്കപ്പെടുന്നു. ഭാരതീയ മതസമൂഹങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുവാനും ധാർമ്മികതയെ ഉയർത്തി കാണിക്കുവാനും ഭാരതത്തിലെ ആദിമ ക്രൈസ്തവർക്ക് സാധിച്ചിട്ടുണ്ട് എന്ന് എല്ലാവരും അംഗീകരിക്കുന്നു. എന്നാൽ രാഷ്ട്രീയവും സാമുദായികവുമായ ഒട്ടേറെ കാരണങ്ങളാൽ ഭാരതസഭയ്ക്ക് വ്യക്തിത്വവും ദർശനവും നഷ്ടമാവുകയും വിദേശ ക്രൈസ്തവ പ്രസ്ഥാനങ്ങളുടെ പിണിയാളുകളായി സഭയിലെ ബഹുഭൂരിപക്ഷവും മാറ്റപ്പെടുകയും സഭാഗാത്രം പിളർക്കപ്പെടുകയും ചെയ്യുന്ന ചിത്രമാണ് പതിനേഴാം നൂറ്റാണ്ടു മുതൽ കാണുന്നത്. പതിനേഴു മുതൽ ഇരുപതു വരെയുള്ള നൂറ്റാണ്ടുകളിൽ വിദേശമേധാവിത്വത്തിന്റെ ഭാഗമായുള്ള ക്രൈസ്തവ സുവിശേഷീകരണമാണ് ഭാരതത്തിൽ നടന്നത്. ഭാരതത്തിലെ ആദിമ ക്രൈസ്തവവിഭാഗങ്ങൾ വരെ ഈ വിദേശഭ്രമത്തിൽപെട്ടുപോവുകയും ചെയ്തതോടെ ഭാരത ക്രൈസ്തവസഭ അതിന്റെ സാക്ഷ്യത്തിൽ അടിസ്ഥാനപരമായ പല വ്യതിയാനങ്ങൾക്കും വിധേയപ്പെട്ടു.

ഭാരതത്തിന്റെ സംസ്കാരത്തിനൊ മതാത്മക മനസ്സിനോ ഏറെ അന്യമായ വിധത്തിൽ ക്രിസ്തുവിന്റെ സന്ദേശം ഇവിടെ പ്രചരിപ്പിക്കുവാനും ഭാരതത്തിലെ മുഴുവൻ പേരും തങ്ങളെപ്പോലെയുള്ള ക്രിസ്ത്യാനികളാകുന്നതോടെ മാത്രമേ ഭാരതത്തിന്റെ വിമോചനം സാധ്യമാകൂ എന്ന് ചിന്തിക്കുന്നതിനും സഹായിക്കുന്ന ഒരു സുവിശേഷീകരണം ക്രിസ്തുവിനെ യഥാർത്ഥത്തിൽ മനസ്സിലാക്കുന്നതിൽ നിന്നും ഭാരതീയരെ അകറ്റി.

## ഭാരത ക്രൈസ്തവ സമീപനത്തിന് രൂപരേഖ

ക്രിസ്തുവിന്റെ സന്ദേശത്തെ ഭാരതീയ പശ്ചാത്തലത്തിൽ മനസ്സിലാക്കുവാനും ഭാരതത്തിന്റെ ആത്മീകവളർച്ചയ്ക്ക് പ്രപഞ്ചരക്ഷകനായ ക്രിസ്തു എങ്ങനെ സഹായിക്കുമെന്നു ചിന്തിക്കുവാനുമുള്ള തീവ്രശ്രമങ്ങൾ ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭം മുതലെ ശക്തിപ്പെടുന്നുണ്ട്. ഭാരതീയരായ ക്രൈസ്തവർ അവരുടെ സാംസ്കാരിക പശ്ചാത്തലത്തിൽ ക്രിസ്തുവിനെ കണ്ടെത്തുവാൻ ശ്രമിച്ചപ്പോൾ ഭാരതത്തിന്റെ ആത്മാവിലേക്ക് ഇറങ്ങിവരുന്ന ഒരു ക്രൈസ്തവ ദർശനം ആരംഭിച്ചു. മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനം ഈ സാഹചര്യത്തിൽ കൂടുതൽ വ്യക്തമായി തുടങ്ങി. ഇനിയും അനേകം പഠനങ്ങളും ഗവേഷണവും നടക്കേണ്ടുന്ന ഈ രംഗത്തിലേക്ക് ഒരു എത്തിനോട്ടം നടത്തുന്നതിലൂടെ മറ്റു മതങ്ങളോടുള്ള ക്രൈസ്തവസമീപനത്തിന് ഒരു രൂപരേഖ കണ്ടെത്തുക എന്നതാണ് ഈ പഠനത്തിന്റെ ഉദ്ദേശ്യം.

ഈ വിഷയത്തെക്കുറിച്ച് ഗവേഷണപഠനം നടത്തിയിട്ടുള്ള ജോസ് കുറ്റിയാനിമറ്റത്തിലിന്റെ അഭിപ്രായത്തിൽ (‘Practice and Theology of interreligious Dialogue, KristuJyoti, Bangalore) ഭാരതീയ ക്രൈസ്തവദർശനം നാല് വിധത്തിലെങ്കിലും മറ്റു മതസമൂഹങ്ങളോട് ആശയ വിനിമയം നടത്തുവാൻ ശ്രമിച്ചിട്ടുണ്ട്.

**A.** മറ്റു മതങ്ങളുടെ സാംസ്കാരിക പശ്ചാത്തലത്തിൽ ക്രിസ്തുവിനെ അവതരിപ്പിക്കുന്ന രീതിയാണ് ഇവയിൽ ആദ്യത്തേത്. A. J. Appasamy, P. Chenchiah, V. Chakkarai, D. Fakirbhai, Mark Sunder Rao, Swami Abishiktananda, K. Klostermair, Raimondo Panikkar തുടങ്ങിയവർ വിവിധ തലത്തിൽ ഈ രീതി അവലംബിച്ചിട്ടുള്ളവരാണ്. മതങ്ങൾ തമ്മിലുള്ള അകലം കുറയ്ക്കുവാനും വിവിധ മതങ്ങളിലെ സമാന ഭാവങ്ങളെക്കുറിച്ച് കൗതുകത്തോടെ പഠിക്കുവാനും ഈ ചിന്ത ഉപകരിച്ചിട്ടുണ്ട്. എന്നാൽ മറ്റു മതങ്ങളെ മനസ്സിലാക്കുവാനുള്ള ആത്മാർത്ഥശ്രമം എന്നതിനേക്കാൾ ക്രിസ്തുവിനെ എങ്ങനെ അവർക്കു മനസ്സിലാക്കി കൊടുക്കാമെന്നു പരിശ്രമിക്കുന്നതിനാണ് ഇവരിൽ അധികവും മുതിരുന്നത് എന്നതാണ് ഒരു വിമർശനം.

**B.** ഹിന്ദുമതത്തിന്റെ ആധുനിക ചരിത്രത്തെ ക്രിസ്തു എത്രമാത്രം സ്വാധീനിച്ചിരുന്നുവെന്ന് കണ്ടെത്തുവാനുള്ള ശ്രമമാണ് രണ്ടാമതായി കാണുന്നത്. P. D. Devanandan, M. M. Thomas, S. J. Samartha തുടങ്ങിയവർ ഈ വിഷയത്തെ സംബന്ധിച്ച് ആഴമായ പഠനങ്ങൾ നടത്തിയിട്ടുണ്ട്. മതങ്ങളുടെയും അപ്പുറത്തേക്ക് വളരുന്ന ഒരു വിശ്വമാനവ വീക്ഷണം ക്രിസ്തുവിൽ ഉണ്ടെന്നും ഏതു മതസ്ഥർക്കും അവരുടെ മതവിശ്വാസങ്ങളെ ചോദ്യം

ചെയ്യാതെ തന്നെ ക്രിസ്തുവിനെ അറിയുവാനും അനുകരിക്കുവാനും സാധിക്കുമെന്നും ഈ രീതിയിൽ ചിന്തിക്കുന്നവർ തെളിയിക്കുന്നു. ക്രിസ്തുവിലേക്കും അതിലൂടെയുള്ള പ്രപഞ്ചരക്ഷയിലേക്കുമുള്ള വഴി നാമമാത്രമായ ക്രൈസ്തവീകതയല്ല; മറിച്ച് ക്രൈസ്തവമൂല്യങ്ങൾ ഉൾക്കൊണ്ടുകൊണ്ടുള്ള ജീവിതക്രമമാണ് എന്ന ഇവരുടെ നിലപാട് പ്രശംസനീയമാണ്. ഈ വിധത്തിൽ ചിന്തിക്കുന്നവരുടെ എണ്ണം ഇന്ന് വളരെ കൂടിവരുന്നുണ്ട്.

**C.** മനുഷ്യന്റെ സമ്പൂർണവിമോചനത്തിന് ക്രിസ്തുവിന്റെ മാർഗ്ഗം എങ്ങനെ ഉപയോഗപ്പെടുത്താമെന്നതിന്റെ അടിസ്ഥാനത്തിൽ മതഭേദമെന്യേ വിശ്വമാനവികതയെ ഏകോപിപ്പിക്കുക എന്നതാണ് മൂന്നാമത്തെ സമീപനം. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ക്രിസ്താധിഷ്ഠിത പ്രപഞ്ചവീക്ഷണവും M. M. Thomas–ന്റെ വിമോചനത്തിന്റെ വേദശാസ്ത്രവും D. S. Amalopavadass, S. Kappan, S. Rayan, Arulsamy, A. Ayurookuzhiel തുടങ്ങിയവരുടെ ഗ്രന്ഥങ്ങളും ഈ സന്ദേശത്തിന്റെ വിവിധ ഭാവങ്ങൾ ഉൾക്കൊള്ളുന്നവയാണ്.

'ക്രിസ്തുവാകുന്ന തല' എന്ന പൗലൂസ് ശ്ലീഹായുടെ വീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ സഭാപിതാക്കന്മാർ പണിതുയർത്തിയ വിശ്വമാനവികനായ (The Cosmic Man) ക്രിസ്തുവിലേക്ക് പ്രപഞ്ചം മുഴുവനും ചേർന്ന് ആനന്ദിക്കുമ്പോഴാണ് സഭയുടെ ദൗത്യം പൂർത്തീകരിക്കപ്പെടുന്നത് എന്ന പൗരസ്ത്യദർശനം മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു. നാമമാത്ര ക്രിസ്തീയതയിൽ നിന്നും ക്രിസ്തുവിനെ അടർത്തിയെടുത്ത് അവനെ ലോക വിമോചനപ്രസ്ഥാനത്തിന്റെ നായകനാക്കണമെന്നും അങ്ങനെ ഒരു സെക്കുലർ ക്രൈസ്റ്റ് ആവശ്യമാണെന്നും വിമോചന വേദശാസ്ത്രം വാദിക്കുമ്പോൾ മാർ ഗ്രീഗോറിയോസ് അതിനോട് യോജിക്കുന്നില്ല. സഭയിൽ നിന്നും ക്രിസ്തുവിനെ മാറ്റി ചിന്തിക്കുന്നത് വേദപുസ്തക വെളിപ്പെടുത്തലിന് വിരുദ്ധമാണ്. ക്രിസ്തുവിന്റെ ശരീരമായ സഭ പ്രപഞ്ചത്തെ ഉൾക്കൊണ്ടുകൊണ്ട് ക്രിസ്തുവിൽ വളരുകയാണ് വേണ്ടതെന്ന് അദ്ദേഹം വാദിക്കുന്നു. തന്റെ ശരീരമായ സഭയിൽ നിന്നും ക്രിസ്തുവിനെ അടർത്തിമാറ്റി ചിന്തിക്കുന്നതും സഭയുടെ രക്ഷണ്യദൗത്യത്തെ മറക്കുന്നതും വികലമായ ഒരു സമീപനമാണെന്നും പകരം സഭയെ ക്രിസ്തുവിനോട് താദാത്മ്യം പ്രാപിക്കുന്നതിൽ നിന്നും പിൻതിരിപ്പിക്കുന്ന ശക്തികളെ ക്രിസ്തീയമായി നേരിട്ടുകൊണ്ട് പ്രപഞ്ചത്തെ മുഴുവൻ ക്രിസ്തുവിൽ ഉൾക്കൊള്ളുവാൻ സഭയെ സജ്ജമാക്കുകയാണ് വേണ്ടതെന്നും അദ്ദേഹം പഠിപ്പിക്കുന്നു. ആദിമ ക്രൈസ്തവ വേദശാസ്ത്രത്തിൽ നിന്നും വ്യതിചലിക്കാതെ തന്നെ ആധുനിക ലോകത്തിന് ക്രിസ്തുവിലുള്ള പ്രപഞ്ചദർശനം സാധ്യമാക്കിയെന്നതാണ് അദ്ദേഹത്തിന്റെ ദർശനത്തിന്റെ സവിശേഷത. അദ്ദേഹത്തിന്റെ ശിഷ്യന്മാരിലൂടെയും ലോകമെമ്പാടുമുള്ള അനുവാചകരിലൂടെയും ഈ ക്രിസ്താ

ധിഷ്ഠിത പ്രപഞ്ചവീക്ഷണം വളരും എന്ന് ചിന്തിക്കാം. മതങ്ങളോട് മാത്ര മല്ല; പ്രപഞ്ചത്തോടു മുഴുവനുമുള്ള ക്രൈസ്തവ സമീപനത്തിന് ഈ ദർശനം ആഹ്വാനം നൽകുന്നുണ്ട്.

**D.** നാലാമത്തേതും കൂടുതൽ ചർച്ച നടക്കേണ്ടതുമായ മറ്റൊരുതലം അനുദിനജീവിതത്തിൽ മറ്റു മതങ്ങളോട് ക്രിയാത്മകമായി സംവദിക്കുവാനും അതിന്റെ അടിസ്ഥാനത്തിൽ ഒരു പ്രപഞ്ചദർശനം ഉണ്ടാക്കുവാനും എങ്ങനെ സാധിക്കും എന്നതാണ്.

മറ്റു മതങ്ങളോട് ക്രിസ്തുവിനുള്ള ബന്ധവും ക്രിസ്തുവിൽ അവയ്ക്കുള്ള സ്ഥാനവും ഒരു പുതിയ ആശയമല്ലെന്നും സഭയുടെ ആരംഭകാലം മുതലെ ഈ ദർശനം വെളിപ്പെട്ടിരുന്നുവെന്നും കഴിഞ്ഞ പാഠത്തിൽ കണ്ടുവല്ലൊ. മദ്ധ്യകാലഘട്ടങ്ങളിൽ വിവിധങ്ങളായ കാരണങ്ങളാൽ ഈ തുറന്ന സമീപ നത്തിന് മങ്ങലേറ്റിട്ടുണ്ടെങ്കിലും ഇന്ന് കൂടുതൽ ക്രിയാത്മകമായി അടിയ ന്തിരപ്രാധാന്യത്തോടുകൂടി ഈ വിഷയം ചർച്ച ചെയ്യപ്പെടുകയും അവയുടെ ഫലമായി പ്രായോഗിക ജീവിതത്തിൽ അനുഭവവേദ്യമാവുകയും ചെയ്യു ന്നുണ്ട്.

എല്ലാവരുടെയും രക്ഷയാണ് ദൈവത്തിന്റെ പദ്ധതി എന്ന അടിസ്ഥാന ത്തിലാണ് മറ്റു മതങ്ങളുമായുള്ള ക്രൈസ്തവ സംവാദം ആരംഭിക്കേണ്ടത്. പ്രപഞ്ച രക്ഷയിൽ ക്രിസ്തുവിനുള്ള നിസ്തുലമായ സ്ഥാനം എന്ന വിഷയം ഒട്ടേറെ ചർച്ച ചെയ്യപ്പെട്ടിട്ടുള്ളതാണ്. ഭാരതീയ ക്രൈസ്തവചിന്തകർ വിവിധ തലത്തിൽ ഈ പ്രശ്നത്തിന് ഉത്തരം നൽകുന്നുണ്ട്. മറ്റു മതങ്ങളെ ഉൾക്കൊ ള്ളുവാൻ ശ്രമിക്കുമ്പോൾ ക്രിസ്തുവിന്റെ നിസ്തുലത നഷ്ടപ്പെടുമോ, അതിനെ തള്ളിപ്പറയേണ്ടി വരുമോ എന്ന ആശങ്കയുള്ളതിനാൽ സംവാദ ത്തെതന്നെ നിരാകരിക്കുന്നതിന് അനേകം ക്രൈസ്തവ സഭാവിഭാഗങ്ങൾ ആഹ്വാനം ചെയ്യുന്നുമുണ്ട്.

## സുവിശേഷത്തിന്റെ സംസ്കാരവല്ക്കരണം

എ. ഡി. ഒന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ പാലസ്തീനിൽ ജനിച്ച യേശുവിൽ ഒരു വിഭാഗം യഹൂദന്മാർ വാഗ്ദത്ത പുത്രനും രക്ഷകനുമായ മശിഹായെ കണ്ടെത്തി. വി. മത്തായി ശ്ലീഹാ പ്രവചനങ്ങളെ ഉദ്ധരിച്ചുകൊണ്ട് യേശുവിനെ ക്രിസ്തു എന്ന് സാക്ഷിച്ചു. അനേകം യഹൂദന്മാർ അത് വിശ്വ സിക്കുകയും അവനെ യേശുക്രിസ്തു എന്ന് അഭിസംബോധന ചെയ്യുകയും ചെയ്തു.

തന്റെ ദർശനത്താലും ചൈതന്യത്താലും പഠിപ്പിക്കലുകളാലും ലോക ത്തെ നന്മയിലേക്ക് നയിക്കുന്ന യേശുവിനെ യവനന്മാർ തങ്ങളുടെ പ്രതീ ക്ഷയായ ലോഗോസിന്റെ (Logos – വചനം) ജഡാവതാരമായി മനസ്സിലാക്കി.

'സർവ്വലോകത്തെയും പ്രകാശിപ്പിക്കുന്ന നിത്യപ്രകാശമാകുന്ന വചനം ജഡമെടുത്ത് കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു എന്നും അവന്റെ തേജസ്സ് പിതാവിൽ നിന്നുള്ള ഏകജാതനായവന്റെ തേജസ്സായി ഞങ്ങൾ കണ്ടു' എന്നും വി. യോഹന്നാൻ സാക്ഷിച്ചു.

ശക്തമായ രണ്ട് പാരമ്പര്യങ്ങൾ തങ്ങളുടെ പ്രതീക്ഷയായ രക്ഷകനെ കണ്ടെത്തുന്ന സന്ദർഭമാണ് ഇവിടെ കാണുന്നത്. യഹൂദന്മാരുടെയും യവനരുടെയും ഇടയിൽ യേശുവിനെ ക്രിസ്തുവായും വചനമായും ദൈവപുത്രനായും പരിചയപ്പെടുത്തുന്നതിലൂടെ രണ്ട് സമൂഹങ്ങളിലേക്ക് ക്രിസ്തു കടന്നുചെല്ലുകയായിരുന്നു. വി. മത്തായിശ്ലീഹായും വി. യോഹന്നാനും ഈ കർത്തവ്യത്തിൽ വഹിച്ച ദൈവീകമായ പങ്ക് വളരെ വലുതാണ്.

അതിപുരാതനകാലം മുതലെ പ്രപഞ്ചരക്ഷയ്ക്കു വേണ്ടി പ്രാർത്ഥിച്ച് പ്രതീക്ഷിച്ചിരുന്ന മറ്റൊരു സമൂഹമായിരുന്നു ഭാരതജനത. എന്നാൽ യേശു എന്ന ലോകരക്ഷകന്റെ അവതാരം ഭാരതത്തിന് അതിന്റെ മതസംസ്കാരത്തിന്റെ പശ്ചാത്തലത്തിൽ വേണ്ടതുപോലെ മനസ്സിലാക്കുവാൻ കഴിഞ്ഞില്ല എന്നത് ശ്രദ്ധേയമായ ഒന്നാണ്. ഭാരതം പ്രപഞ്ചരക്ഷകനായ ഒരുവനു വേണ്ടി പ്രതീക്ഷിച്ചിരുന്നുവോ? ആ പ്രതീക്ഷ യേശുക്രിസ്തുവിൽ കാണുവാൻ സാധിക്കുമോ? അഥവാ ഭാരതീയ മതസംസ്കാരത്തിന്റെ പശ്ചാത്തലത്തിൽ ഒരു ലോകരക്ഷകൻ എന്ന ആശയത്തിന് എന്തെങ്കിലും സാംഗത്യമുണ്ടോ? എന്നീ ചോദ്യങ്ങൾ പ്രസക്തങ്ങളാണ്. ഒപ്പംതന്നെ യേശുവിനെ ഭാരതീയ വേദങ്ങളുടെയും സംസ്കാരത്തിന്റെയും വെളിച്ചത്തിൽ മനസ്സിലാക്കുവാൻ ശ്രമിക്കുന്നതിൽ എന്തെങ്കിലും അപാകതയുണ്ടോ? ആയത് ക്രൈസ്തവ വിശ്വാസത്തിന് അനിവാര്യമല്ലെങ്കിൽ പിന്നെ എന്തിനതിനു ശ്രമിക്കുന്നു? എന്നിങ്ങനെയുള്ള ചോദ്യങ്ങളും അവശേഷിക്കുന്നു.

സമസ്തലോകത്തിന്റെയും ക്ഷേമാശ്വൈര്യമാണ് നിത്യമോക്ഷത്തിന്റെ ലക്ഷണം എന്ന ആശയം ഭാരതീയ മതങ്ങളിൽ ശക്തമായി കാണുന്നുണ്ട്. ലോകം മുഴുവൻ ഒരു കുടുംബമായി വസിച്ച് (വസുധൈവകുടുംബകം) നിത്യതയിലേക്ക് വളരുവാൻ അതിനെ സജ്ജമാക്കുക എന്നതാണ് മതത്തിന്റെ അടിസ്ഥാനദൗത്യം ('ലോകസംഗ്രഹം ധർമ്മം') എന്ന് ഭാരതീയാചാര്യന്മാർ പഠിപ്പിക്കുന്നു. ഈ ലക്ഷ്യത്തിലെത്തുന്നതിന്റെ അനുഭവത്തിനായി "ലോകാ സമസ്താ സുഖിനോ ഭവന്തു" (സമസ്തലോകത്തിനും സൗഖ്യം ഉണ്ടാകട്ടെ) എന്ന് അവർ പ്രത്യാശപൂർവ്വം പ്രാർത്ഥിക്കുന്നവരുമാണ്.

"അസത്യത്തിൽ നിന്ന് സത്യത്തിലേക്കും ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേക്കും മരണത്തിൽ നിന്ന് ജീവനിലേക്കും ഞങ്ങളെ നയിക്കണമെ" എന്ന ബൃഹദാരണ്യക ഉപനിഷത്തിലെ പ്രാർത്ഥന ഒരു രക്ഷകന്റെ ആഗമനത്തെ സൂചിപ്പിക്കുന്നില്ലേ എന്ന് തീർച്ചയായും സംശയം തോന്നും. "ഞാൻ വഴിയും

സത്യവും ജീവനുമാകുന്നു"വെന്നും "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" വെന്നും പ്രഖ്യാപിക്കുന്ന ക്രിസ്തുവിൽ ഭാരതീയ പ്രത്യാശയുടെ പൂർത്തീകരണം കാണുന്നതിൽ തെറ്റുണ്ടോ എന്ന് ചിന്തിക്കുവാൻ തീർച്ചയായും സാധിക്കും.

'പ്രജാപതി', 'പുരുഷൻ' തുടങ്ങിയ അനേകം പ്രയോഗങ്ങൾ ഹൈന്ദവ വേദങ്ങളിൽ ആവർത്തിക്കപ്പെട്ട് കാണുന്നുണ്ട്. ഇവ സസൂക്ഷ്മം പഠിക്കുമ്പോൾ ഒരു ഭാരതീയ ക്രൈസ്തവന് ക്രിസ്തുവിന്റെ ദൗത്യത്തെ കൂടുതൽ തെളിമയോടെ മനസ്സിലാക്കുവാൻ സാധിക്കുന്ന അനുഭവം അനേകർ രേഖപ്പെടുത്തുന്നുണ്ട്. പ്രപഞ്ചരക്ഷകനായ ഒരു വ്യക്തിത്വത്തെ ഭാരതീയ ആചാര്യന്മാർ പ്രതീക്ഷിച്ചിരുന്നുവെന്ന് തന്നെയാണ് ഈ വിഷയത്തിൽ പഠനം നടത്തുന്നവരിൽ ഭൂരിപക്ഷത്തിന്റെയും അഭിപ്രായം.

യേശുവിൽ വെളിപ്പെടുന്ന നിത്യതയിലെ ക്രിസ്തുവും ഋഗ്വേദത്തിലെ 'പ്രജാപതി' സങ്കല്പവും തമ്മിൽ അനിതരസാധാരണമായ ഒരു സാമ്യം കാണുന്നതായി തോന്നുന്നു. മഹാകവി കെ. വി. സൈമൺ ഈ വിധത്തിലുള്ള ഒരു പഠനം നടത്തുവാൻ ശ്രമിച്ചിട്ടുള്ളത് അദ്ദേഹത്തിന്റെ ശിഷ്യനായ ഡോ. കോശി ഏബ്രഹാം പിൻതുടരുന്നുണ്ട്. രേഖാമൂലമുള്ള അദ്ദേഹത്തിന്റെ ചില വാദഗതികൾ സുവിശേഷത്തിന്റെ ഭാരതവൽക്കരണം എന്ന വിഷയത്തിന് സഹായകമാകുമെന്നതിനാൽ അവയെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരു ചെറിയ പഠനം ആവശ്യമാണ് (*പ്രപഞ്ചരക്ഷകനായ ക്രിസ്തു*, ഡോ. കോശി ഏബ്രഹാം).

'മശിഹാ' എന്ന ആശയത്തിൽ യേശുവിനെ കൂടുതൽ മനസ്സിലാക്കുവാൻ യഹൂദന്മാർക്കും 'വചനം' എന്ന ആശയത്തിൽ മനസ്സിലാക്കുവാൻ യവനതത്വചിന്തയ്ക്കും സാധിച്ചതുപോലെ 'പ്രജാപതി' എന്ന ആശയത്തിൽ ഭാരതമനസ്സിന് ക്രിസ്തുവിനെ മനസ്സിലാക്കുവാൻ സാധിക്കുന്നുവെങ്കിൽ അത് തീർച്ചയായും സുവിശേഷത്തിന്റെ ദേശവൽക്കരണത്തിന് ഉപയുക്തമാകും. ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ക്രിസ്തുവിനെ പ്രജാപതിയായൊ, ആദ്യപുരുഷനായോ മനസ്സിലാക്കേണ്ടത് അത്യാവശ്യമല്ലെങ്കിൽ തന്നെയും ഒരു ഭാരതീയ മനസ്സിന് ക്രിസ്തുവിനെ കൂടുതൽ മനസ്സിലാക്കുന്നതിന് ഇത് സാംസ്കാരികമായി സഹായിക്കുമെങ്കിൽ അതിന് ശ്രമിക്കുന്നതിൽ യാതൊരു തെറ്റുമില്ലെന്ന് വേദപുസ്തകവും സഭയുടെ പാരമ്പര്യവും നമ്മെ ഓർമ്മിപ്പിക്കുന്നു. യഹൂദ - യവന വേദശാസ്ത്രവും തത്വജ്ഞാനവുമാണല്ലൊ ക്രൈസ്തവ വേദശാസ്ത്രത്തിന്റെ മാധ്യമങ്ങളായി ആദ്യകാലങ്ങളിൽ ഉപയോഗിക്കപ്പെട്ടത്.

## പാഠം 5

# ഭാരത ക്രൈസ്തവ സമീപനങ്ങൾ

❑ ആക്ഷരികമായ സമീപനങ്ങൾ ❑ ക്രിസ്തു കേന്ദ്രീകൃത മാതൃകകൾ ❑ മതബഹുലതയെ അംഗീകരിക്കുന്ന സമീപനങ്ങൾ ❑ ക്രൈസ്തവസമീപനത്തിന് ഉപയോഗിച്ചിരിക്കുന്ന പൊതു മാനദണ്ഡങ്ങൾ ❑ ചില വിമർശനങ്ങൾ

ക്രിസ്തുവിന്റെ നിസ്തുലതയും സാർവ്വത്രികതയും എന്ന വിഷയത്തിന് പ്രാധാന്യം നൽകുകയും എന്നാൽ അതിന് വിവിധ വ്യാഖ്യാനങ്ങൾ നൽകുകയും ചെയ്യുന്ന ഭാരതീയ ക്രൈസ്തവ സംവാദ വേദശാസ്ത്രധാരകളെ ഏറ്റവും ചുരുക്കമായി പ്രാതിനിധ്യ സ്വഭാവത്തോടെ ചിന്തിക്കുന്നത് ഉചിതമായിരിക്കും.

### 1. ആക്ഷരികമായ സമീപനങ്ങൾ

ഏകമാതൃകയും മദ്ധ്യസ്ഥനും യേശുക്രിസ്തുവാണ്. അവനിലല്ലാതെ വേറെ വെളിപ്പെടുത്തൽ ഇല്ല എന്നതിനെ തികച്ചും അക്ഷരികമായി എടുക്കുന്ന സമീപനം ക്രൈസ്തവസഭയുടെ പുറത്ത് രക്ഷ സാധ്യമല്ല എന്ന് തന്നെ വാദിക്കുന്നു. സത്യം കണ്ടെത്തുവാനുള്ള മറ്റു മതങ്ങളുടെ ശ്രമം അവയെ ക്രിസ്തുവിലേക്ക് അടുപ്പിക്കുമെന്നും ഇതിനായി സുവിശേഷം പ്രഘോഷിക്കപ്പെടണമെന്നും ഒടുവിൽ ക്രിസ്തു സകലത്തേയും പൂർത്തീകരിക്കുകയും പൂർണമാക്കുകയും ചെയ്യുമെന്നും വിശ്വസിക്കുന്ന ഈ വിഭാഗത്തിൽ പ്രധാനി J. N. Farquhar ആണ്. അദ്ദേഹം ക്രിസ്തുവിനെ സകലവും പൂർത്തിയാക്കുന്നവൻ എന്ന് വിശേഷിപ്പിക്കുന്നു ('Christ the fulfiller'). 1960 വരെ ഭാരതത്തിൽ ഉണ്ടായ മിക്കവാറും വേദശാസ്ത്രസമീപനങ്ങൾ ഈ മാതൃകയെ ചുവടുപിടിച്ചുകൊണ്ടായിരുന്നു. "വേദാന്തത്തിലൂടെ ക്രിസ്തുവിലേക്ക് (To Christ through Vedanta) എന്ന P. Johanns സിന്റേതു പോലുള്ള അനേകം ലേഖനങ്ങൾ ഈ ആശയത്തിന് പ്രാധാന്യം നൽകിക്കൊണ്ട് ഇക്കാലത്ത് പ്രസിദ്ധീകരിക്കപ്പെട്ടു.

മനുഷ്യജീവിതത്തിനും ചരിത്രത്തിനും ഒരു ഉദാത്ത മാതൃക എന്ന നിലയിലാണ് Leslie Newbigin (30 വർഷത്തോളം C. S. I. ബിഷപ്പായി ദക്ഷിണ ഭാരതത്തിൽ പ്രവർത്തിച്ച ഒരു വിദേശ മിഷനറി) യേശുക്രിസ്തുവിനെ അവതരിപ്പിക്കുന്നത്. ചരിത്രത്തിന്റെ അർത്ഥവും ദിശയും ക്രിസ്തുവാണെന്ന ആശയത്തിന് അദ്ദേഹം ഊന്നൽ നൽകിയിരിക്കുന്നു.

മറ്റു മതങ്ങളുടെ സജീവ സാന്നിധ്യത്തെ അല്പം പോലും ഗൗനിക്കുവാൻ സാധിക്കാത്ത ഒരു സമീപനമാണ് ആക്ഷരീക സമീപനത്തിൽ അധി

കവും കാണുന്നത് എന്നതിനാൽ മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനത്തിൽ ആരോഗ്യകരമായ ഒരു മാതൃക ഉണ്ടാകുവാൻ ഇതിന് കഴിഞ്ഞില്ലെങ്കിലും ഈ വിഷയത്തെക്കുറിച്ച് ഒരു ചർച്ചയ്ക്ക് ആരംഭമിടുവാൻ ഈ സമീപനത്തിന് സാധിച്ചിട്ടുണ്ട്.

## 2. ക്രിസ്തു കേന്ദ്രീകൃത മാതൃകകൾ

ദൈവത്തിന്റെ സാർവത്രികമായ ഒരു രക്ഷാപദ്ധതിയും അതിൽ യേശു ക്രിസ്തുവിന് ചരിത്രപരമായുള്ള പ്രാധാന്യവും എന്ന ആശയത്തിലാണ് ഈ മാതൃകകൾ നിലകൊള്ളുന്നത്. മറ്റു മതങ്ങളിലെ രക്ഷോദ്യോധക പ്രവർത്തനങ്ങളെ ക്രിസ്തു തന്നിലൂടെ പൂർത്തീകരിക്കുമെന്നതിനാൽ മറ്റു മതങ്ങളെ അപ്പാടെ തള്ളിക്കളയുന്നതിനൊ അവയിലൂടെ നടക്കുന്ന ദൈവീകപ്രവർത്തനങ്ങളെ നിരാകരിക്കുന്നതിനൊ ഈ സമീപനം ഉദ്യമിക്കുന്നില്ല.

ദൈവപുത്രനായ ക്രിസ്തു ദൈവിക വെളിപ്പാടിന്റെ പൂർണതയാണെന്നും അവനിൽ ദൈവം ജഡത്തിൽ വസിച്ചതിനാൽ അവനിൽ വിശ്വസിക്കുന്നത് മാത്രമാണ് രക്ഷയ്ക്ക് നിദാനമെന്നും അവനെക്കൂടാതെ ഒന്നുമില്ലായെന്നുമുള്ള വേദപുസ്തക ആശയങ്ങൾ മറ്റു മതങ്ങൾക്ക് വ്യാഖ്യാനിച്ചു കൊടുക്കുവാനുള്ള ശ്രമമാണ് ഇവിടെ കാണുന്നത്. Jacques Dupuis, Michael Amaladoss തുടങ്ങിയ ജസ്യൂട്ട് വൈദികരും മററനേകം ക്രൈസ്തവ വേദശാസ്ത്രജ്ഞരും ഈ ആശയത്തിന് ഊന്നൽ നൽകിയിട്ടുണ്ട്. സർവ്വ ജനത്തിന്റെയും വിമോചനത്തിന്റെ സൂചനയാണ് ക്രിസ്തു എന്ന് ഇവർ സ്ഥാപിക്കുന്നു.

പുതിയ മാനവികതയുടെ ആരംഭകനും സ്ഥാപകനുമായിട്ടാണ് M. M. Thomas ക്രിസ്തുവിനെ മതങ്ങൾക്ക് പരിചയപ്പെടുത്തുന്നത്. പൂർണവും പ്രൗഢവുമായ ഒരു മനുഷ്യജീവിതം എന്ന ലക്ഷ്യത്തിലാണ് അദ്ദേഹം ക്രിസ്തുവിനെ കാണുന്നത്. 'The Acknowledged Christ of Indian Renaissance' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പുതിയ മാനവികതയുടെ ആരംഭവും പ്രതീക്ഷയും ആയ ക്രിസ്തുമതങ്ങളെ, വിശ്വമാനവികതയിലേക്ക് കോർത്തിണക്കുന്ന ശക്തിയാണെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ക്രിസ്ത്യാനികൾ ഉൾപ്പെടെയുള്ള എല്ലാ മതങ്ങളുടെയും ദൈവീകവെളിപ്പാടിൽ ന്യായപാലനം ചെയ്യാനും അവയെ രൂപാന്തരപ്പെടുത്തുവാനുമാണ് ക്രിസ്തു ആഗതനായതെന്നും അനുതാപത്തിലൂടെ അതിലേയ്ക്ക് അവൻ സർവസൃഷ്ടിയേയും ക്ഷണിക്കുന്നുവെന്നും അദ്ദേഹം പഠിപ്പിക്കുന്നു. ക്രിസ്ത്യാനികൾ ഉൾപ്പെടെയുള്ള എല്ലാ മതങ്ങളിൽ നിന്നും കൂട്ടിച്ചേർക്കപ്പെടുന്ന ഒരു പുതിയ മാനവികതയുടെ സന്ദേശമാണ് ക്രിസ്തുവിൽ കാണുന്നത്. ക്രിസ്തുകേന്ദ്രീകൃതമായ ഒരു മതസംവാദത്തിനേ എം. എം. തോമസ് തയ്യാറാകുന്നുള്ളൂ. എന്നാൽ ആ ക്രിസ്തു, നാമമാത്രമായ ക്രിസ്തീയതയിലൂടെ ഇന്ന് അവത

രിപ്പിക്കപ്പെടുന്ന ക്രിസ്തുവിൽ നിന്നും ഏറെ വ്യത്യസ്തനാണെന്ന് പറയുവാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു.

ക്രിസ്തു വിശ്വപൗരൻ എന്ന് സ്ഥാപിക്കുന്ന മറ്റൊരു ഭാരത ക്രൈസ്തവ വേദശാസ്ത്രജ്ഞനാണ് Bede Griffiths. കേരളത്തിലെ കുരിശുമല എന്ന സ്ഥലത്ത് ഭാരതീയ ആത്മീക പാരമ്പര്യത്തിൽ ക്രൈസ്തവ സന്യാസ പ്രസ്ഥാനം ആരംഭിച്ച Griffiths ക്രിസ്തീയതയെ പ്രായോഗിക ജീവിതത്തിൽ കാണിക്കുവാനും ദേശത്തിന്റെ സാംസ്കാരികവും ആത്മീകവുമായ പാരമ്പര്യത്തിൽ നിലയുറപ്പിക്കുന്ന ഒരു ക്രൈസ്തവികതയ്ക്ക് ഊന്നൽ നല്കുന്നതിനും വേണ്ടി ജീവിതം സമർപ്പിച്ച ഒരു ബെനഡിക്ടൻ സന്യാസിയാണ്.

പ്രപഞ്ചത്തിന് നിദാനമായ ക്രിസ്തുവിന്റെ ചരിത്രത്തിലുള്ള ഭാവമാണ് യേശുക്രിസ്തു. ചരിത്ര വെളിപ്പാടിൽ അതിശയോക്തിയും അർദ്ധസത്യങ്ങളും ഒക്കെ ഒരു പക്ഷേ ഉണ്ടാകാം. അതിനാൽ നിത്യവെളിപ്പാടായ പ്രാപഞ്ചികനായ ക്രിസ്തുവിന്റെ സന്ദേശം നോക്കിക്കൊണ്ടു മാത്രമേ ചരിത്ര വെളിപ്പാടായ യേശുവിന്റെ പ്രവർത്തനങ്ങളേ വിലയിരുത്താവൂ എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

അദ്വൈതവേദാന്ത തത്വങ്ങളുടെ അടിസ്ഥാനത്തിൽ ക്രിസ്തുവിനെ ഉൾക്കൊള്ളുവാൻ ശ്രമിക്കുന്ന ദർശനമാണ് സ്വാമി അഭിഷിക്താനന്ദയുടേത്. ഫ്രാൻസിൽ ജനിച്ച ബെനഡിക്ടൻ സന്യാസിയായ അദ്ദേഹം (ആദ്യത്തെ പേര് Dom Henri Le Saux) ക്രിസ്തുവിനെ 'ഉണർന്നവൻ' എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. സ്വയം പൂർണമായി അറിയുക അഥവാ ബ്രഹ്മജ്ഞാനം പ്രാപിക്കുക എന്ന അനുഭവത്തിൽ വരുന്നവനാണ് ഉണർന്നവൻ. ഇതിന്റെ പൂർണതയിൽ വസിക്കുന്നവന് 'അഹം ബ്രഹ്മാസ്മി' (ഞാൻ ദൈവമാകുന്നു) എന്നു പറയുവാൻ സാധിക്കും. പൂർണ ആത്മാവബോധത്തിലേക്ക് എത്തിച്ചേർന്ന ക്രിസ്തുവിൽ ദൈവം പൂർണമായും വെളിപ്പെടുകയും അവൻ ഉണർന്നവനായി സകലത്തേയും ഉണർത്തുന്നവനായി വസിക്കുകയും ചെയ്യുന്നു. ക്രിസ്തുവിൽ ദൈവവും (Absolute) ആത്മാവും (Self) ഒന്നിച്ച് അദ്വൈതാവസ്ഥയിൽ ആയിത്തീരുന്നു. "ഞാൻ വഴിയും സത്യവും ജീവനുമാകുന്നു"വെന്ന് ക്രിസ്തു പറയുന്നത് അദ്ദേഹത്തിന് അദ്വൈതാനുഭവത്തിന്റെ പൂർണഭാവം കൈവരിക്കുവാൻ കഴിഞ്ഞതിനാലാണ് എന്ന് അഭിഷിക്താനന്ദ അഭിപ്രായപ്പെടുന്നു. അദ്വൈതത്തിലെ 'ഉണർന്നവൻ' എന്ന ചിന്തയെ ക്രിസ്തുവിൽ അതിമനോഹരമായി അവതരിപ്പിക്കുന്നതിലൂടെ ക്രിസ്തുവിനെ ഭാരതീയ മനസ്സിലേക്ക് തത്വചിന്താപരമായി പ്രതിഷ്ഠിക്കുവാൻ ഇദ്ദേഹത്തിന്റെ പഠനങ്ങൾക്ക് കഴിഞ്ഞിട്ടുണ്ട്.

### 3. മതബഹുലതയെ അംഗീകരിക്കുന്ന സമീപനങ്ങൾ

ക്രിസ്ത്യാനികൾക്ക് ക്രിസ്തു കേന്ദ്രസ്ഥാനമായിരിക്കുന്നതുപോലെ മറ്റു

മതങ്ങൾക്കും അവരവരുടെ സ്വതന്ത്രമായ ചിന്താപദ്ധതികളും രക്ഷാമാർഗ ങ്ങളും ഉണ്ടായിരിക്കാമെന്ന യുക്തിപരമായ വാദത്തിൽ ഊന്നിക്കൊണ്ട് മറ്റു മതങ്ങളെ സമീപിക്കുന്ന രീതിയാണ് ബഹുലതാവാദത്തിൽ അധിഷ്ഠി തമായ സംവാദത്തിന് അടിസ്ഥാനം. രക്ഷയ്ക്ക് അനേകം മാർഗങ്ങൾ ഉണ്ട്. അവയിൽ ഒന്നു മാത്രമാണ് ക്രിസ്തു എന്നുള്ള വാദമാണ് ബഹുലതാവാദ ത്തിന്റെ ഒറ്റവാക്കിലുള്ള സന്ദേശം. എന്നാൽ ഒരു ക്രൈസ്തവന് മറ്റുള്ളവ രുടെ രക്ഷാമാർഗ്ഗത്തെ തന്റെ രക്ഷാമാർഗ്ഗമായ ക്രിസ്തുവിലൂടെ കൂടുതൽ മനസ്സിലാക്കുവാൻ കഴിയുമെന്ന് അത് പഠിപ്പിക്കുന്നുണ്ട്. ഇതിന്റെ പശ്ചാ ത്തലത്തിൽ സർവ്വ പ്രപഞ്ചത്തിന്റെയും രക്ഷ ക്രിസ്തുവിൽ ദർശിക്കുന്ന തിന് ക്രൈസ്തവന് അവകാശമുണ്ട്. എന്നാൽ മറ്റുള്ളവർക്ക് രക്ഷയില്ലെന്നു വിധിക്കുവാനോ അവർക്ക് രക്ഷയ്ക്ക് മറ്റു മാർഗങ്ങൾ ഉണ്ടെന്നു വിശ്വസി ക്കുവാൻ അവകാശം ഇല്ലെന്ന് ശഠിക്കുവാനോ ക്രൈസ്തവന് അവകാശ മില്ല. ഒരാൾ രക്ഷാസന്ദേശം ക്രിസ്തുവിൽ കാണുന്നതുപോലെ മറ്റൊരാൾക്ക് അത് മറ്റൊരു ദൈവഭാവത്തിൽ പ്രത്യേകിച്ച് അവന്റെ സാംസ്കാരിക പശ്ചാ ത്തലത്തിൽ - കാണുന്നതിൽ തെറ്റില്ല എന്ന് മതബഹുലത വാദികൾ അവ കാശപ്പെടുന്നു.

ഭാരതത്തിലെ ഈ വാദത്തിന്റെ മാതൃകകളായി Raimundo Panikkar രെയും S. J. Samartha യെയും എടുക്കാവുന്നതാണ്. "വിശ്വദൈവിക രഹ സ്യത്തിന്റെ ഒരു വെളിപ്പെടുത്തലാണ് യേശുക്രിസ്തുവെന്ന്" പണിക്കരും അനന്തമായ നിത്യരഹസ്യത്തിന്റെ ഒരു ആവിഷ്കാരമാണ് യേശുക്രിസ്തു വെന്ന് സമാർത്തയും പഠിപ്പിക്കുമ്പോൾ ദൈവത്തിന് മറ്റ് ഭാവങ്ങളും വെളി പ്പാടുകളും ഉണ്ടാവാമെന്നും ദൈവത്തിന്റെ ആ അധികാരത്തെ നിജപ്പെടു ത്തുവാൻ ക്രിസ്ത്യാനിക്ക് അവകാശമില്ലെന്നും അവർ ചൂണ്ടിക്കാണിക്കുന്നു.

## 4. ക്രൈസ്തവ സമീപനത്തിന് ഉപയോഗിച്ചിരിക്കുന്ന പൊതു മാനദണ്ഡങ്ങൾ

മറ്റു മതങ്ങളോടുള്ള സമീപനത്തിൽ ക്രൈസ്തവസഭ ഉപയോഗിച്ചിരി ക്കുന്ന പൊതുമാനദണ്ഡങ്ങളെക്കുറിച്ചുള്ള ഒരു വിലയിരുത്തൽ ഭാരതീയ സമീപനത്തിന് കൂടുതൽ കരുത്തേകുമല്ലോ.

1. ക്രൈസ്തവ വേദഗ്രന്ഥമായ വി. വേദപുസ്തകത്തിനും അതിൽ അട ങ്ങിയിരിക്കുന്ന ദൈവിക വെളിപാടിനും എല്ലാ സമീപനങ്ങളും പരമോന്ന തസ്ഥാനം നൽകിയിട്ടുണ്ട്.

2. ക്രിസ്തുവിന്റെ നിസ്തുലതയ്ക്കും സാർവ്വത്രികതയ്ക്കും മിക്കവാറും സമീപനങ്ങൾ പരമപ്രാധാന്യം നല്കിയിട്ടുണ്ട്.

ഈ രണ്ട് അടിസ്ഥാനവിശ്വാസങ്ങൾ ക്രൈസ്തവസഭയുടെ ചോദ്യം

ചെയ്യപ്പെടാനാവാത്ത പ്രമാണങ്ങളായി എല്ലാവരും തന്നെ അംഗീകരിച്ചിരിക്കുന്നു. വ്യാഖ്യാനങ്ങളിൽ ചെറിയ വ്യത്യാസങ്ങൾ ഉണ്ടെന്നു മാത്രം.

ഭാരതീയ ക്രൈസ്തവ വേദശാസ്ത്രധാര ക്രിസ്തുവിനെയും ക്രൈസ്തവ ആശയങ്ങളെയും ഭാരതമനസ്സിലേക്ക് പതിപ്പിക്കുന്നതിലും അതിലൂടെ ക്രിസ്തീയതയെ ഭാരത സംസ്കാരത്തിലേക്ക് സമന്വയിപ്പിക്കുന്നതിലും കുറെയൊക്കെ വിജയിച്ചിട്ടുണ്ട്. എന്നാൽ ഈ വിജയം കൂടുതൽ ഫലങ്ങൾ ഉളവാക്കണമെങ്കിൽ ഇനിയും ഈ രംഗത്തുള്ള കുറവുകൾ കണ്ടെത്തുകയും ക്രിയാത്മക വിമർശനത്തിലൂടെ അവ പരിഹരിക്കപ്പെടുകയും ചെയ്യേണ്ടിയിരിക്കുന്നു.

## 5. ചില വിമർശനങ്ങൾ

**a.** ഭാരതത്തിലെ മതങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലും കാര്യമായ ഏതോ ഒന്നിന്റെ കുറവുണ്ടെന്ന് പ്രവചിക്കുന്ന വിധത്തിലായിരുന്നു ഇവയിൽ മിക്കവയുടേയും സമീപനങ്ങൾ. ഭാരതത്തിലെ മറ്റു മതങ്ങളുടെ ആശയങ്ങളെ വേണ്ടത്ര പഠനം കൂടാതെ അവതരിപ്പിക്കുകയും അവയിലെല്ലാം വളരെപ്പെട്ടെന്ന് കുറവുകൾ കണ്ടെത്തുകയും അവയ്ക്കെല്ലാം പരിഹാരം ക്രൈസ്തവ വിശ്വാസത്തിൽ ഉണ്ടെന്ന് യുക്തിസഹമല്ലാത്ത രീതിയിൽ അവകാശപ്പെടുകയും ചെയ്യുന്ന ഒരു പ്രവണത മറ്റു മതങ്ങളോടുള്ള സമീപനത്തിൽ ഭാരതീയ ക്രൈസ്തവ വേദശാസ്ത്രം സ്വീകരിച്ചിട്ടുണ്ട്. ഇത് മറ്റു മതങ്ങളുമായുള്ള സൗഹൃദത്തിനു പകരം മറിച്ചുള്ള ഒരു അനുഭവത്തിലേക്ക് പലപ്പോഴും കാര്യങ്ങൾ എത്തിച്ചിട്ടുണ്ട്.

മറ്റു മതങ്ങളിലെ കുറവുകൾ കണ്ടെത്തി പരിഹാരം നിർദ്ദേശിക്കുകയല്ല മതസംവാദത്തിന്റെ ലക്ഷ്യം; നേരെ മറിച്ച് പരസ്പരമുള്ള സാക്ഷ്യത്തിലൂടെ അവരവരിലുള്ള കുറവുകൾ കണ്ടെത്തുകയും അവ പരിഹരിക്കപ്പെടുകയുമാണ് വേണ്ടത്.

**b.** ഭാരതത്തിന്റെ സംസ്കാരത്തെയും പാരമ്പര്യത്തേയും ഉൾക്കൊള്ളുവാൻ ഭാരതത്തിൽ പ്രവർത്തിച്ച ഒരു ക്രൈസ്തവ വേദശാസ്ത്രചിന്തയ്ക്കും വേണ്ടതുപോലെ കഴിഞ്ഞിട്ടില്ല.

കോളനിവല്ക്കരണത്തിന്റെ ഭാഗമായി ഭാരതത്തിൽ എത്തിയ വിദേശ മിഷനറിമാർ ക്രൈസ്തവികതയുടെ കാര്യത്തിലും അതേനയം സ്വീകരിച്ചുവെന്നതിനാൽ ഭാരതീയ ക്രൈസ്തവികത എന്നതിനേക്കാൾ അവരിൽ പലർക്കും പ്രിയം അവരവരുടെ സംസ്കാരങ്ങളിലേക്ക് ഭാരതീയരെ ചേർക്കുക എന്നതും തദനുരൂപമായ ഒരു ക്രൈസ്തവ സംസ്കാരം വളർത്തുക എന്നതുമായിരുന്നു. നാലാം നൂറ്റാണ്ടു മുതൽ ഭാരതത്തിൽ ആരംഭിച്ച വിദേശ ക്രൈസ്തവ കുടിയേറ്റങ്ങളിലെല്ലാം തന്നെ വലിയ വ്യത്യാസങ്ങൾ കൂടാതെ

ഈ പ്രവണത നിലനിന്നിരുന്നു. സുറിയാനി സഭ, ആംഗ്ലേയസഭ, റോമൻ കത്തോലിക്കാസഭ എന്നു വേണ്ട സിലോൺ പെന്തക്കോസ്തുസഭ, അമേരിക്കൻ ബാപ്റ്റിസ്റ്റ് സഭ, ലൂഥറൻ സഭ എന്നിങ്ങനെ പോകുന്ന ഭാരതത്തിലെ ക്രൈസ്തവ പ്രസ്ഥാനങ്ങളിൽ മിക്കവയും ഇന്നും വിദേശസഭകളുടെ നിഴലുകളാകുവാൻ ശ്രമിക്കുന്നതല്ലാതെ ഭാരതീയ തനിമയിലുള്ള ഒരു ക്രൈസ്തവ സമൂഹത്തിന് സ്ഥാനം നൽകിയോ എന്നു നാം ചിന്തിക്കണം.

സ്വന്തം പാരമ്പര്യത്തെയും പിതൃത്വത്തെയും മറക്കുന്ന ഒരു പ്രസ്ഥാനത്തിനും ആഴത്തിൽ വേരൂന്നി വളരുവാൻ സാധിക്കുകയില്ല. ഭാരതത്തിലെ ക്രൈസ്തവ പ്രസ്ഥാനത്തിന്റെ സാക്ഷ്യവും മറ്റു മതങ്ങളോടുള്ള അതിന്റെ സമീപനവും ഈ തത്വത്തെ മനസ്സിലാക്കി പുനർവിചിന്തനത്തിന് അവസരം ഒരുക്കേണ്ടതാണ്.

**c.** ഭാരതത്തിലെ എല്ലാ ചിന്താധാരകളിലേക്കും യേശുക്രിസ്തുവിനെ ഏതുവിധേനയും അവതരിപ്പിക്കുക എന്ന ലക്ഷ്യം ഇവയ്ക്ക് ഉണ്ടായിരുന്നു. ധ്യാനത്തിന്റെയും അനുഭവത്തിന്റെയും ഫലമായി വ്യക്തികളിലേക്കും സമൂഹങ്ങളിലേക്കും പകർത്തപ്പെടേണ്ടതിനു പകരം രാഷ്ട്രീയ അധികാരത്തിന്റെയും വിദേശ പണക്കൊഴുപ്പിന്റെയും സാംസ്കാരിക സ്വാർത്ഥതയുടെയും പിൻബലത്തിൽ ക്രിസ്തുവിനെ ഭാരതചിന്തയിലേക്ക് അടിച്ചേല്പിക്കുവാൻ ശ്രമിച്ചു എന്നതാണ് ഭാരതീയ ക്രൈസ്തവ സമീപനങ്ങളുടെ നേരെയുള്ള ശക്തമായ മറ്റൊരു വിമർശനം. ഇതിന്റെ ഫലമായി അവ്യക്തവും വികലവുമായ ഒരു ക്രിസ്തുവിനെയും ക്രിസ്തീയതയേയുമാണ് ഭാരതത്തിന് കാണുവാൻ ഇടയായത്. സ്നേഹം, ത്യാഗം തുടങ്ങിയ ക്രൈസ്തവ ദർശനങ്ങൾ മറ്റു മതങ്ങളോടുള്ള സമീപനത്തിൽ എത്രമാത്രം അനുഭവവേദ്യമാകുവാൻ ഭാരതീയ ക്രൈസ്തവ സമീപനത്തിന് സാധിച്ചിട്ടുണ്ട് എന്ന് ചിന്തിക്കണം. "അസാധാരണമായ അവകാശവാദങ്ങൾ പുറപ്പെടുവിക്കുന്ന തീർത്തും സാധാരണത്വമുള്ളവരാണ് ക്രിസ്ത്യാനികൾ" എന്ന് ഡോ. രാധാകൃഷ്ണൻ ക്രിസ്ത്യാനികളെക്കുറിച്ചു പറഞ്ഞതിന്റെ കാരണവും ഇതാണ്.

## പാഠം 6

# ക്രൈസ്തവ സമീപനത്തിന് ഒരു നവീന രൂപരേഖ

❑ ആമുഖം ❑ പുതിയ സമീപനത്തിന്റെ ആവശ്യകത ❑ മാനദണ്ഡങ്ങളും പ്രമാണങ്ങളും ❑ സമീപന മാതൃകകൾ ❑ മതങ്ങളുടെ വേദശാസ്ത്രം

### ആമുഖം

ക്രിസ്തുവും ക്രിസ്തീയതയും ആരുടെയുംമേൽ അടിച്ചേൽപ്പിക്കപ്പെടേണ്ടുന്ന ഒന്നല്ല; സാക്ഷ്യമുള്ള ക്രൈസ്തവ ജീവിതത്തിൽ നിന്നും അനേകരിലേക്ക് സ്വതന്ത്രമായി പകരപ്പെടേണ്ട ഒന്നാണത്. മറ്റു മതങ്ങളോടുള്ള സമീപനത്തിൽ ഈ വസ്തുത പ്രാധാന്യം അർഹിക്കുന്ന ഒന്നാണ്.

വിദേശ മിഷനറിമാരുടെ മതംമാറ്റ പ്രക്രിയയ്ക്കു വേണ്ടി തയ്യാറാക്കിയ ക്രൈസ്തവ സുവിശേഷപ്രഘോഷണ പരിപാടിയിൽ നിന്നും ഏറെയൊന്നും മുന്നോട്ടുപോകുവാനോ, ഭാരതീയതയുടെ ആത്മാവിനെ അറിയുന്ന ഒരു ക്രൈസ്തവ സമീപനം സംഘടിതമായി കാഴ്ചവയ്ക്കുന്നതിനോ ഭാരതീയ ക്രൈസ്തവ വേദശാസ്ത്രത്തിന് സാധിച്ചില്ല എന്നതാണ് സത്യം.

ഈ പശ്ചാത്തലത്തിലാണ് മറ്റു മതങ്ങളോടുള്ള ക്രൈസ്തവ സമീപനത്തിന് ഒരു പുതിയ രൂപരേഖ ആവശ്യമായി വരുന്നത്. മതങ്ങളുടെ വേദശാസ്ത്രത്തിനും അതിന്റെ അടിസ്ഥാനത്തിലുള്ള മറ്റു മതങ്ങളോടുള്ള സംവാദത്തിനും സ്വീകരിക്കേണ്ട മര്യാദകൾ എന്തായിരിക്കണം? മതങ്ങളുടെ വേദശാസ്ത്രത്തിന്റെ പേരിൽ ഏതെങ്കിലുമൊരു മതത്തെ മറ്റു മതങ്ങളുടെ മേൽ അടിച്ചേല്പിക്കുവാൻ ശ്രമിക്കുന്നത് തെറ്റല്ലേ? ഇങ്ങനെയുള്ള ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തിയേ മതിയാവൂ.

### 1. പുതിയ സമീപനത്തിന്റെ ആവശ്യകത

ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തിലും അനേക മതങ്ങൾ എന്ന യാഥാർത്ഥ്യം നിലനില്ക്കുകയാണ്. ഇന്നും മനുഷ്യമനസ്സിലെ ശക്തമായ പ്രതിഭാസമായി മതം നിലകൊള്ളുന്നുമുണ്ട്. ആ നിലയിൽ എങ്ങനെ മതങ്ങൾ പരസ്പരം മനസ്സിലാക്കണം എന്ന വിഷയത്തിന് പ്രാധാന്യം ഏറുന്നു. നന്നായി ഉപയോഗിക്കപ്പെടുകയാണെങ്കിൽ മതാത്മകത മനുഷ്യന് ഏറ്റവും വലിയ അനുഗ്രഹമാണ്. എന്നാൽ മതവൈരാഗ്യം പൊട്ടിപ്പുറപ്പെട്ടാൽ അതിന് മനുഷ്യകുലത്തിന്റെ തന്നെ അന്തകനായി മാറുവാനും സാധിക്കും. അതുകൊണ്ടു തന്നെ സൂക്ഷ്മമായി കൈകാര്യം ചെയ്യേണ്ടുന്ന ഒരു മേഖലയാണിത് എന്ന് മതസംവാദ രംഗത്ത് പ്രവർത്തിക്കുന്നവർ പ്രത്യേകം ഓർക്കണം.

ജീവിതത്തിൽ നിന്ന്, കുറെക്കൂടെ കൃത്യമായി പറഞ്ഞാൽ, സംസ്കാര ത്തിൽ നിന്ന് മാത്രമേ ആഴമുള്ള വേദശാസ്ത്രം ഉണ്ടാവുകയുള്ളു. വേദ ശാസ്ത്രം ഒരു സാംസ്കാരിക പ്രതിഭാസമാണെന്നതിനാൽ സംസ്കാര ത്തിൽ നിന്നും മാറി ആയതിന് നിലനില്ക്കുവാൻ സാധ്യമല്ല. അതുകൊ ണ്ടുതന്നെ വിവിധ സംസ്കാരങ്ങളുടെ സമന്വയമായ ഒരു സമൂഹത്തിൽ വിവിധങ്ങളായ വേദശാസ്ത്രങ്ങളും വേരോടിയിട്ടുണ്ടാകും. അവയെ സമ ന്വയിപ്പിക്കുന്ന ഒരു വേദശാസ്ത്രത്തിനു മാത്രമേ ആ സമൂഹത്തെ ആരോ ഗ്യകരമായി നിലനിർത്തുവാൻ സാധിക്കൂ. ചുരുക്കത്തിൽ, മതങ്ങളുടെ വേദ ശാസ്ത്രം ആവശ്യമാണ് (The Theology of the Theologies of Religions). മതങ്ങളുടെ വേദശാസ്ത്രത്തിന് ഒരു ധാർമ്മിക അടിത്തറ കൂടിയേ തീരൂ. മതങ്ങൾക്കും അവയുടെ വേദശാസ്ത്രങ്ങൾക്കും തുല്യപ്രാധാന്യവും സ്വാത ന്ത്ര്യവും നൽകുക എന്നതായിരിക്കണം അതിന്റെ ലക്ഷ്യം.

## 2. മാനദണ്ഡങ്ങളും അടിസ്ഥാന പ്രമാണങ്ങളും, നിഷ്ഠകളും

i. അത് സംസ്കാരങ്ങളെ ഉൾക്കൊള്ളുന്നതായിരിക്കണം. എങ്കിൽ മാത്രമേ അവയ്ക്ക് മറ്റു സംസ്കാരങ്ങളോടും മതങ്ങളോടും ക്രിയാത്മക മായി ആശയവിനിമയം നടത്തുവാൻ സാധിക്കൂ.

ii. വേദശാസ്ത്രപരമായും തത്വചിന്താപരമായും നല്ല ഘടനയും യുക്തി ഭദ്രതയും അതിന് ആവശ്യമാണ്. എങ്കിൽ മാത്രമേ മതസംവാദത്തിന് ഇതിനെ അടിസ്ഥാനമായി ഉപയോഗിക്കുവാൻ കഴിയൂ.

iii. അത് സമീപനത്തിൽ പ്രായോഗികവും സ്വഭാവത്തിൽ ക്രിയാത്മകവും ആയിരിക്കണം. അപ്രായോഗികമായ തത്വസംഹിതകളെയും അനാവശ്യമായ സാങ്കേതികത്വത്തേയും ഇന്ന് ആരും ഇഷ്ടപ്പെടുന്നില്ല. അവയ്ക്ക് കാര്യ മായ നിലനില്പ് ഉണ്ടാവുകയില്ല.

iv. അത് തികഞ്ഞ ദൈവീകതയിൽ നിന്നും ആരംഭിക്കുന്നതും ആത്മാ വിൽ പ്രചോദിപ്പിക്കപ്പെടുന്നതും ആയിരിക്കണം. ആത്മാർത്ഥമായ ഒരു സമീ പനത്തിനു മാത്രമേ സംവേദനക്ഷമത ഉണ്ടാവുകയുള്ളൂ. സ്വയാവബോധവും സ്വയബഹുമാനവും ഉള്ളവനു മാത്രമെ മറ്റുള്ളവരേ ആദരിക്കുവാനും മന സ്സിലാക്കുവാനും സാധിക്കൂ എന്ന തത്വം മതങ്ങളുടെ വേദശാസ്ത്രത്തിലും അന്വർത്ഥമാണ്.

ഈ ഉയർന്ന ലക്ഷ്യം നേടുവാൻ ചില തീരുമാനങ്ങൾ എടുക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ബാഹ്യശക്തി കൊണ്ട് ഒരിക്കലും സാധിക്കാത്ത ഇക്കാര്യം പക്ഷേ നിഷ്ഠയുള്ള ആന്തരീക - ആത്മീയ ശക്തി കൊണ്ട് നിഷ് പ്രയാസം സാധിക്കാവുന്നതാണ്.

a. എല്ലാ മതങ്ങളും ദൈവത്തിന്റെ കാലാകാലങ്ങളിലുള്ള വെളിപ്പെടു

ത്തലുകളായതിനാൽ അവയെല്ലാം ആ നിലയിൽ ആദരിക്കപ്പെടണം. ഓരോ മതത്തിനും അവയുടെ തത്വങ്ങൾ ലോകത്തോടു മുഴുവൻ അറിയിക്കുവാൻ സ്വാതന്ത്ര്യമുണ്ട്. എന്നാൽ ആ സ്വാതന്ത്ര്യം മറ്റു മതങ്ങളെ വില കുറച്ചു കാണിക്കുവാനും ഹീനമായി ചിത്രീകരിക്കുവാനും വിനിയോഗിക്കപ്പെടരുത്.

b. മതങ്ങളെല്ലാം ദൈവസ്നേഹത്തിന്റെ കാണപ്പെടുന്ന രൂപങ്ങൾ ആണ്. അതിനാൽ ഓരോ മതവും മറ്റു മതങ്ങൾ ഉൾപ്പെടെ പ്രപഞ്ചത്തിലുള്ള സകലത്തേയും സ്നേഹിക്കുവാനും അവയ്ക്കെല്ലാം വേണ്ടി പ്രാർത്ഥനാപൂർവ്വം പ്രവർത്തിക്കുവാനും കടപ്പെട്ടവയാണ്. മതത്തിന് ആദ്യം ഉണ്ടാകേണ്ടത് സ്നേഹത്തിന്റെ സാക്ഷ്യമാണ്. അതില്ലാത്ത ഒന്നിനും മതമായി നിലനില്ക്കുവാൻ സാധിക്കുകയില്ല.

c. ദൈവസൃഷ്ടിയുടെ തുടർച്ചയാണ് മതങ്ങൾ. അതിനാൽ ഓരോ മതവും അതിനു നൽകപ്പെട്ടിരിക്കുന്ന സാഹചര്യങ്ങളിൽ സൃഷ്ടിപരമായ കർമ്മപദ്ധതികളിൽ വ്യാപരിക്കണം. മതപരിവർത്തനങ്ങൾക്കും മതവിദ്വേഷം വളർത്തുന്നതിനും ചെലവഴിക്കപ്പെടുന്ന സമയം സമൂഹത്തിലെ സൃഷ്ടിപരമായ പ്രവർത്തനങ്ങളിലേക്ക് തിരിച്ചുവിടുവാൻ സാധിക്കണം. അപ്പോഴാണ് ദൈവീകതയിൽ സ്ഥാനമുള്ള സാക്ഷ്യമുള്ള ഒരു മതം യാഥാർത്ഥ്യമാകുന്നത്.

d. മതങ്ങൾ സൃഷ്ടിയുടെ ന്യൂനതയല്ല. അങ്ങനെയെങ്കിൽ ദൈവത്തിന് ഒരു മതത്തിൽ മാത്രം സൃഷ്ടിയെ നിജപ്പെടുത്താമായിരുന്നു. മറിച്ച് മതങ്ങൾ ദൈവസൃഷ്ടിയുടെ വൈവിധ്യമാർന്ന മനോഹാരിതയെയാണ് കാണിക്കുന്നത്. അവ പരസ്പര വിരുദ്ധങ്ങളല്ല; പരസ്പരപൂരകങ്ങളാണ്. പ്രപഞ്ചരക്ഷ, വിശ്വമാനവികത, സാഹോദര്യം തുടങ്ങിയ ഉന്നതലക്ഷ്യങ്ങൾക്കു വേണ്ടി കൂട്ടായി യത്നിക്കുവാൻ സാധിക്കണം.

മതത്തിന്റെ ആരംഭഘടകം വ്യക്തികളുടെ ആത്മാക്കളാണല്ലൊ. ദൈവിക വെളിപാട് മനുഷ്യാത്മാക്കളിലൂടെ വ്യാപരിക്കപ്പെടുമ്പോഴാണല്ലോ വ്യക്തിയിൽ മതാത്മകത ഉണ്ടാകുന്നത്. അതുകൊണ്ടു തന്നെ മതങ്ങളുടെ സമ്യക്കായ ഒരു വേദശാസ്ത്ര സമീപനത്തിന് വ്യക്തിതലത്തിലും **ചില നിഷ്ഠകൾ** പാലിക്കപ്പെടേണ്ടതുണ്ട്.

1. ഞാൻ ദൈവത്തിന്റെ രൂപവും ഭാവവും ശക്തിയുമാണ്. ആയതിനാൽ എന്നിൽ ദൈവത്തിന്റെ മനസ്സും അതിന്റെ ഭാവങ്ങളായ സത്യം, സ്നേഹം, ദയ തുടങ്ങിയ മൂല്യങ്ങളും പ്രതിധ്വനിക്കപ്പെടണം. എന്നോടും മറ്റുള്ളവരോടും ദൈവത്തോടുമുള്ള എന്റെ സമീപനത്തിന് ഇത് അടിസ്ഥാനമായിരിക്കണം.

2. ഞാൻ ദൈവത്തിന്റെ മഹത്വത്തിൽ അവനോട് ഒന്നായിരിക്കുന്നവ

നാണ്. അതിനാൽ വിഘടനവാദത്തിനൊ, വർഗ്ഗീയതയ്ക്കൊ സ്വാർത്ഥ തയ്ക്കോ എന്നിൽ സ്ഥാനമില്ല.

3. ഞാൻ വിശ്വകുടുംബത്തിലെ ഒരു അംഗമാണ്. അതിനാൽ പ്രപഞ്ച ത്തിലുള്ള സകലവും എന്റേതും ഞാൻ അവയുടേതുമാണ്. പ്രപഞ്ചത്തെ മുഴുവൻ സ്നേഹിക്കുവാനും സംരക്ഷിക്കുവാനുമുള്ള ഉത്തരവാദിത്വം എനി ക്കുണ്ട്. ഈ വിശ്വപ്രേമം എന്റെ അടിസ്ഥാനഭാവമായിരിക്കണം.

4. നന്നായി ജീവിക്കുന്നതിനുള്ള എന്റെ ഉപകരണമാണ് എനിക്കെന്റെ മതം. അത് മറ്റുള്ളവരെ ഉപദ്രവിക്കുവാനുള്ള ഒരു ആയുധമല്ല. അതിനെ എന്റെ ഹൃദയത്തിൽ സൂക്ഷിക്കുവാനും എന്റെ മനസ്സാക്ഷിയിലൂടെ എന്നെ അനുവദിക്കുന്ന പാതയിൽ ചരിക്കുവാനും അത് മൂലം എനിക്ക് സാധിക്കണം.

ഈ ബോധ്യത്തോടെ ജീവിക്കുമ്പോൾ ഓരോ മതസ്ഥനും കൂടുതൽ നല്ല മതവിശ്വാസിയായിരിപ്പാനും മറ്റുള്ളവരുടെ ആത്മാവിനെ ഉദ്ദീപിപ്പിക്കു വാനും സാധിക്കും. അതായിരിക്കണം മതങ്ങളുടെ വേദശാസ്ത്രത്തിന്റെ ലക്ഷ്യം.

### 3. പുതിയ സമീപനത്തിന്റെ മാതൃകകൾ

ഈ സമീപനം പുതുമയുള്ളതായിരിക്കാമെങ്കിലും മതത്തിന്റെ അടിസ്ഥാ നതത്വത്തിൽ ഊന്നുന്ന ഈ സമീപനത്തെ ഹൃദയത്തിന്റെ നിയമമായി സൂക്ഷിച്ച് ലോകചരിത്രത്തിനു തന്നെ മാതൃകയായി ജീവിച്ച ചില സമൂഹ ങ്ങളെ ചരിത്രത്തിൽ കാണാം. അവയുടെ സന്ദേശം ഉൾക്കൊള്ളുന്നതിനും അവയെ മാതൃകയാക്കുന്നതിനുമായി അവയിൽ ചിലത് നമ്മുടെ ശ്രദ്ധയി ലേക്ക് കൊണ്ടുവരാം.

മതങ്ങൾ പരസ്പരം ഉൾക്കൊള്ളുകയും ഒന്നിച്ച് ജീവിക്കുകയും ആരോ ഗ്യകരമായ സംവാദങ്ങളിലൂടെ പരസ്പരം അറിയുകയും പ്രോത്സാഹിപ്പി ക്കപ്പെടുകയും ചെയ്യുന്ന പാരമ്പര്യം ഭാരതത്തിന് അന്യമല്ല. ചരിത്രത്തിൽ കാണുന്ന ചില ഒറ്റപ്പെട്ട സംഭവങ്ങൾ ഒഴിച്ചാൽ മതങ്ങൾക്ക് വേരൂന്നി വളരു വാനും ആശയവിനിമയം നടത്തുവാനുമുള്ള തുറന്ന വേദിയായിരുന്നു മത ങ്ങളുടെ ഈറ്റില്ലം (ഗർഭഗൃഹം) എന്നറിയപ്പെടുന്ന ഭാരതം. ക്രിസ്തുമതം, ഇസ്ലാം തുടങ്ങി ലോകത്തിലെ പ്രധാന മതങ്ങളെല്ലാം തന്നെ അത് ആരം ഭിച്ച നൂറ്റാണ്ടിൽ തന്നെ ഭാരതത്തിൽ ആരംഭിച്ചിട്ടുള്ളതിന്റെ കാരണം മത ങ്ങളോടുള്ള ഭാരതാംബയുടെ സ്നേഹവും സാംസ്കാരികമായ ആർജവ ത്വവുമാണ്.

ദക്ഷിണഭാരതത്തിൽ ഒന്നാം നൂറ്റാണ്ടു മുതൽ നിലനിന്ന മാർത്തോമ്മാ ക്രിസ്ത്യാനികളും പത്താം നൂറ്റാണ്ടിൽ ആരംഭിച്ച് ഭാരതത്തിലുടനീളം പടർന്നുപന്തലിച്ച ഹിന്ദു ഭക്തിപ്രസ്ഥാനവും പതിനഞ്ചാം നൂറ്റാണ്ടോടെ

ശക്തിപ്പെട്ട ഭാരതീയ സൂഫിപ്രസ്ഥാനവും പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യശതകത്തോടെ ശ്രീരാമകൃഷ്ണപരമഹംസൻ, സ്വാമി വിവേകാനന്ദൻ തുടങ്ങിയവരിലൂടെ ആരംഭിച്ച പ്രായോഗിക – അദ്വൈതവാദികളുടെ സമൂഹവുമെല്ലാം ഭാരതത്തിന്റെ ഈ ഉയർന്ന പാരമ്പര്യത്തിന് തിലകം ചാർത്തുന്ന മതസമൂഹങ്ങളാണ് (ഇവയുടെ ഓരോന്നിന്റെയും മറ്റു മതങ്ങളോടുള്ള സമീപനം പ്രത്യേക പഠനം അർഹിക്കുന്നവയാണ്).

മേല്പറഞ്ഞ സമൂഹങ്ങൾക്കെല്ലാം തന്നെ ശക്തമായ വേദശാസ്ത്ര അടിസ്ഥാനങ്ങൾ ഉണ്ടെങ്കിലും അവയുടെ സ്വഭാവത്തിൽ അവയെല്ലാം ലളിത സുന്ദരങ്ങൾ ആയിരുന്നു. നിയമങ്ങളാൽ തങ്ങളെത്തന്നെ തളച്ചിടുവാൻ അവ മുതിർന്നിട്ടില്ല. സത്യത്തോട് തുറന്ന ഹൃദയത്തോടെ പ്രതികരിക്കുന്നത് അവയുടെ പ്രത്യേക സവിശേഷതയായിരുന്നു. രക്ഷയെക്കുറിച്ചുള്ള അപ്രായോഗിക സിദ്ധാന്തങ്ങളല്ല, അനുദിന ജീവിതത്തിന്റെ ആത്മീക നിഷ്ഠയാണ് അവയ്ക്കെല്ലാം ചൈതന്യം നൽകിയത്.

തങ്ങളുടെ ജീവിതത്തിലൂടെ അവർ തങ്ങളുടെ മതത്തെ രുചിച്ചറിയുകയായിരുന്നു. ദൈവവുമായി – സത്യവുമായുള്ള നിരന്തര ബന്ധമായിരുന്നു അവരുടെ മതം. ഈ ബന്ധം വിഘ്നം കൂടാതെ നിലനിർത്തുക എന്നതു മാത്രമായിരുന്നു അവരുടെ ലക്ഷ്യം. മതം അവർക്ക് ജീവിതത്തിന്റെ നിയമമായിരുന്നു. അതിന്റെ ബാഹ്യമായ ഭാവം വിശ്വപ്രേമത്തിൽ അധിഷ്ഠിതമായ സേവനമായിരുന്നു. അവർ തങ്ങളുടെ ആശയങ്ങളെ പരസ്പരം അടിച്ചേല്പിക്കുവാൻ ശ്രമിച്ചില്ല; കാരണം അവർ ഏകദൈവത്തിൽ ഒന്നിച്ച് വസിക്കുകയായിരുന്നു.

### 4. മതങ്ങളുടെ വേദശാസ്ത്രം: ആന്തരികഭാവത്തിൽ (An Internal Theology of Religions)

മനസ്സിന്റെ അന്തരത്തിൽ (മാനസാന്തരം) അധിഷ്ഠിതമായ ഒരു വേദശാസ്ത്രധാരയ്ക്കു മാത്രമേ മതങ്ങളെ ഉൾക്കൊള്ളുവാൻ കഴിയൂ എന്നതിനാലാണ് മതവേദശാസ്ത്രത്തിന് ഒരു ആന്തരികഭാവം ആവശ്യമെന്ന് വാദിക്കുന്നത്. ബാഹ്യമായ സിദ്ധാന്തങ്ങൾകൊണ്ട് ഈ പ്രശ്നം പരിഹരിക്കപ്പെടുക പ്രയാസമാണ്. ഇത് ആന്തരീകമാണ്. കാരണം

1. അത് ആത്മാവിൽ നിന്ന് പുറപ്പെടണം.

2. അത് വ്യക്തിയിൽ നിന്നും വ്യക്തിയിലേക്ക് പകർത്തപ്പെടണം. ഓരോ വ്യക്തിയിലും അതിന്റെ ഭാവങ്ങൾ അവന് അനുരൂപമായതായിരിക്കണം.

3. ബാഹ്യമായ യാതൊരു പ്രസിദ്ധിയും അതിന്റെ ചിന്താപദ്ധതിയിൽ ഇല്ല. അത് ഹൃദയത്തിൽ ഉണ്ടാവുകയും ഹൃദയത്തിൽനിന്ന് ഹൃദയത്തിലേക്ക് സംവേദിക്കപ്പെടുകയും വേണം (ഭാരതീയ ഗുരു – ശിഷ്യ പാരമ്പര്യം ഓർക്കുക).

4. ഈ ആത്മഭാവത്തിന് എഴുതപ്പെട്ട ഗ്രന്ഥങ്ങളുടെയോ പറയപ്പെട്ട വചസുകളുടേയോ ബലത്താൽ ശക്തിപ്പെടാമെങ്കിലും അതിന്റെ ആരംഭം ദൈവത്തിൽനിന്നും നേരിട്ട് ലഭിക്കുന്ന വെളിപ്പെടുത്തൽ ആയിരിക്കണം.

5. ഇത് യാഥാർത്ഥ്യത്തോടുള്ള അഭിമുഖീകരണമായിരിക്കണം. അതിലൂടെ സത്യദർശനം കൈവരിക്കുവാൻ സാധിക്കണം.

ആന്തരികമതം എന്ന തത്വത്തിനു മാത്രമേ മതസൗഹൃദമെന്ന യാഥാർത്ഥ്യത്തെ ഉൾക്കൊള്ളുവാൻ സാധിക്കൂ. മതത്തെ ഓരോ വ്യക്തിയുടെയും ജീവിതതത്വമായി സൂക്ഷിക്കുകയും അതിന്റെ ബാഹ്യഭാവം വിശ്വസ്നേഹവും ആയിരിക്കുക എന്നതാണ് കരണീയം.

മതഗ്രന്ഥങ്ങൾ, മതസ്ഥാപനങ്ങൾ, ഉത്സവങ്ങൾ, തീർത്ഥാടനസ്ഥലങ്ങൾ തുടങ്ങിയവ സമൂഹത്തിന്റെ പൊതുമുതലായി എണ്ണപ്പെടുകയും സാമൂഹിക നന്മയുടെ നിദർശകങ്ങളായി മനസ്സിലാക്കുകയും വേണം. വി. വേദപുസ്തകം ക്രിസ്ത്യാനിയുടെയൊ, വി. ഖുറാൻ മുഹമ്മദീയന്റെയൊ, വി. വേദങ്ങൾ ഹൈന്ദവന്റേയോ സ്വകാര്യസ്വത്തല്ല. അവ പ്രപഞ്ചരക്ഷയ്ക്കു വേണ്ടി ദൈവം നൽകിയ സാർവ്വത്രിക സന്ദേശങ്ങളാണ്.

മതബഹുലത സൃഷ്ടിയുടെ വൈകല്യമൊ സ്രഷ്ടാവിന്റെ പരിമിതിയെയൊ അല്ല സൂചിപ്പിക്കുന്നത്. മറിച്ച്, അത് സൃഷ്ടിയുടെ മനോഹാരിതയാണ്. ദൈവത്വത്തിലേക്കുള്ള വൈവിധ്യങ്ങളായ മാർഗ്ഗങ്ങൾ ആണ്. 'ഉണ്മയിലുള്ള – സത്താപരമായ ഏകത്വം'; 'നാനാത്വത്തിൽ ഏകത്വവും ഏകത്വത്തിൽ നാനാത്വവും ദർശിക്കുന്നതിനുള്ള ശക്തി', 'വിശ്വസാഹോദര്യം' എന്നീ ഗുണങ്ങൾ ഒരു വ്യക്തിയിൽ ഉണ്ടാകുമ്പോൾ അവനിൽ ഒരു ആന്തരീയ വേദശാസ്ത്രം അവനറിയാതെതന്നെ രൂഢമൂലമാകും. അത് അവനെ സകല സത്യത്തിലേക്കും നന്മയിലേക്കും വഴി നടത്തും.

ആത്മാവിന്റെ മതത്തിന്, സ്നേഹത്തിന്റെയും പങ്കുവയ്ക്കലിന്റെയും മതത്തിന്, പ്രസക്തി ലഭിക്കുമ്പോൾ മാത്രമെ ഒരു വിശ്വവീക്ഷണത്തിലേയ്ക്ക് മാനവികതയ്ക്ക് വളരുവാൻ സാധിക്കൂ. സ്നേഹിക്കുക, കൂടുതൽ സ്നേഹിക്കുക, നിത്യമായി സ്നേഹിക്കുക, സ്നേഹിക്കുവാൻ വേണ്ടി മാത്രം സ്നേഹിക്കുക: അതാണ് ആന്തരിക മതം. അവിടെയാണ് മതങ്ങളുടെ വേദശാസ്ത്രത്തിന് ആന്തരീകഭാവം കൈവരുന്നത്. അതായിരിക്കട്ടെ ഈ രംഗത്ത് പ്രവർത്തിക്കുന്നവരുടെ പരമോന്നതമായ ഏക ലക്ഷ്യം.

# Bibliography


1. Abhishiktananda: *Hindu Christian meeting point*, Delhi, ISPCK, 1969.
2. Aleaz, K. P.: *Harmony of Religions: The relevance of Swami Vivekananda*, Calcutta, Punthi Pustak, 1993.
3. Aleaz, K. P.: *Jesus in Neo-Vedanta*, Delhi, Kant Publishers, 1995.
4. Arapura, J. G.: *Hermeneutical Essays on Vedantic Topics*, Madras, Motilal Banarsidas, 1986.
5. Datta, D. M.: *The Six Ways of knowledge*, Calcutta, University of Calcutta, 1972.
6. Devanandan, P. D.: *The Concept of Maya*, London, Lutterworth Press, 1970.
7. Hick, John H.: *God has many Names*, London, Macmillan, 1980.
8. Hick, John H., ed.: *Christianity and other Religions*, Glasgow, Macmillan,1980.
9. Kattackal, Jacob: *Religion and Ethics in Advaita*, Kottayam, St.Thomas Apostolic Seminary, 1985.
10. Knitter, Paul F.: *No other Name*, Maryknoll, ORBIS BOOKS, 1985.
11. Kumar, Basantlal: *Contemporary Indian Philosophy*, Reprint, Delhi, Motilal Banarsidas, 1992.
12. Kuncheria, Pathil, ed.: *Religious Pluralism*, Delhi, ISPCK, 1991.
13. Mahadevan, T. M. P.: *The Philosophy of Advaita*, Delhi, Arnold - Allnemann, 1976.
14. Mahadevasastri, A.: *The Vedantic doctrine of Sri Sankarach-arya*. 2nd ed., Delhi, Sri Satguru pub., 1986.
15. Nehru, Jawaharlal: *The Discovery of India*. 11th imp. New Delhi, Oxford University Press, 1991.
16. Panikkar, Raimundo: *Salvation in Christ*, Santa Barbara, 1972.
17. Panikkar, Raimundo: *The Unknown Christ of Hinduism*. London, Darton Longman & Todd Ltd., 1981.
18. Prabhavananda, Swami: *Vedic Religion and Philosophy*. 7th imp. Madras, RKM, 1989.

19. Paul, F. Knitter and John H. Hick, ed.: *The myth of Christian Uniqueness: Towards a pluralistic Theology of Religions*. New York, Orbis, 1987.
20. Race, Alan: *Christians and Religious Pluralism*. London, SCM Press, 1983.
21. Radhakrishnan, S.: *Indian Philosophy Vol. I & II*, New Delhi, George Allen & Unwin pub., 1983.
22. Rahner, Karl: *Theological Investigations*, Vol. V., London, Darton Longman & Todd, 1966.
23. Sarma D. S.: *Hinduism Through The Ages*, 5th ed. Bombay, Bharatiya Vidya Bhavan, 1989.
24. Samartha, S. J.: *Courage for Dialogue*. Geneva, W.C.C, 1981.
25. Samartha, S. J.: *One Christ-many Religions*. NewYork, ORBIS BOOKS, 1991.
26. Samartha, S. J.: *The Lord of Jesus Christ and Religious Pluralism in G. H. Anderson*, T. F. Stransky ed. Christ's Lordship and Religious Pluralism. New York, 1981.
27. Sen, S. P., ed.: *Social and Religious Reform Movements in the 19th and 20th centuries*. Calcutta, Institute of historical studies, 1979.
28. Sharma, H. L.: *Wisdom of Vedanta*. Delhi, GDK pub., 1981.
29. Siddheswarananda, Swami: *Some aspects of Vedanta Philosophy*. 2nd ed., Trichur, Sri Ramakrishna Ashrama, 1979.
30. Smith, W. C.: *Towards a World Theology*. London, Macmillan, 1980.
31. Srivastava, Rama Shanker: *Contemporary Indian Philosophy*. Delhi, Munshi Ram Monoharlal Pub. 1965.
32. Tapasayananda, Swami: *The Philosophical and Religious Lectures of Swami Vivekananda*, 2nd ed., Calcutta, Advaita Ashrama, 1986.
33. Vallooran, A. D.: *In Search of the Absolute*. Shillong, Vendrame Institute, 1988.
34. Zimmer, Heinrich: *Philosophies of India*, 7th imp., New York, The World Pub. Co., 1961.